ചരണം 1
ഭവനുകദീക തനമനസു രഞ്ജില്ലഗ
ലനമൈന നാമകീർത്തന പരുഡൈനട്ടി
(അതഡേ)
ചരണം 2
തുംബുരുവലേ തന തംബുര ബട്ടി ദ-
യാംബുധി സന്നിധാനംബുന നടിയിഞ്ചു
(അതഡേ)
ചരണം 3
സായകു സുജനുല ബായക താനു നു
പായമുനനു പ്രൊദ്ദു ഹായിഗ ഗഡപു
(അതഡേ)
ചരണം 4
ഉല്ലപു താപമു ചല്ലജേസി യന്നി
കല്ലലനി യേഞ്ചി സല്ലാപമുന നുണ്ഡു
(അതഡേ)
**ചരണം 5**
കരിവരദുനി തത്വമെരുഗനു മരിഗിഞ്ചു
അരിഷഡ്വർഗമുലന്ദു ബരവലേക ദിരുഗു
(അതഡേ)
**ചരണം 6**
ആർതിനി മരിയു ബ്രവർതിനി ദൊലഗിഞ്ചു
കീർതിഗൽഗിന രാമമൂർതിനി നെരനമ്മു
(അതഡേ)

**ചരണം 7**
കലഗനി നിജ വിപ്രകുലമുന ജന്മിഞ്ചി
നിലുവരമഗു മുക്തിഫലമുനു ജേകൊന്ന
(അതഡേ)
**ചരണം 8**
കർമ നിഷ്ടുഡൈന ധർമശീലുഡൈന
ശർമ രാമനാമമർമമു ദെലിസിന
(അതഡേ)
**ചരണം 9**
കാസുവീസമുലകോസമു യാസതോ
വേസമു ധരിയിഞ്ചി മോസമു ജെന്ദനി
(അതഡേ)
**ചരണം 10**
അന്ദമുഗാ നാമമന്ദരുജേസിന
സുന്ദര രാമുനിയന്ദു ലക്ഷ്യമുബെട്ടു
(അതഡേ)
**ചരണം 11**
ഇന്നി പാടുലകു സർവോന്നത സുഖമു
മുന്ന യനുഭവിഞ്ചുകൊന്ന വാഡെവഡോ
(അതഡേ)
**ചരണം 12**
രാജസ ജനുലതോ ദാ ജതഗൂഡക
രാജില്ലു ശ്രീ ത്യാഗരാജനുതുനി നമ്മു
(അതഡേ)

**സാരാംശം:**

മനസ്സേ! ഏതൊരുവനാണോ ഹനുമാൻെറ വാസസ്ഥാനമായ ഭഗവാൻ ശ്രീരാമൻെറ ചരണകമലങ്ങളിൽ വീണുവണങ്ങുന്നത്, അവന് ഭഗവാൻെറ അനുഗ്രഹം ലഭിക്കാനുള്ള ഭാഗ്യമുണ്ടാകും. കയ്യിൽ തംബുരു വേന്തിയ തുംബുരുമുനിയെപ്പോലെ, ഭഗവത്സമക്ഷം സർവ്വവും മറന്ന്, ഭഗവാനെക്കുറിച്ചുള്ള കീർത്തനങ്ങൾ പാടുകയും, ആടുകയും ചെയ്ത്, അവൻ ആനന്ദനിർവൃതിയിൽ ആറാടുന്നു. ആത്മാനാത്മവിവേകമുദിച്ച-പരമാർത്ഥമായതും, മായയായിട്ടുള്ളതും എന്തെന്ന് തിരിച്ചറിയുന്ന---ഇത്തരം ഭക്തന്മാർക്ക്, സംസാരദുഃഖങ്ങ ളിൽനിന്നുടലെടുക്കുന്ന മനോവേദനകളിൽനിന്ന് കരകയറുവാൻ എളുപ്പം സാധിക്കുന്നു. ഗജേന്ദ്രനെപ്പോലെ, കാമക്രോധലോഭമോഹമദമാത്സര്യങ്ങളാകുന്ന അന്തരംഗശത്രുക്കളെ ജയിക്കുന്ന ഈ ഭക്തർക്ക്, സംസാര ദുഃഖങ്ങളെ അകറ്റുന്നതിൽ കേൾവികേട്ട ഭഗവാൻ ശ്രീരാമൻെറ ദർശനം സിദ്ധിക്കുന്നു. ബ്രാഹ്മണജന്മം ലഭിച്ച അക്കൂട്ടർ, ധർമ്മസംസ്ഥാപനത്തിന് പ്രസിദ്ധിയാർജ്ജിച്ചിട്ടുള്ള ശ്രീരാമഭഗവാനിൽ പൂർണ്ണവിശ്വാസമർ പ്പിക്കുന്നു. അപ്രകാരം, അസന്മാർഗ്ഗികളുമായി കൂട്ടുകൂടാതെ, ദുരാഗ്രഹം, വഞ്ചന, അഹങ്കാരം എന്നിവകളെ അകറ്റിനിർത്തി, സദ്വിചാരങ്ങളിലും, ഈശ്വരാരാധനയിലും മുഴുകി, അവർ സർവ്വവും ഭഗവാനായി സമർപ്പി ക്കുന്നു. തൽഫലമായി അവർക്ക് സ്വർഗ്ഗീയമായ ആനന്ദം സിദ്ധിക്കുന്നു; അവർ കൈവല്യാദി സദ്ഫലങ്ങൾ അനുഭവിക്കുന്നു!

## 8. അതി സുന്ദരം

**രാഗം : സിംഹേന്ദ്രമധ്യമം - താളം : രൂപകം**
**വാഗ്ഗേയകാരൻ : മുത്തയ്യ ഭാഗവതർ - ഭാഷ : സംസ്കൃതം**
**ആരോ: സ രി2 ഗ2 മ2 പ ധ1 നി3 സ - അവരോ: സ നി3 ധ1 പ മ2 ഗ2 രി2 സ**
**57 സിംഹേന്ദ്രമധ്യമം മേളം**

**പല്ലവി**
അതി സുന്ദരം അവ്യക്തം
അഹിഭൂഷണം ആശ്രയേ
**അനുപല്ലവി**
ശ്രുതി സ്വരാഗ്രാലങ്കാര
സൂക്ഷ്മ സംഗീതപ്രദം

**ചരണം**
സാമഗാന മോദം വര
സാരസ നിഭ പാദം
സോമധരം ഹരികേശം
ശുകമുഖസേവിതം വരം

സാരാംശം:

അതിസുന്ദരനും, അവ്യക്തനും, പന്നഗാഭരണനുമായ ഭഗവാനെ ഞാൻ ആശ്രയിക്കുന്നു. ശ്രുതി, സ്വരം, അലങ്കാരം എന്നിവ അതീവ സൂക്ഷ്മതയോടെ, സങ്കീർണ്ണമായ വിധത്തിൽ, സമന്വയിപ്പിച്ചിട്ടുള്ള സംഗീതം വരദാനമായി നൽകുന്ന അവിടന്ന്, സാമവേദസംഗീതപ്രിയനുമാണ്. ഹേ, സദാശിവാ! തിങ്കൾക്കല നെറ്റിയിലണിഞ്ഞ നിന്തിരുവടിയുടെ, സാരസസദൃശമായ പാദങ്ങൾ ശ്രീശുകൻ മുതലായവരാൽ സേവിക്കപ്പെടുന്നു; ഭക്തർക്ക് സർവ്വാഭീഷ്ടങ്ങളുമരുളുന്നു!

## 9. അടു കാരാദനി

**രാഗം : മനോരഞ്ജനി - താളം : ആദി**

**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ - ഭാഷ : തെലുങ്ക്**

**ആരോ: സ രി1 ഗ1 മ1 പ ധ2 നി3 സ - അവരോ: സ നി3 ധ2 പ മ1 ഗ1 രി1 സ**

**5 മാനവതി മേളം**

**പല്ലവി**
അടു കാരാദനി പൽക
നഭിമാനമുലേക പോയേനാ (അടു)
**അനുപല്ലവി**
എടുലോർതുനു നേ? ദയജൂഡവയ്യ,
ഏവേൽപു സേയു ചലമോ തെലിസി(അടു)

**ചരണം**
വേദശാസ്ത്രോപനിഷദ്ദിദ്ധ്യാധന നിജപു ഭക്തി
ബട്ടി ദാസുഡൈന
നാദുപൈ നേപമിംചിതേ,
ത്യാഗരാജനുത (അടു)

സാരാംശം:

എന്നിൽ യാതൊരു ശ്രദ്ധയും ഉത്കണ്ഠയുമില്ലേ, എന്റെ ദൈവമേ? എനിക്കീ പ്രതിസന്ധിയിൽനിന്ന് സ്വയം കരകയറാൻ വിഷമമാണ്. ഇതിന്റെ പിന്നിൽ ഏതെങ്കിലും ദുർദ്ദേവതയുടെ കയ്യുണ്ടോ? വേദങ്ങളിലും മറ്റു മതഗ്രന്ഥങ്ങളിലും പരിജ്ഞാനമുള്ളവനും, ചെയ്യാനുള്ള കർമ്മങ്ങൾ ശുഷ്കാന്തിയോടെ ചെയ്യുതീർക്കുന്നവനും, സത്യസന്ധമായ പന്ഥാവിൽക്കൂടി മാത്രം സഞ്ചരിക്കുന്നവനുമായ എന്നെ കുറ്റവാളി എന്ന് എങ്ങിനെ വിളിക്കാൻ കഴിയും? എന്നെ കുറ്റപ്പെടുത്തുകയോ എന്നോട് ഉപേക്ഷ കാണിക്കുകയോ അല്ല ഇതിനു പ്രതിവിധി; മറിച്ച്, അവിടന്ന് ദയാപൂർവ്വം ഇടപെടുകയാണു വേണ്ടത്. അതുചെയ്യില്ലെങ്കിൽ എന്റെ ജീവിതം ദുരിതപൂർണ്ണമായതുതന്നെ!

## 10. അടിമലരിണ

**രാഗം : മുഖാരി - താളം : ആദി**

**വാഗ്ഗേയകാരൻ : ഇരയിമ്മൻ തമ്പി - ഭാഷ : മലയാളം**

**ആരോ: സ രി2 മ1 പ നി2 ധ2 സ - അവരോ: സ നി2 ധ1 പ മ1 ഗ2 രി2 സ**

**22 ഖരഹരപ്രിയ ജന്യം**

**പല്ലവി**
അടിമലരിണതന്നേ കൃഷ്ണാ!
അടിയനൊരവലംബം (അടി)
**അനുപല്ലവി**
കടൽമകളുടെ കുളുർമുലയിണ പുണരും
കാർമുകിൽ വർണ്ണാ! (അടി)
**ചരണം 1**
പരമദയാംബുനിധേ! കൃഷ്ണാ!
പാലിക്കണമെന്നെ
തിരുവുടലുടെ വടിവെപ്പൊഴുമെന്നുടെ ചിത്തേ
തോന്നേണം (അടി)

**ചരണം 2**
അന്തകനണയൊല്ലാ കൃഷ്ണാ!
അതിനിത കൈതൊഴുതേൻ
നിന്തിരുവടി കൃപചെയ്യേണം മയി
നിത്യം ഗോവിന്ദാ! (അടി)
**ചരണം 3**
ഗുരുവായുപുരേശാ! കൃഷ്ണാ! ഗുരുവായതു നീയേ
അറിയരുതടിയനു ഗുണവും ദോഷവും അരുളുക ശുഭമാർഗ്ഗം (അടി)

സാരാംശം:

കൃഷ്ണാ, അവിടത്തെ അടിമലരിണതന്നെയാണ് അടിയനൊരവലംബമായിട്ടുള്ളത്. കടൽമകളുടെ കുളുർമുലയിണ പുണരുന്ന, കാർമുകിൽവർണ്ണനും കരുണാസമുദ്രവുമായ, കൃഷ്ണാ, എന്നെ രക്ഷിക്കണേ! നിന്തിരുവടിയുടെ സ്വരൂപം എന്റെ മനസ്സിലെപ്പോളും ഉണ്ടായിരിക്കണേ! ഗോവിന്ദാ! എന്നിൽ കനിവുണ്ടാകണേ! അന്തകൻ വരാതിരിക്കാൻ ഞാൻ ഇതാ നിന്തിരുവടിയെ നമസ്കരിക്കുന്നു. ഗുരുവായുപുരേശനായിട്ടുള്ള നിന്തിരുവടിതന്നെയാണ് ഏറ്റവും വലിയവൻ. അടിയന് ഗുണവും ദോഷവും തിരിച്ചറിയില്ല. അതിനാൽ അവിടന്നുതന്നെ ശുഭമാർഗ്ഗം കാണിച്ചുതരണേ!!

## 11. അട്ട ബല്ലുകുദു

രാഗം : ആഠാണ – താളം : ആദി
വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്
ആരോ: സ രി2 മ1 പ നി3 സ – അവരോ: സ നി3 ധ2 പ മ1 പ ഗ3 രി2 സ
29 ധീരശങ്കരാഭരണംജന്യം

പല്ലവി
അട്ട ബല്ലുകുദു വിട്ട ബല്ലുകുദു വന്ദുകേമി
സേതു രാമ? നീ (അട്ട)
അനുപല്ലവി
തൊട്ട നർഭകുല നുതുവു; മരി മരി തോചിനട്ടു
ഗില്ലുദുവു; ശ്രീ രാമ! നീ
ജീവുല ശിക്ഷിൻചഗ നേർതുവു,
ചിരംജീവുലുഗാ ജേയ നേർതുവുരാ (അട്ട)
ചരണം
ഭാവമെരിഗി ബ്രോതുവു, സദ്ഭക്തഭാഗധേയ!
ശ്രീ ത്യാഗരാജവിനുത (അട്ട)

**സാരാംശം:**
രാമാ! ഓരോസമയത്ത് ഓരോന്ന് പറയാനും പ്രവർത്തിക്കാനും അവിടത്തേക്ക് വലിയ മിടുക്കാണ്. ചില പ്പോൾ കുഞ്ഞിനെ താരാട്ടിയുറക്കും; മറ്റുചിലപ്പോൾ നുള്ളുകൊടുത്ത് അതിനെ തട്ടിയുണർത്തും. ഓരോരു ത്തരുടെ ഭക്തിയുടെ തോതനുസരിച്ച് അവിടന്ന് അവരെ രക്ഷിക്കുകയും ശിക്ഷിക്കുകയും ചെയ്യുന്നു. മനുഷ്യർക്ക് ശിക്ഷയും ചിരഞ്ജീവിത്വവും നൽകുവാൻ, സദ്ഭക്തഭാഗ്യ പൂരവും, ത്യാഗരാജവിനുതനുമായ അവിടത്തേക്ക് പ്രത്യേക കഴിവുണ്ടല്ലോ!

## 12. അദി കാദു ഭജന

രാഗം : യദുകുലകാംബോജി – താളം : ആദി
വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്
ആരോ: സ രി2 മ1 പ ധ2 സ – അവരോ: സ നി2 ധ2 പ മ1 ഗ3 രി2 സ
28 ഹരികാംബോജി ജന്യം

പല്ലവി
അദി കാദു ഭജന, മനസാ! (അദി കാദു)
അനുപല്ലവി
എദലോ നെഞ്ചു ടൊകടി പയ്യെദ ഗൽഗിനചോ
നൊകടി (അദി കാദു)
ചരണം
ഗൊപ്പതനമുകൈയാസ
കുത്സിതവിഷയ പിപാസ
മെപ്പുലകൈ ബഹു വേസമിഡി ഉപ്പതില്ലെദരു,
ത്യാഗരാജവിനുത!
(അദി കാദു)

**സാരാംശം:**
മനസ്സേ! ഇതുശരിയായ ഭജനയല്ല. ചിന്തയും പ്രവൃത്തിയും തമ്മിൽ യാതൊരു ബന്ധവും ഇല്ലെങ്കിൽ, കുറെയാളുകൾ കൂടിയിരുന്ന് ഭജനഗാനങ്ങൾ ആലപിച്ചതുകൊണ്ടു പ്രത്യേകിച്ചൊന്നും നേടാനില്ല. ചില ധനാഢ്യർ, തങ്ങൾ വലിയ ഭക്തരാണെന്ന നാട്യത്തിൽ, അവരുടെ പേരും പെരുമയും വർധിപ്പിക്കാനായി, വമ്പിച്ച ഡംഭോടും ആർഭാടത്തോടുംകൂടി, ഇത്തരം ഭജനകൾ നടത്തുന്നത് പതിവാണ്. പൊങ്ങച്ചത്തിനു വേണ്ടിയുള്ള ഇത്തരം ഭജനകൾ ഏറ്റവും അർത്ഥശൂന്യവും നിന്ദ്യവുമായ പ്രദർശനം മാത്രമത്രെ.

## 13. അദിവോ അല്ലദിവോ

രാഗം : മധ്യമാവതി – താളം : ആദി
വാഗ്ഗേയകാരൻ : അന്നമാചാര്യ – ഭാഷ : തെലുങ്ക്
ആരോ: സ രി2 മ1 പ നി2 സ – അവരോ: സ നി2 പ മ1 രി2 സ
22 ഖരഹരപ്രിയ ജന്യം

പല്ലവി
അദിവോ അല്ലദിവോ ശ്രീ ഹരിവാസമു
പദിവേലു ശേഷുല പഡഗലമയമു(അദിവോ)
ചരണം 1
അദെ വേങ്കടാചല മഖിലോന്നതമു
അദിവോ ബ്രഹ്മാദുല കപുരൂപമു
അദിവോ നിത്യ നിവാസ മഖില മുനുലകു
അദെചൂഡുഡദെമൊക്കുഡാനന്ദമയമു (അദിവോ)
ചരണം 2
ചെംഗട നല്ലദിവോ ശേഷാചലമു
നിങ്ങിനുന്ന ദേവതല നിജവാസമു
മുങ്ങിട നല്ലദിവോ മൂലനുന്ന ധനമു
ഭങ്ഗാരു സിഖരാല ബഹു ബ്രഹ്മമയമു
(അദിവോ)
ചരണം 3
കൈവല്യപദമു വേങ്കടനഗ മദിവോ
ശ്രീ വേങ്കടപതികി സിരുലൈനദി
ഭാവിമ്പ സകല സമ്പദരൂപ മദിവോ
പാവനമുലകെല്ലബാവനമയമു(അദിവോ)

സാരാംശം:

ശേഷാചലം, വെങ്കടാചലം എന്നീ പേരുകളാൽ അറിയപ്പെടുന്ന മഹാവിഷ്ണുവിൻെറ വാസസ്ഥലം അനന്തൻെറ ആയിരം തലകളാൽ മറച്ചിരിക്കുന്നു. ശ്രേഷ്ഠവും പരമപവിത്രവുമായ ഈ ഇടത്തിലാണ് എല്ലാ ഈശ്വരന്മാരും വസിക്കുന്നതും മുനിവര്യന്മാർ വസിക്കാനാഗ്രഹിക്കുന്നതും! ഭഗവാൻ ശ്രീഹരിയുടെ വാസസ്ഥാനമായ ഈ കൈവല്യപദം സ്മരണമാത്രയിൽത്തന്നെ ഭക്തർക്ക് സ്വർഗ്ഗീയാനന്ദവും മോക്ഷവും പ്രദാനം ചെയ്യാൻ ഉതകുന്നതത്രെ!

## 14. അദ്രിസുതാവര

**രാഗം : കല്യാണി - താളം : ആദി**

**വാഗ്ഗേയകാരൻ : സ്വാതി തിരുനാൾ - ഭാഷ : സംസ്കൃതം**

**ആരോ: സ രി2 ഗ3 മ2 പ ധ2 നി3 സ - അവരോ: സ നി3 ധ2 പ മ2 ഗ3 രി2 സ**

**65 മേചകല്യാണി മേളം**

**പല്ലവി**

അദ്രിസുതാവര കല്യാണ ശൈല വരാസന
മാമവ ശംഭോ (അദ്രി)

**അനുപല്ലവി**

ഭദ്രവര! ദയാംബുനിധേ! വര പന്നഗാഭരണ
ലോകശരണാനിശം (അദ്രി)

**ചരണം**

ദേവനദീസമലംകൃതനിജജട!
ദീനലോകപരിപാലക! സുവിമല
ഭാവ യോഗിഹൃദയാംബുജനിലയ സുധാവദാത
മൃദുഹസിത വിഭോ
പാവനാനുപമചരിത
നിവാരിതപാപജാലവിബുധൗഘവിനതപദ
സേവകാഖിലവിഷാദഹരണചണ
ചിത്തയോനിദഹനാതിമഹിത പര (അദ്രി)

**സാരാംശം:**

ഹേ, പാർവതീവല്ലഭാ! മംഗളദാതാവേ! കൈലാസവാസാ! ശംഭോ! കരുണാവാരിധേ! സർപ്പഭൂഷണ! എന്നെ രക്ഷിക്കണേ! ലോകങ്ങൾക്കെല്ലാം എപ്പോഴും ആശ്രയം നൽകണേ! ദേവനദിയായ ഗംഗ ദേവൻെറ ജടയെ അലങ്കരിച്ചിരിക്കുന്നു. അവിടുന്ന് ദീനരെ പരിപാലിക്കുന്നതിൽ അത്യന്തം തത്പരനാണ്. യോഗിമാരുടെ ഏറ്റവും നൈർമ്മല്യമാർന്ന ഹൃദയാരവിന്ദങ്ങളിൽ നിന്തിരുവടി വസിക്കുന്നു. ഹേ, വിഭോ! അവിടത്തെ പുഞ്ചിരി ഞങ്ങൾക്ക് അമൃതമാണ്. നിന്തിരുവടിയുടെ അനുപമങ്ങളായ പുണ്യചരിതങ്ങൾ പാപജാലങ്ങളെയെല്ലാം അകറ്റിനിർത്തുന്നു. വിബുധന്മാർ വീണു വണങ്ങുന്ന ഈ കാലടികൾ ആശ്രിതരുടെ വിഷാദമെല്ലാം നിശ്ശേഷം നശിപ്പിക്കുന്നു. കാമാരിയായ പരമേശ്വര, മഹാത്മാവേ, എന്നെ രക്ഷിക്കണേ!

## 15. അധരം മധുരം

**രാഗം : കമാസ് - താളം : ആദി**

**വാഗ്ഗേയകാരൻ : വല്ലഭാചാര്യ - ഭാഷ : സംസ്കൃതം**

**ആരോ: സ മ1 ഗ3 മ1 പ ധ2 നി2 സ - അവരോ: സ നി2 ധ2 പ മ1 ഗ3 രി2 സ**

**28 ഹരികാംബോജി ജന്യം**

അധരം മധുരം വദനം മധുരം
നയനം മധുരം ഹസിതം മധുരം
ഹൃദയം മധുരം ഗമനം മധുരം
മഥുരാധിപതെരഖിലം മധുരം
വചനം മധുരം ചരിതം മധുരം
വസനം മധുരം വലിതം മധുരം
ചലിതം മധുരം ഭ്രമിതം മധുരം
മഥുരാധിപതെരഖിലം മധുരം
വേണുർ മധുരോ രേണുർ മധുരഃ
പാണിർ മധുരഃ പാദൗ മധുരഃ
നൃത്യം മധുരം സഖ്യം മധുരം
മഥുരാധിപതെരഖിലം മധുരം
ഗീതം മധുരം പീതം മധുരം
ഭുക്തം മധുരം സുപ്തം മധുരം
രൂപം മധുരം തിലകം മധുരം
മഥുരാധിപതെരഖിലം മധുരം
കരണം മധുരം തരണം മധുരം
ഹരണം മധുരം സ്മരണം മധുരം
വമിതം മധുരം സമിതം മധുരം
മഥുരാധിപതെരഖിലം മധുരം
ഗുംജാ മധുരാ മാലാ മധുരാ
യമുനാ മധുരാ വീചീ മധുരാ
സലിലം മധുരം കമലം മധുരം
മഥുരാധിപതെരഖിലം മധുരം
ഗോപീ മധുരാ ലീലാ മധുരാ
യുക്തം മധുരം ഭുക്തം മധുരം
ദൃഷ്ടം മധുരം ശിഷ്ടം മധുരം
മഥുരാധിപതെരഖിലം മധുരം
ഗോപാ മധുരാ ഗാവോ മധുരാ
യഷ്ടിർ മധുരാ സൃഷ്ടിർ മധുരാ
ദലിതം മധുരം ഫലിതം മധുരം
മഥുരാധിപതെരഖിലം മധുരം

**സാരാംശം:**

അല്ലയോ മഥുരാപതേ! അവിടത്തെ അധരങ്ങൾ, വദനം, നയനങ്ങൾ, മന്ദഹാസം, ഹൃദയം, നടത്തം, വാക്കുകൾ, കഥകൾ, ആടകൾ, സാന്നിദ്ധ്യം, ചലനങ്ങൾ, അലച്ചിലുകൾ, മുരളീരവം, പാദധൂളികൾ, കരങ്ങൾ, പാദങ്ങൾ, നൃത്തങ്ങൾ, സൗഹൃദങ്ങൾ, ഗാനങ്ങൾ, പാനീയം, ഭക്ഷണം, നിദ്ര, രൂപം, ഗോപിക്കുറി, ചെയ്തികൾ, ആക്രമണങ്ങൾ, കളവുകൾ, സ്മരണ, അർപ്പണങ്ങൾ, നിവാരണങ്ങൾ, മർമ്മരങ്ങൾ, വനമാല, യമുനാനദി, ഓളങ്ങൾ, ജലം, താമരപ്പൂ, ഗോപിമാർ, ദൈവികലീലാവിലാസങ്ങൾ, സമ്മേളിതങ്ങൾ, അനുഭവങ്ങൾ, നോട്ടങ്ങൾ, ഉച്ചിഷ്ടങ്ങൾ, ഗോപന്മാർ, പശുക്കൾ, രത്നാഭരണങ്ങൾ, സൃഷ്ടി, വിജയങ്ങൾ, വിനോദങ്ങൾ എന്നുവേണ്ട, അവിടത്തെ ഓരോന്നോരോന്നും, എല്ലാമെല്ലാം, അതീവ മധുരം മധുരം തന്നെ!!

## 16. അന്ദുണ്ഡക നേ വേഗ

**രാഗം : കാമവർധനി – താളം : ത്രിപുട**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**
**ആരോ: സ രി1 ഗ3 മ2 പ ധ1 നി3 സ – അവരോ: സ നി3 ധ1 പ മ2 ഗ3 രി1 സ**
**51 കാമവർധനി മേളം**

**പല്ലവി**
അന്ദുണ്ഡക നേ വേഗ വച്ചേദനി നാപൈ
നാനബെട്ടി പോരാ
(അന്ദുണ്ഡക)
**അനുപല്ലവി**
മന്ദരധര നീവാപ്പുലതോ ഗുഡി
മരചിതേ യേമി സേതുനേ ഓ രാഘവ
(അന്ദുണ്ഡക)
**ചരണം 1**
കനവലേനനു വേള ലേകുന്ന ഗന്നീരു
കാലുവഗാ ബാരുനേ
ഇനകുലാധിപ നീവു രാനു താമസമൈതെ
നില്ലു വാകിലി യൗനേ ഓ രാഘവ
(അന്ദുണ്ഡക)
**ചരണം 2**
നിരുപമാനന്ദ ശയ്യപൈ ലേകുണ്ടേ
നിമിഷമു യുഗമൗനേ
പരമാത്മ നീവു ഗാനക ഭ്രമസിന വേള
പരുലു നവ്വുടകൗനെ ഓ രാഘവ (അന്ദുണ്ഡക)
**ചരണം 3**
പരമ ഭക്തിയു നാപ്രായമുലെല്ല ദനുജുലു
പാലുഗാ ബോനൗനേ
വരദ ശ്രീത്യാഗരാജാർചിത പദയുഗ
വാരിധി മുന്ദരനെ ഓ രാഘവ
(അന്ദുണ്ഡക)

**സാരാംശം:**

ഹേ, രാഘവാ! മന്ദരപർവതമേന്തിയിട്ടുള്ള അവിടന്ന്, ഏറ്റവും അടുപ്പമുള്ളവരുമായി ഒത്തുചേരുമ്പോൾ, എന്നേയും എൻെറ വിധിയെക്കുറിച്ചുമെല്ലാം മറന്നുപോകുന്നു, അല്ലേ? എനിക്ക് ഏറ്റവും ആവശ്യമുള്ളപ്പോൾ എൻെറ അടുത്ത് വന്നുകൊള്ളാം എന്ന് ഈ കടലിൻെറ മുൻപിൽ വെച്ച് സത്യം ചെയ്യൂ. എനിക്ക് അവിടുത്തെ ഒന്നു കാണണമെന്നു തോന്നുമ്പോൾ അത് സാധിക്കാഞ്ഞാൽ, അസഹ്യമായ ദുഃഖം ഉണ്ടാകുന്നു; കവിളുകളിലൂടെ കണ്ണുനീർച്ചാലൊഴുകുന്നു; എൻെറ ഭവനം ശൂന്യമാകുന്നു; ഓരോ നിമിഷവും ഓരോ യുഗം പോലെ അനുഭവപ്പെടുന്നു. ഹേ, സൂര്യവംശരത്നമേ! എൻെറ പ്രാർത്ഥനയ്ക്കു പ്രതികരണമൊന്നും ലഭിക്കാതെ പോകുമ്പോൾ, എന്നിൽനിന്നും അവിടന്ന് പെട്ടെന്നു മറഞ്ഞുപോകുമ്പോൾ, അവിടന്നെവിടെയാണെന്ന് അറിയാതെ ഞാൻ വലയുമ്പോൾ, ഞാനിതാ പുച്ഛരിക്കപ്പെടുന്നു, അപഹാസ്യനാകുന്നു!! ഒരായുഷ്കാലം മുഴുവനുംകൊണ്ട് ഞാൻ നേടിയിട്ടുള്ള പരമഭക്തി വെറും ആസുരഭാവം മാത്രമാണെന്ന് കേൾക്കണമെന്നുണ്ടോ രാഘവാ? ത്യാഗരാജൻ നിത്യവും പാദപൂജ ചെയ്യുന്ന വരദായകാ! കടലിന്നക്കരെ ചെന്നുപെടാതെ വേഗം എൻെറ അടുത്തു വന്നുചേരണേ!!

## 17. അനാഥുഡനു ഗാനു

**രാഗം : ജിംഗള – താളം : ആദി**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**
**ആരോ: സ രി2 ഗ2 മ1 പ ധ1 നി2 ധ1 പ സ – അവരോ: സ നി2 ധ1 പ മ1 ഗ2 രി2 സ**
**20 നഠഭൈരവി ജന്യം**

**പല്ലവി**
അനാഥുഡനു ഗാനു; രാമ നേ! (അനാഥുഡനു)
**അനുപല്ലവി**
അനാഥുഡവു നീവനി നിഗമജ്ജുല
സനാതനുല മാട വിന്നാനു; നേ (അനാഥുഡനു)
**ചരണം**
നിരാദരവു ജൂചി, യീ കലി
നരാധമു ലനേദരു
പുരാണപുരുഷ! പുരരിപുനുത! നാ-
ഗരാട്ശയന! ത്യാഗരാജനുത! (അനാഥുഡനു)

**സാരാംശം:**

രാമാ! ഞാൻ അനാഥനാണെന്ന് സ്വയം കരുതുന്നില്ല. കാരണം, എനിക്ക് നിന്തിരുവടിയുടെ പിന്തുണയുണ്ട് എന്നതുതന്നെ. ഒരുപക്ഷേ, അവിടുത്തെയും ആ രീതിയിൽ ചിത്രീകരിക്കാം. കാരണം, വേദാന്തികൾ പറയുമ്പോലെ അവിടുന്ന് സർവജീവജാലങ്ങളുടേയും പരമാത്മാവാണെങ്കിലും, മുകളിലോ, താഴെയോ, അവി

ടുത്തെ താങ്ങാൻ ആരുമില്ലല്ലോ! ആശ്രിതരായ സാധാരണക്കാർ എന്നെ അനാഥനെന്നു വിളിക്കാറുണ്ട്. കാരണം എനിക്കൊരു മനുഷ്യന്റേയും പിന്തുണയില്ലല്ലോ! ഹേ, പരമപുരുഷാ! രാമാ! അനാഥരായിട്ടും പാമരന്മാർക്ക് ആരാധ്യനുമായ ഭവാനിരിക്കുമ്പോൾ എനിക്കെന്തിനാണ് മറ്റുള്ളവരുടെ പിന്തുണ?

## 18. അനുപമ ഗുണാംബുധി

**രാഗം : അഠാണ – താളം : ഝമ്പ**

**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**

**ആരോ: സ രി2 മ1 പ നി3 സ – അവരോ: സ നി3 ധ2 പ മ1 പ ഗ3 രി2 സ**

**29 ധീരശങ്കരാഭരണം ജന്യം**

**പല്ലവി**

അനുപമഗുണാംബുധിയനിനിന്നുനേര നമ്മി-
യനുസരിൻചിന വാഡനൈതി (അനുപമ)

**അനുപല്ലവി**

മുനുപകയേയുന്നാവു; മനുപതി! ഗ്രാസി മേ-
ഞനുപമാകേവരു വിനുമാദയരാനി (അനുപമ)

**ചരണം 1**

ജനക ജാമാതവൈ ജനകജാ മാതവൈ
ജനക ജാലമു ചാലുനു ചാലുനു, ഹരീ!
(അനുപമ)

**ചരണം 2**

കനകപടധര നന്നു കനകപട മേല?
തനു കനകപാനമു സേതുഗാനി ബ്രൂനി
(അനുപമ)

**ചരണം 3**

കലലോനു നീവേ സകലലോകനാ! കോ-
കലു ലോകുവഗനിച്ചിഗാചിനദി വിനി (അനുപമ)

**ചരണം 4**

രാജകുല കലശാബ്ധി രാജ! സുരപാല!
ഗജരാജരക്ഷക! ത്യാഗരാജവിനുത! (അനുപമ)

**സാരാംശം:**

സദ്ഗുണങ്ങളുടെ കലവറയാണവിടന്നെന്ന ഉറപ്പോടെ ഞാൻ എല്ലാ വിശ്വാസവും അങ്ങയിൽ അർപ്പിച്ചു. എന്നിട്ടുമെന്തേ, ഹേ, മനുവംശാധിപാ, എന്നിൽ കരുണാകടാക്ഷം ചൊരിയാനും എന്റെ കൈ പിടിച്ചു പൊക്കാനും ഇത്ര വൈമുഖ്യം? ഇപ്പോഴത്തെ വിഷമസ്ഥിതി, നിസ്സഹായത എന്നിവയിൽനിന്ന് എന്നെ മോചിപ്പിക്കേണ്ടതിന്റെ പ്രാധാന്യം ആ ചെവികളിലെത്തിക്കുവാൻ വേണ്ട പിടിപാടുകളൊന്നും എനിക്കില്ല. അവിടത്തേക്ക് നേരിട്ടുതന്നെ എന്നെ സഹായിച്ചുകൂടേ? ജനകമഹാരാജാവിന്റെ ജാമാതാവേ! ആരിൽ ക്കൂടെയാണ് ഞാൻ ഈ വിവരം അങ്ങയ്ക്ക് നൽകേണ്ടത്? പത്നീമാതാവായ ഭൂമീദേവിയെപ്പോലെ ഇളക്കവുമില്ലാ, അനക്കവുമില്ലാ എന്ന മട്ടിലാകരുതേ! അവിടത്തെയുടെ മായാജാലവിദ്യകളൊക്കെ തിരുവടിയെ പിതൃതുല്യനായിക്കാണുന്ന എന്നോട് വേണോ? ഹേ, സർവലോകനായകാ! സ്വപ്നത്തിൽ ഞാൻ അവിടത്തെ പലവുരു ദർശിച്ചിട്ടുണ്ട്; നേരിട്ട് കണ്ടിട്ടില്ല, എന്നാലും എത്ര തീവ്രതയോടെയാണ് ഞാൻ പ്രാർത്ഥിക്കുന്നത്? കനകവസ്ത്രം ധരിക്കുന്ന രാജാധിരാജാ! ദേവഗണരക്ഷകാ! ഗജേന്ദ്രമോക്ഷദായകാ! തിരുവടിക്ക് ത്യാഗരാജന്റെ നമസ്കാരം!!

## 19. അനു ദിനമുനു

**രാഗം : ബേഗഡ – താളം : രൂപകം**

**വാഗ്ഗേയകാരൻ : പൂചി ശ്രീനിവാസ അയ്യങ്കാർ – ഭാഷ : തെലുങ്ക്**

**ആരോ:സ ഗ3 രി2 ഗ3 മ1 പ ധ2 നി2 ധ2 പ സ – അവരോ: സ നി3 ധ2 പ മ1 ഗ3 രി2 സ**

**29 ധീര ശങ്കരാഭരണം ജന്യം**

**പല്ലവി**

അനു ദിനമുനു കാവു മൈയ ആദിവെങ്കടേശ്വര

**അനുപല്ലവി**

ഗനുഡദുനീ മഹാകൃപ കടാക്ഷമുനു
കോരിടിനാനു

**ചരണം**

കനകാന രുചിനിരൂപമു
കർഗോദര ശയന
ദനരുന്ദുദാസു ലാമനി താല
ചിമോരലിദമോ
ഘനഘനപരിതാപനുലാനുക
നികരമുതൊദിർചി
വനജലൊചനുദാഗുശ്രീനിവാസ
വരധ വെഗമേനാനു

**സാരാംശം:**

ഹേ, പരമപുരുഷാ! മഹാവിഷ്ണോ! സുവർണ്ണപ്രഭനും നിരുപമനും ആയ അനന്തനെ ശയ്യയാക്കി അവിടുന്ന് വിളങ്ങുന്നു! ഹേ, കമലനയനനായ വെങ്കടേശ്വരാ! എന്നിൽ പ്രസാദിച്ച് അനുഗ്രഹങ്ങൾ നൽകണേ! അവിടത്തെയുടെ ഭക്തനായ ഞാൻ എന്റെ ദുഃഖങ്ങളകറ്റിത്തരാൻ ഏറ്റവും തീവ്രതയോടെ കേണപേക്ഷിക്കുന്നു!

## 20. അനുരാഗമു ലേനി

**രാഗം : സരസ്വതി – താളം : രൂപകം**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**
**ആരോ: സ രി2 മ2 പ ധ2 സ – അവരോ: സ നി2 ധ2 പ മ2 രി2 സ**
**64 വാചസ്പതി ജന്യം**

പല്ലവി
അനുരാഗമു ലേനി മനസുന
സുജ്ഞാനമു രാദു
അനുപല്ലവി
ഘനുലൈന യന്തര ജ്ഞാനുല
കെരുകേ ഗാനി

**ചരണം**
വഗ വഗഗാ ഭുജയിഞ്ചു
വാരികി തൃപ്തി യൗരീതി
സഗുണ ധ്യാനമുപൈനി സൗഖ്യമു
ത്യാഗരാജനുത

**സാരാംശം:**

ഈശ്വരനിൽ ഉറച്ച വിശ്വാസമുള്ളവരുടെ മനസ്സിലേ ദിവ്യജ്ഞാനം നാമ്പെടുക്കുകയുള്ളൂ. ഇത് ജ്ഞാനികളായവർക്കെല്ലാം അറിയാവുന്ന വസ്തുതയാണ്. സ്വാദിഷ്ഠമായ ഭക്ഷണം കഴിക്കുമ്പോൾ, കൂടുതൽ സന്തുഷ്ടി താനുഭവപ്പെടുന്നത് വിഭവങ്ങളുടെ സമൃദ്ധിയിലാണല്ലോ. എന്നപോലെ, സഗുണാകാരനായ ഈശ്വരനെ ധ്യാനിക്കുമ്പോൾ ഭക്തന്മാർക്ക് സ്വർഗീയമായ പരമാനന്ദം ലഭിക്കുന്നു!

## 21. അന്നപൂർണേ

**രാഗം : ശാമ – താളം : ആദി**
**വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ – ഭാഷ : സംസ്കൃതം**
**ആരോ: സ രി2 മ1 പ ധ2 സ – അവരോ: സ ധ2 പ മ1 ഗ3 രി2 സ**
**28 ഹരികാംബോജി ജന്യം**

**പല്ലവി**
അന്നപൂർണ്ണേ വിശാലാക്ഷി രക്ഷ
അഖിലഭുവനസാക്ഷി കടാക്ഷി
**അനുപല്ലവി**
ഉന്നതഗർത്തതീരവിഹാരിണി ഓംകാരിണി
ദുരിതാദി നിവാരിണി
പന്നഗാഭരണറാണീ പുരാണി പരമേശ്വരി
വിശ്വേശ്വര ഭാസ്വരി

**ചരണം**
പായസാന്നപൂരിത മാണിക്യപാത്ര ഹേമദർവീ
വിധൃതകരേ
കായജാദി രക്ഷണനിപുണതരേ
കാഞ്ചനമയഭൂഷണാംബരധരേ
തോയജാസനാദി സേവിതപരേ തുംബുരു
നാരദാദി നുതവരെ
ത്രയാതീതമോക്ഷപ്രദചതുരേ ത്രിപദശോഭിത
ഗുരുഗുഹസാദരേ

**സാരാംശം:**

അന്നപൂർണ്ണേ! വിശാലാക്ഷീ! ഈ ഭുവനത്തിൽ സംഭവിക്കുന്നതിനെല്ലാം ഭവതി സാക്ഷ്യം വഹിക്കുന്നുണ്ടല്ലോ. അവിടത്തെ കടാക്ഷങ്ങൾ എന്നിൽപതിപ്പിച്ച് എന്നെയും രക്ഷിക്കുക. ഉന്നതമായ ഒരുപീഠഭൂമിയിലാണ് അവിടത്തെ പ്രതിഷ്ഠിച്ചിട്ടുള്ളത്. ഓംകാരമൂർത്തിയായ അവിടന്ന് എല്ലാ തടസ്സങ്ങളും നീക്കിത്തരുന്നു. പന്നഗങ്ങളെ ആഭരണമാക്കിയിട്ടുള്ള ഭഗവാൻെറ ഭാമിനിയാണവിടുന്ന്. പൗരാണികത്വമുള്ള അവിടന്ന് ജഗദീശ്വരൻെറ സ്വയംപ്രഭയാൽ പരിശോഭിക്കുന്നു. പായസംനിറച്ചിട്ടുള്ള മാണിക്ക്യക്കിണ്ണവും അതു സേവിക്കാനുള്ള സ്വർണ്ണത്തവിയും കയ്യിൽപിടിച്ചിട്ടുണ്ടവിടന്ന്. മനുഷ്യരാശിയെ മുഴുവൻ സംരക്ഷിക്കുവാൻ വേണ്ട ദിവ്യശക്തിയുണ്ട്, അവിടത്തെപക്കൽ. കനകഭൂഷണവസ്ത്രാദികളാൻ അലംകൃതയായ നിന്തിരുവടിയെ ബ്രഹ്മാവ് മുതലായ ഈശ്വരന്മാർ വണങ്ങുകയും തുംബുരുനാരദന്മാരെപ്പോലെയുള്ള മഹർഷിമാർ ആരാധിക്കുകയും ചെയ്യുന്നു. ധർമ്മാർത്ഥകാമത്തേക്കാൾ ഉയർന്നപടിയിലുള്ള മോക്ഷം പ്രദാനം ചെയ്യുന്നതിൽ അവിടത്തേക്ക് പ്രത്യേക ചാതുര്യമുണ്ട്. ഗുരുഗുഹന് ആദരണീയയായ നിന്തിരുവടി ത്രിപദശോഭയാൽ വിളങ്ങുന്നു!

## 22. അന്യായമു സേയകുരാ

**രാഗം : കാപി – താളം : ആദി**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**
**ആരോ: സ രി2 മ1 പ നി3 സ – അവരോ: സ നി2 ധ2 നി2 പ മ1 ഗ2 രി2 സ**
**22 ഖരഹരപ്രിയ ജന്യം**

പല്ലവി
അന്യായമു സേയകുരാ രാമാ! ന-
നന്യുനിഗ ജുഡകുരാ; നായേഡ, രാമാ!
(അന്യായമു)
അനുപല്ലവി
എന്നോ തപ്പുലു ഗലവാരിനി, രാ-
ജന്യ! നീവു ബ്രോചിനാവു ഗനുകനു
(അന്യായമു)
**ചരണം**
ജഡഭരതുഡു ജിങ്ക ശിശുവു നേത്തി
ബഡലിക ദീർചഗ ലേദാ?
കഢലിനി മുനിഗിന ഗിരിനൊക

കൂർമമു ഗാപാഡഗ ലേദാ?
പുഡമിനി പാണ്ഡവ ദ്രോഹിനി ധർമ-
പുത്രുഡു ബ്രോവഗ ലേദാ?
നഡിമി പ്രായമുന ത്യാഗരാജനുത!
നാപൂർവജു ബാധ ദീർപ ലേനനി! (അന്യായമു)

**സാരാംശം:**

രാജാക്കന്മാരിൽ വെച്ച് ഏറ്റവും ഉത്കൃഷ്ടനായ രാമ! ന്യായം നടപ്പിലാക്കുന്നതിൽ സമർത്ഥനായ രാമാ! എന്നോട് അനീതി കാണിക്കരുത്! എത്രയോ അപരാധങ്ങൾ ചെയ്തവരോടുപോലും അവിടന്ന് പൊറുത്തിട്ടില്ലേ? പൂർണ്ണവൈരാഗിയായ ജഡഭരതൻ ഒരിളം മാൻകിടാവിനു വന്ന ദുരിതം കണ്ട്, സഹിക്കാനാവാഞ്ഞ്, അതിനെ ദയാപൂർവം എടുത്തുവളർത്തിയില്ലേ? മന്ദരപർവതം പാൽക്കടലിൽ മുങ്ങാൻ തുടങ്ങിയപ്പോൾ, താവിടുന്നല്ലേ, ഒരു വലിയ കൂർമ്മമായി വന്ന്, അത് ഉയർത്തിപ്പിടിച്ചുനിന്നത്? തങ്ങളുടെ അഞ്ചു പുത്രന്മാരെയും ചതിച്ചുകൊന്ന അശ്വത്ഥാമാവിന്റെ ജീവൻ രക്ഷിച്ചില്ലേ, യുധിഷ്ഠിരൻ? അതുകൊണ്ട്, മധ്യവയസ്കനായ ഈ ഞാൻ, സ്വന്തം ജ്യേഷ്ഠനിൽനിന്നും, അനുഭവിക്കുന്ന കഷ്ടപ്പാടുകളും പീഡനങ്ങളും തീർത്തുതരാൻ സാധിക്കില്ലെന്ന്, പറയരുതവിടുന്ന്!

**23. അന്താ രാമമയം**

**രാഗം : ആനന്ദഭൈരവി – താളം : ആദി**

**വാഗ്ഗേയകാരൻ : ഭദ്രാചല രാമദാസ് – ഭാഷ : തെലുങ്ക്**

**ആരോ: സ ഗ2 രി2 ഗ2 മ1 പ ധ2 പ നി2 സ – അവരോ: സ നി2 ധ2 പ മ1 ഗ2 രി2 സ**

**20 നഠഭൈരവി ജന്യം**

**പല്ലവി**
അന്താ രാമമയം ഈ ജഗമന്താ രാമമയം
**ചരണം 1**
അന്തരംഗമുനൻ-ആത്മാരാമുഡൻ-അന്ത രൂപമുന
വിന്തലു സലുപഗ
**ചരണം 2**
നദുലു വനംബുലു നാനാ മൃഗമുലു വീത
കർമമുലു വേദ ശാസ്ത്രമുലു
**ചരണം 3**
സോമ സൂര്യുലു സുരലു താരലു ആ
മഹാംബുധുലു അവനീതലംബുലു
**ചരണം 4**
അണ്ഡാണ്ഡംബുലു പിണ്ഡാണ്ഡംബുലു
ബ്രഹ്മാണ്ഡംബുലു ബ്രഹ്മലു മൊദലുഗ
**ചരണം 5**
അഷ്ട ദിക്പതുലുനു ആദി ശേഷുഡുനു
അഷ്ട വസുവുലനു ആ ഷഡ് രുതുലനു
**ചരണം 6**
ധീരുഡൗ ഭദ്രാചല രാമദാസുനി കോരിക
ലൊസഗിന താരക നാമമു

**സാരാംശം**

ഈ ജഗത്തൊട്ടാകെ രാമൻ നിറഞ്ഞു നിൽക്കുകയാണ്. ആത്മാരാമന്മാരായവരുടെ അന്തരംഗത്തിൽ രാമനല്ലാതെ മറ്റൊന്നില്ല. നദികളിലും, ഘനനിബിഡമായ വനങ്ങളിലും, നാനാജാതി മൃഗങ്ങളിലും, വേദങ്ങളിലും ശാസ്ത്രങ്ങളിലും, അവകളിലുന്നിപ്പറയുന്ന കർമ്മകാണ്ഡങ്ങളിലും എല്ലാമെല്ലാം രാമൻ മാത്രം, രാമൻ മാത്രം! സോമസൂര്യന്മാരും, താരകങ്ങളും, സുരാസുരന്മാരും, മഹാസാഗരങ്ങളും, അവനിയുമെല്ലാം രാമൻമാത്രം തന്നെ. രാമൻതന്നെയെന്നാണെന്റെ മതം. രാമൻതന്നെയാണ് അണ്ഡാണ്ഡവും, പിണ്ഡാണ്ഡവും, ബ്രഹ്മനും, ബ്രഹ്മാണ്ഡവും എല്ലാമെല്ലാം! അഷ്ടദിക്പാലർ രാമൻതന്നെ. അഷ്ടവസുക്കളും രാമചന്ദ്രൻ തന്നെയാണ്. ആദിശേഷനും രാഘവനല്ലാതെ മറ്റാരുമല്ല. ഇപ്രകാരമെല്ലാമിരിക്കുന്ന ആ താരകനാമം ഉരുവിട്ട് ഉരുവിട്ട് ഭദ്രാചലരാമദാസൻ ആനന്ദതുന്ദിലനാകുന്നു!

## 24. അപരാധമുലമാൻപി

**രാഗം : ദർബാർ – താളം : ഝമ്പ**

**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**

**ആരോ: സ രി2 മ1 പ ധ2 നി2 സ – അവരോ: രി2 സ നി2 സ ധ2 പ മ1 രി2 ഗ2 ഗ2 രി2 സ**

**22 ഖരഹരപ്രിയ ജന്യം**

**പല്ലവി**
അപരാധമുലമാൻപി ആദുകോവയ്യാ
(അപരാധമുല)
**അനുപല്ലവി**
കൃപ ജൂചി ബ്രോചിതേ കീർതി
കലദിക, നീകു (അപരാധമുല)
**ചരണം 1**
അത്യന്ത മത്സര മദാന്ധുഡൈ സജ്ജനുല
നിത്യ കർമമുലവലേ നിന്ദിംചു കോന്ന നാ
(അപരാധമുല)
**ചരണം 2**
ചുചുവാരലകേഢുടസൊക്കി ജപിതുഡനൈതി
യോചിംച നീപാദയുഗള ധ്യാനമു ലേനി നാ
(അപരാധമുല)
**ചരണം 3**
സ്ത്രൈണജനുലനുഗുഡിവീണാഢിതിനി ഗാനി
പ്രാണഹിത ഗുണകഥല ബൽക ലേനൈതി നാ
(അപരാധമുല)

ചരണം 4
ശരണുജൊച്ചിനനന്നു കരുണിൻചവേ രാമ!
വര! ത്യാഗരാജനുത! വശമു ഗാദിക നാകു
(അപരാധമുല)

**സാരാംശം:**

എന്റെ അപരാധങ്ങളെല്ലാം പൊറുത്ത് വൈഷമ്യങ്ങളിൽ നിന്നെന്നെ രക്ഷിച്ചാലും. അങ്ങനെ ചെയ്താൽ, നിന്തിരുവടിയുടെ യശസ്സ് വർധിക്കുകയേയുള്ളൂ. അഹങ്കാരത്തിന്റെ ലഹരിയിൽ മുഴുകി കുലീനരായവരോടുപോലും പലപ്പോഴും ഞാൻ അസഭ്യം പുലമ്പിയിട്ടുണ്ട്. നാമജപം മുതലായ ചില അഭിനയങ്ങളിലേർപ്പെട്ട്, ഞാനൊരു പരമഭക്തനാണെന്ന് മറ്റുള്ളവരെ ബോധ്യപ്പെടുത്തിയിട്ടുണ്ട്. ഈ തൃപ്പാദങ്ങളിൽ പരിശുദ്ധഭക്തിയോടെ, ഭവാന്റെ ഗുണഗണങ്ങൾ എടുത്തുപറയുന്ന കഥകൾ എഴുതുകയും സംസാരിക്കുകയും മറ്റും ചെയ്യുന്നതിനു പകരം, കഷ്ടം, സ്ത്രീകളുമൊത്ത് വിഫലമായ അധരവ്യായാമത്തിലും പരദൂഷണങ്ങളിലും വ്യാപൃതനായി ഞാൻ എന്റെ സമയമെല്ലാം കഴിച്ചു! മതിമതി! എനിക്കിതെല്ലാം മടുത്തുകഴിഞ്ഞു. ഞാനിപ്പോൾ നിന്തിരുവടിയിൽ അഭയം പ്രാപിച്ചിരിക്കുന്നു. ത്യാഗരാജനാൽ സമാരാധ്യനായ ഹേ, രാമാ! എന്നിൽ കരുണ ചൊരിയണേ!

## 25. അപരാധമുലനു നോർവ

**രാഗം : രസാളി – താളം : ആദി**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**
**ആരോ: സ രി1 മ1 പ ധ2 നി2 സ – അവരോ: സ ധ2 പ മ1 രി1 സ**
**4 വനസ്പതി ജന്യം**

**പല്ലവി**
അപരാധമുലനു നോർവ സമയമു
കൃപജൂഡുമു ഘനമൈന നാ (അപരാധമുല)
**അനുപല്ലവി**
ചപല ചിത്തുഡൈ മന സേരുഗക നേ
ജാലി ബേട്ടു കോനി മൊരലനിഡു നാ
(അപരാധമുല)

**ചരണം**
സകല ലോകുല ഫലമുല നേരിഗി
സംരക്ഷിൻചുചു നുംഡഗ ന-
ന്നോകനി ബ്രോവ തേലിയ ഗീർതന ശ-
തക മോനർചു ത്യാഗരാജനുത! നാ
(അപരാധമുല)

**സാരാംശം:**

അങ്ങയുടെ മനസ്സിലെന്താണെന്ന് മനസ്സിലാക്കാൻ കഴിഞ്ഞില്ല എന്ന തെറ്റിന് എനിക്ക് മാപ്പു തന്നാലും! സ്ഥിരതയില്ലാത്ത, ചഞ്ചലചിത്തനായ, എന്നോടു ക്ഷമിച്ചാലും! അവിടന്ന് നിലകൊള്ളുന്നത് എനിക്ക് വേണ്ടി മാത്രമല്ല, ഈ ജഗത്തിലുള്ള എല്ലാവർക്കും രക്ഷ നൽകാൻവേണ്ടിയാണെന്ന വസ്തുത ഞാൻ അറിയേണ്ടതായിരുന്നു. എന്നാൽ, മറ്റുള്ളവരുടെ ശക്തിയും ശക്തിക്ഷയവുമെല്ലാം നന്നായറിയുന്ന അങ്ങയുടെ അടുത്തേക്ക് ഈ നൂറു ഗാനങ്ങളുമായി ഞാൻ വന്നത്, എനിക്ക് പ്രത്യേകമായിട്ടുള്ള ശ്രദ്ധയും അനുഗ്രഹങ്ങളും ലഭിക്കാനത്രെ!

## 26. അപരാധമുലന്നിയു

**രാഗം : ലതാങ്ഗി – താളം : ആദി**
**വാഗ്ഗേയകാരൻ : പട്ണം സുബ്രഹ്മണ്യ അയ്യർ – ഭാഷ : തെലുങ്ക്**
**ആരോ: സ രി2 ഗ3 മ2 പ ധ1 നി3 സ – അവരോ: സ നി3 ധ1 പ മ2 ഗ3 രി2 സ**
**63 ലതാങ്ഗി മേളം**

**പല്ലവി**
അപരാധമുലന്നിയു മന്നിഞ്ചി ആദരിഞ്ചുമയ്യാ നേ
ജേസിന
**അനുപല്ലവി**
കൃപജേസി നാ മനവാലഗിഞ്ചികീ കണ്ഠജൂഡ
സമയമിദേ

**ചരണം**
വേഗ നന്നുബ്രോവുമനി എന്തോ നിന്നു
വേഡുകൊണ്ടിഗത ശ്രീ വെങ്കടേശ ഇടു
ജാകുല സേയക താവത താളകനേ ജാലി
ജെന്ദി നിന്നു നൊച്ചുകൊന്ന നാ

**സാരാംശം:**

എന്റെ അപരാധങ്ങൾ പൊറുത്ത് എന്നോട് ആദരവോടെ പെരുമാറണമെന്നാണെന്റെ അപേക്ഷ. ദയാപൂർവ്വം എന്റെ മനസ്സിൽ വന്ന് പടരാൻ പറ്റിയ അവസരം ഇതുതന്നെ. ഹേ, വെങ്കടേശാ! എന്നോട് ഇനിയും കളിതമാശ കാണിക്കരുതേ. ഇതെനിക്ക് താങ്ങാവുന്നതല്ലേ. ഉടൻ വന്ന് എന്നെ രക്ഷിക്കേണേ!

## 27. അപരാധി നാനല്ല

രാഗം : രേവതി – താളം : മിശ്രചാപ്പ്
വാഗ്ഗേയകാരൻ : പുരന്ദരദാസർ – ഭാഷ : കന്നഡ
ആരോ: സ രി1 മ1 പ നി2 സ – അവരോ: സ നി2 പ മ1 രി1 സ
2-രത്നാംഗി ജന്യം

**പല്ലവി**
അപരാധി നാനല്ല അപരാധവെനഗില്ല കപട
നാടകസൂത്രധാരി നീനേ (അപരാധി)
**ചരണം 1**
നീനേ ആദിസദിരല്ലു ജഡവുനികെയ ബൊംബെ
ഏനു മാഡലു ബല്ലദു
താനെംബെര
നീനിട്ട സൂത്രദി ചലിപവു കൈകാലുഗളു നീനേ
മുക്കിസലു
മുക്കുവദേ ഹദവനു (അപരാധി)
**ചരണം 2**
ഒമ്പെണ്ഡു ബാഗില പട്ടണക്കെദന്നദെന്ദു
ഇപ്പത്താരു മനെയാൾഗള
തന്ദു കാവല നിലിസി എന്ന നീ ഒളഗിട്ടു മുന്ദെ
ഭവദലിഫവണിബുദന്യായ (അപരാധി)
**ചരണം 3**
യന്ത്ര വാഹക നീനേ ഒളഗിട്ടു എന്ന
സ്വതന്ത്രനെന്ദെനിസികൊലിസുവരെ ഹേളോ
കന്ദു പിത ലക്ഷ്മീശ എന്ദാദഡന്ദഹുദാനന്ദ
മൂരുതിനമ്മ പുരന്ദരവിഠല (അപരാധി)

**സാരാംശം:**
ഞാനൊരപരാധിയല്ല. എന്നിൽ ഒരുതരത്തിലുള്ള കളങ്കവുമില്ല. ഈ ജീവിതമെന്ന കപടനാടകത്തിന്റെ സൂത്രധാരൻ അവിടുന്നാണ്. ഉലക്കയുടെ രൂപമുള്ള ഒരു പാവക്ക് സ്വയമെന്ത് ചെയ്യാൻ കഴിയും? ഹേ, പാവകളിക്കാരാ! ശരീരത്തിലെ ഓരോ ചലനവുമുണ്ടാകുന്നത് അങ്ങയുടെ കയ്യിലുള്ള ചരടുകളുടെ ചലനം അനുസരിച്ചല്ലേ? ഈ ശരീരമെന്നത്, നവദ്വാരങ്ങളും ബന്ധിച്ച് ഇരുപത്തിയാറ് ഭടന്മാരെ കാവൽജോലിക്ക് ഏർപ്പെടുത്തിയിട്ടുള്ള, ചലനസ്വാതന്ത്ര്യമില്ലാത്ത ഒരു നഗരം പോലെയാണ്. ഇവിടത്തെ ഒരു തടവുകാരനാണു ഞാൻ. ഇതു ന്യായമല്ല; കാരണം ഇതെന്റെ ജീവിതം നശിപ്പിക്കുന്നു. ഈ മനുഷ്യയന്ത്രമോടിക്കുന്നയാൾ അവിടുന്ന് തന്നെ; പക്ഷെ, ഈ തരത്തിലുള്ള നിയന്ത്രണങ്ങളുമായി വണ്ടിയോടിച്ചിട്ടെന്തു ഫലം? ഹേ, പുരന്ദരവിഠലാ! വിവിധരൂപങ്ങൾ ധരിച്ചവനും, അനംഗപിതാവുമായ വിഷ്ണുഭഗവാനേ! ഈ ലോകത്തു നടക്കുന്നതെല്ലാം ഭവാന്റെ ഇച്ഛാശക്തിയനുസരിച്ച് മാത്രം!

## 28. അപ്പ! രാമ ഭക്തി

രാഗം : കാമവർധനി – താളം : ആദി
വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്
ആരോ: സ രി1 ഗ3 മ2 പ ധ1 നി3 സ – അവരോ: സ നി3 ധ1 പ മ2 ഗ3 രി1 സ
51 കാമവർധനി മേളം

**പല്ലവി**
അപ്പ! രാമഭക്തി യെന്തോ
ഗൊപ്പരാ; മാ (അപ്പ!)
**അനുപല്ലവി**
ത്രിപ്പടലനു ദീർചി കണ്ടി
രെപ്പവലേനു ഗാചു മാ (അപ്പ!)
**ചരണം 1**
ലക്ഷ്മീ ദേവി വലചുനാ?
ലക്ഷ്മനുണ്ഡു ഗൊലുചുനാ?
സൂക്ഷ്മബുദ്ധി ഗല ഭരതുഡു ജൂചിജൂചി
സൊലസുനാ? മാ (അപ്പ!)
**ചരണം 2**
ശബരി യെങ്ഗിലി നിച്ചുനാ?
ചന്ദ്രധരുഡു മെച്ചുനാ?
അബലസ്വയം പ്രഭകു ദൈവ
മചല പദവി നിച്ചുനാ? മാ (അപ്പ!)
**ചരണം 3**
കപി വാരിധി ദാടുനാ
കലികി രോട ഗട്ടുനാ
അപരാധി ത്യാഗരാജു
കാനന്ദമു ഹെച്ചുനാ? മാ (അപ്പ!)

**സാരാംശം:**
രാമഭക്തി ഏറ്റവും പരിപാവനമായിട്ടുള്ളതാണ്. അത് മനസ്സിന്റെ ചാഞ്ചല്യം ഇല്ലാതാക്കുന്നു. സ്വയം പ്രവർത്തനക്ഷമതയുള്ള കൺപോളകൾ കണ്മണികളെ സംരക്ഷിക്കുന്നതുപോലെയാണത്. രാമഭക്തി ഉണ്ടായിരുന്നില്ലെങ്കിൽ ലക്ഷ്മീദേവി ഭൂമിയിൽ സീതയായി അവതരിക്കുമായിരുന്നോ? ആദിശേഷൻ ലക്ഷ്മണനായി രാമസേവയ്ക്ക് ഇറങ്ങി പുറപ്പെടുമായിരുന്നോ? കൂർമബുദ്ധിയായ ഭരതൻ തന്നിൽനിന്ന് ദീർഘകാലം വേർപെട്ട് നിൽക്കേണ്ടിവന്ന രാമനെ ദർശിക്കാൻ അത്രമാത്രം വെമ്പൽകൊള്ളുമായിരുന്നോ? സ്വാദറിയാൻ വേണ്ടി, സ്വയം കടിച്ചുനോക്കി, മാറ്റിവെച്ച ഫലങ്ങളുമായി ശബരി രാമനെ കാത്തിരിക്കുമായിരുന്നോ? പരമശിവൻ രാമനെ ആരാധിക്കുമായിരുന്നോ? സ്വയംപ്രഭ കീർത്തിനേടുമായിരുന്നോ? ഹനുമാന് സമുദ്രം ഭേദിക്കാൻ കഴിയുമായിരുന്നോ? യശോദമ്മയ്ക്ക് ഈശ്വരനെ ഉരലിൽ കെട്ടിയിടാൻ കഴിയുമായിരുന്നോ? തെറ്റുകൾ ഭവിച്ചിട്ടുള്ള ത്യാഗരാജന് ഈശ്വരാനുഗ്രഹവർഷം സിദ്ധിക്കുമായിരുന്നോ?

## 29. അപ്പുലേനി സംസാര

രാഗം : സിന്ധുഭൈരവി – താളം : തിസ്ര ഏകം
വാഗ്ഗേയകാരൻ : അന്നമാചാര്യ – ഭാഷ : തെലുങ്ക്
ആരോ. സ രി2 ഗ2 മ1 ഗ2 പ ധ1 നി2 സ – അവരോ: നി2 ധ1 പ മ1 ഗ2 രി1 സ നി2 സ
10 നാടകപ്രിയ ജന്യം

പല്ലവി
അപ്പുലേനി സംസാര മൈനപാതേ ചാലു
അപ്പുലേനി ജീത മൊക്ക താരമൈൻ ജാലു
(അപ്പുലേനി)
ചരണം 1
കന്തലേനി ഗുഡിസൊക്ക ഗമ്പൈതേന ജാലു
ചിന്തലേനി യംബലിയൊക്ക ചേരെഡെ ചാലു
ജന്തഗാനി തരുനി യേജാതൈതെന നാദെചാലു
വിന്തലേനി സമ്പദൊക്ക വീസമേ ചാലു
(അപ്പുലേനി)
ചരണം 2
തിട്ടുലേനിബ്രദുകൊക്ക ദിനമൈൻനദേ ചാലു
മുട്ടുലേനി കുഡൊക്ക മുദ്ദഡേ ചാലു
ഗുട്ടുചെഡിമനുകൻടേ
കൊഞ്ചെപുമേലൈൻചാലു
വട്ടി ജാലി ബഡുകൻടേ വച്ചിനന്തേ ചാലു
(അപ്പുലേനി)
ചരണം 3
ലമ്പടി പഡനി മേലു ലവലേശമേ ചാലു
രൊമ്പികംബമൗകൻടെ രോയുടേ ചാലു
രമ്പു ഗോരികകൻടേ രതി വേങ്കടപതി
പമ്പുന നാതനു ജേരേ ഭവമേ ചാലു
(അപ്പുലേനി)

**സാരാംശം:**

സംതൃപ്തിയും സന്തോഷവുമുള്ള ലളിതജീവിതമാണ് കടംവാങ്ങിയിട്ടുള്ള ആഡംബരപൂർണമായ ജീവിതത്തേക്കാൾ വിലപ്പെട്ടത്! മനഃശാന്തിയോടുകൂടിയുള്ള ഒരു ദിവസത്തെ ജീവിതമാണ് കലുഷിതമായ ഒരായുഷ്ക്കാലത്തേക്കാൾ ഭേദം! ചെറിയ ചെറിയ സഹായങ്ങളാണ് വലിയ വലിയ വാഗ്ദാനത്തെക്കാൾ നല്ലത്! കൊച്ചുകൊച്ചു സൽപ്രവൃത്തികൾ ഉച്ചത്തിലുള്ള പ്രഖ്യാപനങ്ങളേക്കാൾ മെച്ചമേറിയതാണ്! എത്താത്തിടത്തേക്ക് കൈനീട്ടാൻ ശ്രമിക്കരുത്! ഒരിക്കലും തീരാത്ത ആവശ്യങ്ങളും അടങ്ങാത്ത ആഗ്രഹങ്ങളുമായുള്ള ജീവിതം നയിക്കുന്നതിനേക്കാൾ അഭികാമ്യം, എത്രയും വേഗം മോക്ഷം ലഭിച്ച് ഈശ്വരനിൽ ലയിക്കുന്നതാണ്!!

## 30. അഭയാംബകൃതികൾ–സദാശ്രയേ അഭയാംബികേ സന്നിധേഹി

**രാഗം : ഷണ്മുഖപ്രിയാ (ചാമരം) – താളം : രൂപകം**
**വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ – ഭാഷ : സംസ്കൃതം**
**ആരോ: സ രി2 ഗ2 മ2 പ ധ1 നി2 സ – അവരോ: സ നി2 ധ1 പ മ2 ഗ2 രി2 സ**
**56 ഷണ്മുഖപ്രിയാ മേളം**

**പല്ലവി**
സദാശ്രയേ അഭയാംബികേ സന്നിധേഹി
സദാശ്രയേ ത്വാം അംബികേ ഭദ്രം ദേഹി
**അനുപല്ലവി**
ചിദാശ്രയേ ചിദംബര ചന്ദ്രികേ ഏഹി
ചിദാശ്രയേ ശിവമഞ്ചകേ നവവാരാഹി
മുദാശ്രയേ ഭുക്തി മുക്തി പ്രദ മാർഗം ബ്രൂഹി
മുദാശ്രയേ മായാധീനം ദീനം മാം പാഹി
**ചരണം**
ഗൗരി മായുരനാഥ മോഹനാകര ശക്തേ
ശൗരീശ വിധീന്ദ്രാദി സന്നുത പരാശക്തേ
നാരീമണ്യാദ്യർച്ചിത നാദ ബിന്ദു യുക്തേ
ശാരീരകാദി വിദ്യാ സിദ്ധാന്ത യുക്തേ
ഭേരീ മദ്ദള വീണാ വാദനാനുരക്തേ
സുരീജനോപാസിത ചരണ നളിന യുക്തേ
വാണീമാ കരധൃത ചാമര സേവാസക്തേ
ദൂരീകൃത ദുരിത വേദ ശാസ്ത്രാദി പ്രസക്തേ
വാരീശാദി ലോകപാല നുതഗുരുഗുഹ ഭക്തേ
ദാരിദ്ര്യ ദുഃഖ ഭഞ്ജനകര ശങ്കരാവിഭക്തേ
ശുകസനകാദിദേവതാസേവിതേ പരദേവതേ
വാരിജമുഖി വരദാഭയ ഹസ്തേ നമോ നമസ്തേ

**സാരാംശം:**

ദിവ്യേശ്വരിയായ ഹേ അഭയാംബികേ! എന്നിൽ പ്രസാദിച്ച് അനുഗ്രഹങ്ങൾ അരുളണമേ! ശിവമഞ്ചത്തിൽ സ്ഥിതിചെയ്യുന്നവളും, വിഷ്ണു-ബ്രഹ്മേ-ന്ദ്രന്മാരാൽ ആരാധിക്കപ്പെടുന്നവളുമായ ഹേ ദേവീ, അവിടന്ന് നാദത്തിലും ബിന്ദുവിലും അടങ്ങിയിട്ടുള്ളവളും ഭേരി-മദ്ദള-വീണാനാദങ്ങളാൽ ആകർഷിക്കപ്പെടുന്നവളും ആകുന്നു. ഭവതിയുടെ ചരണാംബുജങ്ങൾ ദേവന്മാരാൽ വന്ദിക്കപ്പെടുന്നവയത്രെ. ലക്ഷ്മി, സരസ്വതി എന്നിവർ ഭവതിയെ ചാമരം വീശി സേവിക്കുന്നു. സംസാരദുഃഖ-ദുരിതങ്ങളകറ്റുന്ന വേദ, വേദാന്തവിചാരങ്ങളിൽ തത്പരയായ ദേവീ, അവിടന്ന് ശിവന്റെ അവിഭാജ്യഘടകമാകുന്നു. നിത്തിരുവടി ശ്രേഷ്ഠരായ ശുക-സനകാദിമുനിവര്യന്മാരാൽ മാത്രമല്ല, വരുണൻ മുതലായ അഷ്ടദിക്പാലന്മാർ വന്ദിക്കുന്ന സാക്ഷാൽ ഗുരുഗുഹനാലും ആരാധിക്കപ്പെടുന്നു. കരുണ വഴിഞ്ഞൊഴുകുന്ന ദേവിയുടെ വദനാംബുജവും ഭംഗിയേറിയ കരാംഗുലികളും ഭക്തർക്കിഷ്ടവരദാനം നൽകാൻ ഉതകുന്നവയത്രെ. വിഭ്രാന്തി, ദുഃഖം എന്നിവകളകന്ന്, ഇഹലോകത്തിലെ മായയിൽനിന്നു മുക്തി നേടി, മോക്ഷം ലഭിക്കുവാനുതകുന്ന ജ്ഞാനമാർഗ്ഗത്തിലേക്ക് നയിക്കുവാൻ ഞാൻ ദേവിയെ സാഷ്ടാംഗം പ്രണമിക്കുന്നു.

## 31. അഭയാംബകൃതികൾ-അഭയാംബാ ജഗദംബാ രക്ഷതു

രാഗം : കല്യാണി – താളം : ആദി (2 കള)
വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ – ഭാഷ : സംസ്കൃതം
ആരോ: സ രി2 ഗ3 മ2 പ ധ2 നി3 സ – അവരോ: സ നി3 ധ2 പ മ2 ഗ3 രി2 സ
65 മേചകല്യാണി മേളം

പല്ലവി
അഭയാംബാ ജഗദംബാ രക്ഷതു
ആത്മ രൂപ പ്രതിബിംബാ മദംബാ
അനുപല്ലവി
ഇഭവദന ശ്രീ ഗുരുഗുഹ ജനനീ
ഈശ മായൂരനാഥ രഞ്ജനീ
അഭയ വരദ പാണീ അളിവേണീ
ആശ്രിത മാവാണീ കല്യാണീ
ചരണം
ഭക്ത നാഗലിങ്ഗ പരിപാലിനീ
ഭാസമാന നവരത്ന മാലിനീ
വ്യക്ത സമസ്ത ജഗദ് വിശാലിനീ
വ്യധികരണ ഹരണ നിപുണ ശൂലിനീ
രക്ത ശുക്ല മിശ്ര പ്രകാശിനീ
രവി കോടി കോടി സങ്കാശിനീ
ഭക്തി മുക്തി മാനസ നിവാസിനീ
ഭാവ രാഗ താള വിശ്വാസിനീ
ഭുക്തി ഫലപ്രദ ദക്ഷ മൃഡാനീ
ഭക്തിപ്രദ നിപുണതര ഭവാനീ
ശക്തി സമ്പ്രദായക ശർവാണീ
ഭുക്തി മുക്തിവിതരണ രുദ്രാണീ

**സാരാംശം:**
പരമാത്മപ്രതിബിംബസ്വരൂപിണിയായ, ഈ ഭുവനത്തിൻെറയും എൻെറയും അമ്മയായ, അഭയാംബികേ! എന്നെ സംരക്ഷിച്ചാലും. ഗജമുഖ-ഗുരുഗുഹന്മാരുടെ മാതാവും ശിവന് ആനന്ദം പ്രദാനം ചെയ്യുന്നവളുമായ ഹേ സൗന്ദര്യധാമമെ, അവിടന്ന് അഭയം നൽകാനും, വരങ്ങളേകാനും, കൈകൾ നീട്ടിനിൽക്കുന്നു, നാഗ ലിംഗത്തെപ്പോലുള്ള ഭക്തരെ പരിപാലിക്കുന്നു. വ്യഷ്ടിയായും, സമഷ്ടിയായുമുള്ള ജഗത്തായി നിലകൊ ള്ളുന്ന ഹേ, ദേവി! പ്രഭയേറിയ നവരത്നമാല അണിഞ്ഞവളും, ഗുണനഹരണങ്ങളിൽ നിപുണയായവളും, ചുവപ്പും വെളുപ്പുമിടകലർന്ന് ശോഭിക്കുന്നവളും, കോടി കോടി സൂര്യന്മാരുടെ പ്രകാശത്തോടുകൂടിയവളു മായ നിന്തിരുവടി ഭക്തരുടെ വൈഷമ്യങ്ങളെ അകറ്റി അവർക്ക് വരദാനവും രക്ഷയും പ്രദാനം ചെയ്യുന്നു. താളവും, മേളവും, ഭാവവും സ്ഫുരിക്കുന്ന സംഗീതം ദേവിക്ക് ആനന്ദാതിരേകമേകുന്നു. നിത്യാനന്ദത്തെ പ്രദാനം ചെയ്യുന്ന ദേവി മൃഡാനി ആകുന്നു. ഭക്തർക്കിഷ്ടം കൊടുക്കുന്നതിൽ പ്രഗല്ഭയായ ദേവി ഭവാനി യായും ശക്തിസാഗരമായ ദേവി ശർവാണിയായും അറിയപ്പെടുന്നു. രുദ്രാണി ആയ ദേവി സംസാരദുഃഖ ത്തിൽനിന്നു മുക്തിതേടുന്ന ഭക്തർക്ക് ഇഹപരസുഖങ്ങൾ നൽകുന്നു.

## 32. അഭയാംബകൃതികൾ-ആര്യാം അഭയാംബാം ഭജരേ രേ

രാഗം : ഭൈരവി – താളം : ഖണ്ഡജാതി അട
വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ – ഭാഷ : സംസ്കൃതം
ആരോ: സ രി2 ഗ2 മ1 പ ധ2 നി2 സ – അവരോ: സ നി2 ധ1 പ മ1 ഗ2 രി2 സ
20 നഠഭൈരവി ജന്യം

പല്ലവി
ആര്യാം അഭയാംബാംഭജരേരേചിത്ത സന്തതം
അവിദ്യാ കാര്യ കലനാം ത്യജരേ ആദി മധ്യാന്ത
രഹിതാം ശിവ സഹിതാം
അനുപല്ലവി
സൂര്യാഗ്നി ചന്ദ്ര മണ്ഡല മധ്യ വാസിനീം
സുഖതര പ്രവർത്തിനീം സ്വേതരനിവാസിനീം
ആചാര്യശിഷ്യാനുഗ്രഹകരണാംശക്തിപ്രദാം
അപാരകരുണാം
ചര്യാദിചതുഷ്ടയവിതരണസമർഥതര
ചരണാം അരുണാം
ചരണം
നന്ദനവനോത്പാദനപുഷ്പ മാലികാം
വന്ദനാലയാദിപ്രസ്ഥാപനദിവ്യചന്ദനകർഷണസ്ഥല
ശുദ്ധികരണവന്ദനസ്തോത്രാദിപഠനഭക്തസേവാനാംമ
ന്ദധീഹരണചര്യായുതമാനവാനാം
ധർമമയസ്വചരന്ദശിവസാലോക്യദായകചതുരതര
ഹര നടന ഭൈരവീംമന്ദസ്മിതവിലസിത
മുഖാരവിന്ദാം ഗുരുഗുഹാംബികാം മുകുന്ദ
സോദരീംമഹാത്രിപുരസുന്ദരീംആനന്ദലഹരീം

**സാരാംശം:**
മനസ്സേ, മടിയെ മടക്കിവെക്കു, ആദിമധ്യാന്തങ്ങളില്ലാത്ത ആര്യയെ ഭജിക്കു. ശിവസന്നിധിയിൽ എപ്പോഴും മരുവുന്ന അഭയാംബികയെ സദാ പൂജിക്കു. സൂര്യാഗ്നിചന്ദ്രമണ്ഡലമധ്യത്തിലിരുന്ന് സസുഖം പ്രവർത്തി ക്കുന്ന ദേവി, ഗുരുകൃപാകടാക്ഷം ലഭിച്ച ശിഷ്യഗണങ്ങൾക്ക് അദമ്യമായ ശക്തി നൽകുന്നു. ദേവിയുടെ അരുണചരണങ്ങൾ ഭക്തർക്ക് ധർമാർത്ഥകാമമോക്ഷങ്ങളെ പ്രദാനം ചെയ്യുന്നതിൽ അതീവ ചാതുര്യമുള്ളവ യാകുന്നു. ദേവി ധരിക്കുന്ന മാല നന്ദനോദ്യാനത്തിൽനിന്ന് കൊണ്ടുവന്ന പൂക്കൾ കോർത്തുണ്ടാക്കിയ തത്രെ. ക്ഷേത്രസന്നിധിയിലെമ്പാടും സുഗന്ധം പരത്തുന്ന ചന്ദനലേപനം അരച്ചെടുക്കുന്ന ഇടം ശുദ്ധീകരി ക്കുക, ദേവിയുടെ സ്തുതിഗീതങ്ങൾ ആലപിച്ചു നൃത്തം ചെയ്യുക, ദേവീമാഹാത്മ്യം പഠിക്കുക, മുതലായവ

യെല്ലാം ചെയ്ത്, അവിദ്യയോടു പൊരുതി ജയിക്കുന്നവർക്ക് ധർമ്മസ്വരൂപനായ ശിവന്റെ സാലോക്യമുക്തി നൽകുവാൻ ദേവിക്ക് പ്രത്യേക ചാതുര്യം തന്നെയുണ്ട്. ഹരനോടൊത്തു നൃത്തം ചെയ്യുന്ന ഭൈരവീ! മനോഹരമായി മന്ദസ്മിതം പൊഴിക്കുന്ന ഗുരുഗുഹാംബേ, മഹാവിഷ്ണുസഹോദരീ, ത്രിപുരസുന്ദരീ! നിന്തിരുവടിയൊരു നിത്യാനന്ദപ്രതിഭാസംതന്നെ! അപ്രകാരമുള്ള ദേവിയെത്തന്നെ എപ്പോഴും ഭജിക്കൂ മനസ്സേ!!

## 33. അഭയാംബകൃതികൾ-ഗിരിജയാ അജയാ അഭയാംബികയാ

**രാഗം : ശങ്കരാഭരണം – താളം : ആദി**

**വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ – ഭാഷ : സംസ്കൃതം**

**ആരോ: സ രി2 ഗ3 മ1 പ ധ2 നി3 സ – അവരോ: സ നി3 ധ2 പ മ1 ഗ3 രി2 സ**

**29 ധീര ശങ്കരാഭരണം മേളം**

**പല്ലവി**
ഗിരിജയാ അജയാ അഭയാംബികയാ
ഗിരീശ ജായയാ രക്ഷിതോഹം
**അനുപല്ലവി**
ഹരിഹയാദി ദേവതാരാധിതയാ
ആത്മ സ്വരൂപ പ്രബോധിതയാ
ഹരിഹര ഗുരുഗുഹ സമ്മോദിതയാ
ആദിക്ഷാന്ത വർണ്ണ വേദിതയാ

**ചരണം**
സമയ വിശേഷ നിര്യാണമുഖ ബീജ നിർബീജ
ദീക്ഷാ വിഷയ കരണസമയാചരണോപയോഗ
പൂജാ സാമഗ്രീ സങ്ഗ്രഹാന്തക്കരണസമയ മത
പ്രതിപാദ്യാനുസരണ സാമാന്യ വിശേഷ
പ്രജാചരണമമത്വ നിരാകരണ ക്രിയായുത
സദ്ഭക്താനാം ധർമാർഥ രൂപ
സമത്വ വൃത്തി വിതരണ നിപുണതര
സാമ്രാജ്യപ്രദാരുണചരണയാ.

**സാരാംശം:**

ഹിമവൽപുത്രിയും, കൈലാസനാഥന്റെ ജായയും ജനനമില്ലാത്തവളുമായ അഭയാംബികയാൽ ഞാൻ രക്ഷിക്കപ്പെടുന്നു. ഇന്ദ്രൻ, ഹയഗ്രീവൻ എന്നീ ദേവന്മാരാൽ ആരാധിക്കപ്പെടുന്നവളും വിഷ്ണു ശിവ ഗുരുഗുഹന്മാരാൽ സമ്മോദിപ്പിക്കപ്പെടുന്നവളുമായ ദേവി ആത്മസ്വരൂപം എന്തെന്ന ബോധം ഉണ്ടാക്കിക്കൊടുക്കുന്നു. 'അ' മുതൽ 'ക്ഷ' വരെയുള്ള എല്ലാ വർണ്ണങ്ങളാലും അറിയപ്പെടുന്നവൾ ദേവിതന്നെ. സദ്ഗുണസമ്പന്നരും അഹംഭാവത്തിൽനിന്ന് മോചനം നേടിയവരും ആയ തന്റെ ഭക്തന്മാർക്ക് വൈരാഗ്യം ഉണ്ടാക്കുവാനും മോക്ഷം നൽകുവാനുമായി ദേവി നിലകൊള്ളുന്നു. ദേവിയുടെ അരുണ ചരണാംബുജങ്ങളെ അഭയമാക്കാൻ ഉതകുന്ന മനോഭാവവും പൂജാവിധികളും ചട്ടങ്ങളുംകൊണ്ട്, ധർമത്തിന്റെയും, അർഥത്തിന്റെയും, രൂപത്തിന്റെയും സമത്വത പാലിച്ച് പ്രവൃത്തിയിലും വിചാരത്തിലും സമചിത്തതയുള്ള ഒരു സാമ്രാജ്യമുണ്ടാക്കാനായി ഭക്തരെ ദേവി നയിക്കുകയും ചെയ്യുന്നു.

## 34. അഭയാംബകൃതികൾ-അഭയാംബികായൈ അശ്വാരൂഢായൈ

**രാഗം : യദുകുലകാംബോജി – താളം : രൂപകം (2 കള)**

**വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ – ഭാഷ : സംസ്കൃതം**

**ആരോ: സ രി2 മ1 പ ധ2 സ – അവരോ: സ നി2 ധ2 പ മ1 ഗ3 രി2 സ**

**28 ഹരികാംബോജി ജന്യം**

**പല്ലവി**
അഭയാംബികായൈ അശ്വാരൂഢായൈ
അഭയ വരപ്രദായൈ നമസ്തേ നമസ്തേ
**അനുപല്ലവി**
സുഭഗാകാരായൈ സുരുചിരനടനഭേദായൈ
ശോഭിത രദനായൈ ശുദ്ധ മാനസായൈ
ഹിരണ്യമണികുണ്ഡലായൈ
ഹിമാചലസദനായൈ

**ചരണം**
സകല മന്ത്രതന്ത്രരൂപായൈ സകലായൈ
ചന്ദ്രശേഖരപ്രിയായൈ പഞ്ചമകാരായൈ
ഗൂഢ ഗുൽഫായൈ ഗുരുഗുഹസ്വരൂപായൈ
ഗർവഭണ്ഡഖണ്ഡായൈ
ഗമപദാദിനുതപദായൈ
കാവേരീതീരായൈ കമലേശസേവിതായൈ.

**സാരാംശം:**

അശ്വാരൂഢയും അഭയവരപ്രദയുമായ അഭയാംബികയ്ക്ക് എന്റെ നമസ്കാരം! സുഭഗമായ ആകാരത്തോടുകൂടിയവളും സുരുചിരമായ വിവിധ നൃത്ത-നൃത്യങ്ങളിൽ പ്രാവീണ്യമുള്ളവളും, ശോഭയേറിയ ദന്തങ്ങളോടുകൂടിയവളും, നിർമ്മലമായ മനസ്സുള്ളവളും, രത്നഖചിതമായ സുവർണ്ണകുണ്ഡലങ്ങൾ അണിഞ്ഞവളും, ഹിമാചലവാസിനിയുമായ ദേവിക്ക് എന്റെ നമസ്കാരം! സകല മന്ത്ര-തന്ത്രങ്ങളുടെയും ആധാരമായും, സകലശ്രീയായും പഞ്ചമകാരകയായും വിളങ്ങുന്ന ചന്ദ്രശേഖരപ്രിയയ്ക്ക് എന്റെ നമസ്കാരം! കണങ്കാൽ എപ്പോഴും മൂടിവെക്കുന്ന ഗുരുഗുഹസ്വരൂപിണിക്ക്, ഗർവിഷ്ഠനായ ഭണ്ഡനെ ഖണ്ഡിച്ച കാവേരീതീരവാസിനിക്ക്, ഗമപാദാദികൾ ആരാധിക്കുകയും, മഹാവിഷ്ണു സേവിക്കുകയും ചെയ്യുന്ന ദേവിക്ക്, എന്റെ നമസ്കാരം!

## 35. അഭയാംബകൃതികൾ-അഭയാംബികായാ : അന്യം ന ജാനേ

രാഗം : കേദാരഗൗളം - താളം : ഖണ്ഡ ധ്രുവ

വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ – ഭാഷ : സംസ്കൃതം

ആരോ: സ രി2 മ1 പ നി2 സ - അവരോ: സ നി2 ധ2 പ മ1 ഗ3 രി2 സ

28 ഹരികാംബോജി ജന്യം

പല്ലവി
അഭയാംബികായാഃ അന്യം ന ജാനേ
അജ്ഞാനധ്വാനേ അപരോക്ഷ ജ്ഞാനേ
അനുപല്ലവി
ഇഭരാജഗത്യാഃ ഈശ്വര്യാഃ ജഗത്യാഃ
നഭോമണി ഗത്യാഃ നാദലയഗത്യാഃ
ചരണം
ബാലാദി നാമധേയ പ്രകാശിന്യാഃ
കാലാദി തത്വാന്ത പ്രകാശിന്യാഃ
മുലാദി ദ്വാദശാന്ത പ്രകാശിന്യാഃ സ്ഥൂലാദി
മൗനാന്ത പ്രകാശിന്യാഃ
ത്രൈലോക്യ മുല പ്രകൃത്യാഃ സ്വശക്ത്യാഃ
സാലോക്യ സാമീപ്യ സാരൂപ്യ മുക്ത്യാഃ
മാലിനീമന്ത്ര മാലാദി തന്ത്രോക്ത്യാഃ ശൂലിനീ
ഗുരുഗുഹ സ്വാനുഭവ ഗത്യാഃ

**സാരാംശം:**

തന്റെ അപരോക്ഷജ്ഞാനംകൊണ്ട് അജ്ഞാനമകറ്റാനുള്ള ചാതുര്യം ഞാൻ അഭയാംബികയിലല്ലാതെ മറ്റൊരു ദേവിയിലും ദർശിച്ചിട്ടില്ല. ദേവിയുടെ ഗജഗമനത്തിനു എന്തൊരുഗാംഭീര്യമാണെന്നോ! ദിനമണിയായ സൂര്യന്റെ ഗതിയും നാദ-ലയങ്ങളുടെ ഗതികളും നിയന്ത്രിക്കുന്നത് ഭൂലോകേശ്വരിയായ ദേവിതന്നെ. ബാല മുതലായ നാമധേയങ്ങളാൽ പ്രകാശിക്കുന്നവളും 'ക' 'ള' മുതലായ തത്വങ്ങൾക്ക് ആധാരമായിട്ടുള്ള വളുമായ ദേവി മൂലാധാരം തുടങ്ങിയ ദ്വാദശചക്രങ്ങളിൽ പരിശോഭിക്കുന്നു. ഏറെ സ്ഥൂലവും നിതരാം സൂക്ഷ്മവുമായിട്ടുള്ള വസ്തുക്കളിൽ അടങ്ങിയിട്ടുള്ള എല്ലാ ശക്തികളുടേയും ഈശ്വരിയായ അവിടന്ന് മൂന്ന് ലോകത്തിന്റെയും ഉത്ഭവത്തിനും നിലനിൽപ്പിന്നും ആവശ്യമായ ഊർജ്ജത്തിന്നുറവിടമാകുന്നു. ഭക്തർക്ക് സാലോക്യം, സാരൂപ്യം, സാമീപ്യം, സായുജ്യം എന്നീ നാലു വിധത്തിലുള്ള മോക്ഷത്തെ പ്രദാനം ചെയ്യുന്ന ഹേ, ശൂലിനി! നിന്തിരുവടി മാലിനീമന്ത്രത്തിന്റെ സത്തും, ഗുരുഗുഹനാൽ സ്വാനുഭവപ്പെടുന്നവളുമാകുന്നു.

## 36. അഭയാംബകൃതികൾ-അംബികായാ: അഭയാംബികായാ: തവദാസോഹം

**രാഗം : കേദാരം – താളം : ആദി**

**വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ – ഭാഷ : സംസ്കൃതം**

**ആരോ: സ മ1 ഗ3 മ1 പ നി3 സ – അവരോ: സ നി3 പ മ1 ഗ3 രി2 സ**

**29 ധീര ശങ്കരാഭരണം ജന്യം**

**പല്ലവി**
അംബികായാഃ അഭയാംബികായാഃ തവദാസോഹം
ആദിജഗദംബികായാഃ
**അനുപല്ലവി**
ശംബരാരി ഹരി ശശി കുബേരപ്രമുഖോപാസിത
നവയോഗിന്യാഃ
സാംഖ്യതാരകമനസ്കരാജയോഗിന്യാഃ
ശിവഭോഗിന്യാഃ
ബിംബപ്രതിബിംബരൂപിണ്യാഃ
ബിന്ദുമണ്ഡലവാസിന്യാഃ സ്വരൂപിണ്യാഃ
**ചരണം**
യമനിയമാദ്യഷ്ടാംഗയോഗ
വിഷയാദിനിഗ്രഹകരണ
മൂലാധാര മണിപുരകാദ്യബ്ജഭേദന
സ്ഫുരത്കുണ്ഡലിനീ
സഹസ്രദളബ്രഹ്മ രന്ധ്രസ്ഥ കമലാന്തർഗത
ശിവസമ്മേളനഗളിത
പരമാമൃത ബിന്ദുസേചന
സമുജ്ജൃംഭിത നാഡീമുഖ വികാസകരണ
നിജാനുഭൂതി യോഗിന്യാഃ
അമോഘവര ശിവസാരൂപ്യാനന്ദാനുഭവ
പ്രദായിന്യാഃ
അപ്രമേയ ഗുരുഗുഹാദി ജനന്യാഃ
ബ്രഹ്മാദി പഞ്ചക കാരിണ്യാഃ

**സാരാംശം:**

ജഗത്തിന്റെ ആദിമാതാവായ അഭയാംബികേ! ഭവതിയുടെ ദാസനാണു ഞാൻ. ശംബരാരിയായ കാമൻ, ഇന്ദ്രൻ, ചന്ദ്രൻ, ധനദൻ മുതലായവർ ഉപാസിക്കുന്ന നവയോഗിനിയുടെ ദാസനാണു ഞാൻ. സാംഖ്യയോഗം, രാജയോഗം എന്നിവ ഹൃദിസ്ഥമാക്കിയ ശിവകാമിനിയുടെ ദാസനാണു ഞാൻ. സ്വസ്വരൂപധാരിണിയും ബിന്ദുമണ്ഡലവാസിനിയുമായ ദേവിതന്നെയാണു ബിംബമായും പ്രതിബിംബമായും നിലകൊള്ളുന്നത്. യമനിയമാദി അഷ്ടാംഗയോഗ വിഷയങ്ങളെയെല്ലാം സന്നികർഷം ഗ്രഹിച്ച് മുലാധാരം, മണിപുരകം മുതലായ പദ്മദളങ്ങൾ ഭേദിച്ച് കുണ്ഡലിനീശക്തി ഉദ്ദീപിപ്പിച്ച് സഹസ്രദളബ്രഹ്മരന്ധ്രം ഭേദിക്കുമ്പോൾ ശിവസമ്മേളനത്താൽ ഉളവാകുന്ന പരമാമൃതബിന്ദുക്കളാൽ ദേവി അഭിഷിക്തയാകുന്നു. ഇപ്രകാരം, പുളകിതഗാത്രിയായി പരമാനന്ദാനുഭൂതിയിൽ ലയിക്കുന്ന യോഗിനിയായ ദേവി, ഭക്തർക്ക് ശിവസാരൂപ്യാനുഭവം എന്ന അമോഘമായ വരം പ്രദാനം ചെയ്യുന്നു. ബ്രഹ്മാദി പഞ്ചകകാരകയും, അപ്രമേയനായ ഗുരുഗുഹന്നു മാതാവും ആയ ദേവിയുടെ ദാസനാണു ഞാൻ.

## 37. അഭയാംബകൃതികൾ-അഭയാംബായാം ഭക്തിം കരോമി

**രാഗം : ഷഹാന - താളം : മിശ്രചാപ്പ്**
**വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ - ഭാഷ : സംസ്കൃതം**
**ആരോ: സ രി2 ഗ3 മ1 പ മ1 ധ2 നി2 സ -**
**അവരോ: സ നി2 സ ധ2 നി2 ധ2 പ മ1 ഗ3 മ1 രി2 ഗ3 രി2 സ**
**28 ഹരികാംബോജി ജന്യം**

പല്ലവി
അഭയാംബായാം ഭക്തിം കരോമി
സച്ചിദാനന്ദ രൂപായാം സ്വസ്വരൂപായാം
ശ്രീ(അഭയാംബായാം)
**സമഷ്ടിചരണം**
വിഭവാദിവിതരണനിപുണ മന്ത്രിണ്യാം
വിജയകാരണ നിപുണതര ദണ്ഡിന്യാം
വിയദാദി ഭൂതകിരണ മാലിന്യാം
വികൽപ ഹരണ നിപുണ ശൂലിന്യാം
അഭേദ പ്രതിപാദിതായാം
ആദി ഗുരുഗുഹ വേദിതായാം
സഭേശ മോദിത നടനായാം
സായുജ്യപ്രദ ചരണായാം

**സാരാംശം:**

സച്ചിദാനന്ദരൂപിണിയും സ്വസ്വരൂപയുമായ അഭയാംബികയെ ഞാൻ വന്ദിക്കുന്നു. വിഭവങ്ങളും മറ്റും വിതരണം ചെയ്യുന്നതിൽ അതിനിപുണയായ ദേവിയെ മന്ത്രിണി എന്ന് വിശേഷിപ്പിക്കുന്നു. വിജയകാരണഭൂതയായ ദേവി ദണ്ഡിനിയായും അറിയപ്പെടുന്നു. പഞ്ചഭൂതാത്മകയാകയാൽ മാലിനിയായും ഭക്തരുടെ വികൽപങ്ങളെ ഇല്ലാതാക്കുന്നതിനു വൈശിഷ്ട്യമുള്ളവളാകയാൽ ശൂലിനിയായും ദേവി അറിയപ്പെടുന്നു. അദ്വൈത സിദ്ധാപ്രതിപാദിതയായ ദേവി ഗുരുഗുഹനാൽ അറിയപ്പെടുന്നു. ഭഗവാൻ ശിവന്ന് ആനന്ദപ്രദമാംവണ്ണം നൃത്തം ചെയ്യുന്ന ദേവിയുടെ പാദാരവിന്ദങ്ങൾ ഭക്തർക്ക് സായുജ്യമേകുന്നവയത്രെ!

## 38. അഭയാംബ കൃതികൾ-ദാക്ഷായണി അഭയാംബികേ

**രാഗം : തോഡി - താളം : രൂപകം**
**വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ - ഭാഷ : സംസ്കൃതം**
**ആരോ: സ രി1 ഗ2 മ1 പ ധ1 നി2 സ - അവരോ: സ നി2 ധ1 പ മ1 ഗ2 രി1 സ**
**8 ഹനുമത്തോഡി മേളം**

**പല്ലവി**
ദാക്ഷായണിഅഭയാംബികേ
വരദാഭയഹസ്തേ നമസ്തേ
**അനുപല്ലവി**
ദീക്ഷാ സന്തുഷ്ട മാനസേ
ദീനാവനഹസ്തസാരസേ
കാംക്ഷിതാർത്ഥപ്രദായിനി
കാമതന്ത്ര വിധായിനി
സാക്ഷിരൂപ പ്രകാശിനി
സമസ്ത ജഗദ്വിലാസിനി
**ചരണം**
സകല നിഷ്കള സ്വരൂപ തേജസേ
സകലലോകസൃഷ്ടികരണ ഭ്രാജസേ
സകല ഭക്ത സംരക്ഷണ യശസേ
സകല യോഗി മനോരൂപ തത്ത്വ തപസേ
പ്രബല ഗുരുഗുഹോദയേ
പഞ്ചാനന ഹൃദാലയേ
ഭരത മാതംഗാദിനുതേ ഭാരതീശപൂജിതേ

**സാരാംശം:**

അഭയാംബികേ! ദാക്ഷായണി! ദേവി ഭക്തർക്ക് വരദാനം ചെയ്യുകയും അവരെ ഭയാശങ്കകളിൽനിന്നു മോചിപ്പിക്കുകയും ചെയ്യുന്നു. ദീക്ഷിതരായിട്ടുള്ളവരോട് സന്തുഷ്ടി കാണിക്കുന്ന ദേവിയുടെ കരാരവിന്ദങ്ങൾ നിന്ദിതരും പീഡിതരുമായ ആശ്രിതർക്ക് സംരക്ഷണം നൽകുന്നു. അഭീഷ്ടദായകയായ ദേവി ഒരു നല്ല കാമതന്ത്രവിധായിനികൂടിയാകുന്നു. സകളയായും നിഷ്കളയായും പ്രകാശിക്കുന്ന ദേവി സാക്ഷിരൂപേണ തൻെറ പ്രഭാപൂരം ജഗത്തിലെമ്പാടും പ്രസരിപ്പിക്കുന്നു. ഭുവനത്തിൻെറയാകെ സൃഷ്ടികാരകയായിട്ടുള്ളത് എങ്ങും പ്രകാശം പരത്തുന്ന ഈ ദേവിയാകുന്നു. ഭക്തർക്ക് അഭീഷ്ടവരദാനവും സംരക്ഷയും നൽകുന്നതിനു പ്രസിദ്ധയായ ദേവി ഋഷിമാരുടെയെല്ലാം തപോബലത്തിൻെറ അന്തസ്സത്തയാകുന്നു. പ്രബലനായ ഗുരുഗുഹൻെറ മാതാവായ ദേവി ഭരത-മാതംഗാദിമുനിമാരാൽ ആരാധിക്കപ്പെടുന്നവളും ബ്രഹ്മാവിനാൽ ആദരിക്കപ്പെടുന്നവളുമാകുന്നു.

## 39. അഭയാംബകൃതികൾ-അഭയാംബാ നിന്നു ചിന്തിഞ്ചിനവാരികി

**രാഗം : ശ്രീരാഗം - താളം : ആദി**
**വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ - ഭാഷ : മണിപ്രവാളം**
**ആരോ: സ രി2 മ1 പ നി2 സ - അവരോ: സ നി2 പ ധ2 നി2 പ മ1 രി2 ഗ2 രി2 സ**
**22 ഖരഹരപ്രിയ ജന്യം**

പല്ലവി
ശ്രീ അഭയാംബാ നിന്നു ചിന്തിഞ്ചിനവാരികി
ഇന്ദു ഭവമൊലെ എല്ലാം തീരുമമ്മാ
അനുപല്ലവി
ഹേ അഭയകരേ വരേ ഈശ്വരി കൃപതോനു
എന്ദനൈ രക്ഷിക്ക ഇദു നല്ലസമയമമ്മാ

ചരണം
നീ അത്യദ്ഭുത ശുഭഗുണമുലു വിനി
നീവേ ദിക്കനി നേര നമ്മിതി
നീരജാക്ഷി നിജരൂപസാക്ഷി
നിത്യാനന്ദ ഗുരുഗുഹ കടാക്ഷി രക്ഷി

**സാരാംശം:**
ഹേ, അഭയാംബികേ! ദേവിയെ ധ്യാനിക്കുന്നവരിൽനിന്ന് ദുഃഖദുരിതങ്ങൾ താനേ അകന്നുപോകുന്നു. ഹേ പരമാനന്ദമായ ഈശ്വരി! ഭക്തർക്ക് അഭയം നൽകുന്ന ദേവിയുടെ കരങ്ങൾ എന്നിലേക്ക് നീട്ടി എന്നെ രക്ഷിക്കുവാൻ ഇതാണു പറ്റിയ സമയം. അത്യുന്നത സദ്ഗുണസമ്പന്നയായ നിന്തിരുവടിയിൽ ഉറച്ച വിശ്വാസത്തോടുകൂടി ഞാനിതാ എന്നെ സ്വയം സമർപ്പിക്കുന്നു. ഹേ, നീലോൽപലാക്ഷിയായ ജഗദീശ്വരി! ഭൂലോകത്തിലെ സകലവസ്തുക്കൾക്കും സാക്ഷിയായി വർത്തിക്കുന്ന അവിടന്ന്, സർവദാ ആനന്ദത്തെ പ്രദാനം ചെയ്യുകയും ഗുരുഗുഹനെ അനുഗ്രഹിക്കുകയും ചെയ്യുന്ന അവിടന്ന്, എന്നെ രക്ഷിക്കണേ!

## 40. അഭിമാനമേന്നഡു ഗല്ഗുരാ

**രാഗം : വിവർധനി, കുഞ്ജരി – താളം : ആദി**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**
**ആരോ: സ രി1 മ1 പ ധ2 പ സ, സ രി2 മ1 പ സ**
**അവരോ: സ നി3 ധ2 പ മ1 ഗ1 രി1 സ, സ നി2 ധ2 പ മ1 ജി3 രി2 സ**
**28 ഹരികാംബോജി ജന്യം, 5 മാനവതി ജന്യം**

**പല്ലവി**
അഭിമാനമേന്നഡു ഗൽഗുരാ
അനാഥുഡൈന നാദുപൈ നീകു
(അഭിമാനമേന്നഡു)
**അനുപല്ലവി**
അപരാധമുലന്നി മന്നിമ്പുമയ്യ!
അഭിരാമ! പട്ടാഭിരാമ! നാ യെന്ദു
(അഭിമാനമേന്നഡു)
**ചരണം**
കന്ന തല്ലിയു കന്ന തണ്ഡ്രിയു
അന്നിയു നിവേയനി നമ്മ ലേദാ
നിന്നുവിനാ ഗതി നാ കേവരു ലേരേ!
നന്നു ബ്രോവു ത്യാഗരാജ വിനുത
(അഭിമാനമേന്നഡു)

**സാരാംശം:**
എപ്പോളാണ് അവിടന്ന് അനാഥനായ ഇവനിൽ ശ്രദ്ധ പതിപ്പിക്കുവാനും കരുണ ചൊരിയുവാനും വിചാരിക്കുന്നത്? ഹേ, പ്രിയങ്കരനായ രാമ!പട്ടാഭിരാമ! എന്റെ അപരാധങ്ങൾ പൊറുക്കാൻ കനിവുണ്ടാകണേ. അവിടുന്നാണെനിക്കമ്മയുമച്ഛ്നും. അവിടന്നാണെനിക്ക് ബന്ധുവും. അവിടന്നാണെനിക്കെല്ലാമെല്ലാം. ത്യാഗരാജനാൽ പ്രകീർത്തിക്കപ്പെട്ട അവിടത്തേക്ക് മാത്രമല്ലേ എനിക്കാശ്രയം നൽകാനും എന്നെ രക്ഷിക്കാനും കഴിയുകയുള്ളു?

## 41. അഭിമാനമു ലേദേമി

**രാഗം : ആന്ധാളി – താളം : മിശ്രചാപ്പ്**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**
**ആരോ: സ രി2 മ1 പ നി2 സ – അവരോ: സ നി2 പ മ1 രി2 ഗ3 മ1 രി2 സ**
**28 ഹരികാംബോജി ജന്യം**

**പല്ലവി**
അഭിമാനമു ലേദേമി നീവഭിനയ വചനമു
ലാഡേദേമി (അഭിമാനമു)
**ചരണം 1**
മാലി മിൻചുകൈന ലേദാ? തന്നു മാലിന
ധർമമു ഗലദാ? വന-
മാലി നാപൈ ദയ രാദാ? പാലു മാലിന ഗുണ
മികനൈന ബോദാ (അഭിമാനമു)
**ചരണം 2**
കലിമിയുണ്ടേ ബേട്ടുകോരാ? കൃപ കലുഗുനചു
വേഡിനാരാ? നാ
കലുവരമുലു വിനിരാരാ? പോകലു നീകു
ഗലദനി നേ നെരുംഗലേരാ?
(അഭിമാനമു)
**ചരണം 3**
രാദു നീവനി നമ്മിനാനു ഗജരാജുന്ന വിതമു
വിന്നാനു രതി-
രാജ ദാസുലു വേഡലേനു ത്യാഗരാജു
നീവാഡനി പേരു കോന്നാനു.
(അഭിമാനമു)

**സാരാംശം:**
എന്നോട് അവിടത്തേക്ക് വാത്സല്യമനോഭാവമോ, പരിഗണനയോ ഒന്നുമില്ലെന്നായോ? മറ്റു ചിലരെപ്പോലെ അവിടുന്നും, ഇപ്പോൾ ഒന്നു പറയുക, പിന്നീടതെല്ലാം മറക്കുക എന്ന മട്ടുകാരനായോ? എല്ലാറ്റിനും തിടുക്കംകൂട്ടുന്നതിനു പകരം ഒരോരോ കാര്യവും അതാതിന്റെ ഗൗരവമനുസരിച്ച് പ്രവർത്തിക്കുന്നതല്ലേ നല്ലത്? എനിക്ക് ഒരു പരിഗണന നൽകുന്നതിൽ അവിടുത്തേക്ക് എന്താണൊരു വൈമുഖ്യം? ധനാഢംബരങ്ങളിലൊന്നും എനിക്ക് താൽപ്പര്യമില്ല. അവയെല്ലാം അവിടന്നുതന്നെ സൂക്ഷിച്ചുകൊള്ളുക... അവിടത്തെ

കാരുണ്യകടാക്ഷവും അനുഗ്രഹങ്ങളും മാത്രമാണ് എനിക്ക് വേണ്ടത്. അവിടത്തേക്ക് എന്താണ് ഇത്ര യധികം തിരക്ക്? ഞാൻ വളരെ കഷ്ടസ്ഥിതിയിലാണ്. ഉടൻ എന്റെ രക്ഷയ്ക്ക് എത്തേണ്ടിയിരിക്കുന്നു. അവിടന്ന് ഭക്തരുടെ ദുഃഖദുരിതങ്ങൾ നിർമ്മാർജ്ജനം ചെയ്യുന്നതിൽ അതീവ തൽപ്പരനാണല്ലൊ. അതു കൊണ്ടു തന്നെയാണ് ഞാൻ നിന്തിരുവടിയിൽ പൂർണ്ണവിശ്വാസം അർപ്പിച്ചതും. ഗജേന്ദ്രന് ദുരിതമുണ്ടായ പ്പോൾ വേണ്ടുംവണ്ണമുള്ള സഹായവുമായി ഓടിച്ചെന്ന് മോക്ഷം കൊടുത്തവനല്ലേ അവിടന്ന്? ഞാൻ രാമഭക്തനായ ത്യാഗരാജനാണ്; രതിസുഖാദികളിലൊന്നും എനിക്ക് കാംക്ഷയില്ല!

## 42. അഭീഷ്ട വരദ

**രാഗം : ഹംസധ്വനി – താളം : ആദി**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**
**ആരോ: സ രി2 ഗ3 പ നി3 സ – അവരോ: സ നി3 പ ഗ3 രി2 സ**
**29 ധീരശങ്കരാഭരണം ജന്യം**

**പല്ലവി**
അഭീഷ്ട വരദ ശ്രീ മഹാഗണപതേ
ആഗമവേദാദ്യന്തരഹിത പതേ
(അഭീഷ്ട)
**അനുപല്ലവി**
കവീന്ദ്ര രവി വിനുത കനകമയ
ദിവ്യ ചരണ കമലമുലു നമ്മിതി നി (അഭീഷ്ട)

**ചരണം**
മുക്തി മാർഗമുനകു മൊദടി ദൈവമു നീ
ശക്തി സുമുഖത ഭക്തുലഗു വാരികി
സിദ്ധി ബുദ്ധി വര ഫലമു നൊസഗിന
സദ്ഗുരു ശ്രീ ത്യാഗരാജു പൊഗഡിന.
(അഭീഷ്ട)

സാരാംശം:

അല്ലയൊ, ഗണപതിഭഗവാനേ! അഭീഷ്ടവരദാ! എല്ലാ ആഗ്രഹങ്ങളും സാധിപ്പിച്ചു തരുന്നവനാണല്ലൊ അവിടന്ന്. ആദിയുമന്തവുമില്ലാത്ത നിന്തിരുവടി കവിഹൃദയവിരാജിതനത്രെ. സൂര്യദേവനാൽ അരാധിക്കപ്പെ ടുന്ന അവിടന്നല്ലേ ഭക്തജനങ്ങൾക്ക് ആരോഗ്യവും ആനന്ദവും പ്രദാനം ചെയ്ത്, അവരെ മോക്ഷപ്രാപ്തി യിലേക്ക് നയിക്കുന്നത്? ത്യാഗരാജനെപ്പോലുള്ള സദ്ഗുരുക്കന്മാർക്ക് സിദ്ധി, ബുദ്ധി എന്നീ അനുഗൃഹീത ഫലങ്ങളേകുന്നവനും അവിടുന്നുതന്നെ. അവിടത്തെ കനകമയ ചരണാരവിന്ദങ്ങളെ ഞാൻ ആശ്രയിക്കുന്നു!

## 43. അമ്മ ധർമ സംവർധനി

**രാഗം : അഠാണ – താളം : ആദി**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**
**ആരോ: സ രി2 മ1 പ നി3 സ – അവരോ: സ നി3 ധ2 പ മ1 പ ഗ3 രി2 സ**
**29 ധീരശങ്കരാഭരണം ജന്യം**

**പല്ലവി**
അമ്മ! ധർമ സംവർധനി ! യാദുകോവമ്മ! മാ
(യമ്മ)
**അനുപല്ലവി**
ഇമ്മഹിനി നീ സരി യെവരമ്മ! ശിവുനി-കോമ്മ
മാ (യമ്മ)
**ചരണം 1**
ധാത്രീധരനായകപ്രിയപുത്രി! മദനകോടി
മഞ്ജുളഗാത്രി! അരുണ നീരജദള നേത്രി!
നിരുപമ ശുഭഗാത്രി! ശ്രീപീഠ നിലയേ! വരഹസ്ത
ധൃത വലയേ! പരമ പവിത്രി! ഭക്തപാലന
ധുരന്ധരി വീരശക്തി നേ നമ്മിന (നമ്മ)
**ചരണം 2** അംബ! കംബുകണ്ഠി!
ചാരുകദംബഗഹനസഞ്ചാരിണി!
ബിംബാധരി! തടിത്കോടിനിഭാഭരി!
ദയാവാരിനിധേ!
ശംബരാരി വൈരി ഹൃച്ചങ്കരി! കൗമാരി!
സ്വരജിത
തുംബുരു നാരദ സംഗീതമാധുര്യേ!
ദുരിതഹാരിണി! മാ (യമ്മ)
**ചരണം 3**
ധന്യേ ത്ര്യംബകേ മൂർധന്യേ പരമ യോഗി
ഹൃദയ മാന്യേ ത്യാഗരാജകുല ശരണ്യേ പതിത
പാവനി കാരുണ്യ സാഗരി സദാ അപരോക്ഷമു
ഗാരാദാ സഹ്യകന്യാ തീരവാസിനി! പരാത്പരി!
കാത്യായനി! രാമസോദരി! മാ (യമ്മ)

**സാരാംശം:**

ധർമസംവർധിനിയായ മാതാവെ! എന്നെ പരിപാലിച്ചുകൊള്ളേണമേ! ഹേ, ശിവകാമിനീ! ഈ ഭുവനത്തിൽ നിന്തിരുവടിക്കു തുല്യയായി ആരാണുള്ളത്? ഹിമഗിരിപുത്രീ! ചെന്താമരയിതളുകളുടെ സൗന്ദര്യമുള്ള കണ്ണു കളും ശംഖൊത്ത ഗളനാളവുമുള്ള അവിടന്ന് കയ്യിൽ സുവർണ്ണകങ്കണങ്ങൾ അണിഞ്ഞിരിക്കുന്നു. കോടി മദനന്മാരുടെ അംഗഭംഗിയുള്ള വിദ്യുത്പ്രഭാംഗീ, അവിടന്ന് ശ്രീപീഠത്തിൽ ഉപവിഷ്ടയായിരിക്കുന്നു. ഭക്തരെ സംരക്ഷിക്കുന്നതിൽ അതിയായ നൈപുണ്യവും, അധർമ്മത്തോടു പോരാടാൻ അങ്ങേയറ്റം ധൈര്യവും

കാണിക്കുന്ന അവിടത്തെ മനസ്സ് അത്യന്തം നിർമ്മലമത്രെ. കദംബവനത്തിൽ സഞ്ചരിക്കാനിഷ്ടപ്പെടുന്ന അവിടുന്ന്, അനംഗനെ കോപംപൂണ്ടുള്ള ഒരൊറ്റ നോട്ടംകൊണ്ട് ചാമ്പലാക്കിയ പരമശിവന്റെ ഹൃദയത്തിൽ സദാ വസിച്ച്, അദ്ദേഹത്തെ ആനന്ദിപ്പിക്കുന്നു. നാരദന്റെയും തുംബുരുവിന്റെയും ശ്രുതിമധുരമായ വീണാനാദത്തെ വെല്ലുന്നതത്രെ അവിടത്തെ സ്വരമാധുരി. ഹേ, പാർവതി! പാപഹരിണിയും, ഭാഗ്യപ്രദായകയുമായ, കരുണാസാഗരമായ ദേവി, ക്ഷമയാചിച്ച പാപികളെപ്പോലും പവിത്രരാക്കിയിട്ടുണ്ട്. കാവേരീനദീതടവാസിനിയായ രാമസഹോദരി അനേകം പൂജ്യരായ യോഗിവര്യന്മാരാൽ ആരാധിക്കപ്പെടുന്നവളത്രെ. ഹേ പരാത്പരി! കാത്ത്യായനി! ഈ ത്യാഗരാജന്, അവിടന്ന് എല്ലായ്പ്പോഴും ദർശനമേകുകയില്ലേ?

## 44. അമ്മ രാവമ്മ

**രാഗം : കല്യാണി – താളം : ഝമ്പ**

**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**

**ആരോ: സ രി2 ഗ3 മ2 പ ധ2 നി3 സ – അവരോ: സ നി3 ധ2 പ മ2 ഗ3 രി2 സ**

**65 മേചകല്യാണി മേളം**

**പല്ലവി**

അമ്മ! രാവമ്മ, തുലസമ്മ നനു പാലിമ്പു
മമ്മ! സതതമു പദമുലേ നമ്മിനാനമ്മ (അമ്മ)

**അനുപല്ലവി**

നെമ്മതിനിനീവിഹപരമ്മുലോസഗുദു വനുചു
കമ്മവിൽതുനിതണ്ഡ്രി ഗലനെന ബായഡട
(അമ്മ)

**ചരണം**

നീ മൃദു തനുവുനു ഗനി
നീ പരിമളമുനു ഗനി
നീ മഹത്ത്വമുനു ഗനി നീരജാക്ഷി
താമരസ ദള നേത്രു
ത്യാഗരാജുനി മിത്രു
പ്രേമതോ ശിരമുനനു ബെട്ടു കൊന്നാഡട
(അമ്മ)

**സാരാംശം:**

അമ്മേ, തുളസി! ഭവതിയിൽ ഞാൻ പരിപൂർണ്ണവിശ്വാസമർപ്പിച്ചിരിക്കുന്നു. എനിക്ക് അനുഗ്രഹാശിസ്സുകൾ വന്നുനൽകിക്കൂടേ? അനംഗപിതാവായ മഹാവിഷ്ണു, ഭക്തരോടുള്ള ഉദാരമനസ്കതയും അവർക്ക് ഭൗതികവും ആധ്യാത്മികവുമായ പരമാനന്ദം നൽകാനുള്ള ഭവതിയുടെ സന്മനോഭാവവും മനസ്സിലാക്കിക്കൊണ്ട്, സ്വപ്നത്തിൽപ്പോലും ഭവതിയെ വിട്ടുപിരിഞ്ഞിരിക്കാറില്ല! ഭവതിയുടെ യശസ്സും, സൗരഭ്യവും, മൃദുലതയും, മനോഹാരിതയുമെല്ലാം നന്നായറിയുന്ന, ത്യാഗരാജനോട് മൈത്രിയും സ്നേഹവുമുള്ള, ഭഗവാൻ, ഭവതിയെ സസ്നേഹം തന്റെ ശിരസ്സിൽത്തന്നെ വെച്ചിരിക്കുന്നു!

## 45. അമ്മേ വരദായികേ

**രാഗം : ധന്യാസി – താളം : ആദി**

**വാഗ്ഗേയകാരൻ :മാവേലിക്കര പ്രഭാകരവർമ്മ – ഭാഷ : മലയാളം**

**ആരോ: സ ഗ2 മ1 പ നി2 സ – അവരോ: സ നി2 ധ1 പ മ1 ഗ2 രി1 സ**

**8 ഹനുമത്തോഡി ജന്യം**

**പല്ലവി**

അമ്മേ വരദായികേ ശുഭദായികേ
കോലാപുരനായികേ

**അനുപല്ലവി**

കുമാരിതന്നുടെ കാമിനി മാലിനി

**ചരണം**

അംഭോരുഹാസന വിനുതേ മഹിതേ
ലംബോധര ശ്രീഗുഹമാതേ
കോടി പ്രഭാകരശോഭിത ഗാത്രേ
പാടലബിംബാധരി സുപവിത്രേ

**സാരാംശം**

കോലാപ്പൂർ നായികയായ അമ്മേ! വരദായികേ! ശുഭമരുളുന്നവളേ! ഹേ, കാമിനീ! മാലിനീ! അവിടത്തെ നന്മകളെല്ലാം എനിക്കായരുളുക. ബ്രഹ്മദേവൻ ആദരിക്കുന്ന ഹേ, മഹിതെ! അവിടന്ന് ഗുഹന്റേയും ഗണേശന്റേയും മാതാവാണല്ലോ. കോടി സൂര്യന്മാരുടെ പ്രഭയോലുന്ന നിന്തിരുവടിയുടെ ബിംബാധരങ്ങൾ അതീവമനോഹരങ്ങളത്രെ. ദേവീ, എന്നെ അനുഗ്രഹിച്ചാലും!

## 46. അരുണാചല നാഥം സ്മരാമി അനിശം

രാഗം : സാരംഗം – താളം: രൂപകം
വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ – ഭാഷ : സംസ്കൃതം
ആരോ: സ രി2 ഗ3 മ2 പ ധ2 നി3 സ – അവരോ: സ നി3 ധ2 പ മ2 രി2 ഗ3 മ1 രി2 സ
65 മേചകല്യാണി ജന്യം

പല്ലവി
അരുണാചല നാഥം സ്മരാമി അനിശം
അപീതകുചാംബാ സമേതം
(അരുണാ)
അനുപല്ലവി
സ്മരണാത് കൈവല്യപ്രദ ചരണാരവിന്ദം
തരുണാദിത്യ കോടി ശങ്കാശചിദാനന്ദം
കരുണാരസാദി കന്ദം ശരണാഗത
സുരാവൃന്ദം (അരുണാ)

ചരണം
അപ്രാകൃത തേജോമയ ലിംഗം അത്യദ്ഭുത
കരധൃത സാരംഗം
അപ്രമേയം അപർണാബ്ജ ഭൃംഗം
ആരൂഢോത്തുംഗവൃഷതുരംഗം
വിപ്രോത്തമ വിശേഷാന്തരംഗം വീര
ഗുരുഗുഹതാരപ്രസംഗം
സ്വപ്രദീപമൗലീവിധൃതഗംഗം സ്വപ്രകാശ ജിത
സോമാഗ്നി പതംഗം

**സാരാംശം :**

അപീതകുചങ്ങളോടുകൂടിയ അംബയുമായി ചേർന്നുനിൽക്കുന്ന അരുണാചലനാഥനെ ഞാൻ എല്ലായ്പ്പോഴും സ്മരിക്കുന്നു. അവിടത്തെ പാദാരവിന്ദങ്ങൾ സ്മരണമാത്രയിൽത്തന്നെ ഭക്തർക്ക് മോക്ഷപ്രദായകമാകുന്നു. കോടികോടി ഉദയസൂര്യന്മാരുടെ പ്രകാശമുള്ള അവിടന്ന് ഭക്തർക്ക് ചിദാനന്ദത്തെ പ്രദാനം ചെയ്യുന്നു. കരുണാദിരസങ്ങളുടെ ഉറവിടമായ നിന്തിരുവടി എത്രയോ ദേവന്മാർക്ക് അഭയസ്ഥാനമാകുന്നു. അപ്രാകൃതവും തേജോമയവുമായ ലിംഗസ്വരൂപനും, അത്ഭുതസാരംഗത്തെ കരത്തിൽ ധരിക്കുന്നവനുമായ അവിടുന്ന്, അപ്രമേയനും, അപർണയാകുന്ന താമരയുടെ ചുറ്റും മുരണ്ട് മണ്ടുന്ന ഭൃംഗവുമാകുന്നു. ഉത്തുംഗമായ വൃഷഭത്തിന്മേൽ ഉപവിഷ്ടനായ അവിടന്ന് ഉത്തമന്മാരായ ബ്രാഹ്മണശ്രേഷ്ഠന്മാരുടെ അന്തരംഗങ്ങളിൽ കുടികൊള്ളുന്നു. വീരനായ ഗുരുഗുഹനു പ്രിയങ്കരനായിട്ടുള്ള അവിടന്ന്, ഗംഗയെ ശിരസ്സിൽ ധരിച്ചവനും, സ്വപ്രകാശത്താൽ സൂര്യചന്ദ്രാഗ്നിമാരെ വെന്നവനുമാകുന്നു.

## 47. അരുൾ പാരയ്യാ

**രാഗം : ബിലഹരി – താളം : ആദി**
**വാഗ്ഗേയകാരൻ: കോടീശ്വര അയ്യർ – ഭാഷ : തമിഴ്**
**ആരോ: സ രി2 ഗ3 പ ധ2 സ – അവരോ: സ നി3 ധ2 പ മ1 ഗ3 രി2 സ**
**29 ധീര ശങ്കരാഭരണം ജന്യം**

പല്ലവി
അരുൾ പാരയ്യാ അപാര വര കൃപാകര
അനുപല്ലവി
തിരു മുരുഗയ്യാ പന്നിരു കര മുത്തുകുമരയ്യാ

ചരണം
ദാഘം തീരവേ താ ഗാങ്ഗേയ കൃപാമുദം

**സാരാംശം:**

ഹേ നാഥാ! ദയാലോ! അടിയനിൽ അവിടത്തെ അനുഗ്രഹം ചൊരിയുക. ഹേ, ശ്രീമുരുക, പന്ത്രണ്ട് കരങ്ങളുള്ള ഗാങ്ഗേയാ! മുത്തുക്കുമരയ്യാ! ദാഹം തീരുമാറ് അവിടത്തെ കരുണ അടിയനിൽ വർഷിക്കുമാറാകണേ!

## 48. അലൈ പായുദേ

**രാഗം : കാനഡ – താളം : ആദി**
**വാഗ്ഗേയകാരൻ: ഊത്തുക്കാഡു വെങ്കടസുബ്ബയ്യർ – ഭാഷ : തമിഴ്**
**ആരോ: സ രി2 ഗ2 മ1 ധ നി2 സ – അവരോ: സ നി2 പ മ1 ഗ2 മ1 രി2 സ**
**22 ഖരഹരപ്രിയ ജന്യം**

പല്ലവി
അലൈ പായുദേ കണ്ണാ എൻ മനം മിഗ
അലൈ പായുദേ
ഉൻ ആനന്ദ മോഹന വേണുഗാനമദിൽ
അനുപല്ലവി
നിലൈ പെയരാദു ശിലൈ പോലവേ നിന്റ്
നേരമാവദറിയാമലേ മിഗ വിനോദമാന
മുരളീധരാ (അലൈ)

ചരണം
തെളിന്ദ നിലവു പട്ടപ്പഗൽപോൽ എരിയുദേ
ഉൻ ദിക്കൈനോക്കി എൻ ഇരു
പുരുവം നെരിയുദേ
കനിന്ദു ഉൻവേണുഗാനം കാറ്റിൽ വരുഗുദേ
കൺകൾ സൊരുകി ഒർ വിദമായ് വരുഗുദേ
കദിത്ത മനത്തിൽ ഉറുത്തി പദൈത്ത
എനക്കു അളിത്തു മഗിഴ്ത്ത വാ

ഒരു തനിത്ത വനത്തിൽ
അഴൈത്തു എനക്കു
ഉണർച്ചി കൊടുത്ത് മുഗിഴ്ത്ത വാ
കലൈ കടൽ അലൈയിനിൽ
കദിരവൻ ഒളിയെന
ഇണൈയിരു കഴൽ എനക്ക് അളിത്തവാ
കദറി മനമുരുഗി നാൻ അഴൈക്കവോ
ഇദര മാദരുടൻ നീ കളിക്കവോ
ഇദു തഗുമോ ഇദു മുറൈയോ
ഇദു ദർമം താനോ
കുഴൽ ഊദിടും പൊഴുദു ആടിടും
കുഴൈഗൾ പോലവേ
മനദു വേദനൈ മിഗവോടു (അലൈ)

**സാരാംശം:**

നിൻെറ ഗാനാലാപനത്തിൻെറ ശ്രുതിമാധുര്യം ആസ്വദിച്ച്, ഹേ കണ്ണാ! മുരളീധരാ! എൻെറ മനസ്സ് ആനന്ദാതിരേകത്തിൻെറ അലകളടിച്ച് ഇളകിമറിയുന്നു. സമയം പോകുന്നതറിയാതെ ഞാനിതാ ഇവിടെ ഒരു ശില പോലെ സ്തബ്ധയായി നിലകൊള്ളുന്നു. ഈ നറുനിലാവെനിക്ക് പൊരിവെയിലായി അനുഭവപ്പെടുന്നു. നീ വരുന്ന വഴിയിലേക്കുതന്നെ നോക്കി നോക്കി നിന്ന് എൻെറ കൺപുരികങ്ങൾ പരിക്ഷീണിതങ്ങളായിരിക്കുന്നു. ശ്രുതിമധുരമായ നിൻെറ മുരളീനാദത്തിൻെറ അലകൾ ഈ മന്ദസമീരനിൽക്കൂടി ഒഴുകിവന്നുചേരുമ്പോൾ എൻെറ കണ്ണുകൾക്ക് ആലസ്യം ബാധിക്കുകയും മനസ്സ് വികാരതരളിതമാകുകയും ചെയ്യുന്നു. പ്രേമവായ്പോടുകൂടി എന്നടുത്തു വരൂ, എൻെറ ഹൃദയം ആനന്ദതുന്ദിലമാക്കിത്തീർക്കൂ. ഈ ലതാകുഞ്ജത്തിലെ അമിതമായ വിജനതയിൽ സമ്മേളിച്ച് നമുക്ക് അത്യാനന്ദനിർവൃതിയിൽ എത്തിച്ചേരാം. സൂര്യപ്രകാശത്തിൽ കുളിച്ചുനിൽക്കുന്ന ഈ കടലലകളിൽ ഒരുമിച്ച് നൃത്തം ചെയ്തിട്ടുള്ളവരല്ലേ നമ്മൾ? മറ്റു സ്ത്രീകളോടൊത്തുകൂടി മദിച്ച് രസിക്കാൻ ഒരുമ്പെട്ട നിന്നെ എൻെറ അടുത്ത് വരുവാൻ, ഉഴലുന്ന മനസ്സുമായി നിൽക്കുന്ന ഈ ഞാൻ, ഇനിയും നിർബന്ധിക്കേണ്ടതുണ്ടോ? ഇത് ശരിയാണോ, ന്യായമാണോ, ധർമ്മമാണോ...? മുരളിയൂതുമ്പോൾ കുണുങ്ങുന്ന നിൻെറ കാതിലെ കുണുക്കുകളെപ്പോലെ എൻെറ ഹൃദയം ആടിഉലയുന്നു... നീയോ മുരളിയൂതി കളിച്ച് രസിച്ച് നടക്കുന്നു!

## 49. അലർശരപരിതാപം

**രാഗം : ശുരുട്ടി – താളം : ചാപ്പ്**
**വാഗ്ഗേയകാരൻ : സ്വാതിതിരുനാൾ – ഭാഷ : മലയാളം**
**ആരോ: സ രി2 മ1 പ നി2 സ – അവരോ: സ നി2 ധ2 പ മ1 ഗ3 പ മ1 രി2 സ**
**28 ഹരികാംബോജി ജന്യം**

**പല്ലവി**
അലർശരപരിതാപം ചൊൽവതി-
ന്നളിവേണി പണി ബാലേ
**അനുപല്ലവി**
ജലജബന്ധുവുമിഹ ജലധിയിലണയുന്നു
മലയമാരുതമേറ്റു മമ മനമതിതരാം ബത
വിവശയായി സഖി (അലർ)

**ചരണം**
വളരുന്നു ഹൃദി മോഹമെന്നോമലേ
തളരുന്നു മമ ദേഹം കളമൊഴി
കുസുമവാടികയതിലുളവായോരളികുലാരവ-
മതിഹകേൾപ്പതുമധികമാധിനിദാനമയിസഖി.
(അലർ)

**സാരാംശം:**

മദനൻെറ പുഷ്പബാണങ്ങളേറ്റ് ഞാൻ അനുഭവിക്കുന്ന വേദന നിന്നെയെങ്ങനെ പറഞ്ഞറിയിക്കാനാണെൻെറ ബാലേ? വണ്ടിൻനിറമോലും മുടിയാളേ, സഖീ, താമരയുടെ സഖാവായ സൂര്യനിതാ സാഗരത്തിൽ മുഴുകാൻ തുടങ്ങുകയായി. മലയമാരുതൻ വന്നു തലോടുമ്പോൾ, എൻെറ മനസ്സ് വൈവശ്യമാളുന്നു. ഹൃദയത്തിൽ മോഹം വളരുന്നതിനൊപ്പം എൻെറ ദേഹം തളരുന്നു. അല്ലയോ കളമൊഴീ, എൻെറ പ്രിയസഖീ, ഈ പൂങ്കാവനത്തിൽ മുരണ്ടു മണ്ടുന്ന വണ്ടുകളുടെ ആരവം കേൾക്കുന്നതേ എനിക്കിപ്പോൾ സഹിക്കാൻ വയ്യാതായിരിക്കുന്നു...അതെനിക്കിപ്പോൾ വേദനാജനകമായി മാറിയിരിക്കുന്നു!!

## 50. അല്ലകല്ലോല

**രാഗം : സൗരാഷ്ട്രം – താളം : ആദി**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**
**ആരോ: സ രി1 ഗ3 മ1 പ മ1 ധ2 നി3 സ – അവരോ: സ നി3 ധ2 നി2 ധ2 പ മ1 ഗ3 രി1 സ**
**17 സൂര്യകാന്തം ജന്യം**

**പല്ലവി**
അല്ലകല്ലോല മായേനമ്മാ! യമുനാ ദേവി
മായാർതുതേല്ല ദീർപു മമ്മാ (അല്ല)
**അനുപല്ലവി**
മെല്ലമെച്ചെ പൂജിംചി
മ്രൊക്കെദമു ബ്രോവവമ്മാ! (അല്ല)

**ചരണം 1**
മാരുബാരികി താളലേക ഈ രാജകു-
മാരുനി ദേച്ചിതി മിന്ദാക
താറുമാറായെ ബ്രതുകു
തത്തളിംചുന ദേനദാക (അല്ല)

ചരണം 2
ഗാലി വാനലു നിൻഡാരാവേ മാ പനുലെല്ല
മെറ്റി മെരുപുട കേഡു മായേ
മാറിമിടേവ മമ്മേലു
മഗനീയേവ ബായനായേ (അല്ല)
ചരണം 3
സൊമ്മുലെല്ല നീ കോസഗേദമ്മാ യമുനാദേവി!
ഈ സുമുഖുനി ഗട്ടു ജേർചവമ്മാ

യെമ്മേകാനി ബലിമിനി
വേല ദിച്ചിദി മമ്മാ (അല്ല)
ചരണം 4
നളിനഭവുഡു വ്രാസിന
വ്രാലു യേട്ടുലൈന ഗാനി
നാഥുഡു ബ്രതികിയുണ്ഡിന ജാലു
പ്രളയമുലയോന്നി എപനി
ചേസിന ഭാമലു (അല്ല)
**ചരണം 5**
ദേഹമുലേലമോസഗേദമ്മാദാ ദേവി കൃഷ്ണ
ദേവുനി ഗട്ടുജേർപുമമ്മ
മോഹനാംഗുനി മേനു
മോസബുച്ചി-തിമമ്മാ (അല്ല)
**ചരണം 6**
മേമോക്കടേൻച പോദിതിമമ്മാ മാപാലി
ദേവുഡേമേമോ യെംചു കോന്നാവമ്മാ
രാമരോ ശ്രീ ത്യാഗരാജ
ആപ്പുനി ബായമമ്മാ. (അല്ല)

**സാരാംശം:**

കാര്യങ്ങളൊക്കെ ബഹളത്തിലും കുഴപ്പത്തിലും ചെന്നകപ്പെട്ടിരിക്കുന്നു. ഹേ യമുനാനദി! ഞങ്ങളെ ഈ അപകടത്തിൽനിന്നു കരകയറ്റി ഞങ്ങളുടെ മനഃസംഘർഷം അല്പമെങ്കിലും കുറച്ചാലും. നിനക്ക് മുല്ലപ്പൂക്കൾകൊണ്ട് ഞങ്ങൾ പുഷ്പാഞ്ജലി നടത്താം. ഞങ്ങളുടെ രാജകുമാരനെ ഇങ്ങോട്ട് കൊണ്ടുവന്നത് ഒത്തിരി പ്രേരണ ചെലുത്തിയിട്ടാണ്; കാമബാണങ്ങളേറ്റേറ്റു സഹിക്കാനാവാതെ. ഞങ്ങൾ ചെയ്തുവെച്ച പദ്ധതികളെല്ലാം പൊളിഞ്ഞു. എന്നിട്ടിതാ ഒരടിപോലും മുന്നോട്ടുപോകാൻ പറ്റാതെ ഇവിടെ എത്തിപ്പെട്ടിരിക്കുന്നു. ആഞ്ഞടിക്കുന്ന കാറ്റിന്റെ ചുളമടിയും മഴമേഘങ്ങളുടെ തള്ളിപ്പാച്ചിലും ഞങ്ങളെ കൂടുതൽ വിവശരാക്കുന്നു. എത്രനേരമാണ് ഈ വിധത്തിൽ ഇവിടെ കഴിയേണ്ടിവരികയെന്ന് ഞങ്ങൾക്കൊരു രൂപവുമില്ല. ഞങ്ങളുടെ ഭർത്താക്കന്മാരെപ്പോലും ഉപേക്ഷിച്ചാണ് ഞങ്ങൾ ഇവിടെയെത്തിയിട്ടുള്ളത്. അതുകൊണ്ട് ഞങ്ങളോട് അല്പമെങ്കിലും ദയാദാക്ഷിണ്യങ്ങൾ കാണിക്കാതിരിക്കരുതേ! ഞങ്ങളുടെ കൃഷ്ണനൊരു സഹായഹസ്തം നീട്ടി, ഏതു വിധത്തിലെങ്കിലും രക്ഷപ്പെടുത്തി, ഇക്കരെക്കൊണ്ടുവരണം. അതിനു ഞങ്ങളുടെ എല്ലാ ആഭരണങ്ങളും ഞങ്ങൾ സമ്മാനിക്കാം. അയ്യോ, കഷ്ടം! കൃഷ്ണനെ ഇതിലേക്കൊന്നും വലിച്ചിഴക്കേണ്ടിയിരുന്നില്ല! പക്ഷേ ഈശ്വരനിശ്ചയം മാറ്റാൻ ആർക്കാണ് കഴിയുക? ഞങ്ങളുടെ പ്രാർത്ഥന കൃഷ്ണന്റെ രക്ഷ മാത്രമാണ്. നമ്മൾ പെണ്ണുങ്ങൾ തുടങ്ങിവെക്കുന്നതെല്ലാമിങ്ങനെ കുളമാവുന്നതെന്തുകൊണ്ടാണ്? കൃഷ്ണനെ രക്ഷിച്ച് ഇവിടെ കൊണ്ടുവരുവാൻ ഞങ്ങളുടെ ശരീരംപോലും ത്യജിക്കാൻ ഞങ്ങൾ തയ്യാറാണ്. എങ്ങനെയൊക്കെ കബളിപ്പിച്ചാണ് നമ്മൾ കൃഷ്ണനെ ഇവിടെ കൊണ്ടുവന്നത്? അന്നേരം നമ്മൾക്കൊരു പദ്ധതിയുണ്ടായിരുന്നു. നമ്മുടെ രക്ഷകനായ കൃഷ്ണന് ഈവക വിചാരമൊന്നുമില്ലായിരുന്നിരിക്കാം. പക്ഷേ, നമുക്ക് അവനെ പിരിഞ്ഞിരിക്കാൻ എങ്ങനെ സാധിക്കും, കൂട്ടുകാരേ?

## 51. അളകലല്ല

**രാഗം : മധ്യമാവതി – താളം : രൂപകം**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**
**ആരോ: സ രി2 മ1 പ നി2 സ – അവരോ: സ നി2 പ മ1 രി2 സ**
**22 ഖരഹരപ്രിയ ജന്യം**

**പല്ലവി**
അളകലല്ല ലാഡഗ ഗനി യാരാഞ്ചുനി യേടു
പൊങ്ഗേനോ (അളക)
**അനുപല്ലവി**
ചെലുവു മീരഗനു മാരീചുനി മദ മണചുവേള
(അളക)

**ചരണം**
മുനി കനു സൈഗ ദെലിസി ശിവധനുവുനു
വിരിചേഡി സമയ–
മുന ത്യാഗരാജവിനുതുനി മോമുന രഞ്ജില്ലു
(അളക)

**സാരാംശം:**

രാക്ഷസൻ മാരീചനെ വെന്നുവന്നുനിൽക്കുന്ന ശ്രീരാമന്റെ ഫാലദേശത്തിൽ കളിയാടിയിരുന്ന ഇരുണ്ടു ചുരുണ്ട അളകങ്ങൾ നോക്കിനിന്ന മഹർഷി വിശ്വാമിത്രനു എത്രമാത്രം സന്തോഷവും അത്ഭുതവും ഉണ്ടായിരുന്നിരിക്കണം! പിന്നിട്, മുനിയുടെ ഇച്ഛയനുസരിച്ച്, ഘനമേറിയതും കയ്യിലൊതുങ്ങാത്തതുമായ, ശിവന്റെ ദിവ്യധനുസ്സ് ശ്രമലേശമെന്യേ ഖണ്ഡിച്ച് വിജയശ്രീലാളിതനായി നിലകൊണ്ട രാമന്റെ നെറ്റിയിൽ പാറിക്കളിച്ചുകൊണ്ടിരുന്ന ചുരുൾമുടിയിഴകൾ കണ്ടപ്പോൾ മുനിയുടെ മനസ്സിൽ എത്രയേറെ ആനന്ദമുണ്ടായിരിക്കണം!

## 52. അളിവേണി

രാഗം : കുറിഞ്ചി – താളം : ചാപ്പ്

വാഗ്ഗേയകാരൻ : സ്വാതിതിരുനാൾ – ഭാഷ : മലയാളം

ആരോ: സ നി3 സ രി2 ഗ3 മ1 പ ധ2 – അവരോ: ധ2 പ മ1 ഗ3 രി2 സ നി3 സ

29 ശങ്കരാഭരണം ജന്യം

പല്ലവി
അളിവേണി എന്തു ചെയ്‌വു
ഹന്ത ഞാനിനി മാനിനി
അനുപല്ലവി
നളിനമിഴി ശ്രീ പദ്മനാഭൻ ഇഹ വന്നീലല്ലോ
ചരണം 1
ഇന്ദുയുതയാം നിശയും ഇന്ദിന്ദിരാദിരവവും
മന്ദമാരുതനും ചാരു മലയജാലേപനവും
കുന്ദജാതി സുമങ്ങളും കോമളാങ്ഗി സഖി
സുന്ദരൻ വരാഞ്ഞാൽ, ലോകസുന്ദരൻ...,
ത്രിലോകസുന്ദരൻ... വരാഞ്ഞാലയേ
ചൊൽക കിം മേ പ്രയോജനം
**ചരണം 2**
പാരിടത്തിൽ അഹോ ബഹു
ഭാഗ്യവതി ആകുമേവൾ
സാരസാക്ഷനോടുകൂടി
സാമോദം രമിച്ചീടുന്നു
നീരിൽതാർ ശര സദൃശൻ
നിത്യം ഇങ്ങു വരും മാർഗ്ഗം
പാരം നോക്കുവതിന്നായി
ബാഷ്പം ഇന്നു വൈരിയായി.

**സാരാംശം:**

വണ്ടൊക്കുംമുടിയാളേ, തോഴീ, ശ്രീപദ്മനാഭനിനിയും വന്നില്ലല്ലോ; അയ്യോ, ഞാനിനിയെന്തു ചെയ്യും സഖീ? ഈ പൂനിലാവു പൊഴിയുന്ന രാവും, ഈ കുളിർകാറ്റും, ഈ ചന്ദനച്ചാറും, ഈ മുല്ലപ്പൂമാലകളും, എല്ലാമെല്ലാം, ആ ത്രിലോകസുന്ദരൻ വന്നില്ലെങ്കിൽപ്പിന്നെ എനിക്കെന്തിനാണ്? ഈ ഭൂമിയിൽ ഏതൊരു പരമഭാഗ്യവതിയാണാവോ എന്റെ താമരക്കണ്ണനോടുംകൂടി രമിച്ചാഹ്ലാദിക്കുന്നത്. പൂവമ്പനു തുല്യനായ അദ്ദേഹം വരുന്നതും നോക്കിനോക്കി വഴിയിൽ കണ്ണുംനട്ടു നിൽക്കാമെന്നു വെച്ചാൽ അതിനും തരമില്ല; കണ്ണിൽ നിറഞ്ഞുവരുന്ന വെള്ളം കാരണം ഒന്നും കാണാൻ സാധിക്കുന്നില്ലെനിക്ക്!

## 53. അംബാ കരുണൈ

**രാഗം : ആനന്ദഭൈരവി – താളം : ആദി**

**വാഗ്ഗേയകാരൻ : പാപനാശം ശിവൻ – ഭാഷ : തമിഴ്**

**ആരോ: സ ഗ2 രി2 ഗ2 മ1 പ ധ2 പ നി2 സ – അവരോ: സ നി2 ധ2 പ മ1 ഗ2 രി2 സ**

**20 നഠഭൈരവി ജന്യം**

**പല്ലവി**
അംബാ കരുണൈ പുരിവായ് ജഗദംബാ
**അനുപല്ലവി**
ലംബോദരനേയ് പെറ്റ അംബാ ഭവാനിയേ
ലളിതാംബികേ അരുൾ കമലാംബികേ അംബാ
**ചരണം 1**
തീരാദകവലൈയുംനൊയ്‌വാതൈയും തനിയ
ദേവി ഉന്നൈ പദി പനിദെ തിദുവർ
**ചരണം 2**
നാരായണി നലം താരെയ് ദയാപരി
നംബുംഅംബർകളുക്ക്എന്ദ്രുംഅരുളും അംബാ.

**സാരാംശം:**

അംബേ! ജഗദംബേ! ലംബോദരന് ജന്മം നൽകിയ ഹേ ഭവാനീ! എന്നിൽ കാരുണ്യമുണ്ടാകണേ! ഹേ, നാരായണീ! എന്നെ എല്ലാ രോഗങ്ങളിൽനിന്നും വിമുക്തനാക്കാനും എന്റെ ദുഃഖദുരിതങ്ങളകറ്റാനും ഞാൻ ദേവിയോട് താണപേക്ഷിക്കുന്നു!

## 54. അംബാ ഉന്നൈയേ

**രാഗം : ശങ്കരാഭരണം – താളം : ആദി**

**വാഗ്ഗേയകാരൻ : പാപനാശം ശിവൻ – ഭാഷ : തമിഴ്**

**ആരോ: സ രി2 ഗ3 മ1 പ ധ2 നി3 സ – അവരോ: സ നി3 ധ2 പ മ1 ഗ3 രി2 സ**

**29 ധീര ശങ്കരാഭരണം മേളം**

പല്ലവി
അംബ ഉന്നൈയേ നംബിനേൻ ത്രിജഗ
ധംബ കഡൈക്കൺ പാർത്തരുൾ കൽപ
(കാംബ)
അനുപല്ലവി
വെംബവമെനും കഡൽ നഡുവിലേ
വീഴ്ന്ധുഡൽകൈകാൽ
സോർന്ധനവേ കൽപ (കാംബ)

**ചരണം**
എല്ലൈയില്ലാക് കവലൈ

നോയ്ഹൾഇരവു പഹൽ എന്നൈ
വറുത്തെഡുക്കു-ധേ
തൊല്ലൈയറ്റ അൻബർക്കിൻബമരുളും
ജോതി കബാലിയിൻ
പാധി ഉഡൽ വളർ (അംബാ)

**സാരാശം:**

ഹേ. അംബേ! ത്രിജഗദംബേ! കൽപകാംബേ! എന്റെ വിശ്വാസം മുഴുവനും അറിടത്തയിലർപ്പിച്ച് ഭവതിയുടെ കരുണാകടാക്ഷത്തിന്നായി ഞാൻ കാത്തുനിൽക്കുന്നു. നീന്താനറിയാതെ, കടലിൽ മുങ്ങിക്കൊണ്ടിരിക്കുന്ന ഒരുവനെപ്പോലെയാണ് ഞാൻ. പരിക്ഷീണിതനായ എന്നെ രോഗങ്ങളും ദുരിതങ്ങളും രാപ്പകൽ വറുത്തുകൊണ്ടിരിക്കുന്നു. ഭക്തർക്ക് ഇമ്പമരുളുന്ന പരമശിവന്റെ അർധാംഗിനീ! നിന്തിരുവടിയുടെ കരുണാകടാക്ഷത്തിന്നായി ഞാൻ പ്രാർഥിക്കുന്നു!

## 55.അംബ നാദു

**രാഗം : തോഡി – താളം : ആദി**
**വാഗ്ഗേയകാരൻ : പല്ലവി ഗോപാല അയ്യർ – ഭാഷ : തെലുങ്ക്**
**ആരോ: സ രി1 ഗ2 മ1 പ ധ1 നി2 സ – അവരോ: സ നി2 ധ1 പ മ1 ഗ2 രി1 സ**
**8 ഹനുമത്തോഡി മേളം**

**പല്ലവി**
അംബ നാദു വിന്നപമു വിനി നന്നാദരിഞ്ചുട
കിതി സമയമമ്മ(അംബ)
**അനുപല്ലവി**
അംബുജ പാണി വാണി മരകതാംഗി മധുര
ഭാഷണി
ശാംഭവി ശശാങ്ക വദനേ ശിവശങ്കരി
ത്രിഭുവന സുന്ദരി ജഗ(ദംബ)
**ചരണം 1**
വാരാഹി വൈഷ്ണവി സുമംഗലി വാമിനി
നിഗമാഗമ സഞ്ചാരിണി
ശ്രീ രാജരാജേശ്വരി വിമല ചിന്മയാനന്ദ
ദായിനി ത്രിജഗ(ദംബ)
**ചരണം 2**
ശൂലിനി പുരാണി ത്രിതാപ ശമനി സോമ
സൂര്യാഗ്നി ലോചനി വര
പാലിനി നതജന ഭയ വിദാരിണി പ്രണവ
പഞ്ജര നിവാസിനി ജഗ(ദംബ)
**ചരണം 3**
ചണ്ഡ മഹിഷാദി ദാനവ മദ വിഭഞ്ജനി
നിരഞ്ജനി മനോന്മണി
പാണ്ഡവ സഹായുഡൈന വെങ്കടപതി
സഹോദരി ത്രികൂട വാസിനി(അംബ)

**സാരാംശം**

ദേവി! അംബുജപാണി! വാണി! മരഗതാംഗി! മധുര ഭാഷണി! ശാംഭവി! ശശാങ്ക വദനേ! ശിവശങ്കരി! ത്രിഭുവനസുന്ദരി! ജഗദംബേ! വാരാഹി! വൈഷ്ണവി! സുമംഗലി! വാമിനി! നിഗമാഗമ സഞ്ചാരിണീ! രാജരാജേശ്വരി! വിമല ചിന്മയാനന്ദ ദായിനി! ത്രിജഗദംബേ! ശൂലിനി! പുരാണി! ത്രിതാപ ശമനി! സോമ സൂര്യാഗ്നിലോചനി! വരപാലിനി! നതജനഭയവിദാരിണി! പ്രണവപഞ്ജരനിവാസിനി! ചണ്ഡമഹിഷാദി ദാനവമദവിഭഞ്ജനി! നിരഞ്ജനി! മനോന്മണി! പാണ്ഡവസഹായിയായ വിഷ്ണുവിന്റെ സഹോദരി! ത്രികൂടവാസിനി! അമ്മേ! അവിടത്തെ പൂർണ്ണമായി ആശ്രയിച്ചിട്ടുള്ള എന്നെപ്പോലൊരുവനെ രക്ഷിക്കുവാൻ ഇനിയും സമയമായില്ലേ?

## 56. അംബ നിന്നു നമ്മിതി

**രാഗം : ആരഭി – താളം : ആദി**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**
**ആരോ: സ രി2 മ1 പ ധ2 സ – അവരോ: സ നി3 ധ2 പ മ1 ഗ3 രി2 സ**
**29 ധീരശങ്കരാഭരണം ജന്യം**

**പല്ലവി**
അംബ നിന്നു നമ്മിതി നൻടേ നീ കനുമാന
മേമമ്മ? (അംബ)
**അനുപല്ലവി**
ശംബരവൈരിജനക സോദരി ശരണു ജൊച്ചി
മനസാര ശ്രീ ജഗ (ദംബ)
**ചരണം 1**
ഗീർവാണ ഗണാധാരി! അംബ
ശർവാണിയഖണ്ഡാകാരി!
പർവതരാജമനോജ്ഞ കുമാരി! നിർവാഹമു
ലേക മദിനി കോരി (അംബ)
**ചരണം 2**
സുരവൈരി കദന ശൗര്യേ!
വരുണാലയസമഗാംഭീര്യേ
സ്വരജിത കോകില രവ മാധുര്യേ പരിതാപമു
താളകനു സുചര്യേ! (അംബ)
**ചരണം 3**
ശർമദായകി ഗൗരി ദുഷ്കർമ
കലുഷ വനകുഠാരി!
നിർമലത്യാഗരാജ ഹൃച്ചാരി! ധർമ സംവർധനി
ഓംകാരി. (അംബ)

**സാരാംശം:**

അംബേ! ശർവാണി! ഞാനവിടത്തെ സർവ്വാത്മനാ ആശ്രയിച്ചിട്ടും, അവിടത്തെ തൃപ്പാദങ്ങളിൽ അചഞ്ചലമായി, പൂർണ്ണമനസ്സോടെ, വിശ്വാസമർപ്പിച്ചിട്ടും അവിടന്നെന്നെ സംശയിക്കുകയും അവിശ്വസിക്കുകയും ചെയ്യുന്നതെന്തിന്? ഹേ! വിഷ്ണുസോദരീ! പർവ്വതരാജന്റെ പ്രിയതനയേ! ഗീർവ്വാണർക്കെന്നെന്നുമവലംബമായ അവിടന്ന് സർവവ്യാപിയായ ലോകമാതാവത്രെ. ഹേ കോകിലവാണി! സാഗരഗംഭീരേ! ഗൗരി! തിരുവടി ഭീകരരായ രാക്ഷസരെ തകർത്ത് ദുഷ്ക്കർമ്മങ്ങളെ നിർമ്മാർജ്ജനംചെയ്യുന്നു! ഹേ, ധർമ്മസംവർധിനി! സുഖദായകി! ഓംകാരി! ത്യാഗരാജഹൃദയനിവാസിനി! പെരുത്ത കഷ്ടപ്പാടിലകപ്പെട്ട്, നിസ്സഹായനായ ഞാൻ അവിടത്തെ അഭയം പ്രാപിക്കുന്നു; സഹായത്തിനായി കേണപേക്ഷിക്കുന്നു.

## 57. അംബാ നീലായതാക്ഷി

**രാഗം : നീലാംബരി – താളം : ആദി**

**വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ – ഭാഷ : സംസ്കൃതം**

**ആരോ: സ രി2 ഗ3 മ1 പ ധ2 പ നി3 സ – അവരോ: സ നി3 പ മ1 ഗ3 രി2 ഗ3 സ**

**29 ധീര ശങ്കരാഭരണം ജന്യം**

പല്ലവി
അംബാ നീലായതാക്ഷി കരുണാകടാക്ഷി
അഖിലലോകസാക്ഷി കടാക്ഷി
അനുപല്ലവി
ബിംബാധരി ചിത്പ്രതിബിംബാധരി
ബിന്ദുനാദവശങ്കരി ശങ്കരി
അംബുജാരമണസോദരി ആദരി
അംബരി കാദംബരി നീലാംബരി
ചരണം
ശിവരാജധാനീക്ഷേത്രവാസിനി ശ്രിതജന
വിശ്വാസിനി
ശിവകായാരോഹണേസോല്ലാസിനി
ചിദ്രൂപവിലാസിനി
നവയോഗിനി ചക്രവികാസിനി
നവരസദരഹാസിനി
സുവർണമയ വിഗ്രഹ പ്രകാശിനി
സുവർണമയഹാസിനി
ഭുവനോദയസ്ഥിതിലയ വിനോദിനി ഭുവനേശ്വരി
ക്ഷിപ്ര പ്രസാദിനി
നവമാണിക്യ വല്ലകീവാദിനി
ഭവഗുരുഗുഹവേദിനി സമ്മോദിനി.

**സാരാംശം:**

അമ്മേ! നീലായതാക്ഷീ! ഈ ലോകത്തു നടക്കുന്നതിനെല്ലാം സാക്ഷിത്വം വഹിക്കുന്ന ദേവീ! അവിടത്തെ കടാക്ഷങ്ങൾ എത്ര കരുണാമയങ്ങളാണ്? ബിംബാധരിയായ ദേവി ആത്മപ്രകാശത്തെ പ്രതിബിംബിപ്പിക്കുന്നു. ബിന്ദുനാദതത്ത്വങ്ങളിൽ നിപുണയായ അവിടന്ന് ശങ്കരപത്നിയും വിഷ്ണുസോദരിയുമാണ്. ആദരണീയയായ ഭവതിയുടെ രൂപം എല്ലായിടത്തും വ്യാപരിച്ചിട്ടുണ്ട്. നീലാംബരധാരിയായ ഭവതി കദംബപുഷ്പങ്ങളാൽ അലംകൃതയാണ്. ശിവരാജധാനീവാസിനിയായ ഭവതിയിൽ ഭക്തർക്ക് പൂർണ്ണ വിശ്വാസമുണ്ട്. ശിവകായാരോഹണത്തിൽ പുളകംകൊള്ളുന്ന ഭവതി, ചിദാനന്ദരൂപ വിലാസിനിയത്രെ. നവയോഗിനിയായി ശ്രീചക്രത്തിൽ കുടികൊള്ളുന്ന അവിടത്തെ മന്ദസ്മിതത്തിന് നവരസഭാവങ്ങളുടെ രൂപസ്ഫുരണമാണുള്ളത്. സുവർണ്ണമയവിഗ്രഹംപോലെ പ്രകാശിക്കുന്ന ഭവതിയുടെ മന്ദഹാസവും സുവർണ്ണമയംതന്നെ. ഭുവനേശ്വരിയായ അവിടത്തെ വിനോദം, ഭുവനത്തിലെ ഉദയസ്ഥിതിലയങ്ങളിൽ വ്യാപരിക്കുന്നതിലാണ്. ക്ഷിപ്രപ്രസാദിനിയാണവിടന്ന്. ഭവതി വായിക്കുന്ന വീണ രത്നങ്ങൾ പതിച്ചിട്ടുള്ളതാണ്. ശിവനും ഗുരുഗുഹനും മാത്രം അറിയുന്ന നിന്തിരുവടി അവർക്ക് ആനന്ദത്തെ പ്രദാനം ചെയ്യുന്നവളത്രെ. അമ്മേ, നീലായതാക്ഷീ, അവിടുത്തെ കടാക്ഷങ്ങൾ അടിയനിൽ കനിയണേ!

## 58. അംബിഗ നാ നിന്ന

**രാഗം : ബിംബ്ലാസ് – താളം : ആദി**

**വാഗ്ഗേയകാരൻ : പുരന്ദര ദാസർ – ഭാഷ : കന്നഡ**

**ആരോ: നി2 സ ഗ2 മ1 പ നി2 സ – അവരോ: സ നി2 ധ2 പ മ1 ഗ2 രി2 സ**

**22 ഖരഹരപ്രിയ ജന്യം**

പല്ലവി
അംബിഗ നാ നിന്ന നംബിദേ
ജഗദംബാരമണ നാ നംബിദേ
ചരണം 1
തുംബിദ ഹരിഗോലംബിഗ
അധക്കൊംബത്തു ഛിദ്രവു അംബിഗ
സംഭ്രമധും നോഡംബിഗ
അദരിംബു നോഡി നഡേസംബിഗ (അംബിഗ...)
ചരണം 2
ഹൊളെയ ഭരവ നോഡംബിഗ
അദകെ സെളെവു ഗ്ഗനവയ്യ അംബിഗ
സുളിയൊള്ളു മുളുഗിഢെ അംബിഗ
എന്ന സെളെധുകൊംഡൊയ്യൊ നീനംബിഗ
(അംബിഗ...)
ചരണം 3
സത്യവെംബുധെ ഹുത്തംബിഗ
സദാ ഭക്തിയെംബുധെ പഠവംബിഗ
നിത്യ മൂരുതി നമ്മ പുരംദര വിഠലന
മുക്തി മംതപകൊയ്യൊ അംബിഗ (അംബിഗ...)

### സാരാംശം:

വള്ളക്കാരാ! നീമാത്രമാണെനിക്കൊരാശ്രയം! ഹേ, ജഗദംബാരമണാ! അടിയന്റെ സർവ്വ വിശ്വാസവും ഇതാ അടിയൻ അങ്ങയിലർപ്പിക്കുന്നു.. വള്ളക്കാരാ! കരയെല്ലാം പ്രളയത്തിലാഴ്ത്തിക്കൊണ്ടും, വള്ളം അങ്ങോട്ടുമിങ്ങോട്ടും ഉലച്ചുകൊണ്ടുമാണ് നദിയുടെ പോക്ക്. ഒമ്പത് ദ്വാരങ്ങളുണ്ടല്ലോ ഈ വള്ളത്തിന്. അതുകൊണ്ട്, എത്രത്തോളം എവിടെയാണെന്ന് ശരിക്കും മനസ്സിലാക്കി, വേണ്ടവിധത്തിലാവണം വള്ളംതുഴഞ്ഞടുപ്പിക്കാൻ വള്ളക്കാരാ! ഞാൻ സംസാരദുഃഖങ്ങളാകുന്ന നീർച്ചുഴിയിൽ അകപ്പെട്ടിരിക്കുന്നു. സദയം നീ എന്നെ ഈ ദുർവിധിയിൽനിന്ന് കരകയറ്റിയില്ലെങ്കിൽ, ഇതിൽ മുങ്ങിച്ചാവുകയേ എനിക്ക് ഗതിയുള്ളു. വള്ളക്കാരാ! ധർമ്മമാകുന്ന നിന്റെയീ തുഴകൊണ്ട്, ഭഗവൽഭക്തിയാകുന്ന നിന്റെ ശക്തിയുപയോഗിച്ച് എന്നെ ഈ മായാലോകത്തിൽനിന്ന് വലിച്ചുകയറ്റി, എന്നെന്നേക്കുമായുള്ള ഭഗവൽകാരുണ്യലാഭത്തിനായി, സർവ്വേശ്വരനായ പുരന്ദരവിഠല സമക്ഷത്തിലെത്തിച്ചാലും!!

## 59. അംബോരുഹ പാദമേ

**രാഗം : നാടഭൈരവി – താളം : രൂപകം**

**വാഗ്ഗേയകാരൻ : കോടീശ്വര അയ്യർ – ഭാഷ : തമിഴ്**

**ആരോ: സ രി2 ഗ2 മ1 പ ധ1 നി2 സ – അവരോ: സ നി2 ധ1 പ മ1 ഗ2 രി2 സ**

**20 നാടഭൈരവി മേളം**

**പല്ലവി**

അംഭോരുഹ പാദമേ
നംബിനേൻ നിൻ പൊൻ

**അനുപല്ലവി**

ശംഭോ ശങ്കര പരമേശ ഗുരുഗുഹ മേ പര
ബ്രഹ്മ സ്വരൂപമേ ഷണ്മുഖമേ നിൻ

**ചരണം**

മാകാളി മധുര മാ നടഭൈരവി അംബ തരു കു-
മാര ശതകോടി മദനാകാര
ദേഹാ ശൃംഗാര ശ്രീകര കവികുഞ്ജര വര
ദാസാ ധാര മധുരതര.

### സാരാംശം

ശംഭോ! ശങ്കര! പരമേശ്വര! നിന്തിരുവടിയുടെ ചെന്താരെതിർ കാലടികളെ അടിയൻ സർവ്വദാ ആശ്രയിക്കുന്നു. നൂറുകോടിമദനസുന്ദരാംഗ! സമ്പത്സമൃദ്ധികൾ നൽകുന്ന ദേവാ! മധുരസ്വഭാവമിയലുന്ന അവിടന്ന് കവിശ്രേഷ്ഠന്മാരായ ദാസർക്ക് ആധാരമായി നിലകൊള്ളുന്നു.

## 60. അംഭോജനാഭ മാം പാലയ

**രാഗം : ഭൈരവി – താളം : ത്രിപുട**

**വാഗ്ഗേയകാരൻ : സ്വാതി തിരുനാൾ – ഭാഷ : സംസ്കൃതം**

**ആരോ: സ രി2 ഗ2 മ1 പ ധ2 നി2 സ – അവരോ: സ നി2 ധ1 പ മ1 ഗ2 രി2 സ**

**20 നാടഭൈരവി ജന്യം**

**പല്ലവി**

അംഭോജനാഭ മാം പാലയ സതതം
അംഭോജാലയാജാനെ

**അനുപല്ലവി**

ജംഭവൈരി വന്ദിത ജലജെ ലോലലോചന
കുംഭസംഭവ വിനുത കുന്തീസുതസാരഥെ

**ചരണം 1**

നന്ദനന്ദന വിഭോ മുചുകുന്ദനാനന്ദകര സു-
നന്ദനീയ നിജലീല വന്ദനീയ വാസുദേവ
കുന്ദസുമ സുരുചിര മന്ദഹാസ വിരാജിത
മന്ദരധര ഗോവിന്ദ സുന്ദര രൂപ ഹെ

**ചരണം 2**

ലോല ലോല വനമാല നീല സുരഭില വാല
ലാലസിത നിജ ജാല പാലിതാസുര വൈരിജാല
ബാലസൂര്യസമചേല ബാലഗോപ ധൃതശൈല
പാലിത ഗോ ഗോപാല ജാല ജിത ശിശുപാല.

### സാരാംശം

ഹേ, പദ്മനാഭാ! ലക്ഷ്മീകാന്താ! അടിയനെ എപ്പോഴും രക്ഷിക്കണേ. ഹേ, രാജീവലോചനാ! ഇന്ദ്രൻ ഭവാനെ വണങ്ങുന്നു. അഗസ്ത്യമുനി അവിടത്തെ ആരാധിക്കുന്നു. കുന്തീപുത്രനായ അർജ്ജുനന്റെ സാരഥിയാണവിടുന്ന്. ഹേ, നന്ദനന്ദനാ! വാസുദേവാ! അവിടത്തെ ലീലാവിലാസങ്ങൾ എത്ര പ്രശംസനീയമാണ്! മുചുകുന്ദന് ഭവാൻ അത്യാനന്ദമുണ്ടാക്കിക്കൊടുത്തു. ഹേ ഗോവിന്ദാ! മന്ദരപർവ്വതമേന്തിയവനാണല്ലോ അവിടന്ന്. സുന്ദരാംഗനായ നിന്തിരുവടിയുടെ മന്ദഹാസം എത്ര മനോഹരം! ലോലലോലമയമായ വനപുഷ്പമാല അണിഞ്ഞിട്ടുള്ള ഭവാന്റെ മായാജാലങ്ങൾ അത്ഭുതാവഹംതന്നെ. അസുരശത്രുക്കളായ ദേവന്മാരെ അവിടന്ന് സംരക്ഷിക്കുന്നു. ബാലസൂര്യപ്രഭയുടെ നിറമുള്ള അംഗവസ്ത്രമണിഞ്ഞിട്ടുള്ള ഹേ, ബാലഗോപാ! ഗോവർധനപർവ്വതം കയ്യിൽപ്പിടിച്ച് ഗോപാലവൃന്ദത്തെ അവിടന്ന് രക്ഷിച്ചു. ചേദിരാജാ വായ ശിശുപാലനെ അവിടന്ന് യുദ്ധംചെയ്തു തോല്പിച്ചു. ഹേ, പദ്മനാഭാ! ലക്ഷ്മീകാന്താ! അടിയനെ എപ്പോഴും രക്ഷിക്കണേ!

## 61. അക്ഷയലിംഗവിഭോ

രാഗം : ശങ്കരാഭരണം - താളം : മിശ്ര ചാപ്പ്

വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ - ഭാഷ : സംസ്കൃതം

ആരോ: സ രി2 ഗ3 മ1 പ ധ2 നി3 സ - അവരോ: സ നി3 ധ2 പ മ1 ഗ3 രി2 സ

29 ധീരശങ്കരാഭരണം മേളം

പല്ലവി
അക്ഷയലിംഗവിഭോ സ്വയംഭോ
അഖിലാണ്ഡകോടി പ്രഭോ പാഹി ശംഭോ
അനുപല്ലവി
അക്ഷരസ്വരൂപ അമിതപ്രതാപ
ആരൂഢ വൃഷവാഹ ജഗന്മോഹ
ദക്ഷശിക്ഷണ ദക്ഷതര സുര-
ലക്ഷണ വിധി വിലക്ഷണ
ലക്ഷ്യലക്ഷണ ബഹു വിചക്ഷണ സുധാ-
ഭക്ഷണ ഗുരുകടാക്ഷവീക്ഷണ
സദാശ്രിത കൽപകമഹീരുഹ പദാംബുജ ഭവ
രഥ ഗജ തുരഗ പദാദി സം യുത-

ചരണം :
ബദരീവനമൂല നായികാസഹിത
ഭദ്രകാളീശ ഭക്തവിഹിത
മദനജനകാദി ദേവമഹിത
മായാകാര്യകലനാരഹിത
സദയഗുരുഗുഹതാത ഗുണാതീത
സാധുജനോപേത ശങ്കര
നവനീത ഹൃദയവിഭാത തുംബുരു-
സംഗീത ഹ്രീംകാരസംഭൂത ഹേമഗിരിനാഥ
ചൈത്രോത്സവ സദാശിവ സച്ചിദാനന്ദമയ.

**സാരാംശം:**

ക്ഷയമെന്നൊന്നില്ലാത്ത ലിംഗസ്വരൂപധാരിയായ ശംഭോ! സ്വയംഭോ! കോടാനുകോടി ബ്രഹ്മാണ്ഡങ്ങളുടെ നാഥനായ അവിടന്ന് എന്നെ രക്ഷിക്കണേ. അക്ഷരരൂപനായ നിന്തിരുവടി അതീവ പ്രതാപശാലിയാണ്. വൃഷഭാരൂഢനായി സഞ്ചരിക്കുന്ന അവിടന്ന് ഈ ജഗത്തിന്നാകമാനം ആനന്ദത്തെ പ്രദാനം ചെയ്യുന്നു. ദക്ഷനെ ശിക്ഷിച്ച അവിടുന്ന് കുശാഗ്രബുദ്ധിയും ലക്ഷ്യ-ലക്ഷണങ്ങളിലെല്ലാം വിചക്ഷണനും ബ്രഹ്മാവ് മുതലായ ഈശ്വരന്മാർക്ക് മാർഗ്ഗദർശിയുമാണ്. അമൃതംവഴിയുന്ന അവിടുത്തെ കടാക്ഷങ്ങൾ ഭക്തർക്ക് അനുഗ്രഹങ്ങൾ അരുളുന്നു. അല്ലയോ, ഭദ്രകാളീശ! ബദരീവനത്തിൽ സ്വന്തം സഖിയുമൊത്ത് വാഴുന്ന അവിടത്തെ കാമദേവജനകനായ മഹാവിഷ്ണു വന്ദിക്കുന്നു. സംസാരപീഡകൾക്കതീതനായ ഭവാൻ കളങ്കരഹിതനത്രെ. ഹേ, ശങ്കര! കരുണാമയനായ ഗുരുഗുഹപിതാവേ, ഗുണാതീതനായ നിന്തിരുവടിയെ സജ്ജനങ്ങൾ വാഴ്ത്തുന്നു. ദയാനിധിയും ഉദാരമനസ്കനുമായ അവിടത്തെ ഹൃദയം വെണ്ണപോലെ മൃദുല മത്രെ. 'ഹ്രീം' എന്ന ഒറ്റസ്വരത്തിൽനിന്ന് ഉടലെടുത്ത അവിടുന്ന് തുംബുരുവിൻെറ സംഗീതമാധുരിയിൽ മതിമറന്നാഹ്ലാദിക്കുന്നു. ഹേമഗിരിയിൽ കുടികൊള്ളുന്ന അവിടുത്തേക്ക് രഥങ്ങൾ, ആനകൾ, കുതിരകൾ, കാലാൾപ്പട തുടങ്ങിയവയുടെ ഒരു വ്യൂഹംതന്നെയുണ്ട്. ഹേ, സദാശിവാ! സച്ചിദാനന്ദസ്വരൂപനായ നിന്തിരുവടി, ചൈത്രോത്സവസമയത്ത് അവിടത്തെ പദാരവിന്ദങ്ങളെ ആശ്രയിച്ച് വന്നുചേരുന്ന ഭക്തജനങ്ങൾക്ക്, കല്പകവൃക്ഷമെന്നോണം, അനുഗ്രഹങ്ങൾ നൽകി സമ്മോദിപ്പിക്കുന്നു!

## 62. അഷ്ടമൂർത്തിം

രാഗം : ഗൗളിപന്ത് - താളം : ചാപ്പ്

വാഗ്ഗേയകാരൻ : മുത്തയ്യ ഭാഗവതർ - ഭാഷ : സംസ്കൃതം

ആരോ: സ രി1 മ1 പ നി3 സ - അവരോ: സ നി3 ധ1 പ മ1 ധ1 മ1 ഗ3 രി1 സ

15 മായമാളവ ഗൗള ജന്യം

പല്ലവി
അഷ്ടമൂർത്തിം ശിഷ്ട കീർതിം
അഖിലാണ്ഡകോടി നായകം
അനുപല്ലവി
ഇഷ്ടഫല ദായകം
നഷ്ട കാല നമാമ്യഹം

ചരണം
വാസവാദി പൂജിതം
വാമദേവം ഉമാ സമേതം
ഭാസുരാംഗം ഹരികേശം
ഭാനുകോടി സങ്കാശം.

**സാരാംശം:**

ബഹുതര കീർത്തിമാനും ഈ ഭുവനത്തിലെ ജനകോടികളുടെയെല്ലാം നായകനുമായ അഷ്ടമൂർത്തിയെ ഞാൻ വന്ദിക്കുന്നു. ഇഷ്ടവരദായകനും കാലകാലനുമായ ശങ്കരനെ ഞാൻ നമിക്കുന്നു. വാമദേവനായ അവിടത്തെ ഇന്ദ്രനും മറ്റു ദേവന്മാരും സേവിക്കുന്നു. ഹേ, ഹരികേശാ! അതീവ സുന്ദരാംഗനും, കോടി സൂര്യന്മാരുടെ പ്രഭയോടുകൂടിയവനുമായ നിന്തിരുവടി, എപ്പോഴും ഉമാസമേതനായി നിലകൊള്ളുന്നു!

## 63. ആകടി വേളല

രാഗം : ചക്രവാകം – താളം : തിസ്ര ഏകം
വാഗ്ഗേയകാരൻ : അന്നമാചാര്യ – ഭാഷ : തെലുങ്ക്
ആരോ: സ രി1 ഗ3 മ1 പ ധ2 നി2 സ – അവരോ: സ നി2 ധ2 പ മ1 ഗ3 രി1 സ
16 ചക്രവാകം മേളം

പല്ലവി
ആകടി വേളല അലപൈന വേളലനു
തെകുവ ഹരി നാമമേ ദിക്കു മറി ലേദു
(ആകടി)
ചരണം 1
കൊറമാലിയുന്നവേള കുലമുചെഡിനവേള
ചെരവഡി യൊരുലചെ ജിക്കിന വേള
ഒറപൈന ഹരി നാമ മൊക്കടേ ഗതിഗാക
മറചിതപ്പിനനെന്നമറിലേദുതെരഗു (ആകടി)

ചരണം 2
ആപദവച്ചിനവേള ആരഡിബഡിനവേള
പാപപു വേളല ഭയപഡിന വേള
ഓപിനന്ത ഹരിനാമ മൊക്കടേ ഗതിഗാക
മാപുദാകബൊരലിനമരിലേദുതെരഗു (ആകടി)
ചരണം 3
സങ്കെളബെട്ടിനവേള ചമ്പബിലിചിനവേള
അങ്കിലിഗാ നപ്പുലവാ രാഗിന വേള
വെങ്കടേശു നാമമേ വിഡിപിംച ഗതിഗാക
മംഗുപുദ്ദിബൊരലിനമലിലേദുതെരഗു (ആകടി)

**സാരാംശം:**

വിശക്കുമ്പോഴും വലയുമ്പോഴും ഹരിനാമജപം മാത്രമാണ് സംരക്ഷണം നൽകുന്നത്. കഷ്ടകാലവും നിർഭാഗ്യവും വന്നുചേരുമ്പോൾ, കൈവശമുള്ളതെല്ലാം നഷ്ടപ്പെട്ടു പോകുമെന്നാകുമ്പോൾ, ഹരിനാമജപംകൊണ്ടുമാത്രമേ ആശ്വാസം ലഭിക്കുകയുള്ളു. അപകടങ്ങൾ, ബുദ്ധിമുട്ടുകൾ, ഭയപ്പാടുകൾ, വിഷമങ്ങൾ എന്നിവയെ അഭിമുഖീകരിക്കേണ്ടിവരുമ്പോൾ, ഹരിനാമജപം മാത്രമാണ് സുരക്ഷിതത്വം നൽകുന്നത്. സാക്ഷാൽ ജഗദീശ്വരനിൽ പൂർണ്ണമായി സ്വയം സമർപ്പിച്ചാൽ ഈ വിധത്തിലുള്ള ഉപദ്രവങ്ങളെയെല്ലാം അതിജീവിക്കാൻ ഈശ്വരൻ എപ്പോഴും കൂടെയുണ്ടായിരിക്കും!

## 64. ആഞ്ജനേയ രഘുരാമദൂത

**രാഗം : സാവേരി – താളം : ആദി**
**വാഗ്ഗേയകാരൻ : സ്വാതി തിരുനാൾ – ഭാഷ : സംസ്കൃതം**
**ആരോ: സ രി1 മ1 പ ധ1 സ – അവരോ: സ നി3 ധ1 പ മ1 ഗ3 രി1 സ**
**15 മായമാളവഗൗള ജന്യം**

**പല്ലവി**
ആഞ്ജനേയ രഘുരാമദൂത
മഹിതാനുഭാവ പാഹി
**അനുപല്ലവി**
കുഞ്ജരവരേണ്യായുതസത്വ
സുരഞ്ജിതാമര മുനീശ്വര സന്തതം
**ചരണം**
വിമല മഹൗഷധീ ശൈലാനയന
വിശ്രുതവീര്യ സുപാടലനയന
ദമിതവീരയൂപാക്ഷസംഹനന
ദലിതാശോകവന
വിമതകമ്പന കാനനദഹന
വികടമുഷ്ടി മൂർഛിത ദശവദന
കമലനാഭ ശുഭചരിത നിശമന
കലിത മോദഭര സാദരമനുദിനം.

**സാരാംശം:**

അപ്രമേയമാഹാത്മ്യത്തിന്നുടമയായ രാമദൂതാ! ആഞ്ജനേയാ! രക്ഷിക്കണേ! പതിനായിരം ആനക്കൊമ്പന്മാരുടെ ശക്തിയുള്ള അങ്ങ് ദേവന്മാരേയും മുനിമാരേയും സന്തോഷിപ്പിക്കുന്നു. ഔഷധപർവ്വതം പിഴുതെടുത്തുകൊണ്ടുവന്ന അങ്ങയുടെ വീര്യം വളരെ പ്രസിദ്ധമാണ്. കോപത്താൽ തുടുത്ത കടക്കണ്ണുകളോടെ അങ്ങ് വീരനായ യൂപാക്ഷനെ കൊന്നു, അശോകവനിക തകർത്തുകളഞ്ഞു. എതിർത്തുവരുന്ന ശത്രുക്കളാകുന്നവൻ കാട്ടിന്നൊരു കാട്ടുതീതന്നെയാണങ്ങ്. അങ്ങയുടെ ചുരുട്ടിപ്പിടിച്ച മുഷ്ടികൊണ്ടുള്ള ഒരു ഇടിയുടെ ആഘാതത്തിൽ രാവണൻ പത്തു തലയും കറങ്ങിവീണു! പദ്മനാഭൻെറ ശുഭചരിതങ്ങൾ എത്ര കേട്ടാലും മതിവരാത്ത അങ്ങ് അനുദിനം അടിയനെ രക്ഷിക്കണേ;മനസ്സിൽ എപ്പോഴും ആമോദം നിറയ്ക്കണേ!

## 65. ആഞ്ജനേയം

**രാഗം : ശങ്കരാഭരണം – താളം : തിസ്ര ഏകം**
**വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ – ഭാഷ : സംസ്കൃതം**
**ആരോ: സ രി2 ഗ3 മ1 പ ധ2 നി3 സ – അവരോ: സ നി3 ധ2 പ മ1 ഗ3 രി2 സ**
**29 ധീരശങ്കരാഭരണം മേളം**

ആഞ്ജനേയം സദാ ഭാവയാമി
പ്രമേയം മുദാ ചിന്തയാമി
അഞ്ജനാനന്ദനം വാനരേശം
വരം പങ്കജാക്ഷം സുരേശാദി വന്ദ്യം
ഗുരുഗുഹ ഹിതം ശാന്തം സദാ
സേവിത ശ്രീരാമപാദപങ്കജം
സഞ്ജീവി പർവതകരം മുഖാ-
ബ്ജം സദാ രാമചന്ദ്രദൂതം ഭജേ.

സാരാംശം:

അഞ്ജനാപുത്രനായ ആഞ്ജനേയനെ ഞാൻ ഭജിക്കുന്നു. അത്യന്തം പ്രേമത്തോടുകൂടിയവനും, അപ്രമേയനുമായ വാനരേശനെ ഞാൻ സ്മരിക്കുന്നു. പഞ്ചവക്ത്രനായ അവിടത്തെ ഇന്ദ്രനും മറ്റു ദേവന്മാരും വണങ്ങുന്നു. ഗുരുഗുഹാഹിതനും, ശാന്തപ്രകൃതനതനുമായ അവിടന്ന് സദാ ശ്രീരാമചന്ദ്ര പാദാരവിന്ദങ്ങളെ ഭജിക്കുന്നവനത്രെ. സഞ്ജീവിപർവ്വതമങ്ങനെത്തന്നെ കയ്യിലേന്തിയവനാണവിടുന്ന്! ശ്രീരാമചന്ദ്രഭഗവാൻെറ ദൂതനായി എന്നെന്നും വർത്തിച്ചിട്ടുള്ള കമലവദനനായ നിന്തിരുവടിക്ക് സ്തുതി !

## 66. ആഡമോഡി ഗലദാ

രാഗം : ചാരുകേശി – താളം : ആദി

വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്

ആരോ: സ രി2 ഗ3 മ1 പ ധ1 നി2 സ – അവരോ: സ നി2 ധ1 പ മ1 ഗ3 രി2 സ

26 ചാരുകേശി മേളം

പല്ലവി

ആഡമോഡി ഗലദാ രാമയ്യ! മാട (ലാഡമോഡി)

അനുപല്ലവി

തോഡു നീഡ നീവേ യനുചുനു ഭക്തി
ഗൂഡിന പാദമു ബട്ടിന നാതൊ മാട
(ലാഡമോഡി)

ചരണം

ചദുവുലന്നി ദെലിസി ശങ്കരാംശുഡൈ
സദയു ഡാശുഗ സംഭവുഡു മ്രൊക്ക
കദലു തമ്മുനി ബൽക ജേസിതിവി ഗാകനു
ത്യാഗരാജു യാഡിന മാട. (ലാഡമോഡി)

സാരാംശം:

ഹേ, രാമ! എൻെറ ഭക്തി പരിപൂർണ്ണമായും ഭവാനിൽ സമർപ്പിച്ചു. നിന്തിരുവടിയിൽമാത്രം ഞാൻ അഭയം തേടി. എന്നിട്ടുമെന്നോടിനിയും ഒന്നും സംസാരിക്കാത്തതെന്താണ്? വലിയ ആളാണെന്ന മനോഭാവം കൊണ്ടല്ലേ? ആളെ തിരിച്ചറിയാതെ, അവിടത്തെ പൂർവകാലചരിത്രം അറിയാൻ ഔത്സുക്യം കാണിച്ച ശിവാംശമായ ആഞ്ജനേയനോടു നേരിട്ടു സംസാരിക്കാതെ ലക്ഷ്മണനെക്കൊണ്ടല്ലെ അന്ന് മറുപടി പറയിച്ചത്? വലിയവലിയവരോടുപോലുമുള്ള പെരുമാറ്റം ഇപ്രകാരമാകുമ്പോൾ, പാവം ത്യാഗരാജനോടവിടന്ന് നേരിട്ടു സംസാരിക്കുമെന്നു ആശിക്കാൻകൂടി പറ്റുമോ?

## 67. ആഡവാരമേല്ല ഗൂഡി

രാഗം : യദുകുലകാംബോജി – താളം : ത്രിപുട

വാഗ്ഗേയകാരൻ : ത്യാഗരാജസ്വാമികൾ – ഭാഷ : തെലുങ്ക്

ആരോ: സ രി2 മ1 പ ധ2 സ

അവരോ: സ നി2 ധ2 പ മ1 ഗ3 രി2 സ

28 ഹരികാംബോജി ജന്യം

പല്ലവി

ആഡവാരമേല്ല ഗൂഡി മന
മാഡുദാമു ഹരിനി വേഡി(ആഡവാര)

ചരണം 1

കൃഷ്ണുഡു ജൂഡഗ മനമു ജല-
ക്രീഡ സൽപ മൻചി ദിനമു(ആഡവാര)

ചരണം 2

കമലനേത്രുനി ബാസി സുഖമാ ഓഡ
ഗട്ടു ജേർചമന തരമാ (ആഡവാര)

ചരണം 3

രാജകുമാരുഡു വീഡു നവ
രത്ന സോമ്മുലു ബേട്ടിനാഡു(ആഡവാര)

ചരണം 4

പസിബിട്ടു ഗാദടവമ്മ വീഡു
ഭയപഡുനോ ദേലിയദമ്മാ(ആഡവാര)

ചരണം 5

തല്ലിതോ വാഡി വൽകുദുരേ മന
തളലു വമ്പിമ്പ ദൂരുദുരേ (ആഡവാര)

ചരണം 6

മാടകു ജോടൗനു ഗാനി മന
യാടലു ദേലിയക പോനി(ആഡവാര)

ചരണം 7

യുവതുലാരാ മീലോനേ മീരു
യോചിമ്പ പ്രോദ്ദു പോയ്യിനി(ആഡവാര)

ചരണം 8

ചാലുചാലിടു രാരമ്മ ഓഡ
സലില മന്ദു ദ്രോയരമ്മാ(ആഡവാര)

ചരണം 9

ത്യാഗരാജാപ്പുഡു വീഡു വനി-
തല മാടലു വിനലേഡു(ആഡവാര)

സാരാംശം:

ഹേ, ഗോപികമാരെ! നമ്മളോടൊന്നിച്ചുചേർന്ന് ഈ വിനോദത്തിൽ പങ്കുചേരുവാൻ നമുക്കവനോട് കൂട്ടായിച്ചെന്നു ചോദിക്കാം. ഇതാ നോക്കൂ, കൃഷ്ണൻ നമ്മളിൽത്തന്നെയാണു ദൃഷ്ടി ഉറപ്പിച്ചിട്ടുള്ളത്; അതുകൊണ്ട് അല്പംപോലും വൈമുഖ്യംകൂടാതെ നമുക്ക് ഈ നദിയിലിറങ്ങി ജലക്രീഡ ചെയ്യാം. പക്ഷേ,

ഒട്ടുദൂരം തനിച്ച് മുന്നോട്ട് പോകാനൊക്കില്ല. വഞ്ചി കരയ്ക്കടുപ്പിക്കാനുള്ള വിദ്യ നമുക്കറിഞ്ഞുകൂടല്ലോ? നോക്കൂ, ഈ രാജകുമാരൻ കൃഷ്ണൻ രത്നഖചിതമായ ആഭരണങ്ങൾ ധരിച്ചിരിക്കുന്നു. ഇവനൊരു കൊച്ചുബാലനല്ലെ. ഇവനു നമ്മോടൊപ്പം നദിയിലിറങ്ങി ഇതുപോലെ മദിച്ച് രസിക്കുവാൻ കഴിയുമോ? ഈ കുസൃതികളെല്ലാനും യശോദമ്മയറിഞ്ഞാൽ നമുക്കെല്ലാവർക്കും വേണ്ടത്ര ശകാരവർഷം കിട്ടിയത് തന്നെ! ഈ ഒളിച്ചോടിയുള്ള നേരമ്പോക്ക് നാം രഹസ്യമാക്കിവെച്ചെന്നിരിക്കാം. പക്ഷെ, ആരെങ്കിലും അറിഞ്ഞാൽപിന്നെ അവരുടെ കൊള്ളിവാക്കുകൾ കേൾക്കേണ്ടിവരില്ലേ? നോക്കൂ, നമ്മുടെ കൊച്ചുവർത്തമാനത്തിനിടയിൽ നേരം വെളുത്തുപോകുമെന്നുപറഞ്ഞ് കൃഷ്ണൻ നമ്മെ കളിയാക്കുന്നു, അതിനുമുൻപേ വഞ്ചി നദിയിലേക്കിറക്കാൻ പറയുന്നു ..! ഏയ്, ഈ കൃഷ്ണൻ ത്യാഗരാജൻെറ കൂട്ടുകാരനാണെന്നാണു തോന്നുന്നത്, നമ്മൾ പറയുന്നതൊന്നും കേൾക്കാനിടയില്ല..!!

## 68. ആഡും ചിദംബരമോ

രാഗം : ബെഹാഗ് – താളം : ആദി
വാഗ്ഗേയകാരൻ : ഗോപാലകൃഷ്ണ ഭാരതിയാർ – ഭാഷ : തമിഴ്
ആരോ: സ ഗ3 മ1 പ നി3 ധ2 നി3 സ – അവരോ: സ നി3 ധ2 പ മ1 ഗ3 രി2 സ
29 ധീര ശങ്കരാഭരണം ജന്യം

**പല്ലവി**
ആഡും ചിദംബരമോ അയ്യൻ കൂ-
ത്താഡും ചിദംബരമോ
(ആഡും)

**അനുപല്ലവി**
ആഡും ചിദംബരം അൻബർ കളിക്കവേ
നാഡും ചിദംബരം നമശിവായവെന്റു
(ആഡും)

**ചരണം 1**
യാരും അറിയാമൽ അംബല വാണനാർ ശീ-
രഡിയാർ പാർക്ക സേവഡി തൂക്കി നിന്റു
(ആഡും)

**ചരണം 2**
ബാലകൃഷ്ണൻ പോറ്റും പനിമദി ശഡൈയിനാർ
താള മദ്ദളം പോഡ താത്തൈത്തെ എനവേ.
(ആഡും)

**സാരാംശം:**

ഞാനീക്കാണുന്നത് ഭഗവാൻ നൃത്തമാടുന്ന സാക്ഷാൽ ചിദംബരമല്ലയോ? കരുണാവാരാന്നിധിയായ അവിടന്ന് നടനം ചെയ്യുമ്പോൾ 'നമശ്ശിവായ' എന്ന മന്ത്രം മുഴങ്ങിക്കേൾക്കുന്ന ചിദംബരമല്ലേ ഇത്? ആരും അറിയാതെ, അംബലവാണനാർക്കു കാണത്തക്കവണ്ണം, വലത്തുകാൽ ഉയർത്തിനിന്ന്, മഹാദേവനായ അവിടന്ന് നടനമാടിയ ചിദംബരമാണല്ലോ ഇത്! പനിമതിയെ ജടയിലേന്തിയ പരമേശ്വരൻ, ബാലകൃഷ്ണൻെറ മദ്ദളതാളത്തിനൊത്ത്, താ-ത്ത-ത്തൈ എന്ന് മേളമോടെ നൃത്തം ചെയ്യുവാണരുളിയ നാടല്ലോ ഈ ചിദംബരം ...!

## 69. ആഡുവോമേ പള്ളു പാഡുവോമേ

രാഗം : ദേശ്, മാൻഡ് – താളം : ആദി
വാഗ്ഗേയകാരൻ : സുബ്രഹ്മണ്യ ഭാരതി – ഭാഷ : തമിഴ്
ആരോ: സ രി2 മ1 പ നി3 സ – അവരോ: സ നി2 ധ2 പ മ1 ഗ3 രി2 സ
ആരോ: സ ഗ3 മ1 പ ധ2 സ – അവരോ: സ നി3 ധ2 പ മ1 ഗ3 രി2 സ
28 ഹരികാംബോജി ജന്യം – 29 ധീരശങ്കരാഭരണം ജന്യം

**പല്ലവി**
ആഡുവോമേ പള്ളു പാഡുവോമേ ആനന്ദ
സുതൻറിരം അഡൈന്ദു വിട്ടോം എന്റു
(ആഡുവോമേ)

**അനുപല്ലവി**
നാമിരുക്കും നാഡു നമദെൻബദറിന്ദോം ഇദു
നമക്കെ ഉരിയദാം എൻബദറിന്ദോം
പാരിനിൽ എവർക്കും അഡിമൈ ശെയ്യോം
പരിപൂരൻണനുക്കേ അഡിമൈ ശീദു വാഴ്‌വോം
(ആഡുവോമേ)

**ചരണം**
ഏല്ലോരും ഒന്റെനും കാലം വന്ദദേ പൊയ്യും
ഏമേട്രമും തൊലൈഗിന്റ കാലം വന്ദദേ ഇനി
നല്ലോർ പെരിയരെനും കാലം വന്ദദേ കെട്ട നയ
വൻചകരരുക്കു കാലം വന്ദദേ (ആഡുവോമേ)

**സാരാംശം:**

ആടാം നമുക്കു പാടാം നമുക്ക്...ആനന്ദപ്രദായകമായ സ്വാതന്ത്ര്യം ലഭിച്ചു. നമുക്കൊന്നു പാടിയാടാം നമുക്ക്... നാമിരിക്കും നാടു നമ്മുടേതെന്ന് ഉറക്കെ പ്രഖ്യാപിക്കാം നമുക്ക്...ഈ ലോകത്തിനി ആർക്കും നാം അടിമപ്പണി ചെയ്യുകയില്ല. പരിപൂർണ്ണനായ സാക്ഷാൽ ഈശ്വരൻെറമാത്രം അടിമകൾ നമ്മൾ.. എല്ലാരുമൊന്നെന്നും ഒരുപോലെയെന്നുമുള്ള കാലം ഇതാ വന്നിരിക്കുന്നു. കളവും ചതിയുമില്ലാത്ത കാലമിതാ വന്നെത്തിയിരിക്കുന്നു...നല്ലവരാണ് വലിയവർ എന്ന കാര്യം അങ്ഗീകരിക്കുന്ന കാലം, നയവഞ്ചകരുടെ അവസാനകാലം-അതിതാ വന്നിരിക്കുന്നു.. അക്കാര്യം നമുക്കുറക്കെ പാടാം..

## 70. ആദദ്ദെല്ല

**രാഗം : കാമവർധിനി – താളം : ത്രിപുട**

**വാഗ്ഗേയകാരൻ : പുരന്ദരദാസർ – ഭാഷ : കന്നഡ**

**ആരോ: സ രി1 ഗ3 മ2 പ ധ1 നി3 സ – അവരോ: സ നി3 ധ1 പ മ2 ഗ3 രി1 സ**

**51 കാമവർധനി മേളം**

**പല്ലവി**
ആദദ്ദെല്ല ഒളിതേ ആയിതു നമ്മ
ശ്രീധരന സേവെഗെ സാധന സമ്പത്തായിതു
**അനുപല്ലവി**
ദൻഡിഗെ ബെത്ത ഹിഡിയുവുദക്കെ
മൻഡെ മാചി നാചുതലിദ്ദെ
ഹെൻഡധി സന്തതി സാവിരവാഗലി
ദൻഡിഗെ ബെത്ത ഹിഡിസിദളയ്യ
(ആദദ്ദെല്ല..)
**ചരണം**
ഗൊപള ബുട്ടി ഹിഡിയുവുദക്കെ
ഭൂപതിയന്തെ ഗർവിസുതിദ്ദെ
ആ പതീ കുല സാവിരവാഗലി
ഗൊപള ബുട്ടീ ഹിദിസിദളയ്യ
(ആദദ്ദെല്ല..)
തുളസീ മാലെയ ഹാകുവുദക്കെ
അരസനാഗി നാചുതലിദ്ദെ
സരസിജാക്ഷ ശ്രീ പുരന്ദര വിഠലനു
തുളസീ മാലെയ ഹാകിദനയ്യ.
(ആദദ്ദെല്ല..)

**സാരാംശം:**

എനിക്ക് സംശയലേശമില്ല; ആ സംഭവവികാസങ്ങൾ എൻെറ ജീവിതത്തിലേക്ക് കടന്നുവന്നിട്ടുള്ളത് എൻെറ നന്മയ്ക്കായിട്ടുതന്നെ! അതുമൂലം ഭഗവാൻ ശ്രീധരനെ സേവിക്കാൻ എനിക്കൊരവസരം ലഭിച്ചുവല്ലൊ! കയ്യിൽ ദണ്ഡുമേന്തി ഒരു സന്ന്യാസിയെപ്പോലെ നടന്നുനീങ്ങുന്ന എന്നെ ഇതിലേക്ക് നയിച്ചത് എൻെറ പ്രിയതമതന്നെയാണ് . അതുമൂലമെനിക്ക് കൈവന്നത് മേൽഗതിതന്നെയാണെന്ന് ഞാൻ കരുതുന്നു. അതിനാൽ അവളുടെ കുടുംബം ഇനിയുമെത്രയോ വിപുലമാകട്ടെ എന്ന് ഞാൻ പ്രാർത്ഥിക്കുന്നു! ഭിക്ഷാടകനായുള്ള ജീവിതം ഒരുകാലത്ത് എനിക്ക് അത്യന്തം ലജ്ജാവഹമായൊന്നായിരുന്നു. എൻെറ പ്രണയിനി തന്നെയാണ് എന്നെ ഈ ഗതിയിലേക്കെത്താൻ സഹായിച്ചത്. അതുമൂലമെനിക്ക് കൈവന്നത് മേൽഗതി തന്നെയാണെന്ന് ഞാൻ കരുതുന്നു. അതിനാൽ അവർ ദീർഘായുഷ്മവതിയായിത്തീരട്ടെ എന്ന് ഞാൻ പ്രാർത്ഥിക്കുന്നു! ഒരുകാലത്ത് ഞാൻ ഒരു രാജാവിനെപ്പോലെയാണെന്ന് സ്വയം കരുതിയിരുന്നു. അന്ന്, ഇപ്പോൾ ധരിച്ചിട്ടുള്ള ഈ തുളസീമാല ധരിക്കാനാകുമെന്ന് ഊഹിക്കാൻപോലും സാധിച്ചിരുന്നില്ല. എന്നാൽ, ഇന്നിതാ ഞാൻ രാജീവലോചനനായ ഭഗവാൻ പുരന്ദരവിഠലൻെറ തുളസിപ്പൂമാലയായിരിക്കുന്നു!!

## 71. ആ ദയ ശ്രീ

**രാഗം : ആഹിരി – താളം : ആദി**

**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**

**ആരോ: സ രി1 സ ഗ3 മ1 പ ധ1 നി2 സ – അവരോ: സ നി2 ധ1 പ മ1 ഗ3 രി1 സ**

**14 വകുളാഭരണം ജന്യം**

**പല്ലവി**
ആദയ ശ്രീ രഘുവര! നേഡേല രാദയ?
ഓ ദയാംബുധി! നീ(കാദയ)
**അനുപല്ലവി**
മോദമുതോ സദ്ഭക്തി മർമ്മമുനു ബോധന
ജേസി സദാ ബ്രോചിന നീ(കാദയ)
**ചരണം**
നിന്നു തിട്ടികൊട്ടി ഹിംസബെട്ടിന
ദന്നിയു നന്നന ലേദാ?
എന്നരാനി നിന്ദല ദാലുമനി
മന്നിംചഗ ലേദാ?
അന്നമു താംബൂല മൊസഗി
ദേഹമു മിന്നജേയ ലേദാ?
കന്നതല്ലി ദണ്ഡിമേമനുചു ത്യാഗരാജുനികി
ബരവസ മീ ലേദാ?
നീ (കാദയ)

**സാരാംശം:**

ഹേ, രഘുവംശമകുടമേ! കരുണാസാഗരാ! ഭക്തിയുടെ മർമ്മത്തെക്കുറിച്ച് എനിക്ക് അറിവുണ്ടാക്കിത്തന്നതും ഇതുവരെ എന്നെ സംരക്ഷിച്ചതുമെല്ലാം അവിടന്നുതന്നെ. എന്നാൽ ഇപ്പോൾ എനിക്കു സംഭവിച്ചുകൊണ്ടിരിക്കുന്ന വികല്പങ്ങളിൽ അവിടുത്തേക്കു എന്താണ് ഒരാശങ്കയും ഉത്കണ്ഠയും ഒന്നുമില്ലാത്തത്? എന്നിൽ അടിച്ചേൽപ്പിക്കുന്ന ദണ്ഡം, ക്ഷതം, ശിക്ഷ എന്നിവ ഭവാനിലാണു പതിക്കുന്നതെന്നും, എന്നെ ദ്രോഹിക്കുന്നത് ഭവാനെ ദ്രോഹിക്കുന്നതിനു തുല്യമാണെന്നുമല്ലേ അവിടുന്ന് എനിക്ക് പറഞ്ഞുതന്നത്. അന്ന് അങ്ങയുടെമേൽ ചാരിയ പഴികളെല്ലാം അവിടന്ന് സഹിച്ചു എന്നുമാത്രമല്ല, എന്നോട് സഹനശക്തിയും

ക്ഷമാശീലവും കൈക്കൊള്ളാൻ ഉപദേശിക്കുകയും ചെയ്യു. ജീവസന്ധാരണത്തിനും ആയുരാരോഗ്യ ത്തിനും വേണ്ടതെല്ലാം അവിടന്ന് എനിക്കു നൽകുന്നുണ്ടെന്നത് ശരിതന്നെ. എന്നാൽ മുൻപു കാണി ച്ചിരുന്ന കാരുണ്യവും ഉത്കണ്ഠയും എന്നോടിപ്പോഴും കാണിച്ചുകൂടേ?

## 72. ആദിത്യം ദേവാദി

**രാഗം : മായമാളവഗൗള – താളം : ആദി**
**വാഗ്ഗേയകാരൻ : മുത്തയ്യ ഭാഗവതർ – ഭാഷ : സംസ്കൃതം**
**ആരോ: സ രി1 ഗ3 മ1 പ ധ1 നി3 സ – അവരോ: സ നി3 ധ1 പ മ1 ഗ3 രി1 സ**
**15 മായമാളവഗൗള മേളം**

**പല്ലവി**
ആദിത്യം ദേവാദി ദേവം
അഖിലാണ്ഡ നാഥം ആശ്രയേ
**അനുപല്ലവി**
വേദ വേദ്യം കാവാദ്യം
ദേദീപ്യമാന തേജസമാദ്യം

**ചരണം**
സകല ചരാചര കർമ സാക്ഷിണം
വികല സർവ ജഗഗ്ഗതം കരണം
പ്രകട നിഖില സൗഭാഗ്യ കാരണം
അകളങ്ക ഹരികേശ ഭരണം.

**സാരാംശം:**
ഹേ, ആദിത്യഭഗവാനേ! ദേവാദിദേവ! അഖിലാണ്ഡേശ്വര! വേദങ്ങളാൽമാത്രം അറിയപ്പെടുന്നവനായ അങ്ങ്, ബ്രഹ്മാവിനും മുമ്പേതന്നെ ഉള്ളവനത്രെ. ഉജ്വലമായ പ്രഭാവത്തിനും, ജാജ്വല്യമാനമായ തേജസ്സിന്നും ഉടമയാണവിടന്ന്. സകല ചരാചരങ്ങളുടേയും ചലനങ്ങൾക്ക് സാക്ഷ്യം വഹിക്കുന്ന അവിടന്ന് വികല വസ്തുക്കളിലെല്ലാം വ്യാപരിച്ചിരിക്കുന്നു. പ്രകടമായ എല്ലാ സൗഭാഗ്യങ്ങൾക്കും കാരണഭുതനായ ഭവാൻ നിഷ്കളങ്കാത്മാവായ ഹരികേശൻെറ സംരക്ഷകനുമത്രെ!

## 73. ആദിനമ്മുനിഞ്ചി

**രാഗം : ആനന്ദഭൈരവി – താളം : ത്രിപുട**
**വാഗ്ഗേയകാരൻ : ശ്യാമ ശാസ്ത്രി – ഭാഷ : തെലുങ്ക്**
**ആരോ: സ ഗ2 രി2 ഗ2 മ1 പ ധ2 പ നി2 സ – അവരോ: സ നി2 ധ2 പ മ1 ഗ2 രി2 സ**
**20 നഠഭൈരവി ജന്യം**

**പല്ലവി**
ആ ദിനമുനിഞ്ചി പോഗഡി പോഗഡി
ആശ്രയിഞ്ചി മഹിമലനുപാഡലേദാ?
**അനുപല്ലവി**
ആദിശക്തിനീവനി നമ്മിന നന്നു
ആദരിഞ്ചിലേവാ? ഡയലേദാ
(ആദിനമുനി)

**ചരണം**
അഹിഭൂഷണു നീ റാണി! പുരാണി! ഭവാനി!
അളികുലവേണി! ആശ്രിത ശ്രേണീ!
അംബുജലോചനി! ശ്യാമകൃഷ്ണപാലിതജനനീ!
അഖിലലോകഭവാനീ! ശ്യാമളാംബികേ! വരദേ!
അഭയദാനമീയവേ (ആദിനമുനി)

**സാരാംശം:**
ആശ്രയിച്ചന്നുമുതൽ അടിയൻ അവിടത്തെ കീർത്തിയെക്കുറിച്ച് പാടിനടന്നിട്ടില്ലേ? ഭവതി പൗരാണിക ദേവിയാണെന്ന് ഭക്തിപൂർവ്വം അടിയൻ അനുസ്മരിച്ചിട്ടില്ലേ? പന്നഗങ്ങളെ ആഭരണങ്ങളായി ചൂടാറുള്ള ദേവൻെറ റാണിയാണല്ലൊ, അളികുലവേണിയായ അവിടന്ന്. അംബുജലോചനിയായ നിന്തിരുവടി, ആശ്രി തർക്കൊരു ശ്രേണിതന്നെ. ശ്യാമകൃഷ്ണനെ പാലിക്കുന്ന അമ്മേ! അഖിലലോകത്തിൻെറയും ഈശ്വരിയാ ണവിടന്ന്. ഹേ, ശ്യാമളാംബികേ! വരദേ! ഭയമകറ്റാനുള്ള വരംതന്ന് അടിയനെ അനുഗ്രഹിക്കണേ!

## 74. ആനന്ദ നർത്തന ഗണപതിം

**രാഗം : നാട്ട – താളം : ആദി**
**വാഗ്ഗേയകാരൻ : ഊത്തുക്കാഡു വെങ്കടസുബ്ബയ്യർ ഭാഷ : സംസ്കൃതം**
**ആരോ: സ രി3 ഗ3 മ1 പ ധ3 നി3 സ – അവരോ: സ നി3 പ മ1 രി3 സ**
**36 ചലനാട്ട ജന്യം**

**പല്ലവി**
ആനന്ദ നർത്തന ഗണപതിം ഭാവയേ

ചിദാകാര മൂലാധാര ഓംകാര ഗജവദനം പരമം
പരം (ആനന്ദ)

ചരണം
സനന്ദ മുനീന്ദ്ര ശരണനുത ശിവ ശങ്കര
മാനസ നിലീനമാനം
തുമ്പിരുദ സമന്വിത ഗന്ധർവ്വ
ചാരണ വരാനുഗീയ മാനം
ദീന ജന മന്ദാരം അനുപമ
ദിവ്യ കളേബര ശോഭായ മാനം ഭാസമാനം
അസമാനം ഭജമാനം ഭക്തജന സമ്മാനം
(ആനന്ദ)

**സാരാംശം:**

ആനന്ദനർത്തനമാടുന്ന ഗണേശനെ, ഓംകാരമൂർത്തിയായ ഗജവദനനെ, ജ്യോതിർമ്മൂർത്തിയും മൂലാധാര നിവാസവുമായ പരാത്പരനെ ഞാൻ ഹൃദയത്തിൽ ധ്യാനിക്കുന്നു. മുനിവര്യന്മാർ ആനന്ദപൂർവ്വം സ്തുതിക്കുന്ന ശിവശങ്കരന്റെ മാനസത്തിൽ ലയിച്ചുവസിക്കുന്നവനാണ് അങ്ങ്. ഗന്ധർവ്വന്മാരും ചാരണന്മാരും വീണക്കമ്പിയുടെ ലയത്തോടൊത്ത്, അങ്ങയുടെ സ്തുതിഗീതങ്ങൾ പാടുന്നു. അങ്ങ് ദീനജനങ്ങൾക്ക് മന്ദാരതരുവാകുന്നു. അങ്ങയുടെ ദിവ്യകളേബരത്തിന്റെ ശോഭ അനുപമംതന്നെ. അങ്ങയ്ക്കു തുല്യനായി മറ്റൊരുത്തനുമില്ലതന്നെ. ഭക്തജനങ്ങൾക്ക് ഏറ്റവും വിലപ്പെട്ട സമ്മാനം അവിടന്നല്ലാതെ മറ്റൊന്നും അല്ല. ഇപ്രകാരമെല്ലാമിരിക്കുന്ന നിന്തിരുവടിയെ ഞാൻ ഭജിക്കുന്നു

## 75. ആനന്ദ സാഗര

**രാഗം : ഗരുഡധ്വനി – താളം : ദേശാദി**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**
**ആരോ: സ രി2 ഗ3 മ1 പ ധ2 നി3 സ – അവരോ: സ ധ2 പ ഗ3 രി2 സ**
**29 ധീര ശങ്കരാഭരണം ജന്യം**

**പല്ലവി**
ആനന്ദ സാഗര മീദനി ദേഹമു ഭൂമി ഭാരമു;
രാമ! ബ്രഹ്മ! (ആനന്ദ)
**അനുപല്ലവി**
ശ്രീനായകാഖില നൈഗമാശ്രിത സംഗീത
ജ്ഞാനമനു ബ്രഹ്മ! (ആനന്ദ)
**ചരണം**
ശ്രീ വിശ്വനാഥാദി ശ്രീകാന്ത വിധുലു
പാവനമൂർതുലുപാസിൻച ലേദാ?
ഭാവിൻചി രാഗ ലയാദുല ഭജിയിൻചു ശ്രീ
ത്യാഗരാജനുത (ആനന്ദ)

**സാരാംശം:**

ഹേ! രാമ! ഏതൊരു മനുഷ്യശരീരമാണോ വേദത്തിൽനിന്ന് ഉടലെടുത്ത ദൈവികമായ സംഗീതസാഗരത്തിൽ നീന്തിത്തുടിക്കാത്തത്, ആ ശരീരം ഭൂമിക്ക് ഒരു ഭാരമാകുന്നു. ബ്രഹ്മാ-വിഷ്ണു-മഹേശ്വരന്മാരും മറ്റുദൈവങ്ങളും ത്യാഗരാജനാൽ ആരാധിക്കപ്പെടുന്നത് സംഗീതത്തിന്റെ രാഗലയത്തിൽകൂടിയല്ലേ?

## 76. ആനന്ദമാനന്ദമായേനു

**രാഗം : ഭൈരവി – താളം : ദേശാദി**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**
**ആരോ: സ രി2 ഗ2 മ1 പ ധ2 നി2 സ – അവരോ: സ നി2 ധ1 പ മ1 ഗ2 രി2 സ**
**20 നഠഭൈരവി ജന്യം**

**പല്ലവി**
ആനന്ദമാനന്ദമായേനു ബ്രഹ്മാനന്ദ നിത്യാനന്ദ
സദാനന്ദ പര (ആനന്ദ)
**അനുപല്ലവി**
ആനന്ദമാനന്ദ മാനന്ദ മാനന്ദ മായേനു (ആനന്ദ)
**ചരണം 1**
ശ്രീ രാമ നേ ധന്യുഡനൈതിനി ആനന്ദ
നീരധിലോന നീദനൈതിനി രാമ
സാരേകുനീവാഡനിപേരു ഗലുഗനൈതി
(ആനന്ദ)
**ചരണം 2**
ആനാടി മൊദലു നിന്നു വേഡിതി
ദുഷ്ടമാനവുല ചെലിമിവീഡിതി നാ
മാനമേനീദുഭാരമനുചുനുദലചിതി (ആനന്ദ)
**ചരണം 3**
പാപമുലകു ഭയമന്ദിതി ഹൃ-
ത്താപമുലെല്ല ചല്ലജേസിതി രാമ
നീ പാദ മുരമുന നുൻചി ധ്യാനിഞ്ചഗ (ആനന്ദ)
**ചരണം 4**
കലികി യാസലു രോസിനാരമു യീ
കലിനി ബ്രതുകു നാമസാരമു യിട്ലു
പലികി പൽകി തൊലഗി ബായ വിചാരമു
(ആനന്ദ)
**ചരണം 5**
ഇലലോ സുഖമു ലേമായെനു യൻടേ
കലഗന്ന ഭാഗ്യ ചന്ദമായെനു നിന്നു
കൊലിചി ധ്യാനിൻചി തെലുസു കൊണ്ടി നീ
മായനു(ആനന്ദ)

ചരണം 6
നീ യന്ദമുനു ഗനി സൊക്കിതി നെയ്യ-
ബായനി പ്രേമചേത ജിക്കിതി നാ-
പ്രായമുലെല്ല നീ പാലു ജേസി ശ്രൊക്കിതി
(ആനന്ദ)
ചരണം 7
നല്ലുവകൈനനു നിദ്രുകൈനനു ചന്ദ്ര-
കലനു ധരിഞ്ചു വാനികൈനനു രാമ
ദലചിനദെല്ല ജെപ്പതരമാ നോടികിരാദു (ആനന്ദ)

ചരണം 8
അന്യമുഗാ ജൂഡരാചെനാ ഗനുക
ധന്യാഹമനി പൽക യോചനാ മൂ-
ർധന്യുലെന ഭക്താനുധാന്ത വിരോചനാ(ആനന്ദ)
ചരണം 9
രാജസ ഗുണമുനു മാനിതി രാമ
നീ ജപമുനു മദി ബൂനിതി ത്യാഗ-
രാജു ചേസിന പുണ്യ രാശി യനി യെൻചിതി
(ആനന്ദ)

**സാരാംശം:**

അവിടത്തെ ഉദാരപാദങ്ങൾ എന്റെ ഹൃദയത്തിൽ പ്രതിഷ്ഠിച്ചതുകൊണ്ട്, ഹേ, രാമ! ഞാൻ അതീവ സന്തുഷ്ടനും അനുഗൃഹീതനുമായി. മാത്രമല്ല, അതുമൂലം ബ്രഹ്മാനന്ദമെന്തെന്നനുഭവിച്ചറിയുവാനും എനിക്കു സാധിച്ചു. അവിടന്ന് എന്റേതാണെന്ന ബോധമുണ്ടെനിക്കിപ്പോൾ. ചെറുപ്പം മുതലേ ഞാൻ അവിടത്തെ സ്നേഹിക്കാൻ തുടങ്ങിയിരുന്നു. അന്നുമുതലേ ഭക്തിപൂർവ്വം ഞാൻ എന്നെ അവിടത്തേക്കു സമർപ്പിച്ചിരിക്കുന്നു. തിന്മനിറഞ്ഞവരുമായി കൂട്ടുകൂടാതെയും, പാപകരമായ പ്രവർത്തനങ്ങൾ ഒഴിവാക്കിയും, ജീവിതത്തിലെ ആളിക്കത്തുന്ന സുഖഭോഗങ്ങളോട് ഏറെ താത്പര്യം കാണിക്കാതെയും, മനുഷ്യസഹജമായ കാമാവേശങ്ങളെല്ലാം ഉപേക്ഷിച്ചും, ഭഗവത്ഭജനത്തിൽ ഞാൻ സ്വയം സമർപ്പിച്ചു. ഈ കലിയുഗത്തിൽ നാമജപം മാത്രമാണ് ഏറ്റവും ശ്രേഷ്ഠമായ വ്രതാനുഷ്ഠാനം എന്നു ഞാനറിഞ്ഞു. അങ്ങയുടെ വ്യക്തിത്വത്തോടു ചേരുകയാണു എനിക്ക് അഭിമാനം; ആ പാദപൂജമാത്രമാണു മോക്ഷലാഭത്തിന്നുള്ള ഏകമാർഗ്ഗവും. ഭഗവാനെ മനസ്സിൽ സ്വരൂപിച്ച് ധ്യാനനിരതനായിമാറുമ്പോൾ, സ്വപ്നത്തിൽക്കാണുന്ന ധനത്തിന്റെ കൂമ്പാരം ഉണരുമ്പോൾ ഇല്ലാതായിത്തീരുമ്പോലെ, ഐഹികങ്ങളായ ദുരിതങ്ങളും എന്നെ വിട്ടുമാറുന്നു. ഇപ്പോൾ, ഇതാ, ഞാൻ കൺതുറന്നു നോക്കുമ്പോൾ, അവിടത്തെ അഭൗമസൗന്ദര്യം എനിക്കു ദർശിക്കാൻ സാധിക്കുന്നു. തിരുവടിയോടുള്ള എന്റെ സ്നേഹം അടക്കാനാവാത്തതും ഒടുങ്ങാത്തതുമാകുന്നു. ജീവിതകാലം മുഴുവനും ഞാൻ ഭഗവത്സേവാനിരതനായി വർത്തിച്ചു. മനസ്സിൽ നിരൂപിക്കുന്നതെല്ലാം പ്രകാശിപ്പിക്കുവാൻ ത്രിമൂർത്തികളായ ബ്രഹ്മാ-വിഷ്ണു-മഹേശ്വരന്മാർക്കുപോലും പ്രയാസമത്രെ. എനിക്ക് ഭവാന്റെ ദർശനം ലഭിച്ചത് ഒരു ആയുഷ്കാലംകൊണ്ട് ഞാൻ നേടിയ അനുഗ്രഹങ്ങൾ കൊണ്ടുമാത്രമാകുന്നു. അവിടത്തെ നാമം ഇടവിടാതെ ജപിക്കുമ്പോഴാണ് മദി, കോപം എന്നീ വികാരങ്ങളെ അകറ്റുവാനും അജ്ഞാനാന്ധകാരത്തിൽനിന്നും മുക്തി നേടുവാനും സാധിക്കുന്നത്. പരിപൂർണമായ യാഥാർഥ്യത്തിന്റെ മൂർത്തീകരണമാണ് അവിടന്ന് എന്ന വസ്തുത സംശയലേശമെന്യേ എനിക്ക് ബോധ്യപ്പെട്ടിരിക്കുന്നു! എന്നെ, ഇനി, അവിടന്ന് ഒരപരിചിതനായി കണക്കാക്കാതിരുന്നാൽ ഞാൻ അനുഗൃഹീതനായി എന്നു സ്വയം കരുതിക്കൊള്ളാം...

## 77. ആനന്ദമേ പരമാനന്ദമേ

**രാഗം : ജുജഹുലി – താളം : ആദി**
**വാഗ്ഗേയകാരൻ : ശുദ്ധാനന്ദ ഭാരതി – ഭാഷ : തമിഴ്**
**ആരോ: സ മ1 ഗ3 മ1 പ ധ2 നി2 സ – അവരോ: സ നി2 ധ2 പ മ1 ഗ3 സ**
**28 ഹരികാംബോജി ജന്യം**

**പല്ലവി**
ആനന്ദമേ പരമാനന്ദമേ ചി-
ദംബലക്-കൂത്തനൈ അൻബു ശീദാൽ
**അനുപല്ലവി**
നാനത്തിലേ പര മോനത്തിലേ നി-
ദാനത്തിലേ വളർ ധ്യാനത്തിലേ കലന്ദാൽ
**ചരണം 1**
ഭക്തിയിലേ നെഞ്ചം അത്തിയിലേ ചിത്ത
ശുദ്ധിയിലേ ആത്മ ശക്തിയിലേ ഉണർ
തത്തുവനൈ ശോദി സത്തുവനൈ ക്-കൂഡി
നിത്തിയമാന ശിവൻ മുക്തി കിടൈത്തുവിട്ടാൽ
**ചരണം 2**
പാശമറ്റ്രേ മനപ്-പുശലറ്റ്രേ വെളി
വേശമറ്റ്രേ ദ്വേശമറ്റ്രേ വേരു
പേശലറ്റ്രേ അരുൾ നേശമുറ്റ്രേ ശിവ
ദാസനായ് ച്-ചിദംബര നേശനായ് വാഴ്ന്ദിഡിൽ

**സാരാംശം:**

ചിദംബരത്തപ്പന്റെ-നടരാജന്റെ-അൻപുണ്ടെങ്കിൽ പിന്നെ നമുക്കേവർക്കും ആനന്ദം തന്നെ, പരമാനന്ദം തന്നെ. ജ്ഞാനത്തിലൂടെയും, മനനത്തിലൂടെയും സാവധാനം ഉയർന്ന് ധ്യാനത്തിലെത്തിച്ചേർന്നാൽ പിന്നെ ആനന്ദം മാത്രം, പരമാനന്ദം മാത്രം. ഭക്തിയിലൂടെ, ഹൃദയാർദ്രതയിലൂടെ, ചിത്തശുദ്ധിയിലൂടെ ആത്മശക്തി ഉണർത്തി, തത്ത്വങ്ങൾ തേടി, സജ്ജനസംസർഗ്ഗം നേടി, മുക്തി ലഭിച്ചാൽ പിന്നെ ആനന്ദം--പരമാനന്ദം!! മനസ്സത്രേ ജീവനെ കെട്ടിയിടുന്ന കയർ. സംസാരവൃക്ഷത്തിന്റെ വേരത്രേ ദ്വേഷം. ഈ സത്യം മനസ്സിലാക്കി ചിദംബരേശന്റെ ദാസരായി വാഴുകിൽ പിന്നെ ജീവിതം ആനന്ദഭരിതം, പരമാനന്ദഭരിതം!!

## 78. ആനന്ദ നടന പ്രകാശം

രാഗം : കേദാരം - താളം : ത്രിപുട
വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ - ഭാഷ : സംസ്കൃതം
ആരോ: സ മ1 ഗ3 മ1 പ നി3 സ - അവരോ: സ നി3 പ മ1 ഗ3 രി2 സ
29 ധീര ശങ്കരാഭരണം ജന്യം

**പല്ലവി**
ആനന്ദ നടന പ്രകാശം ചിത്സഭേശം
ആശ്രയാമി ശിവകാമവല്ലീശം
**അനുപല്ലവി**
ഭാനുകോടികോടിസങ്കാശം
ഭുക്തിമുക്തിപ്രദദഹരാകാശം
ദീനജന സംരക്ഷണചണം
ദിവ്യപതഞ്ജലിവ്യാഘ്രപാദ
ദർശിതകുഞ്ചിതാബ്ജചരണം (ആനന്ദ)

**ചരണം**
ശീതാംശുഗംഗാധരം നീലകണ്ഠരം
ശ്രീകേദാരാദിക്ഷേത്രാധാരം
ഭൂതേശം ശാർദ്ദൂലചർമാംബരം ചിദംബരം
ഭൂസുരത്രിസഹസ്രമുനീശ്വരംവിശ്വേശ്വരം നവ
നീത ഹൃദയം സദയഗുരുഗുഹതാതം
ആദ്യം വേദവേദ്യം
വീതരാഗിണംഅപ്രമേയഅദ്വൈതപ്രതിപാദ്യംസംഗ
ഗീത വാദ്യ വിനോദ താണ്ഡവ
ജാത ബഹുതര ഭേദ ചോദ്യം (ആനന്ദ)

**സാരാംശം:**

ചിത്സഭേശനും, ശിവകാമവല്ലീശനും, ആനന്ദനടനമാടി പ്രശോഭിക്കുന്നവനും, കോടികോടി സൂര്യന്മാരുടെ തേജസ്സുള്ളവനുമായ ഭഗവാനിൽ ഞാൻ ആശ്രയം പ്രാപിക്കുന്നു. ഭക്തർക്ക് ഭുക്തിയും മുക്തിയും പ്രദാനം ചെയ്യുന്ന, നിന്ദിതരും പീഡിതരുമായവരുടെ വികല്പങ്ങൾ ഇല്ലാതാക്കുന്ന, ഭഗവാനെ ഞാൻ ആശ്രയിക്കുന്നു. ആരുടെ പാദങ്ങൾ പതഞ്ജലി-വ്യാഘ്രപാദാദികളാൽ പൂജിക്കപ്പെടുന്നുവോ, ആരാണോ തൻെറ ശിരസ്സിൽ അർധചന്ദ്രനും ഗംഗയും ധരിക്കുന്നത്, ആരാണോ കേദാരം മുതലായ പുണ്യസ്ഥലങ്ങളിൽ പ്രതിഷ്ഠിക്കപ്പെട്ടിട്ടുള്ളത്, ആ നീലകണ്ഠനിൽ ഞാൻ ആശ്രയം കൊള്ളുന്നു. പുലിത്തോൽ ഉടയാടയാക്കിയ, ദഹരാകാശത്തിൽ നിറഞ്ഞുനിൽക്കുന്ന, മൂവായിരം ബ്രാഹ്മണർക്ക് നാഥനായ, ആ ഭൂതനാഥനെ ഞാൻ ആശ്രയിക്കുന്നു. നവനീതംപോലെ മൃദുലഹൃദയനും, രാഗദ്വേഷങ്ങളില്ലാത്തവനും, വേദങ്ങളാൽമാത്രം അറിയപ്പെടുന്നവനും, അദ്വൈതപ്രതിപാദ്യനുമായ ഭഗവാനിൽ ഞാൻ ആശ്രയം പ്രാപിക്കുന്നു. പലതരത്തിലുള്ള നൃത്ത-സംഗീത-വാദ്യ വിനോദത്തിനെല്ലാം ഉണർവും ഉത്തേജനവുമായ, ഗുരുഗുഹൻെറ പിതാവായ, ഭഗവാനിൽ, പരമശിവനിൽ, ഞാൻ ആശ്രയം പ്രാപിക്കുന്നു!

## 79. ആനന്ദ നടനം ആഡുവാർ

**രാഗം : പൂർവികല്യാണി - താളം : രൂപകം**
**വാഗ്ഗേയകാരൻ : നീലകാണ്ഠൻ ശിവൻ - ഭാഷ : തമിഴ്**
**ആരോ: സ രി1 ഗ3 മ2 പ ധ2 പ സ - അവരോ: സ നി3 ധ2 പ മ2 ഗ3 രി1 സ**
**65 മേചകല്യാണി മേളം**

**പല്ലവി**
ആനന്ദ നടനം ആഡുവാർ തില്ലൈ അംബലം
തന്നിൽ അഡി
പണിംബവർക് കപജയം ഇല്ലൈ (ആനന്ദ)
**അനുപല്ലവി**
താനന്ദം ഇല്ലാദ രൂപൻ തജ്ജം തകഝം
തകഝണു തളാങ്ങു തക തതിങ്ങിണതോം
തളാങ്ങു തക തതിങ്ങിണതോം തക ധിമി തക
തതിങ്ങിണതോമെൻ (ആനന്ദ)
**ചരണം 1**
വഞ്ചകം ഇല്ലാദ അഡിയാർ കുവിക്ക വാനവർ
മുനിവർ ആനവർ തുദിക്ക ചഞ്ചല മിഴി
മാദുമൈയാൾ മദിക്കത്-തക്കിട തരികിട
തൊങ്ങിട ധിത്തിമി ധിമി തക തതിങ്ങിണ
തകതോം
തകതോം തകതോം തക ധിമി തക
തതിങ്ങിണതോമെൻ (ആനന്ദ)
**ചരണം 2**
ഭാഗ്യ മുയലഗൻ മീദൊരു കാൽ താക്കിപ് ഭക്തർ
തൊഴ മദ്ര ഒറ്റൈക്കാലും തൂക്കി
ആക്കി അളിപ്പോരൈ മേളകാരർ ആക്കി അംബര
നാഥ ചിദംബര ശംഭു സദാശിവ സുന്ദര
ആരൈ മണി ശല ശലവെന അണി പണി ഖല
ഖല വെന (ആനന്ദ)
**ചരണം 3**
പാദി മദി ജ്യോതി ഫളിർ ഫളീർ എന്ന പാദ
ശിലംബൊലി ഘലീർ ഘലീർ എന്ന
ആദി കരൈ ഉണ്ഡ നീലക്ണ്ഠം മിന്ന അരപുര
ഹര ശിവ സുന്ദര അരുൾ ഗുരുപര ശിവ ശങ്കര
ആണ്ഡമും പിണ്ഡമും ആദിഡ എണ്ടിശൈയും
പുഗഴ് പാദ (ആനന്ദ)

### സാരാംശം

ആനന്ദനടനം ആടുന്ന പരമശിവപാദങ്ങളിൽ വീണുവണങ്ങുന്നവർക്ക് ഒരുകാലത്തും അപജയമെന്നൊന്നു വന്നുഭവിക്കുകയില്ല. ആനന്ദസ്വരൂപനായ അവിടന്ന് തജ്ജം തകധിം തകധണു തളാങ്കു തക തതിങ്കിണതോം എന്ന് താളത്തിനൊത്ത് ആനന്ദനൃത്തമാടുമ്പോൾ മനസ്സിൽ മാലിന്യം ഇല്ലാത്ത ജനങ്ങൾ ചുറ്റും വസിച്ചുനിൽക്കുന്നു; സിദ്ധഗന്ധർവാദിസമൂഹവും മുനിവരന്മാരും സ്തുതിക്കുന്നു; ചഞ്ചലമിഴിയാളായ ഉമ ആഹ്ളാദംകൊണ്ടു മതിമറക്കുന്നു. പരമഭാഗ്യശാലിയായ ഒരുവന്റെമേൽ ഒരു കാൽ താങ്ങിക്കൊണ്ടും ഭക്തർക്ക് ദർശനസൗഭാഗ്യമരുളുംവിധം മറ്റേക്കാൽ ഉയർത്തിക്കൊണ്ടും നിൽക്കുന്ന ആ മനോഹരമായ നിലയിൽ പീതാംബരധാരനായ ശംഭുവിന്റെ-സുന്ദരനായ സദാശിവന്റെ-സഭയിലെ മേളക്കാർ ബ്രഹ്മാവും വിഷ്ണുവും ഇന്ദ്രനുമൊക്കെയാണ്!! പുരാന്തകനായ ഹരന്റെ അരമണി കിണികിണിനാദവും പരമേശ്വരന്റെ പാദത്തിൽ പുണർന്നുകിടക്കുന്ന ഫണി സീൽക്കാരവും പുറപ്പെടുവിക്കുന്നു; ശിരസ്സിലെ പനിമതിക്കല പൂനിലാവു പൊഴിക്കുന്നു; നീലകണ്ഠന്റെ കരങ്ങളിലെ ഡമരു ഢും-ഢും എന്നു തുടിക്കുന്നു; ശിവശങ്കരന്റെ ചിലമ്പുകൾ ചിൽ-ചിൽ എന്നു ചിലയ്ക്കുന്നു. അണ്ഡങ്ങളിലും പിണ്ഡങ്ങളിലും ഒരുപോലെ നിറഞ്ഞുനിൽക്കുന്ന, എട്ടുദിക്കും പുകൾപെറുന്ന, ആനന്ദനടനമാടുന്ന ഭഗവൽപ്പാദങ്ങളിൽ അടിയന്റെ പ്രണാമമർപ്പിച്ചു കൊള്ളുന്നു.

## 80. ആനന്ദപൂർണബോധോഹം

**രാഗം: മധ്യമാവതി - താളം: ഖണ്ഡ ചാപ്പ് (ഝമ്പ)**
**വാഗ്ഗേയകാരൻ: സദാശിവബ്രഹ്മേന്ദ്ര - ഭാഷ: സംസ്കൃതം**
**ആരോ: സ രി2 മ1 പ നി2 സ - അവരോ: സ നി2 പ മ1 രി2 സ**
**22 ഖരഹരപ്രിയ ജന്യം**

**പല്ലവി**
ആനന്ദപൂർണബോധോഹം സതത-
മാനന്ദപൂർണബോധോഹജരോഹം

**ചരണം 1**
പ്രത്യഗദ്വൈതസാരോഹം സകല
ശ്രുത്യന്തതന്ത്രവിദിതോഹം അമൃതോഹം
അത്യനന്തര ഭാവിതോഹം വിദിത-
നിത്യനിഷ്കളരൂപനിർഗുണപദോഹം

**ചരണം 2**
സ്വപ്രകാശൈകസാരോഹം സദാഹ-
മപ്രപഞ്ചാത്മഭാവോഹമഭയോഹം
നിഷ്പ്രതർക്യോഹം അമരോഹം ചിദഹ-
മപ്രമേയാഖ്യമൂർത്തിരേവാഹം

### സാരാംശം:

സച്ചിദാനന്ദസ്വരൂപനാണു ഞാൻ. മായാതീതനാണു ഞാൻ. അദ്വൈതസാരമാണു ഞാൻ. ഉപനിഷദ്വേദ്യനാണു ഞാൻ. അമൃതാത്മകനും ഭാവനാമാത്രദൃശ്യനും നിത്യനും നിഷ്കളനും നിർഗ്ഗുണനുമാണു ഞാൻ. സ്വയം പ്രകാശമാനമായ സകലവസ്തുക്കളുടേയും സത്താണു ഞാൻ. ഈ പ്രപഞ്ചത്തിലുള്ളതൊന്നുമല്ലാത്തവനാണു ഞാൻ. ഭയമെന്നൊന്നില്ലാത്തവനും ഏവർക്കും അഭയവുമാണു ഞാൻ. തർക്കങ്ങളിൽക്കൂടിയെത്തിപ്പെടാനാവാത്തവനാണുഞാൻ. സത്താണു ഞാൻ, ചിത്താണു ഞാൻ, അപ്രമേയൻതന്നെയാണു ഞാൻ, എന്നെന്നും, എല്ലായ്പ്പോഴും!!

## 81. ആനന്ദരൂപഹരേ

**രാഗം:കാമവർധിനി - താളം:ചാപ്**
**വാഗ്ഗേയകാരി: :കുട്ടിക്കുഞ്ഞു തങ്കച്ചി - ഭാഷ: മലയാളം**
**ആരോ: സ രി1 ഗ3 മ2 പ ധ1 നി3 സ - അവരോ: സ നി3 ധ1 പ മ2 ഗ3 രി1 സ**
**51 കാമവർധനി മേളം**

**പല്ലവി**
ആനന്ദരൂപ ഹരേ! മമ ദേഹി കല്യാണം
ദയാബ്ധിനിധേ ഭഗവൻ

**അനുപല്ലവി**
ഊനംവിനാ ഭക്തലോകർക്കുള്ള സന്താപ
ഹാനിചെയ്യഭീഷ്ടങ്ങളരുളി
മലയിങ്കീഴധിവസിക്കും പരമാനന്ദരൂപ ഹരേ!

**ചരണം**
പൊൽത്താരിന്മാനിനിതന്നുടെ ഹൃത്തടത്തിൽ
വിലസും തവ കാൽത്തളിരിണയതിലെന്നുടെ
മനം പ്രീത്യാ വിളങ്ങുവാനെന്നുമേ
ചേർത്തുകടാക്ഷിച്ചരുളണം
സർവ്വലോകാർത്തിനാശനന ദീനബന്ധോ
ഗുണസിന്ധോ

### സാരാംശം

ഹേ, ആനന്ദരൂപാ, ഹരേ! അടിയന്റെ ആത്മാവിന് മംഗളം ഭവിക്കണേ. ഇടതടവില്ലാതെ ഭക്തലോകരുടെ ദുഃഖങ്ങളകറ്റിക്കൊണ്ടും, അവർക്ക് അഭീഷ്ടങ്ങളരുളിക്കൊണ്ടും മലയിങ്കീഴിൽ വസിക്കുന്ന, ഹേ, പരമാനന്ദരൂപാ! മഹാലക്ഷ്മിയുടെ ഹൃദയത്തിൽ വസിക്കുന്ന അവിടത്തെ കാൾത്തളിരിണയിൽ അടിയന്റെ മനസ്സ് പ്രീതിയോടുകൂടി വിളങ്ങുവാൻ അടിയനെ നിന്തിരുവടി കനിഞ്ഞുകടാക്ഷിച്ചനുഗ്രഹിക്കണേ!

## 82. ആനന്ദവല്ലീ കുരു മുദം

രാഗം : നീലാംബരി – താളം : ആദി
വാഗ്ഗേയകാരൻ : സ്വാതി തിരുനാൾ – ഭാഷ : സംസ്കൃതം
ആരോ: സ രി2 ഗ3 മ1 പ ധ2 പ നി3 സ – അവരോ: സ നി3 പ മ1 ഗ3 രി2 ഗ3 സ
29 ധീര ശങ്കരാഭരണം ജന്യം

പല്ലവി
ആനന്ദവല്ലീ കുരു മുദമവിരതം
അനുപല്ലവി
ദീനജനസന്താപ തിമിരാമൃത
കിരണായിത സുഹാസേ
ധൃതശുകപോതവിലാസിനി
ജയ പരമാനന്ദവല്ലി
ചരണം 1
ജംഭവിമതമുഖസേവിതപദയുഗളേ ഗിരിരാ-
ജസുതേ ഘനസാരലസിത
വിധുഖണ്ഡസദൃശനിടിലേ
ശംഭുവദനസരസീരുഹ മധുപേ
സാരസാക്ഷി ഹൃദി വിഹര ദിവാനിശം
ചരണം 2
ശാരദേന്ദുരുചിമഞ്ജുളതമവദനേ
മുനിഹൃദയനിവാസിനി
ചാരുകുന്ദമുകുളോപമവര രദനേ
പാരിജാതതരുപല്ലവ ചരണേ
പദ്മനാഭസഹജേ ഹര മേ ശുചം

**സാരാംശം:**

അഖണ്ഡമായ ആനന്ദം അരുളു ആനന്ദവല്ലീശ്വരീ. ദീനജനങ്ങളുടെ സന്താപമാകുന്ന കൂരിരുളകറ്റുന്ന പുനി ലാവല്ലോ പൈങ്കിളിപ്പെണ്ണിനെ കയ്യിലേന്തുന്ന ദേവിയുടെ തൂമന്ദഹാസം. ജംഭാരിയായ ഇന്ദ്രാദികളാൽ സംപൂജിതമല്ലോ പർവതരാജതനുജയായ ദേവിയുടെ പദയുഗളം. കാർകൊണ്ടലിന്മേലേ പരിലസിക്കുന്ന ചന്ദ്രക്കലപോലെ വിരാജിക്കുന്നല്ലോ താമരക്കണ്ണാളായ ദേവിയുടെ നെറ്റിത്തടം. മഹാദേവന്റെ മുഖപങ്കജ ത്തിലെ മധുപാനാസക്തയായ ദേവീ, നിന്തിരുവടി രാപകലിടതടവില്ലാതെ, അടിയന്റെ ഹൃദയത്തിൽ കളി യാടി വിജയിച്ചരുളിയാലും. ശരദിന്ദുപ്രഭ ചൊരിയുന്നതല്ലോ മുനിഹൃദയങ്ങളിൽ വാസമാക്കിയ ദേവിയുടെ സുന്ദരതരവദനം. മുല്ലപ്പൂമൊട്ടുകളോടൊക്കുന്നതല്ലോ എന്റെ ഹൃദയത്തിലെ ശോകങ്ങളാറ്റുന്ന ദേവിയുടെ പല്ലുകൾ. പാരിജാതവൃക്ഷത്തിന്റെ തളിരുകൾപോലല്ലോ പദ്മനാഭ സോദരിയുടെ പാദങ്ങൾ. അടിയനു നിത്യാനന്ദമരുളിച്ചെയ്യണേ പരമാനന്ദവല്ലീശ്വരീ!!

## 83. ആനന്ദാമൃതകർഷിണി

**രാഗം: അമൃതവർഷിണി – താളം: ആദി**
**വാഗ്ഗേയകാരൻ: മുത്തുസ്വാമി ദീക്ഷിതർ – ഭാഷ: സംസ്കൃതം**
**ആരോ: സ ഗ3 മ2 പ നി3 സ – അവരോ: സ നി3 പ മ2 ഗ3 സ**
**66 ചിത്രാംബരി ജന്യം**

**പല്ലവി**
ആനന്ദാമൃതകർഷിണി അമൃതവർഷിണി
ഹരാദി പൂജിതേ ശിവേ ഭവാനി
**സമഷ്ടി ചരണം**
ശ്രീ നന്ദനാദി സം രക്ഷിണി
ശ്രീ ഗുരുഗുഹ ജനനി ചിദ്രൂപിണി
സാനന്ദ ഹൃദയ നിലയേ സദയേ സദ്യ
സുവൃഷ്ടി ഹേതവേ
ത്വാം സന്തതം ചിന്തയേ അമൃതേശ്വരി സലിലം
വർഷയ വർഷയ വർഷയ

**സാരാംശം**

ആനന്ദാമൃതം സൃഷ്ടിക്കുന്ന ഹേ, ദേവീ! അമൃതവർഷിണീ! ശിവാദി സന്നുതേ! ശിവഭാമിനീ! ഭവാനീ! അനംഗരക്ഷകേ! ഗുരുഗുഹജനനീ! ചിദ്രൂപിണീ! ആനന്ദഹൃദയനിവാസിനി! ദയാനിധേ! മഴപൊഴിയിക്കാൻ കനിയണേ എന്ന് അടിയൻ നിന്തിരുവടിയോട് പ്രാർത്ഥിക്കുന്നു. മഴ പൊഴിയിക്കണേ! മഴ പൊഴിയിക്കണേ!

## 84. ആനന്ദേശ്വരേണ സംരക്ഷിതോഹം

**രാഗം: ആനന്ദഭൈരവി – താളം: മിശ്ര ചാപ്പ്**
**വാഗ്ഗേയകാരൻ: മുത്തുസ്വാമി ദീക്ഷിതർ – ഭാഷ: സംസ്കൃതം**
**ആരോ: സ ഗ2 രി2 ഗ2 മ1 പ ധ2 പ നി2 സ – അവരോ: സ നി2 ധ2 പ മ1 ഗ2 രി2 സ**
**20 നഠഭൈരവി ജന്യം**

പല്ലവി
ആനന്ദേശ്വരേണ സംരക്ഷിതോഹം
നിത്യാനന്ദരൂപോസ്മി ബ്രഹ്മാനന്ദ രൂപോസ്മി
അനുപല്ലവി
ജ്ഞാനപ്രദാന ഗുരുഗുഹരൂപ
ചിദാനന്ദ നാഥ സ്വരൂപ പ്രകാശേന
**ചരണം**
അവയവത്രയാതീതേന നിത്യേന
അവസ്ഥാത്രയസാക്ഷിണാദിശുദ്ധേന

പഞ്ചകോശാദ്യതിരിക്തേന ബുദ്ധേന
ശിവസച്ചിദാനന്ദസ്വരൂപേണ മുക്തേന
ശ്രവണമനനനിദിധ്യാസനസമാധി
നിഷ്ഠാപരോക്ഷാനുഭവസ്വമാത്രാവശേഷിത
പ്രകാശമാനമഹേശ്വരേണ

**സാരാംശം:**

ആനന്ദേശ്വരനാൽ സംരക്ഷിക്കപ്പെടുന്നവനാണ് ഞാൻ. നിത്യാനന്ദമാണ് ഞാൻ. ബ്രഹ്മാനന്ദമാണ് ഞാൻ. അവിടന്ന് ഗുരുഗുഹന്റെ രൂപത്തിൽ ചിന്താശക്തിയും ജ്ഞാനവും പ്രദാനം ചെയ്യുന്നു. സ്വയം പ്രകാശിക്കുന്ന അവിടന്ന് ചിദാനന്ദത്തിന്നുറവിടവും സ്ഥൂലം, സൂക്ഷ്മം, കാരണം എന്നീ മൂന്ന് തരത്തിലുള്ള മനുഷ്യശരീരത്തിന്റെ അസ്തിത്വത്തിന്നും അതിന്റെ ജാഗ്രത്-സ്വപ്ന-സുഷുപ്തി എന്നീ അവസ്ഥാവിശേഷങ്ങൾക്കും അതീതനാകുന്നു. ഏറ്റവും നിർമ്മലനായ അവിടന്ന് മനുഷ്യശരീരത്തിലെ അന്നമയകോശം, മനോമയകോശം, പ്രാണമയകോശം, ബുദ്ധിമയകോശം, ആനന്ദമയകോശം എന്നീ പഞ്ചകോശങ്ങൾക്കുമതീതനാകുന്നു. ജ്ഞാനമൂർത്തിയായ അവിടന്ന് സച്ചിദാനന്ദസ്വരൂപനാകുന്നു. നിന്തിരുവടിയെ പ്രാപിച്ച് മുക്തി നേടുവാൻ, ശ്രവണം, മനനം, നിദിധ്യാസനം, സമാധി, നിഷ്ഠ, പരോക്ഷാനുഭവം എന്നീ പടവുകൾ കടന്നെത്തേണ്ടതാകുന്നു. മഹേശ്വരനായ അവിടന്ന് ആത്മചൈതന്യത്താൽ പ്രശോഭിക്കുന്നു!

## 85. ആരഗിമ്പവേ

**രാഗം : തോഡി – താളം : രൂപകം**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**
**ആരോ: സ രി1 ഗ2 മ1 പ ധ1 നി2 സ – അവരോ: സ നി2 ധ1 പ മ1 ഗ2 രി1 സ**
**8 ഹനുമത്തോഡി മേളം**

**പല്ലവി**
ആരഗിമ്പവേ, പാലാരഗിമ്പവേ (ആരഗിമ്പവേ)
**അനുപല്ലവി**
(രഘു) വീര ജനകജാകര പവിത്രിതമൗ വെണ്ണ
പാ (ലാരഗിമ്പവേ)
**ചരണം**
സാരമൈന ദിവ്യാന്നമു ഷഡ് രസയുത
ഭക്ഷണമുലു
ദാര സോദരാദുലതോ, ത്യാഗരാജവിനുത!
പാ (ലാരഗിമ്പവേ)

**സാരാംശം:**

അല്ലയോ രഘുവീര! ഈ ദുഗ്ധം പാനം ചെയ്യാലും. ഈ നറുംപാലും നവനീതവും ജനകാത്മജയുടെ കരസ്പർശത്താൽ അനുഗൃഹീതമത്രെ! ഹേ! ത്യാഗരാജവിനുത! ഈ പരിശുദ്ധനൈവേദ്യവും ഷഡ്രസ സംയുക്തമായ, നിരവധി ആഹാരപദാർഥങ്ങളും സീതാദേവിയോടും, സഹോദരന്മാർ, ഭക്തന്മാർ എന്നിവരോടും കൂടിയിരുന്ന് ഭുജിച്ചാലും!

## 86.ആലോല തുളസി

**രാഗം : ശങ്കരാഭരണം – താളം : ചാപ്പ്**
**വാഗ്ഗേയകാരൻ : ഭദ്രാചല രാമദാസ് – ഭാഷ : സംസ്കൃതം**
**ആരോ: സ രി2 ഗ3 മ1 പ ധ2 നി3 സ – അവരോ: സ നി3 ധ2 പ മ1 ഗ3 രി2 സ**
**29 ധീര ശങ്കരാഭരണം മേളം**

**പല്ലവി**
ആലോല തുളസി വനമാല ഭൂഷണ ശ്രീ രാമ
രാമ
**അനുപല്ലവി**
ശ്രീമൻ നാരായണ കൃഷ്ണ ഗോവിന്ദ ജഗന്നാഥ
ഗോപാല ജഗന്നാഥ പുരുഷോത്തമ പാലയ
**ചരണം 1**
നന്ദ നന്ദന ഇന്ദു വദന ശ്രീ രാമ രാമ ഹരേ
**ചരണം 2**
ദശരഥ ബാല ദശമുഖ കാല ശ്രീ രാമ രാമ
ഹരേ
**ചരണം 3**
ക്ഷീരാബ്ധി ശയന ക്ഷീരാബ്ധി ബന്ധന ശ്രീ
രാമ രാമ ഹരേ
**ചരണം 4** ധന്യ ചരിത്ര വന്യ വനമാല ശ്രീ രാമ
രാമ ഹരേ
**ചരണം 5**
പാലിതാമര വാലിനാശക ശ്രീ രാമ രാമ ഹരേ
**ചരണം 6**
സാമാഗമനുത ഭീമാനുജ മിത്ര ശ്രീ രാമ രാമ
ഹരേ
**ചരണം 7**
താടകാന്തക പാടിതാസുര ശ്രീ രാമ രാമ ഹരേ
**ചരണം 8**
ഭക്തപാലക മുക്തിദായക ശ്രീ രാമ രാമ ഹരേ
**ചരണം 9**
ശരദിന്ദു വദന നരലോക പാലന ശ്രീ രാമ രാമ
ഹരേ
**ചരണം 10**
ഭരതാനന്ദ ഭദ്രാദ്രിവാസ ശ്രീ രാമ രാമ ഹരേ

**സാരാംശം:**

ഹേ, രാമാ! നാരായണാ! കൃഷ്ണാ! ഗോവിന്ദ! ജഗന്നാഥ! ഗോപാല! പുരുഷോത്തമ! രാജീവലോചനനായ ഹേ നന്ദനന്ദന! അവിടുന്ന് മൃദുലവും ലോലവുമായ തുളസിമാല ധരിച്ചിരിക്കുന്നു. ദശരഥനന്ദനനായ അവിടന്ന് ദശമുഖന് കാലനത്രെ. പാലാഴിയിൽ പള്ളികൊള്ളുന്ന ഭവാൻ ആഴിക്കൊരു തടകെട്ടുകയുണ്ടായി. വനമാലാധാരിയായ അവിടത്തെ ചരിതങ്ങളെത്ര ധന്യം! ദേവരക്ഷകനായ അവിടന്ന് ബാലിക്ക് നാശകനായി. അർജ്ജുനമിത്രമായ അങ്ങ് സാമഗാനസംഗീതതത്പരനത്രെ. നിരവധി അസുരന്മാരെ തോൽപ്പിച്ചതിനൊടൊപ്പം അവിടന്ന് താടകയ്ക്കും അന്തകനായി. ശരദിന്ദുവദനനായ ഭവാൻ ഭക്തപാലകനും, മുക്തിദായകനും മാത്രമല്ല നരലോകപാലകനുമത്രെ. ഭരതന് മോദത്തെ നൽകുന്നവനും ഭദ്രാചലനിവാസിയുമായ നിന്തിരുവടി അടിയനെ രക്ഷിക്കണേ!

## 87. ആശൈ കൊണ്ടേൻ

**രാഗം : ഗോപികാതിലകം – താളം : ആദി**

**വാഗ്ഗേയകാരൻ : ശുദ്ധാനന്ദ ഭാരതി – ഭാഷ : തമിഴ്**

**ആരോ: സ രി2 ഗ2 മ2 പ നി2 സ – അവരോ: സ നി2 പ മ2 ഗ2 രി2 സ**

**56 ഷണ്മുഖപ്രിയ ജന്യം**

**പല്ലവി**

ആശൈ കൊണ്ടേൻ വണ്ടേ ഉന്നുഡനേ
നാൻ ഈശൻ പുഗഴ് പാഡവേ

**അനുപല്ലവി**

വാസമലരഡി തേൻ വാരി വാരി ഉൻഡു
വലം വന്തു വലം വന്തു നലം പെരവേ

**ചരണം**

വാന ശുഡർ മണിയേ ജ്നാനക്-കണ്മണിയേ
വസന്ത മലർ അഴഗേ വണ്ണക്-കുയിൽ
ഇശൈയേ
മോന മലൈ അരുവി ഗാനം ശെയ്യും വേദമേ
മുത്തൊഴിൽ പുരിന്ദിഡും ചിത്തനേ എന്നോട

**സാരാംശം:**

ഈശന്റെ പുകൾ പാടിനടക്കുന്നൊരു വണ്ടായിമാറിയെങ്കിലെന്നാശിച്ചുപോകുന്നു ഞാൻ! ഭഗവൽപാദപങ്കജങ്ങളിലെ തേൻ വാരിവാരി ഉണ്ടുകൊണ്ടും, വണ്ടണിവർണ്ണനെ വീണ്ടും വീണ്ടും വലംവെച്ചുകൊണ്ടും നടക്കുന്നൊരു വണ്ടായി ഞാൻ മാറിയെങ്കിൽ എന്നാശിച്ചുപോകുന്നു. വാനവരുടെ ചൂഡാമണിയാണെന്റെ കണ്ണൻ. ജ്ഞാനത്തിന്റെ കൃഷ്ണമണിയുമാണവൻ. എന്റെ കണ്ണൻ വസന്തത്തിൽ വിരിയുന്ന പുഷ്പങ്ങളുടെ ശോഭയും പുംസ്കോകിലത്തിന്റെ-പൂങ്കുയിലിന്റെ-ഗാനവുമാണ്. മൗനം പൂണ്ടു മരുവുന്ന മാമലകളിൽ ഉറവെടുത്ത് ഒഴുകുന്ന അരുവികൾ പാടുന്ന പാട്ടും കണ്ണൻ തന്നെ.

## 88. ആശൈ മുഖം മറന്ദു

**രാഗം : ജോൺപുരി – താളം : ആദി**

**വാഗ്ഗേയകാരൻ : സുബ്രഹ്മണ്യ ഭാരതി – ഭാഷ : തമിഴ്**

**ആരോ: സ രി2 മ1 പ ധ1 നി2 സ – അവരോ: സ നി2 ധ1 പ മ1 ഗ2 രി2 സ**

**20 നഠഭൈരവി ജന്യം**

**പല്ലവി**

ആശൈ മുഖം മറന്ദു പോച്ചെ ഇദൈ
യാരിഡം ശൊല്വേനഡി തോഴി
(ആശൈ)

**അനുപല്ലവി**

നേശം മരക്കവില്ലൈ നെഞ്ജം എനിൽ
നിനൈവി മുഖ-മരക്കലാമോ
(ആശൈ)

**ചരണം 1**

കണ്ണിൽ തെരിയുദൊരു തോട്രം അദിൽ
കണ്ണനുക്കഴഗു മുഴുദില്ലൈ
നണ്ണു മുഖ വഡിവു കാണിൽ അന്ദ
നല്ല മലർ ശിരിപ്പൈ കാണോം
(ആശൈ)

**ചരണം 2**

കണ്ണൻ മുഖം മറന്ദു പോനാൽ ഇന്ദ
കൺഗളിരിന്ദു പയനുണ്ഡോ
വണ്ണ പഡമുമില്ലൈ കണ്ഡായ് ഇനി
വാഴും വിഴിയെന്നഡി തോഴി
(ആശൈ)

**സാരാംശം:**

എന്റെ ആശകളെല്ലാം അസ്തമിച്ചു, എന്നാലിക്കാര്യം, തോഴീ, ആരോടാണിനി ഞാനൊന്നറിയിക്കുക! നിമിഷനേരംപോലും അവനെക്കുറിച്ചുള്ള നിനവുകൾ എന്റെ നെഞ്ചിൽനിന്നും മാറിനിൽക്കുന്നില്ല. ആ മുഖം ഞാനെങ്ങനെ വിസ്മരിക്കും? എന്റെ ഹൃദയാരാമത്തിൽ കണ്ണന്റെ അഴകൊഴും മേനി നിറഞ്ഞുനിൽക്കുന്നു. ആ വദനാരവിന്ദത്തിലെ മധുരമന്ദസ്മിതത്തിൽ പൂക്കളുടെ പുതുപുഞ്ചിരി ഞാൻ കാണുന്നു. കണ്ണന്റെ മുഖം മനക്കണ്ണിൽ കാണാതായാൽപ്പിന്നെ ഈ കണ്ണുകളുണ്ടായിട്ടെന്തു ഫലം? പിന്നെ ജീവിക്കാനെന്താണൊരുവഴിയെന്റെ തോഴീ?!

## 89. ഇന്ദുമുഖി

രാഗം : ശങ്കരാഭരണം – താളം : ഖണ്ഡ അട
വാഗ്ഗേയകാരൻ : സ്വാതി തിരുനാൾ – ഭാഷ : മലയാളം
ആരോ: സ രി2 ഗ3 മ1 പ ധ2 നി3 സ – അവരോ: സ നി3 ധ2 പ മ1 ഗ3 രി2 സ
29 ധീര ശങ്കരാഭരണം മേളം

**പല്ലവി**
ഇന്ദുമുഖി! നിശമയ
എന്നഴൽ നീ ശമയ (ഇന്ദു)
**അനുപല്ലവി**
സുന്ദരാംഗനായിടും ശ്രീപദ്മനാഭൻ താനെന്നിഹ
വന്നു പുണരുന്നു(ഇന്ദു)
**ചരണം**
അന്യനില്ല മേ ശരണം (ഇന്ദു)

**സാരാംശം:**
ഇന്ദുമുഖി! നീ കേൾക്കു. എന്റെ ദുഃഖം നീ ശമിപ്പിക്കു. എന്നാണ് സുന്ദരമായ അംഗങ്ങളോടുകുടിയ ശ്രീപദ്മനാഭൻ ഇവിടെ വന്ന് എന്നെ പുണരുന്നത്? എനിക്ക് മറ്റാരും ശരണമില്ല!

## 90. ഇന്ത സൗഖ്യമനി

**രാഗം : കാപി – താളം : ആദി**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**
**ആരോ: സ രി2 മ1 പ നി3 സ – അവരോ: സ നി2 ധ2 നി2 പ മ1 ഗ2 രി2 സ**
**22 ഖരഹരപ്രിയ ജന്യം**

**പല്ലവി**
ഇന്ത സൗഖ്യമനി നേ ജെപ്പജാല; എന്തോ
യേമോ യെവരീകി ദെലുസുനോ
**അനുപല്ലവി**
ദാന്ത! സീതാകാന്ത! കരുണാസ്വാന്ത!
പ്രേമദുലകേ ദെലുസുനു ഗാനി
**ചരണം**
സ്വരരാഗലയസുധാരസമന്ദു
വരരാമനാമമനേ കംഡ ചക്കെര
മിശ്രമു ജേസി ഭുജിഞ്ചേ ശങ്കരുനികി ദെലുസുനു
ത്യാഗരാജ വിനുത!

**സാരാംശം:**
രാമനാമം ജപിച്ചാൽ കിട്ടുന്ന ആശ്വാസവും ആനന്ദവും ആർക്കെങ്കിലും പറഞ്ഞറിയിക്കാൻ സാധിക്കുമോ? ഹേ, സീതാപതേ! വൈരാഗിയായിട്ടുള്ളവനേ! ഒരുപക്ഷേ ആ ആനന്ദം അനുഭവിച്ചറിഞ്ഞിട്ടുള്ള അങ്ങയുടെ ശരിയായ ഭക്തന്മാർക്കത് സാധിച്ചെന്ന് വരാം! രാമനാമം ജപിക്കുന്നത് പഞ്ചാരമിഠായി തിന്നുന്നതുപോലെ യായിട്ടുള്ള ശ്രീശങ്കരൻ അതുനൽകുന്ന അമൃതാനന്ദത്തിന്റെ അളവും ഗുണവുമെല്ലാം ശരിയായിട്ടറിഞ്ഞാ സ്വദിക്കാൻ അതു സ്വരരാഗലയമൊത്ത സംഗീതത്തിൽ ചേർത്ത് ചാലിച്ച് കഴിക്കാറുണ്ടുപോലും.!!

## 91. ഈയലിശൈയിൽ

**രാഗം : ഹുസേനി – താളം : ഖണ്ഡ ഏകം**
**വാഗ്ഗേയകാരൻ : അരുണഗിരിനാഥർ – ഭാഷ : തമിഴ്**
**ആരോ: സ രി2 ഗ2 മ1 പ നി2 ധ2 നി2 സ – അവരോ: സ നി2 ധ1 പ മ1 ഗ2 രി2 സ**
**22 ഖരഹരപ്രിയാ ജന്യം**

**പല്ലവി**
ഈയലിശൈയിൽ ഉശിത്ത വഞ്ചിക്കയർ വാഹി
ഇരവുപഹൽ മനത് ശിന്തിത്തുഴലാതെ
**അനുപല്ലവി**
ഉയർ കരുണൈ പുരിയും ഇമ്പക്കടൽ മുഴുഹി
ഉനൈ എനതു ഇരിയും അൻബൈ തരുവായൈ
**ചരണം**
മയിൽ തഹർക്കലിടയ രത്തിനൈക്കാവൽ
മനസ്സൈ കുര മഹളൈ വന്തിത്തണൈവോനെ
കയ്യിലെ മലൈ അണയ സെന്തിർ പതിവാഴ്വെ
കരി മുഗവേ നിളയ കന്ത പെരുമാളെ

**സാരാംശം:**
ഹേ, മുരുഗാ! ഭഗവാനേ! വൈവിധ്യമാർന്ന ഈ പാട്ടുകാരികളിലും, ആട്ടക്കാരികളിലും മനസ്സ് വ്യാപരിച്ച്, പ്രേമത്തിൽ കലാശിച്ച്, എന്റെ ജീവിതം എന്നെന്നേക്കുമായി തുലഞ്ഞു പോകാതിരിക്കാൻ, എനിക്കു വേണ്ട മനഃശക്തിയേകിയാലും. പകരം എനിക്ക് മോക്ഷം നൽകിയാൽ മതി. പ്രഭോ! അങ്ങനെ ഒരു വരം എനിക്ക് തന്നുകൂടേ?

## 92. ഉൻഡേദി രാമു

**രാഗം : ഹരികാംബോജി – താളം : രൂപകം**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**
**ആരോ: സ രി2 ഗ3 മ1 പ ധ2 നി2 സ – അവരോ: സ നി2 ധ2 പ മ1 ഗ3 രി2 സ**
**28 ഹരികാംബോജി മേളം**

**പല്ലവി**
ഉൻഡേദിരാമു ഡൊകഡു-ഊരക ചെഡിപോഗു
മനസാ!
**അനുപല്ലവി**
ചണ്ഡമാർത്താണ്ഡ മധ്യമണ്ഡലമുനനു
ചെലങ്ഗുചു(ഉൻഡേദി)

**ചരണം**
താമസാദി ഗുണ രഹിതുഡു
ധർമാത്മുഡു സർവസമുഡു
ക്ഷേമകരുഡു ത്യാഗരാജ–ചിത്തഹിതുഡു
ജഗമുനിണ്ഡി(ഉൻഡേദി)

**സാരാംശം:**
മനസ്സേ! നിനക്ക് ശ്രീരാമഭഗവാനുണ്ട്. ഭയപ്പെടാനില്ല; നശിച്ചുപോകേണ്ടതുമില്ല. പ്രചണ്ഡനായി ശോഭിക്കുന്ന സൂര്യൻെറ മദ്ധ്യമണ്ഡലംപോലെ പ്രകാശിക്കുന്ന അവിടന്ന് തമോഗുണവാനല്ല. ധർമാത്മാവാണ് അവിടന്ന്. ത്യാഗരാജൻെറ സ്നേഹധാമമായ നിന്തിരുവടി ഏവർക്കും നന്മവരുത്തുന്നു!

## 93. ഉയ്യാല ലൂഗവൈയ

**രാഗം : നീലാംബരി – താളം : ഖണ്ഡ ചാപ്പ്**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**
**ആരോ: സ രി2 ഗ3 മ1 പ ധ2 പ നി3 സ – അവരോ: സ നി3 പ മ1 ഗ3 രി2 ഗ3 സ**
**29 ധീര ശങ്കരാഭരണം ജന്യം**

**പല്ലവി**
ഉയ്യാല ലൂഗവൈയ ശ്രീരാമ
**അനുപല്ലവി**
സയ്യാഡ പാഡലനു സത്സാർവഭൗമ (ഉയ്യാ)

**ചരണം**
നവ മോഹനാങ്ഗുലൈന സുരസദുലു
വിവരമുഗ ബാഡഗ നാഭാഗ്യമാ
നവരത്ന മണ്ഡപമുന ത്യാഗരാജ വിനുതാകൃതി
ബൂനിന ശ്രീ രാമ (ഉയ്യാ)

**സാരാംശം:**
ഹേ, രാമാ! രത്നങ്ങളും മറ്റു വിശിഷ്ട വൈരക്കല്ലുകളും പതിച്ചിട്ടുള്ള അഭിഷേക മന്ദിരത്തിലെ ഊഞ്ഞാലിലിരുന്ന് മതിവരുംവരെ ആടി സുഖിച്ചുകൊൾക. കാരുണ്യംവഴിയുന്ന കടാക്ഷംകൊണ്ട് അവിടന്ന് അവിടെ കൂടിയിട്ടുള്ള വേദജ്ഞാനികളെ ആദരിക്കുന്നതോടൊപ്പം ഭവാനിൽ ശരണം പ്രാപിച്ചിട്ടുള്ള ഭക്തന്മാർക്ക് അനുഗ്രഹവും നൽകിയാലും!

## 94. എന്ന തവം ശെയ്ദനെ യശോദാ

**രാഗം : കാപി – താളം : ആദി**
**വാഗ്ഗേയകാരൻ : പാപനാശം ശിവൻ – ഭാഷ : തമിഴ്**
**ആരോ: സ രി2 മ1 പ നി3 സ – അവരോ: സ നി2 ധ2 നി2 പ മ1 ഗ2 രി2 സ**
**22 ഖരഹരപ്രിയ ജന്യം**

**പല്ലവി**
എന്ന തവം ശെയ്ദനൈ യശോദാ
എങ്കും നിറൈ പരബ്രഹ്മം അമ്മാ എന്ദ്രഴൈക്ക
(എന്ന തവം)
**അനുപല്ലവി**
സനകാദിയർ തവ യോഗം ശെയ്ദ് (വരുന്ദി)
സാദിത്തദൈ പുണ്ണിയമാദേ യെഴിദിൽ പേറ
(എന്ന തവം)
**ചരണം 1**
ഈരേഴു ഭുവനങ്കൾ പടൈത്തവനൈ (കയ്യിൽ)
യേന്ദി ശീരാട്ടി പാലൂട്ടി താലാട്ട്
(കണ്ണനൈ/തായേ)
(എന്ന തവം)
**ചരണം 2**
ബിരമനും ഇന്ദ്രനും മനദിൽ പൊറാമൈ കൊള്ള
ഉരലിൽ കട്ടി വായ്പൊത്തി കെഞ്ചവൈത്തായ്
(കണ്ണനൈ/തായേ)
(എന്ന തവം)

### സാരാംശം:

അല്ലയൊ, യശോദേ! പരബ്രഹ്മമായ ഭഗവാൻ 'അമ്മേ' എന്ന് സ്നേഹപൂർവം വിളിക്കാനുള്ള ഭാഗ്യം സിദ്ധിക്കാൻ, എന്തൊരു മാഹാത്മ്യമേറിയ തപസ്സാണ് ഭവതി ചെയ്തിട്ടുള്ളത്? പതിന്നാലു ലോകങ്ങളുടേയും വിധാതാവായ സാക്ഷാൽ ഭഗവാൻ കൃഷ്ണനെ പൊക്കിയെടുത്ത്, കയ്യിലേന്തി, മാറോടണച്ച് മുലയൂട്ടി, താരാട്ടുപാടിയുറക്കാനുള്ള അനുഗ്രഹം ലഭിക്കാൻ, അല്ലയൊ യശോദേ! എന്തെല്ലാം കഠിനമായ ഉപാസനക ളാണ് ഭവതി നടത്തിയിട്ടുള്ളത്? സനകാദി മുനീശ്വരന്മാർ വർഷങ്ങളോളം കഠിനമായ തപസ്സ്; നിരന്തരമായ പ്രാർഥന, യോഗാഭ്യാസം എന്നിവ അനുഷ്ഠിച്ചിട്ടും ലഭിക്കാത്ത എല്ലാ അനുകൂല സാഹചര്യങ്ങളും ഞൊടി യിടയിൽ ലഭിക്കാനിടയായ, ഹേ, യശോദേ! ഭവതി എന്തെല്ലാം ആചാരാനുഷ്ഠാനങ്ങളാണ് നിഷ്ഠയോടെ നിർവഹിച്ചുകൊണ്ടിരുന്നത്? സർവേശ്വരനായ ശ്രീകൃഷ്ണനെ ഉലൂഖലത്തിൽക്കെട്ടിയിട്ടു കണ്ണനുണ്ണി ഭവതി യുടെ മാപ്പിനായി യാചിക്കുവാനും, ബ്രഹ്മാവ്, ഇന്ദ്രൻ, മുതലായവർ അസൂയപ്പെടാനും ഇടയാക്കിയ, അല്ല യൊ, യശോദേ, എന്തൊരു അതിശയകരമായ തപസ്സാണു ഭവതി അനുഷ്ഠിച്ചിട്ടുള്ളത്?

## 95. എപ്പഡി പാഡിനാരോ

**രാഗം : കർണാടക ദേവഗാന്ധാരി – താളം : ആദി**

**വാഗ്ഗേയകാരൻ : ശുദ്ധാനന്ദ ഭാരതി – ഭാഷ : തമിഴ്**

**ആരോ: സ ഗ3 മ1 പ നി2 സ – അവരോ: സ നി2 ധ2 പ മ1 ഗ3 രി2 സ**

**28 ഹരികാംബോജി ജന്യം**

**പല്ലവി**

എപ്പഡി പാഡിനാരോ തിരുവഡിയാർ
അപ്പഡി പാഡ നാൻ ആശൈ
കൊണ്ഡേൻ ശിവനേ (എപ്പഡി)

**അനുപല്ലവി**

അപ്പരും സുന്ദരരും ആളുഡൈ പിള്ളൈയും
അരുൾ മണി വാചകരും പൊരുളുണർണ്ഡു
ഉന്നൈയേ (എപ്പഡി)

**ചരണം**

ഗുരുമണി ശങ്കരരും അരുമൈ
തായുമാനാരും അരുണഗിരിനാതരും
അരുൾജ്യോതി വള്ളലും
കരുണൈക്കഡൽ പെരുഗി കാദലിനാൽ
ഉരുഗി കനിത്തമിഴ് സൊല്ലിനാൽ ഇനിദുനൈ
അനുദിനം (എപ്പഡി)

### സാരാംശം:

ശിവനേ! മഹാത്മാക്കളായ അങ്ങയുടെ ഭക്തന്മാർ പാടിയതുപോലെ പാടാൻ ഞാൻ ആശിച്ചുപോകുന്നു! പൂർണ്ണമായ ജ്ഞാനത്തോടും, അറിവോടുംകൂടി അപ്പർ, സുന്ദരർ, ആളുഡൈപ്പിള്ളൈ, മണിവാസഗർ മുത ലായ ശ്രേഷ്ഠരായ സന്യാസിമാർ പാടിയതുപോലെ പാടാൻ ഞാൻ ആഗ്രഹിച്ചുപോകുന്നു! ഗുരുവര്യനായ ശങ്കരനും പ്രിയങ്കരരായ തായുമാനവർ, അരുണഗിരിനാഥർ, അരുൾജ്യോതി വള്ളാൾ എന്നിവരും കരുണ രസക്കടൽ കവിയുമാറ്, മാധുര്യമൂറുന്ന ചെന്തമിഴിൽ, അവിടുത്തെക്കുറിച്ച് പുകഴ്ത്തിപ്പാടിയതുപോലെ, പാടാൻ ഞാൻ മോഹിച്ചുപോകുന്നു!

## 96. എല നീ ദയ

**രാഗം : അഠാണ – താളം : ആദി**

**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**

**ആരോ: സ രി2 മ1 പ നി3 സ – അവരോ: സ നി3 ധ2 പ മ1 പ ഗ3 രി2 സ**

**29 ധീര ശങ്കരാഭരണം ജന്യം**

**പല്ലവി**

എല നീ ദയരാദു? പരാകു ജേസെദ വേല?
സമയമു ഗാദു

**അനുപല്ലവി**

ബാല! കനകമയ ചേല! സുജന
പരിപാല! ശ്രീ രമാ ലോല! വിധൃത- ശരജാല!
ശുഭദ! കരുണാലവാല!ഘന നീല! നവ്യ വന
മാലികാഭരണ!(എല)

**ചരണം**

രാരാ ദേവാദി ദേവ! രാരാ മഹാനുഭാവ! രാരാ
രാജീവ നേത്ര! രഘുവര പുത്ര!
സാരതര സുധാ പൂര ഹൃദയ പരിവാര ജലധി
ഗംഭീര! ദനുജ സംഹാര! ദശരഥകുമാര!
ബുധജന വിഹാര! സകല ശ്രുതി സാര!
നാദുപൈ (എല)

### സാരാംശം:

ബാലസൂര്യകനകപ്രഭയാർന്ന പട്ടുടുത്ത്, പുതുവനമാലികയണിഞ്ഞ്, ബാണധനുർധരനായി, സീതാസമേതം വിളങ്ങുന്ന ഘനനീലവർണ്ണാ! കാരുണ്യനിധിയും, സജ്ജനസംരക്ഷകനുമായ രാമാ! അവിടത്തെ ദയാവായ്പി നായി എത്രനാൾ ഞാനിനിയും കാത്തിരിക്കണം? ഹേ! ദേവാധിദേവ! രാജീവനേത്രാ! രഘുരാമാ! മഹാനു

രാമ! ദിവ്യാമൃതം നിറഞ്ഞതുപോലെ മൃദുവും, ജനനിയെപ്പോലെ ശരീരവുമായ ഹൃദയമാണ് അവിടത്തേത്. ഹേ, ദശരഥകുമാരാ! മനുജന്മഹാരിയായണായിരുന്ന് വിദ്വജ്ജനങ്ങൾക്ക് നിധിയായി വർത്തിക്കുന്ന സകലശ്രുതികളുടെയും സത്തായ അവിടന്നിപ്പോൾ എന്നോട് മൗനം അവലംബിക്കുന്നതെന്തേ ഉപേക്ഷ കാണിക്കുന്നതെന്തേ? ഇങ്ങനെ പെരുമാറാനുള്ള സമയമല്ലല്ലോ ഇത്? ഉടൻ വന്ന് എന്നെ അനുഗ്രഹിക്കണേ!

## 97. എവരനി

രാഗം : ദേവാമൃതവർഷിണി - താളം : ആദി

വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ - ഭാഷ : തെലുങ്ക്

ആരോ: സ രി2 ഗ2 മ1 നി2 ധ2 നി2 സ - അവരോ: സ നി2 ധ2 പ മ1 ഗ2 രി2 സ

22 ഖരഹരപ്രിയ ജന്യം

**പല്ലവി**
എവരനി നിർണ്ണയിഞ്ചിരിരാ?
നിന്നെട്ലാരാധിഞ്ചിരിരാ? നരവര (എവരനി)

**അനുപല്ലവി**
ശിവുഡനോ? മാധവുഡനോ? കമല-
ഭവുഡനോ? പരബ്രഹ്മമനോ? നി (എവരനി)

**ചരണം**
ശിവമന്ത്രമുനകു 'മ' ജീവമു മാ
ധവമന്ത്രമുനകു 'രാ' ജീവമു ഈ
വിവരമു തെലിസിന ഘനുലകു മ്രൊക്കെദ
വിതരണഗുണ! ത്യാഗരാജവിനുത! (എവരനി)

**സാരാംശം**

ഭക്തന്മാർ എങ്ങനെയാണ് നിന്തിരുവടിയെ തിരിച്ചറിഞ്ഞ് ആരാധിക്കുന്നത്? ആ ബുദ്ധിമുട്ട് ഒഴിവാക്കാൻ, വിഷ്ണുപ്രീതിക്കായി നാരായണമന്ത്രത്തിൽനിന്ന് (ഓം നമോ നാരായണായ) "രാ" ശിവപ്രീതിക്കായി പഞ്ചാക്ഷരമന്ത്രത്തിൽനിന്ന് (നമശ്ശിവായ) "മ" യും യും എടുത്ത് രണ്ട് മന്ത്രങ്ങളുടെയും ജീവാക്ഷരങ്ങൾ കൂട്ടിച്ചേർത്ത്, അവിടത്തെ വിളിക്കാൻ "രാമ" എന്ന വിശേഷാർത്ഥമുള്ള വാക്ക് കണ്ടുപിടിച്ച മഹാത്മാക്കളോട് എനിക്ക് ബഹുമാനം മാത്രമല്ല ആരാധനയുമുണ്ട്!

## 98. ഏ താവുനരാ

രാഗം : കല്യാണി - താളം : ആദി

വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ - ഭാഷ : തെലുങ്ക്

ആരോ: സ രി2 ഗ3 മ2 പ ധ2 നി3 സ - അവരോ: സ നി3 ധ2 പ മ2 ഗ3 രി2 സ

65 മേചകല്യാണി മേളം

**പല്ലവി**
ഏ താവുനരാ നിലകഡ നീകു?
യെഞ്ചി ജൂഡ നഗപഡവു (ഏ)

**അനുപല്ലവി**
സീതാ ഗൗരി വാഗീശ്വരി യനു
ശ്രീ രൂപമുലന്ദാ? ഗോവിന്ദാ (ഏ)

**ചരണം**
ഭൂ കമലാർകാനില നഭമുലന്ദാ?
ലോക കോടുലന്ദാ?
ശ്രീകരുഡഗു ത്യാഗരാജ കരാർച്ചിത
ശിവ മാധവ ബ്രഹ്മാദുല യന്ദാ?(ഏ)

**സാരാംശം**

ത്യാഗരാജനാൽ പൂജിക്കപ്പെടുന്ന ഹേ, ഗോവിന്ദാ! എത്രതന്നെ കുലങ്കഷമായി തിരഞ്ഞാലും അവിടത്തെ കണ്ടുകിട്ടാൻ വിഷമം തന്നെ! ഭവാന്റെ ഇഷ്ടപ്പെട്ടിടമെവിടെയാണ്? സ്ത്രീകളായ സീത, പാർവ്വതി, സരസ്വതി എന്നീ ദേവിമാരുടെ രൂപങ്ങളിലാണോ അവിടത്തെയുടെ വാസം? അതോ, പഞ്ചഭൂതങ്ങളായ ഭൂമി, വായു, ജലം, അഗ്നി, മഹാകാശം എന്നിവകളിലാണോ? അല്ലെങ്കിൽ, ഇതൊന്നുമല്ലാത്ത ജഗത്തിലെ മറ്റേതെങ്കിലും ലോകങ്ങളിലാണോ? ഇവിടെയൊന്നുമല്ലെങ്കിൽ, ത്രിമൂർത്തികളായ ബ്രഹ്മാവിഷ്ണു മഹേശ്വരിലാണോ?

## 99. എന്ത നേർച്ചിന

രാഗം : ശുദ്ധധന്യാസി - താളം : ആദി

വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ - ഭാഷ : തെലുങ്ക്

ആരോ: സ ഗ2 മ1 പ നി2 പ സ - അവരോ: സ നി2 പ മ1 ഗ2 സ

22 ഖരഹരപ്രിയ ജന്യം

**പല്ലവി**
എന്ത നേർച്ചിന എന്ത ജൂചിന എന്ത
വാരലൈന കാന്ത ദാസുലേ (എന്ത)

**അനുപല്ലവി**
സന്തതമു ശ്രീകാന്ത സ്വാന്ത സിദ്ധാന്ത
മൈന മാർഗ്ഗചിന്ത ലേനി വാ (എന്ത)

ചരണം
പരഹിംസ പരഭാമാന്യധന പരമാനവാപവാദ
പരജീവനാദുല കനൃതമേ ഭാഷിംചേദരയ്യ,
ത്യാഗരാജനുത (എന്ത)

**സാരാംശം:**
പണ്ഡിതനാകട്ടെ, മഹത്തായ നേട്ടങ്ങൾ വരിച്ചവനാകട്ടെ, ഒത്തിരി ദേശാടനം അനുഷ്ഠിച്ചവനുമാകട്ടെ; ഹേ, ഈശ്വരാ, ലക്ഷ്മീകാന്താ! നിന്തിരുവടിയെ ഹൃദയത്തിൽ പ്രതിഷ്ഠിച്ച് ധാർമ്മികമായ പന്ഥാവിൽക്കൂടി സഞ്ചരിക്കാത്തവൻ--അവൻ ഒന്നുകിൽ സ്ത്രീക്ക് അടിമയാകാം, അല്ലെങ്കിൽ ക്രൂരനും മറ്റുള്ളവരിൽ വേദന കുത്തിച്ചെലുത്തുന്നവനുമാകാം, അല്ലെങ്കിൽ മറ്റുള്ളവരുടെ ധനസമ്പത്തുകളിലോ സ്ത്രീകളിലോ അത്യാഗ്രഹമുള്ളവനായിരിക്കാം, അതല്ലെങ്കിൽ അന്യരിൽ ഇല്ലാത്ത പഴികൾ ചാരുന്ന സ്വഭാവക്കാരനായിരിക്കാം, അതുമല്ലെങ്കിൽ ഒരു 'ഇത്തിക്കണ്ണി'യായി ജീവിക്കുന്നവനായിരിക്കാം, ഇതൊന്നുമല്ലെങ്കിൽ പ്രത്യക്ഷത്തിൽത്തന്നെ നുണ പറയുന്നവനായിരിക്കാം!!

## 100. ഏലരാ ശ്രീ

**രാഗം : കാംബോജി – താളം : രൂപകം**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**
**ആരോ: സ രി2 ഗ3 മ1 പ ധ2 സ – അവരോ: സ നി2 ധ2 പ മ1 ഗ3 രി2 സ**
**28 ഹരികാംബോജി ജന്യം**

**പല്ലവി**
ഏലരാ ശ്രീ കൃഷ്ണാ നാതോ ചാലമു കൃഷ്ണ
നീകു (ഏലരാ)
**അനുപല്ലവി**
ഏലരാ ഈ ബാധ താള ജാലരാ ദയ ജൂഡ
നീകു (ഏലരാ)
**ചരണം 1**
ശ്രീ രാമ ലോല നനു ബ്രോവ ഭാരമാ നിനു
നമ്മിന നാപൈ
നേരമാ ഇടു മമ്മെൻചിതേ ദൂരമാ നീകു
ഗംഭീരമാ (ഏലരാ)
**ചരണം 2**
രാഗ രഹിത രാഗ രസിക യാഗ യോഗ ഭോഗ
ഫലദ
നാഗ ശയന നാഗ രിപുനുത ത്യാഗരാജ
കരാർചിത (ഏലരാ)

**സാരാംശം:**
ഹേ, കൃഷ്ണാ! അവിടന്ന്. രാഗദ്വേഷങ്ങളില്ലാത്തവനല്ലേ? യാഗ യോഗ ഭോഗ ഫലങ്ങളേകുന്നവനല്ലേ? ശേഷശയനനും, രാഗലോലുപനും, നാഗരിപുവായ ഗരുഡനാലും ത്യാഗരാജനാലും മറ്റും സേവിക്കപ്പെടുന്നവനുമാണല്ലോ. എന്തിനാണ് അവിടന്നെന്നോടിങ്ങനെ ദ്വേഷഭാവം കാണിക്കുന്നത്? ബലരാമപ്രിയനായ ഭവാനിൽ പൂർണ്ണവിശ്വാസമർപ്പിച്ച ലോലഹൃദയനായ ഈ ഞാൻ അവിടത്തേക്കൊരു ഭാരമാണെന്നോ? ഈ ചിന്താഗതി അവിടത്തേപ്പോലൊരാൾക്ക് ചേർന്നതാണോ? എനിക്കിതെങ്ങനെ സഹിക്കാൻ കഴിയുമെന്ന് അവിടുന്ന് മനസ്സിലാക്കുന്നുണ്ടോ? ഇത് അങ്ങയുടെ ഖ്യാതിക്ക് കോട്ടംതട്ടുന്നതല്ലേ?

## 101. ഏനാടി നോമു ഫലമോ

**രാഗം : ഭൈരവി – താളം : ആദി**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**
**ആരോ: സ രി2 ഗ2 മ1 പ ധ2 നി2 സ – അവരോ: സ നി2 ധ1 പ മ1 ഗ2 രി2 സ**
**20 നഠഭൈരവി ജന്യം**

**പല്ലവി**
ഏനാടി നോമു ഫലമോ ഏ ദാന ബലമോ
**അനുപല്ലവി**
ശ്രീനാഥ ബ്രഹ്മകൈനനു നീദു സേവ
ദൊരുകുനാ തനകു ഗൽഗുട
**ചരണം 1**
നേനു കോരിന കോർകേ ലെല്ലനു
നേഡു തനകു നെരവേരേനു
ഭാനുവംശ തിലക നാപാലി
ഭാഗ്യമാ സജ്ജന യോഗ്യമാ തന
**ചരണം 2**
നീദു ദാപു നീദു പ്രാപു ദൊരികേനു
നിജമുഗാ നേ നീ സൊമ്മെതിനി
ആദിദേവ പ്രാണനാഥ നാ-
ദങ്കമന്ദുനുചി പൂജിഞ്ച
**ചരണം 3**
സുന്ദരേശ സുഗുണബൃന്ദ ദശരഥ
നന്ദന അരവിന്ദനയന പാവന
അന്ദഗാഡ ത്യാഗരാജനുത സുഖം
അനുഭവിഞ്ച ദൊരികേരാ! ദനകിക

### സാരാംശം:

അങ്ങയോടൊപ്പം കൂടിച്ചേർന്ന് കഴിയാൻ, അങ്ങയുടെ സഹായം ലഭിക്കാൻ, അങ്ങയെ സേവിക്കാൻ, ആരാധിക്കാൻ, മടിയിലിരുത്താൻ എല്ലാമെല്ലാം, അവിടന്നുതന്നെ പൂർണ്ണമനസ്സോടെ എനിക്കേകിയിട്ടുള്ള ഈ പരമഭാഗ്യം, എന്റെ ഏതൊരു സൽക്കർമ്മങ്ങൾ അല്ലെങ്കിൽ സദ്ഗുണങ്ങൾ--ദയാശീലമോ, ആർഭാട രാഹിത്യമോ, ഞാനെടുത്ത ശപഥങ്ങളോ, അനുഷ്ഠിച്ച തപസ്സോ മൂലമാണെന്ന് ഞാൻ അത്ഭുതപ്പെടുന്നു! ഹേ, ആദിദേവാ! ലക്ഷ്മീവല്ലഭാ! സൂര്യവംശതിലകമേ! സരോജനയനാ! അസമ സൗന്ദര്യത്തിനുടമയും, ഭാഗ്യം, കരുണ, ലാളിത്യം തുടങ്ങി നിരവധി ഗുണങ്ങളുടെ മൂർത്തീകരണവും ആയിട്ടുള്ളവനേ! എന്റെ ജീവിതേശ്വരാ! ഇന്നു ഞാൻ അങ്ങയുടെ സ്വത്തായിരിക്കുന്നു! അവസാനമിതാ എന്റെ മനസ്സിൽ താലോലിച്ച ആഗ്രഹങ്ങളെല്ലാം സാക്ഷാത്കരിക്കപ്പെട്ടിരിക്കുന്നു! ശരിയായിട്ടുള്ള ആനന്ദമെന്താണെന്ന് ഇപ്പോൾ ഞാനിതാ അനുഭവിക്കുന്നു!!

## 102. എന്ന കുറ്റം ശെയ്തേനോ

**രാഗം : ഹുസേനി – താളം : ആദി**

**വാഗ്ഗേയകാരൻ : എം.ഡി.രാമനാഥൻ – ഭാഷ : തമിഴ്**

**ആരോ: സ രി2 ഗ2 മ1 പ നി2 ധ2 നി2 സ – അവരോ: സ നി2 ധ1 പ മ1 ഗ2 രി2 സ**

**22 ഖരഹരപ്രിയാ ജന്യം**

**പല്ലവി**

എന്ന കുറ്റം ശെയ്തേനോ ഇന്നമും ശൊല്ലായോ
നീ

**അനുപല്ലവി**

മന്നവൻ മഹാദേവൻ മനമു വന്തുന്തനൈ
മാമണം ശെയ്യവന്താൻ മറുത്തായെ അതുപോലെ

**ചരണം**

പന്നഗശയനൻ പദുമനാഭൻ സോദരിയെ
സന്നുതാംഗി ശ്രീ സാധുജന പോഷിണി
മുന്നപ്പിന്നത്തെരിയാതവൻ പോലെ നീയും
ഇപ്പൊ
ഇന്നമും പരാമുഖമേൻ ചിന്നവൻ വരദാസൻ

### സാരാംശം:

എന്നിലുള്ള അപരാധമെന്തെന്ന് അവിടുന്ന് പറയുന്നില്ലല്ലൊ ഭഗവാനെ...! ലോകാധിപൻ മഹാദേവൻ കന്യാകുമാരിയെ പാണിഗ്രഹണം ചെയ്യാമെന്ന് സമ്മതിച്ച്, അവസാനം അകാരണമായി ത്യജിച്ചതുപോലെ...? ഹേ, പന്നഗശയനനായ പദ്മനാഭസഹോദരീ! സാധുജനങ്ങളെ പരിപോഷിക്കുന്നവളേ! ദേവീ! എന്തിനാണ് അവിടുന്ന് ഈ എളിയ വരദാസനെ ഒരു അപരിചിതനെപ്പോലെ കണക്കാക്കുന്നത്...?

## 103. ഏറ് മയിൽ

**രാഗം : മോഹനം – താളം : രൂപകം**

**വാഗ്ഗേയകാരൻ : അരുണഗിരിനാഥർ – ഭാഷ : തമിഴ്**

**ആരോ: സ രി2 ഗ3 പ ധ2 സ – അവരോ: സ ധ2 പ ഗ3 രി2 സ**

**28 ഹരികാംബോജി ജന്യം**

**പല്ലവി**

ഏറ് മയിലേറിവിളയാടു മുഗമൊൺട്രെ
ഈശരുടൻ ജ്ഞാനമൊഴി പേശുമുഗമൊൺട്രെ

**അനുപല്ലവി**

കുണ്ട്രുറുരുവ വേൽ വാങ്കി നിൺട്ര മുഗമൊൺട്രെ
കുറുമടിയാർഹൾ വിനൈ തീർക്കുമുഗമൊൺട്രെ

**ചരണം**

മാറുപട് ശൂരരൈ വതൈത്ത മുഗമൊൺട്രെ
വള്ളിയൈ മണം പുരിയ വന്ദ മുഗമൊൺട്രെ
ആറുമുഗമാന പൊരുൾ നീ അരുളൽ വേണ്ടും
ആദി അരുണാചലം അമർന്ത പെരുമാളേ

### സാരാംശം:

ഹേ, ഭഗവാനേ, മുരുകാ! പ്രിയപ്പെട്ട മയിലിനെ വാഹനമാക്കി നിലകൊള്ളുന്നതാണ് ഭവാന്റെ ഒരു രൂപം. മറ്റൊരു രൂപം ഭവാന്റെ പിതാവായ പരമശിവനുമായി വേദാന്തചർച്ചകൾ ചെയ്തുകൊണ്ടിരിക്കുന്നതാണ്. മൂന്നാമത്തേത് ശൂലമേന്തി തിന്മകളെ നിർമ്മാർജ്ജനം ചെയ്യാൻ തയ്യാറായി നിൽക്കുന്ന രൂപമാണ്. നാലാമത്തേത് ഭക്തരുടെ പ്രാർഥനകൾ കേട്ടുകൊണ്ടിരിക്കുന്നതും, അഞ്ചാമത്തേത് ശൂലംകൊണ്ട് രാക്ഷസരെ വധിക്കുന്നതുമാകുന്നു. അവസാനത്തേതോ, വള്ളിയെ അവിടന്ന് പാണിഗ്രഹണം ചെയ്യുന്ന അങ്ങയുടെ മനോഹരരൂപമത്രെ! ഹേ, മുരുകപ്പെരുമാളേ! എന്റെ പ്രാർഥന കേൾക്കുകയും എന്റെ രക്ഷയ്ക്കായെത്തുകയും ചെയ്യണേ!

## 104. ഓ ജഗദംബ നന്നു

രാഗം : ആനന്ദഭൈരവി - താളം : ആദി

വാഗ്ഗേയകാരൻ : ശ്യാമ ശാസ്ത്രി - ഭാഷ : തെലുങ്ക്

ആരോ: സ ഗ2 രി2 ഗ2 മ1 പ ധ2 പ നി2 സ - അവരോ: സ നി2 ധ2 പ മ1 ഗ2 രി2 സ

20 നഠഭൈരവി ജന്യം

പല്ലവി
ഓ ജഗദംബ നന്നു അംബ നീവു ജയമുന
ബ്രോവു അംബ
അനുപല്ലവി
ഈ ജഗതി ഗതിയൈ ജനുലകു മരിതേജമുന
രാജവിനുതയൌ രാജമുഖി
സരോജനയന സുഗുണ
രാജരാജിത കാമാക്ഷി
ചരണം 1
കന്നതല്ലി നാദു ചെന്തനിന്ത കന്നഡ സലുപഗ
തഗുനാ നിന്നു നേ നമ്മിയുന്നവാഡഗദാ
നന്നോകനി ബ്രോചുടകരുദാ അന്നി
ഭുവനംബുലു ഗാചേവു പ്രസന്നമൂർത്തി
അന്നപൂർണ വരദാ
വിന്നപംബു വിന്നവിഞ്ചി സന്നിധി വിപന്ന ഭയ
വിമോചന ധൗരേയ
ചരണം 2
ജാലമേല ശൈലബാല താളജാലനു ജനനീ
നിന്നുവിനാപാലനാർത്തമുഗനേരേ ദൈവമുല
ലോലമതിയൈ നമ്മിതിനാ നീലനുതാ
ശീലമുനെപ്പടനെനഗാന ഗാനലോല ഹൃദയാ
നീലകണ്ഠരാണി
നിന്നുനമ്മിതിനി നിജംബുഗ ബഹിര്കേഡി
ദയചേസി
ചരണം 3
പഞ്ചലാത്മുഡേനു യേമിപൂർവസഞ്ചിതമുല
സലിപിതിനോ കഞ്ചികാമാക്ഷി നേനു നിന്നു
പോഡഗാഞ്ചിതിനി ശരണു ശരണു നീവിഞ്ചുക
പഞ്ചലഗതി നാ ദൈന്യമുഞ്ചവമ്മാ
ശ്യാമകൃഷ്ണ വിനുതാ മഞ്ചി
കീർത്തിനിച്ചുനട്ടി ദേവി മന്നിഞ്ചി
നാദപരാധമുല സഹിഞ്ചി
സമഷ്ടി ചരണം
വരസിതഗിരിനിലയുനി പ്രിയ പ്രണയിനി
പരാശക്തി മനവിനി വിനുമാ മരിയാദലെറുഗനി
ദുഷ്പ്രഭുല കോരി വിനുതിമ്പഗ വരൻബോസഗ

**സാരാംശം:**

അമ്മേ, ജഗദംബേ! എന്നെ ഉടനടി വന്ന് രക്ഷിക്കണേ! അവിടന്നല്ലേ മനുഷ്യരാശിയെയാസകലം രക്ഷിക്കുന്നത്? ഭവതിയെ വണങ്ങുന്ന രാജക്കന്മാരിലെല്ലാം അവിടന്ന് പ്രകാശിച്ച് നിൽക്കുന്നു. ഹേ, നീലോല്പലാക്ഷിയായ അമ്മേ! ഭവതിയിൽ പൂർണ്ണമായി വിശ്വാസമർപ്പിച്ചിട്ടുള്ള ഈയുള്ളവനെ ഈ വിധത്തിൽ വേദനിപ്പിക്കരുതേ. ഈ ജഗത്തിൻെറയെല്ലാം രക്ഷകിയായിട്ടുള്ള അവിടത്തേക്ക് എന്നെപ്പോലെ ഒരു വ്യക്തിയെ രക്ഷിക്കാൻ പ്രയാസമുണ്ടോ? സദാ മന്ദഹാസം ചൊരിഞ്ഞുകൊണ്ട്, സ്വന്തം പാദങ്ങളെ ആശ്രയിച്ചിട്ടുള്ള ഭക്തർക്ക് വരദാനവും മോക്ഷവും നൽകുന്ന, ഹേ, ഹിമഗിരിസുതേ! എൻെറ മുന്നിൽ പ്രത്യക്ഷപ്പെട്ടാലും. ഭവതിയിൽ പൂർണ്ണ വിശ്വാസമർപ്പിച്ചിട്ടുള്ള എനിക്ക് ഈ ഉപേക്ഷാമനോഭാവം ഒട്ടും സഹിക്കാവുന്നതല്ല. മറ്റേത് ദേവിക്കാണ് എനിക്ക് ഇതിലും നല്ല പരിരക്ഷ നൽകാനാവുക? ഹേ, ശിവപ്രിയേ! സംഗീതരസികേ! നീലകണ്ഠപ്രിയതമേ! എന്നിൽ ദയ കാണിക്കണേ. ഹേ, കാഞ്ചി കാമാക്ഷീ! ഞാൻ സ്വയം അവിടത്തേക്ക് പൂർണ്ണമായും സമർപ്പിച്ചിരിക്കയാണ്, അതിനാൽ എനിക്ക് താമസംവിനാ അനുഗ്രഹങ്ങളേകണേ. ഹേ, ശ്യാമകൃഷ്ണൻ ആരാധിക്കുന്ന ദേവീ! എൻെറ കുറ്റങ്ങൾ ക്ഷമിച്ച് എനിക്ക് പേരും പെരുമയും നൽകി അനുഗ്രഹിച്ചാലും. ഹേ, ശിവകാമിനീ! ദുഷ്ടരും അഹങ്കാരികളുമായ ധനാഢ്യരുടെ ദയാദാക്ഷിണ്യങ്ങളെ ആശ്രയിക്കാതിരിക്കാൻ നിന്തിരുവടി എന്നിൽ കരുണ കാണിക്കണേ!!

## 105. ഓരുഅജൂപു ചൂചെഡി ന്യായമാ

രാഗം : കന്നഡഗൗള - താളം : ആദി

വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ - ഭാഷ : തെലുങ്ക്

ആരോ: സ രി2 ഗ2 മ1 പ നി2 സ - അവരോ: സ നി2 ധ2 പ മ1 ഗ2 സ

22 ഖരഹരപ്രിയാ ജന്യം

പല്ലവി
ഓരജൂപു ജൂചേദി ന്യായമാ? ഓ രഘൂത്തമാ നീ
വണ്ടി വാനികി (ഓര)
അനുപല്ലവി
നീരജാക്ഷ! മനു നീ ദാസുലകു-നീ കേടി
വാവുലു? തെൽപവേ (ഓര)
ചരണം
മാന മിഞ്ചുകൈന നീകു തോ
ചലേകപോയിനവൈന മേമി പുണ്യ രൂപമാ!
ദീന രക്ഷക! ശ്രിത മാനവ ഗ്ഗനാന!
ഗാനലോല! ത്യാഗരാജനുത! (ഓര)

**സാരാംശം:**

ഹേ, രഘുവംശോത്തമാ! അവിടന്നെന്താണ് എന്നോട് ഈ ഉദാസീനമനോഭാവം കാണിക്കുന്നത്? ഇത് അവിടത്തെപ്പോലുള്ള ഒരാൾക്ക് യോജിച്ചതാണോ? അവിടത്തേക്ക് ഭക്തരോട് മുൻപുണ്ടായിരുന്ന ബന്ധം ഏത് തരത്തിലായിരുന്നെന്ന് ഒന്ന് വ്യക്തമാക്കാമോ? എങ്കിൽ, ഭക്തരോടുള്ള അങ്ങയുടെ മനോഭാവവും, പെരുമാറ്റവുമെല്ലാം ഒരേ രീതിയിലാണോ എന്നറിയാമല്ലോ. അങ്ങയിൽ വിശ്വാസമർപ്പിച്ചിട്ടുള്ളവരോട് അങ്ങേക്ക് ഒരു ബാധ്യതയുമില്ലേ? സത്ഗുണങ്ങളുടെ മൂർത്തസ്വരൂപമാണവിടന്ന്. ദുരിതമനുഭവിക്കുന്നവർക്ക് ശരിയായിട്ടുള്ള ആശ്രയമാണവിടന്ന്. ഹേ, സംഗീതരസികാ! മാനവരക്ഷകാ! ത്യാഗരാജാർച്ചിതാ! രക്ഷിക്കണേ!

## 106. ഓഹോ ഡേം ഡേം

**രാഗം : കാപി – താളം : ആദി**

**വാഗ്ഗേയകാരൻ : അന്നമാചാര്യ – ഭാഷ : തെലുങ്ക്**

**ആരോ: സ രി2 മ1 പ നി3 സ – അവരോ: സ നി2 ധ2 നി2 പ മ1 ഗ2 രി2 സ**

**22 ഖരഹരപ്രിയ ജന്യം**

**പല്ലവി**

ഓഹോ ഡേം ഡേം വൊഗി ബ്രഹ്മ മിഡിയനി
സഹനമുന സ്രുതി ചാടെഡിനി (ഓഹോ)

**ചരണം 1**

പരമുനു അപരമു പ്രകൃതിയു നനഗാ
വെരപു ദെലിയുടേ വിവേകമു
പരമു ദേവുഡനു അപരമു ജീവുഡു
തിരമൈന പ്രകൃതിയെ ദേഹമു (ഓഹോ)

**ചരണം 2**

ക്ഷരമു നക്ഷരമുനു സാക്ഷി പുരുഷുഡനി
സരവി ദെലിയുടെ സാത്വികമു
ക്ഷരമു പ്രപൻചമു അക്ഷരമു കൂടസ്ഥുഡു
സിരി പുരുഷോത്തമുഡേ ശ്രീ വേങ്കടേസുഡു
(ഓഹോ)

**സാരാംശം:**

ആരാധനയിലൂടെ ഈശ്വരനെ പ്രാപിച്ച് മോക്ഷം സിദ്ധിക്കാൻ മനുഷ്യർക്ക് മാധ്യമമായിട്ടുള്ളത് അവരുടെ സ്ഥൂലശരീരമാണ്. അപരം അഥവാ മനുഷ്യൻ, പരമം അഥവാ ജഗദീശ്വരൻ, പ്രകൃതി അഥവാ സ്ഥൂലശരീരം എന്നീ മൂന്നു വസ്തുതകളുടെ പ്രാധാന്യം മനസ്സിലാക്കുന്നതാണ് ബുദ്ധിവൈശിഷ്ട്യം. അതുപോലെ ത്തന്നെ ക്ഷരം അഥവാ ലോകം, അക്ഷരം അഥവാ ഈശ്വരൻ, പുരുഷോത്തമൻ അഥവാ ശ്രീവെങ്കടേശ്വരൻ എന്നിവയെക്കുറിച്ച് സിദ്ധിക്കുന്ന ജ്ഞാനം പരമസത്യവുമത്രെ!!

## 107. ഒകപരി കൊകപരി

**രാഗം : ഖരഹരപ്രിയാ – താളം : ആദി**

**വാഗ്ഗേയകാരൻ : അന്നമാചാര്യ – ഭാഷ : തെലുങ്ക്**

**ആരോ: സ രി2 ഗ2 മ1 പ ധ2 നി2 സ – അവരോ: സ നി2 ധ2 പ മ1 ഗ2 രി2 സ**

**22 ഖരഹരപ്രിയ മേളം**

**പല്ലവി**

ഒകപരി കൊകപരി ഒഇയാരമൈ
മൊകമുന കളലെല്ല മൊലിചിനട്ലുണ്ഡേ (ഒക)

**ചരണം 1**

ജഗദേകപതി മേന ജല്ലിന കട്പൂര ദൂളി
ജിഗിഗൊനി നഡുവങ്ങ ചിന്ദഗാനു
മൊഗി ചന്ദ്രമുഗി ഉരമുന നിലിപേഗാന
പൊഗരു വെന്നെല ദീഗ പോസിനട്ലിണ്ഡേ (ഒക)

**ചരണം 2**

മെറയ ശ്രീ വെങ്കടേശു മേന ശിങ്കാരമുഗാനു
സരസൈന സൊമ്മുലു ധരിയിംചഗാ
മെരുപുതൊടി അലമേലു മംഗയു ദാനു
മെരുപു മേഘമുകൂഡി മെരസിനട്ലുണ്ഡേ (ഒക)

**സാരാംശം:**

ഹേ, വെങ്കടേശ്വര ഭഗവാനേ! എത്ര മനോഹരമാണ് അങ്ങയുടെ ആകാരം! ചാരുതയോടെ അവിടന്ന് നടന്നുനീങ്ങുമ്പോൾ ശരീരത്തിൽ പുരണ്ടിട്ടുള്ള കർപ്പൂരം എല്ലായിടത്തും വിതറി വീണുകൊണ്ടിരിക്കുന്നു! ഭഗവതി അങ്ങയുടെ മടിയിലിരിക്കുമ്പോൾ ഭവാൻെറ ശരീരമാസകലം വെണ്ണിലാവു പുരണ്ടപോലെ തോന്നിപ്പോകുന്നു! അവിടന്ന് ധരിച്ചിട്ടുള്ള ആഭരണങ്ങളുടെ പ്രഭാപൂരം മിന്നൽക്കൊടിപ്രകാശത്തിൽ ചേർന്നുപോകുന്നതുപോലെ ഭഗവതിയുടെ വശ്യശക്തിയാർന്ന മനോഹര കാന്തിക്ക് മാറ്റുകൂട്ടുന്നു!!

## 108. കമലാംബികേ ആശ്രിതകൽപലതികേ ചണ്ഡികേ (ധ്യാനകൃതി)

രാഗം : തോഡി – താളം : രൂപകം (2 കള)
വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ – ഭാഷ : സംസ്കൃതം
ആരോ: സ രി1 ഗ2 മ1 പ ധ1 നി2 സ – അവരോ: സ നി2 ധ1 പ മ1 ഗ2 രി1 സ
8 ഹനുമത്തോഡി മേളം

പല്ലവി
കമലാംബികേ ആശ്രിത
കൽപലതികേ ചണ്ഡികേ
കമനീയാരുണാംശുകേ
കരവിധൃതശുകേ മാമവ
അനുപല്ലവി
കമലാസനാദി പൂജിത
കമലപദേ ബഹുവരദേ
കമലാലയ തീർഥവൈഭവേ
ശിവേ കരുണാർണവേ

ചരണം
സകല ലോകനായികേ
സംഗീതരസികേ
സുകവിത്വ പ്രദായികേ
സുന്ദരി ഗതമായികേ
വികളേബരമുക്തിദാന
നിപുണേ അഘഹരണേ
വിയദാദി ഭൂതകിരണേ
വിനോദചരണേ അരുണേ
സകളേ ഗുരുഗുഹകരണേ സദാശിവാന്തഃകരണേ
അകചടതപാദിവർണേ അഖണ്ഡൈകരസപൂർണേ

**സാരാംശം:**

ഹേ, കമലാംബികേ! ചണ്ഡികേ! ആശ്രിതർക്ക് എല്ലാം നൽകുന്ന ഏറ്റവും മാഹാത്മ്യമുള്ള കൽപവൃക്ഷമാണവിടന്ന്. മനോഹരമായ ചുവന്ന പട്ടു ധരിച്ചിട്ടുള്ള അവിടന്ന് ലീലാശുകത്തെ കയ്യിൽ ധരിച്ചിരിക്കുന്നു. ബ്രഹ്മാവ് തുടങ്ങിയവർ ദേവിയുടെ പാദങ്ങൾ പൂജിക്കുന്നു. ഭക്തർക്ക് വരപ്രസാദങ്ങൾ നൽകുവാൻ അവിടത്തേക്ക് പ്രത്യേക കഴിവുണ്ട്. കമലതീർഥത്തിനുള്ള വൈഭവത്തിന് കാരണം അവിടന്നുതന്നെ! ശിവകാമിനിയായ അവിടന്ന് കരുണാസമുദ്രവും ജഗത്തിൻെറയെല്ലാം നായികയുമാണല്ലോ. സംഗീതതത്പരയായ അവിടന്ന് അഭൗമ സൗന്ദര്യത്തിന്നുടമയും ജഗത്തിലെ മായകൾക്കതീതയുമാകുന്നു. മരിക്കുമ്പോൾ ശരീരവുമായുള്ള ബന്ധം വിടർത്തി മോക്ഷം നൽകുവാനുള്ള അവിടത്തയുടെ കഴിവ് അപാരമാണ്. പാപഹാരിണിയായ അവിടന്നാണ് കവിത രചിക്കുവാനുള്ള കഴിവുനൽകുന്നത്. പഞ്ചഭൂതങ്ങളായ ഭൂമി, ജലം, വായു, അഗ്നി, ആകാശം എന്നിവകളിൽ അവിടന്ന് രൂപംകൊള്ളുന്നു. അരുണവർണ്ണത്തോടുകൂടിയ ദേവിയുടെ പാദങ്ങൾ അതീവ മനോഹരമാണ്. ദേവിയുടെ ആകാരം എത്ര പ്രകാശമാനമാണ്! ഗുരുഗുഹമാതാവായ നിന്തിരുവടി പരമശിവൻെറ ഹൃദയഹാരിണിയത്രെ! 'അ-ക-ച-ട-ത-പ' എന്നിങ്ങനെ അക്ഷരമാലയ്ക്കാധാരമായ അവിടുന്ന് ജഗത്തിലെ എല്ലാ രസങ്ങളുടേയും സത്താകുന്നു!

## 109. കമലാംബാ സംരക്ഷതു മാം (ആവരണ 1)

**രാഗം : ആനന്ദഭൈരവി – താളം : മിശ്ര ചാപ്പ്**
**വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ – ഭാഷ : സംസ്കൃതം**
**ആരോ: സ ഗ2 രി2 ഗ2 മ1 പ ധ2 പ നി2 സ – അവരോ: സ നി2 ധ2 പ മ1 ഗ2 രി2 സ**
**20 നാഭൈരവി ജന്യം**

**പല്ലവി**
കമലാംബാ സംരക്ഷതു മാം ഹൃദ്
കമലാനഗര നിവാസിനീ
**അനുപല്ലവി**
സുമനസാരാധിതാബ്ജമുഖീ സുന്ദരമനഃപ്രിയകര
സഖീ
കമലജാനന്ദ ബോധസുഖീ
കാന്താതാര പഞ്ജരശുകീ
ചരണം
ത്രിപുരാദി ചക്രേശ്വരീ
അണിമാദിസിദ്ധീശ്വരീ നിത്യ കാമേശ്വരീ
ക്ഷിതിപുര ത്രൈലോക്യമോഹനചക്ര
വർതിനീ പ്രകടയോഗിനീ
സുരരിപുമഹിഷാസുരാദിമർദ്ദിനീ
നിഗമപുരാണാദിസംവേദിനീ
ത്രിപുരേശീ ഗുരുഗുഹ ജനനീ
ത്രിപുരഭഞ്ജനരഞ്ജനി
മധുരിപുസഹോദരീ തലോദരീ
ത്രിപുരസുന്ദരി മഹേശ്വരീ

**സാരാംശം:**

കമലനഗരഹൃദയാന്തർഭാഗത്ത് വസിക്കുന്ന ഹേ, കമലാംബേ! എന്നെ രക്ഷിച്ചാലും! സുമനസ്സായിട്ടുള്ളവരെല്ലാം അവിടത്തയുടെ പാദപൂജ ചെയ്യുന്നു. സുന്ദരേശ്വരൻെറ പ്രിയസഖിയാണ് അവിടന്ന്. ബ്രഹ്മാവിന് ആനന്ദവും, ജ്ഞാനവും, സുഖവും നൽകുന്നത് അവിടന്നാണ്. താരകപഞ്ജരത്തിൽ കഴിയുന്ന ശുകമാണ്

അവിടന്ന് ത്രിപുരം മുതലായ ചക്രങ്ങൾക്ക് ഈശ്വരിയായ അവിടന്ന് അണിമ, മഹിമ മുതലായ സിദ്ധികൾക്കാധാരമത്രെ. നിത്യകാമേശ്വരിയായവിടന്ന് മൂന്നുലോകവും നിയന്ത്രിക്കുന്ന ത്രൈലോക്യമോഹന ചക്രത്തിന്റെ പരമാധികാരിയാണ്. യോഗമൂർത്തീകരണമായ അവിടന്ന് ദേവരിപുവായ മഹിഷാസുരനെ നശിപ്പിച്ചു. വേദപുരാണങ്ങളാൽ അറിയപ്പെടുന്ന നിന്തിരുവടി പരമശിവകാമിനിയും, ഗുരുഗുഹമാതാവും, മധുവൈരിയായ മഹാവിഷ്ണുവിന്റെ സഹോദരിയുമാണല്ലൊ! ത്രിപുരനെന്ന രാക്ഷസനെ നിർമാർജ്ജനം ചെയ്ത് സന്തോഷം പകർന്ന, ഹേ, ത്രിപുരസുന്ദരി! ആലിലപോലുള്ള ഉദരത്തോടുകൂടിയവളും മൂന്നുലോകങ്ങളിൽ വെച്ച് ഏറ്റവും സൗന്ദര്യവതിയുമായ അവിടന്ന് മഹേശ്വരന്റെ അർദ്ധാംഗിനിയത്രെ!

## 110. കമലാംബാം ഭജരേ രേ മാനസ (ആവരണ 2)

രാഗം : കല്യാണി - താളം : ആദി (2കള)
വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ - ഭാഷ : സംസ്കൃതം
ആരോ: സ രി2 ഗ3 മ2 പ ധ2 നി3 സ - അവരോ: സ നി3 ധ2 പ മ2 ഗ3 രി2 സ
65 മേചകല്യാണി മേളം

**പല്ലവി**
കമലാംബാം ഭജരേ രേ മാനസ
കൽപിത മായാ കാര്യം ത്യജരേ
**അനുപല്ലവി**
കമലാവാണി സേവിത പാർശ്വാം
കംബുജയ ഗ്രീവാം നത ദേവാം
കമലാപുര സദനാം മൃദു ഗദനാം
കമനീയ രദനാം കമല വദനാം
**ചരണം**
സർവാശാപരിപൂരകചക്ര സ്വാമിനീം
പരമശിവകാമിനീം
ദുർവാസാർച്ചിത ഗുപ്ത യോഗിനീം ദുഃഖ
ധ്വംസിനീം ഹംസിനീം
നിർവാണ നിജ സുഖ പ്രദായിനീം
നിത്യകല്യാണീം കാത്യായനീം
ശർവാണീം മധുപ വിജയ വേണീം സദ്
ഗുരുഗുഹ ജനനീം നിരഞ്ജനീം
ഗർവിത ഭണ്ഡാസുര ഭഞ്ജനീം
കാമാകർഷണ്യാദി രഞ്ജനീം
നിർവിശേഷ ചൈതന്യ രൂപിണീം ഉർവീ
തത്വാദി സ്വരൂപിണീം

**സാരാംശം:**
മനസ്സേ, കമലാംബയെ സ്മരിക്കൂ, ജഗത്തിലെ മായയിൽനിന്ന് മുക്തി നേടൂ. ലക്ഷ്മിയും സരസ്വതിയും അവിടത്തെ സേവിക്കുന്നു. കംബുകണ്ഠിയായ അവിടന്ന് കമലപുരനിവാസിനിയും ദേവന്മാരാൽ ആദരിക്കപ്പെടുന്നവളുമാണ്. ഭംഗിയുള്ള ദന്തങ്ങളോടുകൂടിയ അവിടന്നെത്ര സൗമ്യമായാണ് സംസാരിക്കുന്നത്. ഹേ, അരവിന്ദവദനേ! പരമശിവപ്രിയേ! സർവ്വാശാപരിപൂരകചക്രത്തിന്നധിപയാണ് അവിടന്ന്. ദുർവ്വാസാവ് മുതലായ തപസ്വികൾ വണങ്ങുന്ന യോഗിനിയാണവിടന്ന്. ഭക്തരുടെ വികല്പങ്ങളെ ഭഞ്ജിക്കുന്ന ഹേ, ഹംസിനീ! സായുജ്യത്തിൽക്കൂടി സച്ചിദാനന്ദം പ്രദാനം ചെയ്യുന്ന, ഹേ, കാത്യായനീ! ശർവാണീ! അവിടന്ന് നിത്യകല്യാണിയത്രെ! ദേവിയുടെ നീണ്ടിരുണ്ട കചഭാരം വണ്ടിൻകൂട്ടത്തിന്റെ നിറത്തെ തോൽപ്പിക്കുന്നതാണ്! സദ്ഗുണസമ്പന്നനായ ഗുരുഗുഹന്റെ മാതാവായ അവിടന്ന് കളങ്കരഹിതയാണ്. ഗർവിഷ്ഠനായ ഭണ്ഡാസുരനെ ഭഞ്ജിച്ച നിന്തിരുവടി, കാമാകർഷണരഞ്ജനിയും, നിർവിശേഷചൈതന്യരൂപിണിയും, ഭൂതത്വസ്വരൂപിണിയുമത്രെ!

## 111. കമലാംബികയാ കടാക്ഷിതോഹം (ശ്രീ) (ആവരണ 3)

രാഗം : ശങ്കരാഭരണം - താളം : രൂപകം (2 കള)
വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ - ഭാഷ : സംസ്കൃതം
ആരോ: സ രി2 ഗ3 മ1 പ ധ2 നി3 സ - അവരോ: സ നി3 ധ2 പ മ1 ഗ3 രി2 സ
29 ധീര ശങ്കരാഭരണം മേളം

**പല്ലവി**
ശ്രീ കമലാംബികയാ കടാക്ഷിതോഹം
സച്ചിദാനന്ദ പരിപൂർണ ബ്രഹ്മാസ്മി
**അനുപല്ലവി**
പാകശാസനാദിസകല ദേവതാ സേവിതയാ
പങ്കജാസനാദിപഞ്ച കൃത്യ കൃത് ഭാവിതയാ
ശോകഹര ചതുര പദയാ മൂക മുഖ്യ
വാക്പ്രദയാ കോകനദ വിജയ പദയാ
ഗുരുഗുഹത്ര ൈപദയാ
**ചരണം**
അനംഗകുസുമാദ്യഷ്ടശക്ത്യാകാരയാ
അരുണവർണസംക്ഷോഭണചക്രാകാരയാ
അനന്തകോട്യണ്ഡനായകശങ്കരനായികയാ
അഷ്ടവർഗാത്മകഗുപ്തതരയാ വരയാ
അനംഗാദ്യുപാസിതയാഅഷ്ടദളാബ്ജസ്ഥിതയ
ധനുർബ്ബാണധരകരയാ ദയാസുധാസാഗരയാ

**സാരാംശം:**
ശ്രീകമലാംബികയുടെ ചാരുതയാർന്ന കടാക്ഷങ്ങളാൽ അനുഗൃഹീതനായ എനിക്ക് പരമാത്മാവിൽ ലയിച്ചാൽ ഉണ്ടാകുന്ന പരിപൂർണ്ണസച്ചിദാനന്ദമെന്തെന്ന് അനുഭവിച്ചറിയാൻ സാധിച്ചിരിക്കുന്നു! ആരാധ്യയായ

ജഗദീശ്വരി! ഇന്ദ്രനും മറ്റു ദേവന്മാരും അവിടത്തെ പൂജിക്കുന്നു. ബ്രഹ്മാവും മറ്റും അവിടത്തെ മന സ്സിൽ സ്വരൂപിച്ച് ലോകത്തെ മുഴുവൻ സംബന്ധിക്കുന്ന പഞ്ചകൃത്യങ്ങൾ നിർവഹിക്കുന്നു. അരുണാംബുജ ങ്ങളോട് ഉപമിക്കാവുന്ന ഭവതിയുടെ തൃപ്പാദങ്ങൾ ദുഃഖഹാരിയും വിജയത്തിലേക്ക് നയിക്കാനുതകുന്ന വയുമത്രെ! മൂകനെ വാചാലൻ മാത്രമല്ല കവികൂടിയാക്കിമാറ്റുന്നവളല്ലേ നിന്തിരുവടി? ഗുരുഗുഹൻ ചൊല്ലിയ മഹത്തായ ആ ത്രിപദമന്ത്രത്തിൽ-"തത് ത്വം അസി", അഥവാ, "അത് നീ ആകുന്നു"-വിള ങ്ങുന്നതവിടന്നാണ്! അനംഗകുസുമം മുതലായ അഷ്ടശക്തിസ്വരൂപിണിയാണവിടന്ന്. അരുണവർണ്ണമായ സംക്ഷോഭണചക്രകാരകയാണ് അവിടന്ന്. എണ്ണിയാലൊടുങ്ങാത്ത ബ്രഹ്മാണ്ഡങ്ങളുടെ നാഥനായ ശങ്കരന്റെ നായികയാണവിടന്ന്. ആന്തരാർത്ഥങ്ങളടങ്ങിയ അഷ്ടവർഗ്ഗാത്മികയാണവിടന്ന്. ധനുർബ്ബാണ ധാരയും അഷ്ടദളപദ്മസ്ഥിതയും ദയാസുധാസാഗരവുമായ ദേവിയെ കന്ദർപ്പനും ഉപാസിക്കുന്നു!

## 112. കമലാംബികായൈ കനകാംശുകായൈ (ആവരണ 4)

**രാഗം : കാംബോജി – താളം : ഖണ്ഡ അട**

**വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ – ഭാഷ : സംസ്കൃതം**

**ആരോ: സ രി2 ഗ3 മ1 പ ധ2 സ – അവരോ: സ നി2 ധ2 പ മ1 ഗ3 രി2 സ**

**28 ഹരികാംബോജി ജന്യം**

പല്ലവി
കമലാംബികായൈ കനകാംശുകായൈ
കർപ്പൂര വീഡികായൈ നമസ്തേ നമസ്തേ
അനുപല്ലവി
കമലാ കാന്താനുജായൈ
കാമേശ്വര്യൈ അജായൈ
ഹിമഗിരിതനുജായൈ ഹ്രീംകാരപൂജ്യായൈ
കമലാനഗര വിഹാരിണ്യൈ
ഖല സമൂഹ സംഹാരിണ്യൈ
കമനീയ രത്ന ഹാരിണ്യൈ
കലി കൽമഷ പരിഹാരിണ്യൈ
**ചരണം**
സകലസൗഭാഗ്യ ദായകാംഭോജ ചരണായൈ
സംശോഭിണ്യാദിശക്തിയുത
ചതുർഥ്യാവരണായൈ
പ്രകട ചതുർദ്ദശ ഭുവന ഭരണായൈ
പ്രബല ഗുരുഗുഹസമ്പ്രദായാന്തഃകരണായൈ
അകളങ്ക രൂപ വർണായൈ
അപർണായൈ സുപർണായൈ
സുകര ധൃത ചാപ ബാണായൈ
ശോഭനകര മനുകോണായൈ
സകുങ്കുമാദി ലേപനായൈ
ചരാചരാദി കൽപനായൈ
ചികുര വിജിത നീല ഘനായൈ
ചിദാനന്ദ പൂർണ ഘനായൈ

**സാരാംശം:**

കനകാംബരധാരിണിയായ കമലാംബികയെ ഞാൻ വന്ദിക്കുന്നു! ലക്ഷ്മീകാന്തനായ വിഷ്ണുവിന്റെ ഇളയ സഹോദരിയായ അവിടത്തേക്ക് കർപ്പൂരം ചേർത്ത താംബൂലമിശ്രിതം അത്യന്തം പ്രിയംകരമാണ്. ജന്മ മെടുക്കാത്ത ദേവി ഹിമവൽപർവതപുത്രിയായി. ഹേ, കാമേശ്വരീ! അവിടത്തെ ആരാധിക്കുന്നത് 'ഹ്രീം' എന്ന മന്ത്രോച്ചാരണത്തോടുകൂടിയാണ്. സ്വർണാഭരണവിഭൂഷിതയായി, കമലനഗരത്തിൽ വാഴുന്ന അവി ടന്ന് ഖലസമൂഹത്തെ ഒന്നാകെ നിഗ്രഹിച്ച് കലിയുഗത്തിലെ പാപങ്ങളെല്ലാം നിർമാർജ്ജനം ചെയ്യുന്നു. അവിടത്തെ തൃപ്പാദങ്ങൾ ഭക്തർക്ക് ഭാഗ്യദായകങ്ങളാണല്ലോ. അവിടന്ന് നാലാമത്തെ ആവരണ ത്തിൽ അടങ്ങിയിട്ടുള്ള ശക്തി സംക്ഷോഭിണിയായി വിളങ്ങുന്നു. പതിന്നാലു ലോകങ്ങളുടെയും ഭരണാധി കാരിയാണവിടന്ന്. കളങ്കരഹിതമായ സൗന്ദര്യത്തിന്നുടമയാണവിടന്ന്. ഗുരുഗുഹനെപ്പോലെ ശക്തമായ അന്തഃകരണത്തോടുകൂടിയ അവിടത്തെ അപർണയെന്നും സുപർണയെന്നും വിളിക്കുന്നു. ധനുസ്സും ബാണ ങ്ങളും കയ്യിലേന്തുന്ന അവിടന്ന് പതിനാല് ത്രികോണങ്ങളടങ്ങുന്ന ചക്രമത്രെ! കുങ്കുമാദിലേപനാഭിഷിക്ത യായ അവിടന്ന് ഈ ജഗത്തിലെ എല്ലാ സ്ഥാവര ജങ്ഗമവസ്തുക്കളുടെയും സ്രഷ്ടാവത്രെ. കാർമേഘ പടലങ്ങളെ തോൽപ്പിക്കുന്നതാണ് ഭവതിയുടെ ചികുരഭരം. നിന്തിരുവടി സമ്പൂർണമായ ചിദാനന്ദക്കട്ട തന്നെ!

## 113. കമലാംബായാ പരം നഹി രേ രേ ചിത്ത ശ്രീ) (ആവരണ 5)

**രാഗം : ഭൈരവി – താളം : മിശ്ര ഝമ്പ (2 കള)**

**വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ – ഭാഷ : സംസ്കൃതം**

**ആരോ: സ രി2 ഗ2 മ1 പ ധ2 നി2 സ – അവരോ: സ നി2 ധ1 പ മ1 ഗ2 രി2 സ**

**20 നഠഭൈരവി ജന്യം**

പല്ലവി
ശ്രീകമലാംബായാഃ പരം നഹി രേ രേചിത്ത
ക്ഷിത്യാദി ശിവാന്ത തത്വ സ്വരൂപിണ്യാഃ

**അനുപല്ലവി**
ശ്രീകണ്ഠ വിഷ്ണു വിരിഞ്ചാദി ജനയിത്ര്യാഃ
ശിവാത്മകവിശ്വകർത്ര്യാഃ കാരയിത്ര്യാഃ

ശ്രീകര ബഹിർദശാരചക്ര സ്ഥിത്യാഃ
സേവിത ഭൈരവി ഭാർഗവി ഭാരത്യാഃ
**ചരണം**
നാദമയ സൂക്ഷ്മരൂപ സർവ്വ സിദ്ധിപ്രദാദി
ദശ ശക്ത്യാരാധിത മൂർത്തേഃ
ശ്രോത്രാദി ദശകരണാത്മക കുള കൗളി
കാദി ബഹുവിധോപാസിത കീർത്തേഃ
അഭേദ നിത്യ ശുദ്ധ ബുദ്ധ മുക്ത സച്ചിദാ
നന്ദമയ പരമാദ്വൈത സ്ഫൂർത്തേഃ
ആദി മധ്യാന്ത രഹിതാപ്രമേയ ഗുരുഗുഹ
മോദിതസർവ്വാർത്ഥസാധകസ്ഫൂർത്തേഃ
മൂലാദി നവാധാര വ്യാവൃത്ത ദശധ്വനി
ഭേദജ്ഞ യോഗിവൃന്ദ സം രക്ഷണ്യാഃ
അനാദി മായാ വിദ്യാകാര്യ കാരണ വിനോദ
കരണ പടുതരകടാക്ഷ വീക്ഷണ്യാഃ

**സാരാംശം:**
മനസ്സേ! എല്ലാ വസ്തുക്കളുടേയും സത്തും യശസ്വിനിയുമായ കമലാംബയ്ക്കതീതമായി ഭൂമിമുതൽ ശിവൻ വരെ മറ്റൊന്നുമില്ല. അവിടന്ന് ബ്രഹ്മാവിഷ്ണുമഹേശ്വരന്മാരുടെ മാതാവത്രെ. ശിവാത്മകമായ ജഗത്തിന്റെ നിർമ്മാണകാരകയാണവിടന്ന്. പത്തു ത്രികോണങ്ങളുള്ള ശ്രീകരചക്രത്തിന്റെ പുറത്തെ തട്ടിലാണ് അവിടന്ന് നിലകൊള്ളുന്നത്. ഭൈരവി, ഭാർഗ്ഗവി, ഭാരതി എന്നീ ദേവിമാർ അവിടത്തെ സേവിക്കുന്നു. നാദത്തിന്റെ സൂക്ഷ്മരൂപമാണവിടുന്ന്. സർവസിദ്ധിപ്രദ മുതലായ പത്ത് ശക്തികൾക്കുടമയാണവിടന്ന്. കുല, കൗല എന്നീ രീതികളിൽ ആരാധിക്കപ്പെടുന്ന കീർത്തിമതിയാണ് അവിടന്ന്. അഞ്ച് ജ്ഞാനേന്ദ്രിയങ്ങളും അഞ്ച് കർമേന്ദ്രിയങ്ങളും പ്രവർത്തനക്ഷമമാകുന്നത് ദേവിയുടെ ശക്തിമൂലമാണ്. അഭേദവും, നിത്യവും, ശുദ്ധവും, ബുദ്ധവും, മുക്തവുമായിട്ടുള്ള സച്ചിദാനന്ദമാണ് ദേവിയുടെ രൂപം. ആനന്ദമയവും പരമവുമായ അദ്വൈത സിദ്ധാന്തത്തിന്റെ ഉറവിടമാണ് അവിടന്ന്. അവിടത്തേക്ക് ആദിയോ മദ്ധ്യമോ അന്ത്യമോ ഇല്ല. ജ്ഞാനസ്വരൂപിണിയായ നിന്തിരുവടിയെ ഗുരുഗുഹൻ പ്രശംസിക്കാറുണ്ട്. കാംക്ഷിക്കുന്നതെല്ലാം നൽകുന്ന അവിടന്ന് സർവ്വാർത്ഥസാധകചക്രത്തിൽ വിളങ്ങുന്നു. മൂലാധാരം മുതലായ ഒമ്പത് നാഡീകേന്ദ്രങ്ങൾ പ്രവർത്തിക്കുന്നത് ദേവിയുടെ ശക്തികൊണ്ടത്രെ. യോഗിവൃന്ദങ്ങളെ സംരക്ഷിക്കുന്ന നിന്തിരുവടി ഒരൊറ്റ കടാക്ഷംകൊണ്ട് ദുഖങ്ങളില്ലാതാക്കുന്നു; അജ്ഞാനമകറ്റുന്നു!!

## 114. കമലാംബികായാസ്തവ ഭക്തോഹം (ആവരണ 6)

**രാഗം : പുന്നാഗവരാളി താളം : തിസ്ര ഏകം**
**വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ – ഭാഷ : സംസ്കൃതം**
**ആരോ: നി2 സ രി1 ഗ2 മ1 പ ധ1 നി2 – അവരോ: നി2 ധ1 പ മ1 ഗ2 രി1 സ നി2**
**8 ഹനുമത്തോഡി ജന്യം**

**പല്ലവി**
കമലാംബികായാസ്തവ ഭക്തോഹം
ശ്രീശങ്കര്യാഃശ്രീകര്യാഃസംഗീതരസികായാഃ ശ്രീ
**അനുപല്ലവി**
സുമശരേക്ഷുകോദണ്ഡപാശാങ്കുശ പാണ്യാഃ
അതിമധുരതരവാണ്യാഃ ശർവാണ്യാഃ കല്യാണ്യാഃ
രമണീയപുന്നാഗവരാളിവിജിത വേണ്യാഃ ശ്രീ
**ചരണം**
ദശകലാത്മകവഹ്നിസ്വരൂപ
പ്രകാശാന്തർദശാര്യാഃ
സർവരക്ഷാകരചക്രേശ്വര്യാഃ
ത്രിദശാദിനുതകചവർഗദ്വയമയ സർവജ്ഞാദി
ദശശക്തിസമേത
മാലിനീ ചക്രേശ്വര്യാഃ
ത്രിദശവിംശദ്വർണ ഗർഭിണീ കുണ്ഡലിന്യാഃ
ദശമുദ്രാ സമാരാധിത കൗളിന്യാഃ
ദശരഥാദിനുതഗുരുഗുഹജനക
ശിവബോധിന്യാഃ
ദശകരണ വൃത്തി മരീചി നിജഗർഭ യോഗിന്യാഃ
ശ്രീ

**സാരാംശം:**
സംഗീതതൽപരയും ശ്രീകരിയുമായ ശങ്കരപ്രിയതമയുടെ ഭക്തനാണ് ഞാൻ. അവിടന്ന് കരിമ്പിൻ വില്ലും, പുഷ്പബാണങ്ങളും കയറും ദണ്ഡും കയ്യിലേന്തിയിരിക്കുന്നു. ഹേ, ശർവാണീ! കല്യാണീ! സദ്ഗുണങ്ങളുടെ മൂർത്തീകരണമായ അവിടന്ന് എത്ര മധുരമായാണ് സംസാരിക്കുന്നത്. സർവരക്ഷാകരചക്രേശ്വരിയായ അവിടന്ന് ആശ്രയിച്ചവർക്കെല്ലാം രക്ഷ നൽകുന്നു. പത്തുതരത്തിലുള്ള കലകൾക്ക് ആത്മാവും അഗ്നിരൂപിണിയുമായ അവിടന്ന് പത്തു ത്രികോണങ്ങളുള്ള ആന്തരീയചക്രത്തിൽ വിളങ്ങുന്നു. മാലിനീ ചക്രേശ്വരിയായ അവിടന്ന് സർവ്വജ്ഞശക്തി മുതലായ പത്തുവിധത്തിലുള്ള ശക്തികൾക്കുടമയത്രെ! അവിടന്ന് അമ്പത്തൊന്നക്ഷരാളീ കലിതതനുലതയും, കുണ്ഡലിനിയും, പത്തുവിധത്തിലുള്ള മുദ്രകളാൽ ആരാധിക്കപ്പെടുന്ന കൗളിനിയുമാണ്. ദശരഥൻ മുതലായവർ ആരാധിക്കുന്ന അവിടന്നാണ് ഗുരുഗുഹപിതാവായ പരമശിവന് ജ്ഞാനം നൽകുന്നത്! അഞ്ച് ജ്ഞാനേന്ദ്രിയങ്ങളും അഞ്ച് കർമ്മേന്ദ്രിയങ്ങളും പ്രവർത്തിക്കുന്നത് നിന്തിരുവടിയുടെ യോഗമായയിൽനിന്ന് നിർഗ്ഗളിക്കുന്ന പ്രഭാപൂരത്താലത്രെ!

## 115. ശ്രീ കമലാംബികായാം ഭക്തിം കരോമി (ആവരണ 7)

രാഗം : ഷഹാന - താളം : തിസ്ര ത്രിപുട
വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ - ഭാഷ : സംസ്കൃതം
ആരോ: സ രി2 ഗ3 മ1 പ മ1 ധ2 നി2 സ -
അവരോ: സ നി2 സ ധ2 നി2 ധ2 പ മ1 ഗ3 മ1 രി2 ഗ3 രി2 സ

പല്ലവി
ശ്രീ കമലാംബികായാം ഭക്തിം കരോമി
ശ്രിതകൽപ വാടികായാം
ചണ്ഡികായാം ജഗദംബികായാം
അനുപല്ലവി
രാകാചന്ദ്ര വദനായാം
രാജീവനയനായാം
പാകാരിനുത ചരണായാം
ആകാശാദി കിരണായാം
ഹ്രീംകാര വിപിനഹരിണ്യാം
ഹ്രീംകാരസുശരീരിണ്യാം
ഹ്രീംകാര തരു മഞ്ജര്യാം
ഹ്രീംകാരേശ്വര്യാം ഗൗര്യാം

ചരണം
ശരീരത്രയ വിലക്ഷണ സുഖതര
സ്വാത്മാനു ഭോഗിന്യാം
വിരിഞ്ചി ഹരീശാന ഹരിഹയ
വേദിത രഹസ്യയോഗിന്യാം
പരാദി വാഗ്ദേവതാരൂപ
വശിന്യാദി വിഭാഗിന്യാം
ചരാത്മക സർവരോഗഹര
നിരാമയ രാജയോഗിന്യാം
കരധൃത വീണാ വാദിന്യാം
കമലാനഗര വിനോദിന്യാം
സുരനരമുനിജനമോദിന്യാം
ഗുരുഗുഹവരപ്രസാദിന്യാം.

**സാരാംശം:**

ഹേ, കമലാംബികേ! ചണ്ഡികേ! ജഗദംബികേ! കൽപ്പവാടിയിൽ വസിക്കുന്ന നിന്തിരുവടിയെ ഞാൻ ഭക്തി പൂർവം നമിക്കുന്നു. വിധുമുഖിയും അരവിന്ദലോചനയുമാണവിടന്ന്. ഇന്ദ്രനാൽ ആരാധിക്കപ്പെടുന്നതാണ് അവിടത്തെ തൃപ്പാദങ്ങൾ. ഹ്രീം എന്ന ശബ്ദമാകുന്ന അടവിയിൽക്കൂടി നടന്ന് നിങ്ങുന്ന സിംഹിണിയാണ് അവിടന്ന്. ഭവതിയുടെ സുന്ദരമായ ശരീരം ഹ്രീംകാരത്തെ പ്രതിനിധീകരിക്കുന്നു. ഹ്രീമെന്ന ചെടിയിൽ വിടരുന്ന കുസുമമഞ്ജരിയാണ് അവിടന്ന്. ഹ്രീംകാരേശ്വരിയായ അവിടന്ന് സ്ഥൂലം, സൂക്ഷ്മം, കാരണം എന്നീ അസ്തിത്വത്തിൻെറ മൂന്ന് അവസ്ഥാവിശേഷങ്ങൾക്കതീതമായി സ്വാത്മാനുഭോഗിനിയായി പരമാന ന്ദത്തിൽ ലയിക്കുന്നു. നിന്തിരുവടിയുടെ രഹസ്യമായ യോഗമായാരൂപം ബ്രഹ്മാവിഷ്ണുമഹേശ്വരന്മാർക്കും ഹയഗ്രീവനും മാത്രമേ വെളിപ്പെടുത്താറുള്ളു. അവിടുത്തെ പരാശക്തി, വാഗ്ദേവത, വശിനിശക്തി മുതലായ വിവിധ രൂപത്തിൽ ആരാധിക്കുക പതിവാണ്. രാജയോഗിനിയായ അവിടത്തേക്ക് അസുഖങ്ങളെ നിമിഷ മാത്രയിൽ ഭേദമാക്കാനുള്ള നൈപുണ്യമുണ്ട്. അവിടന്ന് അതിമധുരമായി വീണവായിക്കുകയും കമലനഗര ത്തിലെമ്പാടും ആനന്ദം പരത്തുകയും ചെയ്യുന്നു. മനുഷ്യരേയും, ദേവന്മാരെയും, മുനിജനങ്ങളെയും പ്രീതി പ്പെടുത്തുന്ന നിന്തിരുവടി ഗുരുഗുഹന് അനുഭാവപൂർവ്വം അനുഗ്രഹങ്ങൾ നൽകുന്നു!

## 116. കമലാംബികേ അവാവ (ശ്രീ) (ആവരണ 8)

**രാഗം : ഘണ്ട - താളം : ആദി (2 കള)**
**വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ - ഭാഷ : സംസ്കൃതം**
**ആരോ: സ ഗ2 രി2 മ1 പ നി2 സ - അവരോ: സ നി2 ധ1 പ മ1 ഗ2 രി1 സ**
**8 ഹനുമത്തോഡി ജന്യം**

**പല്ലവി**
ശ്രീ കമലാംബികേ അവാവ
ശിവേ കരധൃത ശുക ശാരികേ
**അനുപല്ലവി**
ലോകപാലിനി കപാലിനി ശൂലിനി ലോകജനനി
ഭഗമാലിനി സകൃദാ-
ലോകയ മാം സർവ സിദ്ധിപ്രദായികേ
ത്രിപുരാംബികേ ബാലാംബികേ
**ചരണം**
സന്തപ്ത ഹേമ സന്നിഭ ദേഹേ
സദാഖണ്ഡൈകരസപ്രവാഹേ
സന്താപഹര ത്രികോണഗേഹേ
സകാമേശ്വരി ശക്തിസമൂഹേ
സന്തതംമുക്തിഘണ്ടാമണി-
ഘോഷായമാനകവാടദ്വാരേ
അനന്ത ഗുരുഗുഹ വിദിതേ കരാംഗുലി
നഖോദയ വിഷ്ണു ദശാവതാരേ
അന്തക്കരണേക്ഷു കാർമുക
ശബ്ദാദി പഞ്ച തന്മാത്ര വിശിഖാത്യന്ത
രാഗപാശ ദ്വേഷാങ്കുശ ധരകരേ അതിരഹസ്യ
യോഗിനീപരേ.

**സാരാംശം :**

ഹേ, കമലാംബികേ! ശിവകാമിനീ! ശുകത്തെ കയ്യിലേന്തിയിട്ടുള്ള അവിടന്ന് എൻെറ രക്ഷക്കായെത്തണേ! ഹേ, ലോകപാലിനീ! കൃപാലിനീ! ശൂലിനീ! ലോകജനനീ! ഭഗമാലിനീ! എന്നിൽ അവിടത്തെയുടെ കരുണാ കടാക്ഷം ചൊരിയുമാറാകണേ! ഹേ, ത്രിപുരാംബികേ! ബാലാംബികേ! കഴിവും സാമർഥ്യവും ഉണ്ടാവാൻ എന്നെ അനുഗ്രഹിക്കണേ. ഭവതിയുടെ ശരീരം തേച്ചുമിനുക്കിയ തങ്കംപോലെ തിളങ്ങുന്നു. അഖണ്ഡവും

അനുസ്യൂതവുമായ പരമാനന്ദത്തിന്റെ നദീജലപ്രവാഹമാണവിടന്ന്. അധ്യാത്മികം, ആധിഭൗതികം, ആധിദൈവികം എന്നീ താപങ്ങളെ ഹരിക്കുന്ന ത്രികോണഗേഹത്തിൽ വസിച്ച് അവിടന്ന് ദുഃഖങ്ങളെല്ലാം അകറ്റുന്നു. കാമേശ്വരി മുതലായ മറ്റു ശക്തികളോടൊത്തുചേർന്ന് അവിടുന്ന് വിഹരിക്കുന്നു. ദേവിയുടെ മന്ദിരത്തിന്റെ പ്രധാന കവാടത്തിൽ മുഴക്കുന്ന ഘണ്ടാനാദം മോക്ഷം ഉദ്ഘോഷിക്കുന്നു. പരമാത്മാവായ ഗുരുഗുഹൻ അവിടത്തെ മനസ്സിലാക്കുന്നു. അവിടത്തെയുടെ പത്ത് കൈവിരൽനഖങ്ങളിൽനിന്നാണ് മഹാവിഷ്ണുവിന്റെ പത്ത് അവതാരങ്ങളും ഉടലെടുത്തത്. അവിടന്ന് ഭക്തന്മാരാൽ രഹസ്യമായി ആരാധിക്കപ്പെടുന്ന ദിവ്യയോഗിനിയാണ്. നിന്തിരുവടി കൈകളിൽ ധരിച്ചിട്ടുള്ള കരിമ്പുവില്ല്, മനസ്സിന്റെയും, ബാണങ്ങൾ, ശബ്ദാദിപഞ്ചതന്മാത്രകളുടെയും, കയറ്, ജഗത്തിലെ കെട്ടുപിണഞ്ഞ ബന്ധങ്ങളുടെയും, ദണ്ഡ്, വിദ്വേഷം, വെറുപ്പ് എന്നിവകളുടേയും പ്രതീകങ്ങളത്രെ!

## 117. കമലാംബാ ജയതി അംബാ (ശ്രീ) (ആവരണ 9)

**രാഗം : ആഹിരി – താളം : രൂപകം (2 കള)**
**വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ – ഭാഷ : സംസ്കൃതം**
**ആരോ: സ രി1 സ ഗ3 മ1 പ ധ1 നി2 സ – അവരോ: സ നി2 ധ1 പ മ1 ഗ3 രി1 സ**
**14 വകുളാഭരണം ജന്യം**

പല്ലവി
ശ്രീ കമലാംബാ ജയതി അംബാ
ശ്രീ കമലാംബാ ജയതി ജഗദാംബാ
ശ്രീ കമലാംബാ ജയതി
ശൃംഗാര രസ കദംബാ മദംബാ
ശ്രീ കമലാംബാ ജയതി
ചിദ്ബിംബ പ്രതിബിംബേന്ദു ബിംബാ
ശ്രീ കമലാംബാ ജയതി
ശ്രീപുര ബിന്ദു മധ്യസ്ഥ
ചിന്താമണി മന്ദിരസ്ഥ
ശിവാകാര മഞ്ചസ്ഥിത ശിവകാമേശാങ്കസ്ഥാ
അനുപല്ലവി
സൂകരാനനാദ്യർച്ചിത മഹാത്രിപുര
സുന്ദരീം രാജരാജേശ്വരീം
ശ്രീകര സർവാനന്ദമയ ചക്രവാസിനീം
സുവാസിനീം ചിന്തയേഹം
ദിവാകര ശീതകിരണ
പാവകാദി വികാസകരയാ
ഭീകര താപത്രയാദി ഭേദന ധുരീണതരയാ
പാകരിപു പ്രമുഖാദി പ്രാർഥിതസുകളേബരയാ
പ്രാകട്യ പരാപരയാ പാലിതോദയാകരയാ
ചരണം
ശ്രീമാത്രേ നമസ്തേ ചിന്മാത്രേ
സേവിതരമാ ഹരീശ വിധാത്രേ
വാമാദി ശക്തിപൂജിത പരദേവതായാഃ
സകലം ജാതം
കാമാദി ദ്വാദശഭിരുപാസിത
കാദി ഹാദി സാദി മന്ത്രരൂപിണ്യാഃ
പ്രേമാസ്പദ ശിവ ഗുരുഗുഹ ജനന്യാം
പ്രീതിയുക്ത മച്ചിത്തം വിലയതു
ബ്രഹ്മമയ പ്രകാശിനീ നാമരൂപ വിമർശിനീ
കാമകലാ പ്രദർശിനീ സാമരസ്യ നിദർശിനീ.

**സാരാംശം:**

ജഗദംബയായ കമലാംബ വിജയിക്കട്ടെ! ശൃംഗാരരസത്തിന്റെ മൂർത്തിമദ്ഭാവമായ കമലാംബിക ജയിക്കട്ടെ! സാക്ഷാൽ ചിദ്ബിംബത്തിന്റെ പ്രതിബിംബമാകുന്ന ഇന്ദുബിംബമാണ് എന്റെ അമ്മ. ശ്രീപുരചക്രത്തിന്റെ കേന്ദ്രബിന്ദുവിൽ അമ്മ വിളങ്ങുന്നു. ചിന്താമണീമന്ദിരത്തിന്റെ ശിവാകാരമായ മഞ്ചത്തിൽ അമ്മ കുടികൊള്ളുന്നു. ശിവകാമേശ്വരന്റെ മടിത്തട്ടിൽ ദേവി ഇരുന്നരുളുന്നു. വരാഹി മുതലായ ദേവിമാർ അർച്ചിക്കുന്ന മഹാത്രിപുരസുന്ദരിയെ ഞാൻ ചിന്തിക്കുന്നു. മനോഹരമായ പട്ടുചേലയണിഞ്ഞ് സച്ചിദാനന്ദമയമായ ശ്രീകരചക്രത്തിൽ വാണരുളുന്ന രാജരാജേശ്വരിയെ ഞാൻ ധ്യാനിക്കുന്നു. സൂര്യചന്ദ്രാഗ്നിമാർക്ക് അവുടേതായ--തനതായ--അസ്ഥിത്വം നൽകുന്നത് ദേവിയാണ്. താപത്രയങ്ങളാകുന്ന ഭീകരരെ തുരത്തുവാൻ ദേവിക്ക് അപാരമായ കഴിവുണ്ട്. അതിസുന്ദരിയായ ദേവിയുടെ മുന്നിൽ ഇന്ദ്രാദികൾ വന്നു പ്രാർഥിക്കുന്നു. കാരുണ്യസമുദ്രമായ കമലാംബികതന്നെയാണ് പരവും അപരവുമായ എല്ലാമെല്ലാമായി പ്രശോഭിക്കുന്നത്. വിഷ്ണുവും ഇന്ദ്രനും ശിവനും ബ്രഹ്മാവും സേവിച്ചുനിൽക്കുന്ന സച്ചിദാനന്ദസ്വരൂപിണിയായ അമ്മയെ ഞാൻ വണങ്ങുന്നു. വാമാദി സർവശക്തികളും പൂജിക്കുന്ന പരദേവതയായ കമലാംബികയിൽ നിന്നാണ് എല്ലാ വസ്തുക്കളുടെയും ഉത്ഭവം. 'ക', 'ഹ', 'സ', എന്നിത്യാദി മന്ത്രസ്വരൂപിണിയായ കമലാംബയെ കാമാ ദിദ്വാദശദേവതകൾ ഉപാസിക്കുന്നു. പരമശിവന്റെ പ്രേമഭാജനമായ ഗുരുഗുഹജനനിയിൽ ഭക്തിനിർഭരമായ എന്റെ ഹൃദയം വിലയിക്കട്ടെ! ഹേ, ബ്രഹ്മമയപ്രകാശിനീ! ഇക്കാണുന്ന സകലചരാചരങ്ങളിലും നിന്തിരുവടി വാണരുളുന്നു! കാമത്തെപ്പോലും അവിടന്ന് കലയായി പ്രദർശിപ്പിക്കുകയും മർത്ത്യനെ അമർത്ത്യ നാക്കുന്ന പ്രക്രിയയ്ക്ക് മാർഗ്ഗനിർദ്ദേശമരുളുകയും ചെയ്യുന്നു!

## 118 കമലാംബികേ ശിവേ പാഹിമാം ലളിതേ (ശ്രീ) (മംഗളകൃതി)

**രാഗം : ശ്രീരാഗം – താളം : ഖണ്ഡഏകം (2 കള)**
**വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ – ഭാഷ : സംസ്കൃതം**
**ആരോ: സ രി2 മ1 പ നി2 സ – അവരോ: സ നി2 പ ധ2 നി2 പ മ1 രി2 ഗ2 രി2 സ**
**22 ഖരഹരപ്രിയ ജന്യം**

പല്ലവി
ശ്രീ കമലാംബികേ ശിവേ പാഹിമാം ലളിതേ
ശ്രീപതിവിനുതേ സിതാസിതേ ശിവസഹിതേ

സമഷ്ടിചരണം
രാകാചന്ദ്രമുഖീ രക്ഷിതകോലമുഖീ
രമാവാണിസഖീ രാജയോഗ സുഖീ
ശാകംബരീ ശാതോദരി ചന്ദ്രകലാധരി
ശങ്കരി ശങ്കര ഗുരുഗുഹ ഭക്ത വശങ്കരി
ഏകാക്ഷരി ഭുവനേശ്വരി ഈശപ്രിയകരി
ശ്രീകരി സുഖകരി ശ്രീ മഹാത്രിപുരസുന്ദരി

സാരാംശം:

ഹേ, കമലാംബികേ! ശിവജായേ! ലളിതേ! എന്നെ രക്ഷിക്കണേ. മഹാവിഷ്ണു ദേവിയെ ആരാധിക്കുന്നു. ഹേ, സിതേ! അസിതേ! ശിവസമേതയായ അവിടന്ന് പൂർണ്ണചന്ദ്രവദനയാണ്. വാരാഹിയെ അവിടന്ന് രക്ഷിച്ചു. ലക്ഷ്മിയും സരസ്വതിയും ദേവിയുടെ സഖികളാണ്. രാജയോഗത്തിൽ സുഖംകൊള്ളുന്നവളാണ് ദേവി. ഹേ, ശാകംബരീ! ശാതോദരീ! ചന്ദ്രകലാധരീ! ശങ്കരീ! ഏകാക്ഷരീ! ഭുവനേശ്വരി! ഈശപ്രിയകരീ! ശ്രീകരീ! സുഖകരീ! ശ്രീമഹാത്രിപുരസുന്ദരീ! പരമശിവന്റേയും ഗുരുഗുഹന്റേയും ഭക്തർക്ക് നിന്തിരുവടി സ്വാധീനയാണല്ലോ!!

## 119. കനകാംബരി കാരുണ്യാമൃതലഹരി

**രാഗം : കനകാംബരി – താളം : രൂപകം**
**വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ – ഭാഷ : സംസ്കൃതം**
**ആരോ: സ രി1 ഗ1 മ1 പ ധ1 നി1 സ – അവരോ: സ നി1 ധ1 പ മ1 ഗ1 രി1 സ**
**1 കനകാംഗി മേളം**

പല്ലവി
കനകാംബരി കാരുണ്യാമൃതലഹരി
കാമാക്ഷി മാമവ കാമേശ്വരി
അനുപല്ലവി
ദിനകരചന്ദ്രതേജ പ്രകാശകരി ദേവി മഹാത്രിപുര
സുന്ദരി ശങ്കരി
ചരണം
ത്രൈലോക്യമോഹനാദിചക്രേശ്വരി
ത്രൈപദപരബ്രഹ്മമഹിഷി ഭാസ്വരി
സാലോകാദിമുക്തിപ്രദാനകരി
സദാശിവകരി ഗുരുഗുഹോദയകരി
മൂലാദിനവാധാരേശ്വരി ശുഭകരി നീലാളകധരി
നിത്യാനന്ദകരി ലീലാ
വിശ്വോത്പത്തിസ്ഥിതിലയകരി
ബാലാപരമേശ്വരി പഞ്ചദശാക്ഷരി.

സാരാംശം:

ഹേ, കാമാക്ഷി! കനകാംബരീ! കാമേശ്വരീ! കരുണാമൃതലഹരിയായ അവിടന്നെന്നെ രക്ഷിക്കണേ! സൂര്യചന്ദ്രന്മാർക്ക് പ്രകാശമേകുന്ന ഹേ, മഹാത്രിപുരസുന്ദരീ! ഭക്തജനങ്ങൾക്ക് ഐശ്വര്യങ്ങളേകുന്നവളാണല്ലൊ അവിടന്ന്. ത്രൈലോക്യമോഹനചക്രേശ്വരിയായ ദേവി ത്രൈപാദപരബ്രഹ്മമായ പരമശിവപ്രണയിനിയാണ്. അനന്തപ്രഭയോടുകൂടി വിരാജിക്കുന്ന അവിടുന്ന് സാലോക്യം തുടങ്ങിയ പടവുകളായുള്ള മോക്ഷദായകിയത്രെ! നന്മയുടെ പര്യായമായ ദേവി ഗുരുഗുഹോദയത്തിന് കാരണഭൂതയായി. ഹേ, നീലാളകധാരിണി! മൂലാധാരം മുതലായ നവകേന്ദ്രങ്ങൾക്കീശ്വരിയായ അവിടന്ന് സച്ചിദാനന്ദകരിയാണ്. ജഗത്തിന്റെ നിർമ്മാണം, സംരക്ഷണം, നശീകരണം എന്നിവ ദേവിക്ക് വെറുമൊരു ലീല മാത്രമത്രേ. ഹേ, ബാലാ! പരമേശ്വരി! നിന്തിരുവടിയെ സ്മരിച്ചാരാധിക്കുന്നത് പഞ്ചാദശാക്ഷരമന്ത്രം ചൊല്ലിക്കൊണ്ടത്രെ!

## 120. കണ്ഡനാൾ മുതലായ്

**രാഗം : മധുവന്തി – താളം : ആദി**
**വാഗ്ഗേയകാരൻ : എസ്. ചിദംബരം – ഭാഷ : തമിഴ്**
**ആരോ: സ ഗ2 മ2 പ നി3 സ – അവരോ: സ നി3 ധ2 പ മ2 ഗ2 രി2 സ**
**59 ധർമാവതി ജന്യം**

പല്ലവി
കണ്ഡനാൾ മുതലായ് കാതൽ പെരുഗുതെടി
കയ്യിനിൽ വേൽ പിടുത്ത കരുണൈ
ശിവബാലനൈ (കണ്ഡനാൾ)
അനുപല്ലവി
പണ്ണിശൈ പാടും ഏഴിൽ വസന്ത കുഴാമെ
വന്തു സുഗം തന്ത് കന്തനൈ എൻ ബാലനൈ
(കണ്ഡനാൾ)
ചരണം
നീലമയിൽ തന്നൈ നെഞ്ചമും മറൈക്കവില്ലൈ
നേശം കലർന്തു നിൻപാശമും മറൈയവില്ലൈ
കോൽ കുമരൻ മനംകോവിലിൽ നിറൈന്തു
വിട്ടാൻ
കുറും നഹൈ തന്നൈ കാട്ടി നറുമൽ
ശൂട്ടിവിട്ടാൻ. (കണ്ഡനാൾ)

സാരാംശം:

കയ്യിൽ ശൂലം പിടിച്ചുനിൽക്കുന്ന കരുണാമയനായ ഹേ, ശിവബാലാ! കണ്ടനാൾ മുതൽ നിന്നെ ഞാൻ ഗാഢമായി സ്നേഹിക്കാൻ തുടങ്ങിയിരിക്കുന്നു. ഹേ, സ്കന്ദ! എന്റെ കുഞ്ഞേ! ആളുകൾ നിന്നെ ആനന്ദിപ്പിക്കാൻ ഗാനങ്ങൾ ആലപിക്കുന്നു. നിന്റെ നീലമയിൽ എന്റെ മനസ്സിൽനിന്ന് മാഞ്ഞു പോയിട്ടില്ല. നിന്റെ സ്നേഹവാത്സല്യക്കുഴമ്പ് എന്റെ സ്മൃതിയിലെപ്പോഴുമുണ്ട്. മുനയുള്ള നയനങ്ങളോടു

കൂടിയവനും പ്രസന്നനുമായ ഈ യുവകോമളൻ എന്റെ ഹൃദയക്ഷേത്രത്തിൽ നിറഞ്ഞുനിൽക്കുന്നു. പുഞ്ചിരിയോടെ നീ ഞങ്ങളുടെ മനസ്സിലൊരു സുഗന്ധ കുസുമം വെച്ചിരിക്കുന്നു!

## 121. കരുണാ ജലധേ

**രാഗം : തോഡി – താളം : ആദി**

**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**

**ആരോ: സ രി1 ഗ2 മ1 പ ധ1 നി2 സ – അവരോ: സ നി2 ധ1 പ മ1 ഗ2 രി1 സ**

**8 ഹനുമത്തോഡി മേളം**

**പല്ലവി**

കരുണാ ജലധേ ദാശരഥേ കമനീയാനന

സുഗുണനിധേ (കരുണാ)

**ചരണം 1**

നീ മയമേഗനി ഇലനു നേമനി നേ ദൂരുദുനു

(കരുണാ)

**ചരണം 2**

നിജദാസുല യനുഭവ മൊകടി നിനു തെലിയനി

ജനമത മൊകടി (കരുണാ)

**ചരണം 3**

വലചുചു നാമമു സേയുദുരേ നീനു ദലചുചു

പ്രൊദ്ദു പൊഗുട്ടുദുരേ (കരുണാ)

**ചരണം 4**

സുകൃതമു ലൊപ്പഗിന്തുരേ നീ പ്രകൃതിനി

ദെലിസി യേഗിന്തുരേ (കരുണാ)

**ചരണം 5**

മനസാരഗ പൂജിന്തുരേ നിനു

മാടിമാടികി യോചിന്തുരേ (കരുണാ)

**ചരണം 6**

നിനു കനുലകു കന കോരുദുരേ

നവനിധുലബ്ബിന സുഖമുനു കോരരേ (കരുണാ)

**ചരണം 7**

നീ വന്നിടയനി ബൽകുദുരേ

നീവേ താനനി കുലുകുദുരേ (കരുണാ)

**ചരണം 8**

തമലോ മെലഗുചു നുന്ദുരേ

താരക രൂപുനി കന്ദുരേ (കരുണാ)

**ചരണം 9**

ഭാഗവത പ്രഹ്ലാദഹിത രാമ

ഭാവുക ത്യാഗരാജനുത (കരുണാ)

**സാരാംശം:**

ഹേ, ദശരഥപുത്ര! രാമാ! കരുണാജലധെ! കമനീയമായ വദനത്തോടുകൂടിയവനേ! സുഗുണനിധേ! പ്രപഞ്ചം മുഴുവനും നീയാണെന്നിരിക്കെ, അങ്ങയുടെ പ്രകൃതത്തിനും യശസ്സിനും അനുയോജ്യമല്ലാത്ത വിധത്തിൽ ദർശിക്കാൻ കഴിയുന്നതിനെയെല്ലാം എനിക്കെങ്ങനെ പഴിക്കാൻ സാധിക്കും? അങ്ങയുടെ ശരിയായിട്ടുള്ള ഭക്തന്മാർ ശരിയായ രീതിയിൽ ഭവാനെ മനസ്സിലാക്കുന്നുണ്ട്. എന്നാൽ മറ്റുള്ളവരുടെ പോക്ക് വേറൊരുവഴിക്കാണ്. ഈ ആളുകൾ സ്നേഹവായ്പോടെ എപ്പൊഴും അങ്ങയുടെ നാമം ജപിച്ച് ഭജിച്ചുകൊണ്ടിരിക്കുമോ? അവരാർജ്ജിച്ചിട്ടുള്ള പുണ്യങ്ങളെല്ലാം ഭവാനിൽ സമർപ്പിച്ച് ഭവാന്റെ പ്രകൃതത്തിനും ആദർശത്തിനുമനുസരിച്ച് അവർ ജീവിക്കുമോ? അവർ അവിടത്തെക്കുറിച്ചെപ്പോഴും ചിന്തിക്കുകയും ധ്യാനിക്കുകയും ചെയ്യുമോ? അവിടുത്തെ ഒന്നു ദർശിക്കാൻ അവർ വെമ്പൽകൊള്ളുമോ? അതോ, വൈശ്രവണന്റെ കൈവശമുള്ള നവനിധികൾ കയ്യിൽ ലഭിച്ചാൽ കിട്ടുന്ന ആനന്ദത്തിന്റെ പിറകെ പൊയ്ക്കൊണ്ടിരിക്കുമോ? അങ്ങ് പരമാത്മാവാണെന്നും അങ്ങയോട് സാമ്യമുള്ള അവരെല്ലാം ജീവാത്മാക്കളാണെന്നും അവരെന്നെങ്കിലും വിശ്വസിക്കുമോ? സംസാരത്തിൽനിന്ന് മുക്തിനേടാൻ അവരെല്ലാം കൂടിച്ചേർന്നിരുന്ന് ഒരാത്മപരിശോധന നടത്തി ഈശ്വരനോട് പ്രാർഥിക്കുമോ?

## 122. കനിയുമോ കനിവിൻ കടലേ

**രാഗം : ശ്രീരഞ്ജിനി – താളം : ആദി**

**വാഗ്ഗേയകാരൻ : പുതുക്കോട് കൃഷ്ണമൂർത്തി – ഭാഷ : മലയാളം**

**ആരോ: സ രി2 ഗ2 മ1 ധ2 നി2 സ – അവരോ: സ നി2 ധ2 മ1 ഗ2 രി2 സ**

**22 ഖരഹരപ്രിയ ജന്യം**

**പല്ലവി**

കനിയുമോ? കനിവിൻ കടലേ! എന്നിൽ

കാർമുകിൽ വർണ്ണാ! കണ്ണാ!

**അനുപല്ലവി**

അനിലപുരാലയനാഥാ! നിൻ തിരുവടിയല്ലാതെ-

യെനിക്കുവേറൊരാലംബം

ഇല്ലെന്നവിടുന്നുണർന്നു(കനിയുമോ)

**ചരണം**

കമലാകരലാളിതമാം

കമലാരുണ മൃദുചരണാ!

കമനീയ കനകാംബര! കൗസ്തുഭ വനമാലാധര!

താമസമിനിയേതുമെന്നിയെ

സാമജേന്ദ്രനിലെന്നപോൽ(കനിയുമോ)

**സാരാംശം:**

കരുണാവാരിധേ! കാർമുകിൽ വർണ്ണാ! കണ്ണാ! ഗുരുവായൂരപ്പാ! നിന്തിരുവടിയല്ലാതെ അടിയന് മറ്റൊരാലംബമില്ലെന്ന് തിരുവുള്ളത്തിലറിഞ്ഞ്, അവിടുന്നടിയനിൽ കനിയുകയില്ലേ? പ്രിയതമയായ മഹാലക്ഷ്മി

യുടെ കരങ്ങളാൽ പരിലാളിതമായ അരുണവും മൃദുലവുമായ ചരണകിസലയങ്ങളോടു കൂടിയവനെ! കമനീയമായ കനകവസ്ത്രവും, കൗസ്തുഭരത്നവും, വനമാലയും ധരിച്ചവനേ! ഗജേന്ദ്രനിലെന്നതുപോലെ, കാലവിളംബം കൂടാതെ അടിയനിലും കനിയുകയില്ലേ?

## 123. ക്ഷീരസാഗര ശയന

**രാഗം : ദേവഗാന്ധാരി – താളം : ആദി**

**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**

**ആരോ: സ രി2 മ1 പ ധ2 സ – അവരോ: സ നി3 ധ2 പ മ1 ഗ3 രി2 സ**

**29 ശങ്കരാഭരണം ജന്യം**

**പല്ലവി**
ക്ഷീരസാഗര ശയന! നന്നു
ചിന്തല ബെട്ട വലേനാ? രാമ! (ക്ഷീര)
**അനുപല്ലവി**
വാരണ രാജുനു ബ്രോവുനു വേഗമേ
വച്ചിനദി വിന്നാനുരാ; രാമ! (ക്ഷീര)
**ചരണം**
നാരീമണികി ജീര ലിച്ചിനദി
നാഡേ നേ വിന്നാനുരാ;
ധീരുഡൗ രാമദാസുനി
ബന്ധമു ദീർചിനദി വിന്നാനുരാ;
നീരജാക്ഷികൈ നീരധി ദാടിന നീ കീർതിനി
വിന്നാനുരാ
താരകനാമ! ത്യാഗരാജനുത! ദയതോ
നേലുകോര; രാമ! (ക്ഷീര)

**സാരാംശം:**

ഹേ, പാലാഴിയിൽ പള്ളികൊള്ളുന്നവനേ! എന്നെ അവിടന്ന് മാനസികമായി പീഡിപ്പിക്കേണ്ടതുണ്ടോ? ഗജേന്ദ്രനെ രക്ഷിക്കാൻ എത്ര വേഗമാണ് അവിടന്ന് കുതിച്ചെത്തിയത്! ദ്രൗപദിയുടെ മാനം കാക്കാൻ എന്തൊരു വേഗത്തിലാണ് അവിടന്ന് വസ്ത്രങ്ങൾ നൽകി സഹായിച്ചത്! ഭക്തരാമദാസനെ തടവുശിക്ഷയിൽ നിന്ന് രക്ഷിച്ചത് അവിടുന്നാണെന്ന വസ്തുതയും എനിക്കറിയാം. നളിനമിഴിയായ സീതയെ മോചിപ്പിക്കാൻ സമുദ്രം താണ്ടിയത് അവിടത്തേക്ക് പേരും പെരുമയുമുണ്ടാക്കി. പ്രഭോ! താരകനെന്നു പേരുള്ള നിന്തിരുവടി എന്നിൽ കരുണാകടാക്ഷം ചൊരിയാൻ സന്മനസ്സ് കാണിക്കണേ!

## 124. ക്ഷീരാബ്ധി കന്യകക്കു

**രാഗം : കുറിഞ്ചി – താളം : ഖണ്ഡ ചാപ്പ്**

**വാഗ്ഗേയകാരൻ : അന്നമാചാര്യ – ഭാഷ : തെലുങ്ക്**

**ആരോ: സ നി3 സ രി2 ഗ3 മ1 പ ധ2 – അവരോ: ധ2 പ മ1 ഗ3 രി2 സ നി3 സ**

**29 ശങ്കരാഭരണം ജന്യം**

**പല്ലവി**
ക്ഷീരാബ്ധി കന്യകക്കു ശ്രീ മഹാ ലക്ഷ്മിക്കിനി
നീരജാലയക്കുനു നീരാജനം
**ചരണം 1**
ജലജാക്ഷി മോമുനക്കു
ജക്കുവ കുചംബുലക്കു
നെലകൊന്ന കപ്പുരപ്പു നീരാജനം
അളിവേണി തുരുമുനക്കു, ഹസ്തകമലംബുലക്കു
നിലുവു മാണിക്യമുല നീരാജനം
**ചരണം 2**
പഗടു ശ്രീ വേങ്കടേശു പട്ടപുറാണിയൈ
നെഗഡു സതി കളലക്കുനു നീരാജനം
ജഗതി അലമേലു മംഗ സക്കദനമുല കെല്ല
നിഗുഡു നിജ ശോഭനപ്പു നീരാജനം
**ചരണം 3**
ചരണ കിസലയമുലക്കു സഖിയരംഭൊരുലക്കു
നിരതമഗു മുത്തെല നീരാജനം
അരിദി ജഘനംബുനക്കു
അതിവ നിജനഭിക്കി
നിരതിനാനാവർണ്ണനീരാജനം

**സാരാംശം:**

പാൽക്കടലിൻ മകൾക്കു ദീപാരാധന! താമരപ്പൊയ്കയിൽ വിളങ്ങുന്ന ശ്രീമഹാലക്ഷ്മിക്ക് ദീപാരാധന! തിങ്ങിവിങ്ങിനിൽക്കുന്ന കുചകുംഭങ്ങളോടുകൂടിയ ജലജാക്ഷിക്ക് കർപ്പൂരംകൊണ്ട് ആരതി! പങ്കജകരങ്ങളോടും വണ്ടിണപോലെ നീണ്ടിരുണ്ട കചഭാരത്തോടും കൂടിയ ദേവിക്ക് രത്നങ്ങളാൽ ആരാധന! സർവ്വഗുണസമ്പന്നയും, അതിമോഹനാകാരയും, പരമോന്നതയും, ശ്രീവെങ്കടേശപ്രണയിനിയുമായ മഹാദേവി അലമേലുമങ്കയ്ക്ക് എന്നെന്നും പുതുമയുള്ള ദീപാരാധന!! ദേവിയുടെ ചരണകിസലയങ്ങളിൽ മുത്താലെ നീരാജനം! ഘനജഘനവും അരിയ നാഭിയുമുള്ള അംബികയ്ക്ക് നാനാവർണ്ണാലംകൃതമായ നീരാജനമുഴിയട്ടെ!!

## 125. കരുണാനിധി ഇലലോ

**രാഗം : തോഡി – താളം : ആദി, തിസ്ര ഗതി**
**വാഗ്ഗേയകാരൻ : ശ്യാമ ശാസ്ത്രി – ഭാഷ : തെലുങ്ക്**
**ആരോ: സ രി1 ഗ2 മ1 പ ധ1 നി2 സ – അവരോ: സ നി2 ധ1 പ മ1 ഗ2 രി1 സ**
**8 ഹനുമത്തോഡി മേളം**

**പല്ലവി**
കരുണാനിധി ഇലലോ നീവനുചുനു കന്നതല്ലി

വേഡുകോണ്ടിനി നീ ശരണണ്ടിനി

**അനുപല്ലവി**
അരുണാംബുദനിഭ ചരണാ സുരമുനി
ശരണാനന്തേഷ്ടദായകി ശ്രീ ബൃഹന്നായകി

**ചരണം 1**
ഗാനവിനോദിനി നീ മഹിമാതിശയംബുല
എന്തടിവാഡനു തരമാ
ബ്രോവതാമസമിടു ജേസിതേ
അരനിമിഷമൈന താളജാലനമ്മാ മായമ്മാ

**ചരണം 2**
പാമരപാലിനി പാവനി നീവു ഗദാ നീ
പാദമേ ഗതിയനി നമ്മിനാനു
കോമള മൃദു ഭാഷിണീ
ഘനസദൃശവേണീ ശ്യാമകൃഷ്ണസോദരി
ഗോകർണേശ്വരുനി രാണി.

**സാരാംശം:**

ഹേ. ബൃഹന്നായകീ! അവിടന്നാണ് ഈ ലോകത്തിൽ കരുണാനിധിയായിട്ടുള്ളത്. അവിടത്തയുടെ അനുഗ്രഹങ്ങൾക്കും ആശ്രയത്തിനുമായി ഞാൻ പ്രാർഥിക്കുന്നു. ദേവന്മാർ, മുനിശ്രേഷ്ഠന്മാർ എന്നിവർ അവരുടെ ഇഷ്ടകാര്യസിദ്ധിക്കായി അവിടത്തെ വന്ന് കണ്ട് വണങ്ങാറുള്ളതല്ലേ. സംഗീതം ശ്രവിക്കുവാൻ അവിടുത്തേക്ക് അതീവ താത്പര്യമാണല്ലോ. ഭവതിയുടെ മഹാത്മ്യം ഈ ലോകത്തിൽ മറ്റാർക്കാണുള്ളത്? അമ്മേ! ഇനിയും കാത്തിരിക്കുന്നത് അസഹ്യമാണ്. ഉടൻ വന്നെന്നെ രക്ഷിക്കണെ! പാമരരെ പാലിക്കുന്നതിൽ തത്പരയായ അവിടന്ന് പരമപാവനയത്രെ. അവിടത്തെ ചരണാംബുജങ്ങളിൽ അടിയൻ സാഷ്ടാംഗം നമിക്കുന്നു; അടിയൻെറ പരിപൂർണ്ണവിശ്വാസം ദേവിയിൽ അർപ്പിക്കുകയും ചെയ്യുന്നു. മൃദുഭാഷിണിയായ അവിടുന്ന് കാർമേഘസമാനമായ വേണിയോടുകൂടിയവളാകുന്നു. ഹേ ഗോകർണ്ണേശ്വര റാണീ! ശ്യാമകൃഷ്ണസോദരീ! നിന്തിരുവടിയുടെ പാദങ്ങൾ മാത്രമേ അടിയനിനിയൊരാശ്രയമായിട്ടുള്ളു!

## 126. കനകശൈല വിഹാരിണി

**രാഗം : പുന്നാഗവരാളി – താളം : ആദി**
**വാഗ്ഗേയകാരൻ : ശ്യാമ ശാസ്ത്രി – ഭാഷ : സംസ്കൃതം**
**ആരോ: നി2 സ രി1 ഗ2 മ1 പ ധ1 നി2 – അവരോ: നി2 ധ1 പ മ1 ഗ2 രി1 സ നി2**
**8 ഹനുമത്തോഡി ജന്യം**

**പല്ലവി**
കനകശൈല വിഹാരിണി ശ്രീ കാമകോടിബാലേ
സുശീലേ

**അനുപല്ലവി**
വനജഭവഹരിനുതേ ദേവി ഹിമഗിരിജേ ലളിതേ
സതതം വിനതം മാം പരിപാലയ ശങ്കരവനിതേ
സതി മഹാത്രിപുര സുന്ദരി

**ചരണം 1**
കംബുകണ്ഠി കഞ്ജസദൃശ വദനേ
കരിരാജഗമനേ മണിസദനേ ശംബരവിദാരി
തോഷിണി ശിവശങ്കരി
സദാ മധുരഭാഷിണി

**ചരണം 2**
ചണ്ഡ മുണ്ഡഖണ്ഡന
പണ്ഡിതേക്ഷു ദണ്ഡകോദണ്ഡ
മണ്ഡിതപാണി പുണ്ഡരീക
നയനാർച്ചിതപദേ ത്രിപുരവാസിനി
ശിവേ ഹര വിലാസിനി

**ചരണം 3**
ശ്യാമളാംബികേ ഭവാബ്ധി തരണേ
ശ്യാമകൃഷ്ണപരിപാലിനി ജനനി
കാമിതാർത്ഥഫലദായികേ
കാമാക്ഷി സകലലോകസാക്ഷി.

**സാരാംശം:**

കനകശൈലവിഹാരിണിയും, കോടികന്ദർപസദൃശയും, സുശീലയുമായ ദേവീ, മഹാത്രിപുരസുന്ദരീ, ലളിതേ, ഹിമഗിരിസുതേ. ശ്രീശങ്കരപ്രിയവല്ലഭേ, ബ്രഹ്മേന്ദ്രാദികൾ വന്ദിക്കുന്ന നിന്തിരുവടിയെ അടിയനെപ്പോഴും വിനയമോടെ വണങ്ങിനിൽക്കുന്നു. അടിയനെ പരിപാലിച്ചുകൊള്ളേണമേ!! ദേവിയുടെ വദനം ചെന്താമരപ്പൂപോലെ മനോഹരമാകുന്നു. ശംഖുപോലെ സുന്ദരമാണ് കഴുത്ത്. ഏറെ മധുരമായാണ് ദേവി എല്ലായ്പ്പോഴും സംസാരിക്കുക. കുഞ്ജരരാജഗമനയായ ശിവശങ്കരി കാമാരിയുമൊത്ത് മണിസദനത്തിൽ വസിക്കുന്നു. ചണ്ഡമുണ്ഡന്മാരെ ഖണ്ഡിച്ച ത്രിപുരവാസിനിയുടെ കരങ്ങളിൽ കരിമ്പിൻതണ്ടാണ് വില്ലായി വിളങ്ങുന്നത്. ഏവർക്കും നന്മയരുളുന്ന ഈ ഹരപ്രണയിനിയുടെ പാദങ്ങളെ ചെന്താമരക്കണ്ണനായ കൃഷ്ണനും അർച്ചിക്കുന്നു. സകലലോകത്തിനും സാക്ഷിയായി നിലകൊള്ളുന്ന കാമാക്ഷീ, അമ്മേ, ശ്യാമളാംബികേ, ആഗ്രഹങ്ങളെല്ലാം നിറവേറ്റിത്തന്ന്, ഭവസാഗരം തരണം ചെയ്യിച്ച്, ഈ ശ്യാമകൃഷ്ണനെ പരിപാലിക്കണേ!!

## 127. കരുണജൂഡവമ്മാ

രാഗം : വരാളി – താളം : മിശ്ര ചാപ്പ്

വാഗ്ഗേയകാരൻ : ശ്യാമ ശാസ്ത്രി – ഭാഷ : തെലുങ്ക്

ആരോ: സ ഗ1 രി1 ഗ1 മ2 പ ധ1 നി3 സ – അവരോ: സ നി3 ധ1 പ മ2 ഗ1 രി1 സ

39 ഝാലവരാളി ജന്യം

**പല്ലവി**
കരുണജൂഡവമ്മാ വിനമ്മാ
ശ്രിതജനകൽപവല്ലി മാതല്ലി (കരുണ)
**അനുപല്ലവി**
മരകതാങ്ഗി പഞ്ചനദേശുരാണി
മധുരവാണി ധർമസംവർദ്ധനി (കരുണ)
**ചരണം 1**
നരാധമുലനു മഹാരാജുലനി പൊഗഡി
ദുരാസചെ തിരിഗി വേസാരി ഇലലോ
വിരാജമുഖി നീവു ദയതോ കാപാഡി
ബിരാന വരമീയവേ ഗിരിരാജസുതാ നീവു
(കരുണ)
**ചരണം 2**
ഉമാ! ഭുവിനി നീകു സമാനമെവരു ഭാ-
രമാ രക്ഷിഞ്ചുടകു അഭിമാനമുലേദനി
കുമാരുദുഗദാ നാകിപുഡു അഭയമീയവേ
കുമാരജനനി നീവുമാന വാതീതഗദാ (കരുണ)
**ചരണം 3**
ഉദാരഗുണവതിഗദാ സാമഗാനനുതാ
സദാ നുതിജേരി നീ പദാംബുജമുല
നു ദാസുനി മോറ വിനവാ സമയമിദേ
സദാശിവുനി രമണീദീനജനാശ്രിതേ(കരുണ)
**ചരണം 4**
ഉദാരമുഗനു അവതാരമെത്തി ജഗമുനു
സുധാകരുനിവലെ രഞ്ജിമ്പജേയു നീ-
പദാംബുജമുനു നമ്മി നിന്നേ ഭജിഞ്ചി
സദാ ശ്യാമകൃഷ്ണജേസിനഭാഗ്യമേ (കരുണ)

**സാരാംശം:**

അമ്മേ! ആശ്രയിച്ച് അഭയം തേടുന്നവരുടെയെല്ലാം ആഗ്രഹങ്ങൾ സാധിപ്പിച്ചു കൊടുക്കുന്ന കല്പകവല്ലിയാണവിടുന്ന്. മരതകംപോലെ പ്രകാശിക്കുന്ന അംഗങ്ങളോടുകൂടിയ ദേവി പഞ്ചനദേശത്തെ റാണിയത്രെ! ധർമ്മസംവർധിനിയായ അവിടന്ന് മധുരഭാഷിണിയുമാണ്. അഹോ, കഷ്ടം! ധനസമ്പത്തുക്കളുടെ പിറകെ പോയും, ധനികർക്കും അത്യാഗ്രഹികൾക്കുമെല്ലാം സ്തുതിപാടിയും, യാതൊരു ഗുണവും നേടാനാകാതെ ഞാനെന്റെ ജീവിതം തുലച്ചല്ലോ! ഹേ, പ്രകാശമാനമായ വദനത്തോടുകൂടിയവളേ! ഹിമഗിരിതനയേ! എന്നിൽ അവിടന്ന് കരുണാകടാക്ഷങ്ങൾ ചൊരിയണേ. എനിക്ക് വരപ്രസാദങ്ങൾ നൽകണേ. ഹേ, ദേവി, ഉമേ! അവിടുത്തോടൊപ്പം ഈ ഭുവനത്തിൽ മറ്റാരുമില്ലല്ലൊ. ഞാൻ നിന്തിരുവടിക്കൊരു ഭാരമാണെന്നോ? എനിക്ക് രക്ഷനൽകാനാവില്ലെന്നോ? അവിടത്തേക്ക് എന്നോട് ഒരു സ്നേഹവുമില്ലേ? എന്നെ ഒരു പുത്രനെപ്പോലെ കണക്കാക്കി എനിക്ക് ഒരു സുരക്ഷിതത്വബോധം ഉണ്ടാക്കിത്തന്നുകൂടേ? ഉദാരമതിയായ അവിടുത്തേക്ക് സാമവേദം ഗാനരൂപത്തിൽ ആലപിക്കുന്നത് വളരെ ഇഷ്ടമാണ്. അവിടത്തെയുടെ ചരണാരവിന്ദങ്ങളിൽ ശരണം പ്രാപിച്ചവരുടെ പ്രാർഥന വളരെ താത്പര്യത്തോടുകൂടി അവിടന്ന് ശ്രവിക്കാറുണ്ട്. ഹേ, സദാശിവരമണീ! ഇതുതന്നെയാണ് ഈ ദാസനെ രക്ഷിക്കാൻ പറ്റിയ അവസരം. ചന്ദ്രനെപ്പോലെ, അവിടന്നും ഈ ലോകത്തിൽ അവതരിച്ചത് മറ്റുള്ളവരെ രഞ്ജിപ്പിക്കാൻവേണ്ടിയാണ്. നിന്തിരുവടിയുടെ ചരണാരവിന്ദങ്ങൾ പരമഭക്തിവിശ്വാസത്തോടുകൂടി വണങ്ങാൻ സാധിക്കുന്ന ശ്യാമകൃഷ്ണൻ എത്രയെത്ര ഭാഗ്യവാൻ!

## 128. കരുണജൂഡ നിന്നുനമ്മിന

**രാഗം : ശ്രീരാഗം – താളം : മിശ്രചാപ്പ്**

**വാഗ്ഗേയകാരൻ : ശ്യാമ ശാസ്ത്രി – ഭാഷ : തെലുങ്ക്**

**ആരോ: സ രി2 മ1 പ നി2 സ – അവരോ: സ നി2 പ ധ2 നി2 പ മ1 രി2 ഗ2 രി2 സ**

**22 ഖരഹരപ്രിയ ജന്യം**

**പല്ലവി**
കരുണജൂഡ നിന്നുനമ്മിന വാഡഗദാ
ഇന്ത പരാകേലനമ്മാ
**അനുപല്ലവി**
സരസിജാസന മാധവ സന്നുതചരണാ
ബ്രഹ്മനായകി വേഗമേ
**ചരണം 1**
ദീനജനാവന മൂർതിവി നീവനി നേനു നിന്നു
നെറനമ്മിതിനി ഗാന വിനോദിനി ഘനനിഭ
വേണി കാമിതഫലദാ സമയമിദേ
**ചരണം 2**
നീമഹിമാതിശയംബുലനു നെന്തനി നെ
ജെപ്പ്പതുനോ ലളിതാ ഹേമാപാങ്ഗീ
ഹിമഗിരിപുത്രീമഹേശ്വരി ഗിരീശരമണി നീ
**ചരണം 3**
ശ്യാമകൃഷ്ണ പരിപാലിനി ശൂലിനി
സാമജഗമനാ കുന്ദരദനാ താമസംബു ഇടു
സേയകനാപരിതാപമിലനു
പരിഹരിഞ്ചിന നീവു

**സാരാംശം**

ദേവിയിൽ പൂർണ്ണവിശ്വാസം അർപ്പിച്ചിരിക്കുന്ന എന്നോട് എന്താണീ ഉപേക്ഷാമനോഭാവം കാണിക്കുന്നത്? അവിടത്തെയുടെ കരുണാകടാക്ഷം എന്നിൽ ചൊരിയണേ. ഹേ, ബൃഹന്നായകീ! ബ്രഹ്മാവും വിഷ്ണുവും ദേവിയുടെ പാദങ്ങൾ വണങ്ങുക പതിവാണല്ലോ. എന്നിൽ ദേവിയുടെ ശ്രദ്ധയുണ്ടാകാൻ ഞാൻ കാത്തിരിക്കുന്നു. സംഗീതപ്രിയയായ ദേവിയുടെ കാർമുകിൽപോലെ ഇരുണ്ട കേശത്തിനെന്തൊരു ഭംഗി! ഹേ, ഇഷ്ടകാമേശ്വരി! ദീനനായ എന്നെപ്പോലെയുള്ളവർക്ക് ആശ്രയം നൽകുമെന്ന തോന്നലുള്ളതു കൊണ്ടാണ് ഞാൻ എന്റെ പരിപൂർണ്ണവിശ്വാസം ദേവിയിലർപ്പിച്ചിട്ടുള്ളത്. എനിക്ക് വേണ്ടുന്ന സംരക്ഷണം നൽകാൻ പറ്റിയ അവസരം ഇതുതന്നെ. ഹേ, ലളിതേ! കനകാംഗീ! പരമേശ്വരീ! ഹിമാദ്രിസുതേ! മഹേശ്വര രമണീ! ഭവതിയുടെ മഹത്ത്വം അളന്ന് നിർണ്ണയിക്കാൻ ആർക്കെങ്കിലും കഴിയുമോ? ഗജഗമനയായ ഭവതിയുടെ ദന്തങ്ങൾ മുല്ലപ്പൂമൊട്ടുകൾപോലെ മനോഹരങ്ങളത്രെ! ശ്യാമകൃഷ്ണന് ശക്തിയും പിന്തുണയും നൽകുന്നത് അവിടന്നല്ലേ? ദേവീ! എന്റെ മനോവേദന പരിഹരിക്കാൻ ഇനിയും വൈകിക്കരുതേ!

## 129. കാമാക്ഷി ബങ്ഗാരു

**രാഗം : വരാളി – താളം : മിശ്ര ചാപ്പ്**

**വാഗ്ഗേയകാരൻ : ശ്യാമ ശാസ്ത്രി – ഭാഷ : തെലുങ്ക്**

**ആരോ: സ ഗ1 രി1 ഗ1 മ2 പ ധ1 നി3 സ – അവരോ: സ നി3 ധ1 പ മ2 ഗ1 രി1 സ**

**39 ഝാലവരാളി ജന്യം**

**പല്ലവി**

കാമാക്ഷി ബങ്ഗാരു കാമാക്ഷി
നന്നു ബ്രോവവേ

**അനുപല്ലവി**

താമസമേല രാവേ
സാമഗാനലോലേ സുശീലേ

**ചരണം 1**

കാമകാല പ്രിയഭാമിനീ
കാമ്യ കാമദേ കല്യാണീ
കാമാക്ഷീ കഞ്ജദളായതാക്ഷീ
ത്രികോണവാസിനീ കാരുണ്യരൂപിണി

**ചരണം 2**

പാവനി മൃദുഭാഷിണീ
ഭക്ഷപാലിനീ ഭവമോചനീ
ഹേമാങ്ഗീ ഹിമഗിരിപുത്രീ
മഹേശ്വരീ ഹ്രീംകാര രൂപിണീ

**ചരണം 3**

ശ്യാമകൃഷ്ണപരിപാലിനീ
ശുകശ്യാമളേ ശിവശങ്കരീ
ശൂലിനീ സദാശിവുനികിരാണീ
വിശാലാക്ഷതരുണീ ശാശ്വതരൂപിണീ

**സമഷ്ടി ചരണം**

നാമന വിനി വിനു ദേവീ
നീവേ ഗതിയനി നമ്മിനാനു
മായമ്മാ വേഗമേ കരുണജൂഡവമ്മാ
ബങ്ഗാരുബോമ്മാ.

**സാരാംശം:**

സ്വർണ്ണംപോലെ തിളങ്ങുന്ന, ഹേ, കാമാക്ഷീ! എന്നെ രക്ഷിക്കണേ! പാവനയായ അവിടന്ന് സാമവേദം സംഗീതരൂപേണ ശ്രവിക്കുന്നതിൽ തത്പരയാണ്. ഹേ, കല്യാണീ! എന്നെ രക്ഷിക്കാൻ വൈകാതെ എത്തണേ! കാമാരിപ്രിയഭാമിനീ! ഇഷ്ടകാമേശ്വരീ! സരോജദളനേത്രീ! ത്രികോണവാസിനീ! കാരുണ്യ രൂപിണീ! പാവനീ! മൃദുഭാഷിണീ! ഭക്ഷപാലിനീ! ഭവമോചനീ! സുവർണ്ണാംഗീ! ഹിമഗിരിപുത്രീ! മഹേശ്വരീ! ഹ്രീംകാരരൂപിണീ! ശ്യാമകൃഷ്ണ പാലിനീ! ശുകശ്യാമളേ! ശിവശങ്കരീ! ശൂലിനീ! ശിവകാമിനീ! വിശാ ലാക്ഷീ! ശാശ്വതരൂപിണീ! ഭവതി മാത്രമാണെനിക്കൊരു സഹായമായിട്ടുള്ളവൾ. എന്റെ പ്രാർഥന കേൾ ക്കണേ! ഹേ, സുവർണ്ണ ശിൽപ്പമേ! എന്നിൽ ഉടനടി നിന്തിരുവടിയുടെ കരുണാമസൃണമായ അനുഗ്രഹ ങ്ങൾ വർഷിക്കണേ!

## 130. കാമാക്ഷി നാതോ വാദാ

**രാഗം : ബേഗഡ – താളം : ആദി**

**വാഗ്ഗേയകാരൻ : ശ്യാമ ശാസ്ത്രി – ഭാഷ : തെലുങ്ക്**

**ആരോ: സ ഗ3 രി2 ഗ3 മ1 പ ധ2 നി2 ധ2 പ സ – അവരോ: സ നി3 ധ2 പ മ1 ഗ3 രി2 സ**

**29 ധീര ശങ്കരാഭരണം ജന്യം**

**പല്ലവി**

കാമാക്ഷി നാതോ വാദാ ദയലേദാകമലാക്ഷീ
നന്നോകനി ബ്രോചുട ഭാരമാ ബങ്ഗാരു

**അനുപല്ലവി**

താമസമു ജേസിതേ നേ താളനമ്മാ
നീനാമപാരായണമു വിന വേഡിതിനമ്മാ
മായമ്മാ

**ചരണം**

ശ്യാമകൃഷ്ണസോദരീ തല്ലീഅംബാ
ശുകശ്യാമളേ നിന്നേ കോരിയുന്നാനമ്മാ
മായമ്മയനിനേ ദലചി ദലചിമാടി മാടികി

കന്നിരു വിഡുവലോ അംബാ നിന്നു
മാടാഡകുണ്ഡിന നേ
താളലേനമ്മാനീ ബിഡ്ഡനു ലാലിഞ്ചവേ
ദോഷ്ദ തല്ലിവേ കാമാതുല

ചപലചിത്തഹാമരുമൈതിരിഗി
തിരിഗിലലോകാമിതതലുവിനിവിനി
വേസാരി നേനു ഏമാരിപോദുനാ

**സാരാംശം:**

ഹേ, കാമാക്ഷീ! അവിടന്ന് ദയാമയമായി ചിന്തിക്കുന്നതിന് പകരം സംവാദത്തിന് ഒരുമ്പെടുന്നതെന്താണ്? എനിക്ക് സഹായത്തിന് അവിടുന്ന് മാത്രമേയുള്ളു എന്നിരിക്കെ, എന്നോടുള്ള ഈ വിരക്തിഭാവത്തിന്റെ താൽപര്യം? ദേവിയെക്കുറിച്ച് മാത്രം ചിന്തിച്ച്, ദേവിയുടെ നാമം മാത്രം ഉരുവിട്ടുകൊണ്ടിരിക്കുന്ന എനിക്ക് ഈ കാലതാമസം അസഹ്യംതന്നെയാണ്. ദേവിയുടെ കരുണയ്ക്കായി അടിയൻ ഒരുപാടു കണ്ണുനീർ പൊഴിച്ചു. ഇനിയും നിന്തിരുവടിയുടെ ഈ മിണ്ടാട്ടമില്ലായ്മ എനിക്ക് സഹിക്കാനാവില്ല. നൈരാശ്യത്തോടുകൂടി ഈ വിധത്തിൽ ജീവിക്കേണ്ടി വന്നാൽ, എന്റെ മനസ്സിന്റെ സമനില തെറ്റിപ്പോയെന്ന് വരാം. തിന്മ നിറഞ്ഞവരുടെ പ്രേരണയാൽ കാമാവേശങ്ങൾക്ക് വശംഗതനായി മറ്റുള്ളവരുടെ മുൻപിൽ ലജ്ജയോടും മാനഹാനിയോടുംകൂടി ജീവിക്കേണ്ടതായി വന്നേക്കാം. അതുകൊണ്ട്, അമ്മേ! ശുകശ്യാമളേ! നിന്തിരുവടിയുടെ കരുണാകടാക്ഷത്തിനും കാലതാമസമില്ലാത്ത സഹായത്തിനും അടിയൻ താണുകേണപേക്ഷിക്കുന്നു!

## 131. കൃഷ്ണാ നീ ബേഗനേ

**രാഗം : യമുനാകല്യാണി -- താളം : ചാപ്പ്**
**വാഗ്ഗേയകാരൻ : കനകദാസ – ഭാഷ : കന്നഡ**
**ആരോ: സ രി2 ഗ3 പ മ2 പ ധ2 സ – അവരോ: സ ധ2 പ മ2 പ ഗ3 രി2 സ**
**65 മേചകല്യാണി ജന്യം**

**പല്ലവി**
കൃഷ്ണാ നീ ബേഗനെ ബാരൊ
**അനുപല്ലവി**
ബേഗനെ ബാരൊ മുഖവന്നെ തോരൊ
(കൃഷ്ണ നീ ബേഗനെ ബാരൊ)
**ചരണം 1**
കാളലന്ധിഗെ ഗെജ്ജെ നീലധബാണാവുളി
നിലവർണനെ നാട്യമാഡുത ബാരൊ
(കൃഷ്ണ നീ ബേഗനെ ബാരൊ)
**ചരണം 2**
ഓദിയല്ലി ഒദിഗെജ്ജെ ബെരളല്ലി ഒങ്ഗുര
കൊരളല്ലി ഹാകിത വയ്ജയന്തിമാലെ
(കൃഷ്ണ നീ ബേഗനെ ബാരൊ)
**ചരണം 3**
കാശി പീതാംബര കൈയല്ലി കോളലു പുശിത
ശ്രിഗന്ധ മയല്ലി ചെന്ധ
(കൃഷ്ണ നീ ബേഗനെ ബാരൊ)
**ചരണം 4**
തായിഗെ ബായല്ലി ജഗവന്നു തോരിദ
ജഗദോദ്ധാരക നമ്മ ഉഡുപ്പി ശ്രി കൃഷ്ണ
(കൃഷ്ണ നീ ബേഗനെ ബാരൊ)

**സാരാംശം:**

കൃഷ്ണാ, നീ വേഗം വാ, നിന്റെ മുഖമൊന്നു കാണട്ടെ! കാലിൽ ചിലമ്പണിഞ്ഞ്, നൃത്തവുമാടിവന്നാലുമെന്റെ നീലക്കാറൊളിവർണ്ണാ! കഴുത്തിൽ വൈജയന്തിമാലയും, വിരലുകളിൽ മോതിരങ്ങളും, അരയിൽ പൊന്നിൻകിങ്ങിണിയുമണിഞ്ഞ് ഓടി വാ കണ്ണാ! മഞ്ഞപ്പട്ടുടയാടയുടുത്ത്, കയ്യിൽ കങ്കണങ്ങളിട്ട്, മേലാകെ സുഗന്ധം പൂശി ഒന്നു വേഗം വാ കൃഷ്ണാ! അമ്മയ്ക്കു വായിൽ ഭുവനമാകെ കാട്ടിക്കൊടുത്ത ജഗദോദ്ധാരകനായ ഉഡുപ്പിശ്രീകൃഷ്ണാ! വേഗം വരു, വേഗം വരു!

## 132. കാലഹരണ

**രാഗം : ശുദ്ധസാവേരി – താളം : രൂപകം**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**
**ആരോ: സ രി2 മ1 പ ധ2 സ – അവരോ: സ ധ2 പ മ1 രി2 സ**
**29 ധീര ശങ്കരാഭരണം ജന്യം**

**പല്ലവി**
കാലഹരണമേലരാ ? ഹരെ, സീതാരാമ!
(കാല)
**അനുപല്ലവി**
കാലഹരണ മേല ? സുഗുണ ജാല!
കരുനാല വാല! (കാല)
**ചരണം**
ദിനദിനമുനു തിരിഗി
തിരിഗി ദിക്കുലേക ശരണുജോച്ചി
തനുവു ധനമു നീദേയൻടി-ത്യാഗരാജവിനുതരാമ
(കാല)

സാരാംശം:

ഹേ, സീതാരാമാ! സദ്ഗുണജാല! കരുണാമൂർത്തേ! എനിക്ക് അനുഗ്രഹങ്ങൾ നൽകാൻ ഇനിയും എന്താണ് കാലതാമസം? ഒരു പക്ഷിയെപ്പോലെ പ്രഭാതംമുതൽ പ്രദോഷംവരെ പാറിപ്പറന്നലഞ്ഞിട്ടും, എനിക്ക് ഒരിടത്തും ഒരാശ്രയം ലഭിച്ചില്ല. ഹേ, രാമ! ത്യാഗരാജനാൽ ആരാധിക്കപ്പെടുന്നവനേ! ഞാൻ അന്വേഷിച്ചുകൊണ്ടിരുന്ന അവിടത്തെയുടെ കാലടികളിൽ, എന്റെ ശരീരവും, ആത്മാവും, എന്നോട് ബന്ധപ്പെട്ട മറ്റെല്ലാ വസ്തുക്കളും പൂർണ്ണമായും സമർപ്പിച്ചിരിക്കുന്നു! ഇനി അതിന്റെയെല്ലാം ഉടമസ്ഥത അവിടത്തേത് മാത്രം!!

## 133. കലിഗിയുൻടേഗദാ

**രാഗം : കീരവാണി – താളം : ആദി**

**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**

**ആരോ: സ രി2 ഗ2 മ1 പ ധ1 നി3 സ – അവരോ: സ നി3 ധ1 പ മ1 ഗ2 രി2 സ**

**21 കീരവാണി മേളം**

**പല്ലവി**
കലിഗിയുണ്ടേഗദാ ഗതിഗുന്നു?
കാമിത ഫലദായക! (കലിഗി)
**അനുപല്ലവി**
കലിനി യിങ്ങിത മേരുഗക നിന്നാഡു കൊണ്ടി
ചലമു ജേയക നാതലനു
ചക്കനി വ്രാത (കലിഗി)
**ചരണം**
ഭാഗവതാഗ്രേസരുലഗു നാരദ
പ്രഹ്ലാദ പരാശര രാമദാസുലു
ബാഗുഗ ശ്രീരഘുരാമുനി പദമുല ഭക്തി ജേസിന
രീതി ത്യാഗരാജുനികിപുഡു (കലിഗി)

**സാരാംശം:**

ഹേ, രാമ! ഭക്തരുടെ ആഗ്രഹങ്ങൾ സാധിപ്പിക്കുന്നവനേ! എന്റെ പൂർവ്വകാലപ്രവൃത്തികൾ നന്മനിറഞ്ഞതായിരുന്നെങ്കിൽ എനിക്ക് ഭവാന്റെ കരുണാകടാക്ഷം ഇതിനകം ലഭിക്കുമായിരുന്നു. ഇത് കലിയുഗമാണെന്നും, ഭവാന്റെ അനുഗ്രഹങ്ങൾ അർഹതയനുസരിച്ചുമാത്രമേ ലഭിക്കുകയുള്ളു എന്നുമുള്ള വസ്തുതയറിയാതെ, ഇപ്പോഴത്തെ ദൗർഭാഗ്യംമൂലം ഞാൻ ഭവാനെ പഴിക്കുകപോലും ചെയ്തു. ശ്രേഷ്ഠരായ നാരദൻ, പ്രഹ്ലാദൻ, പരാശരൻ, രാമദാസൻ എന്നീ ഭക്തന്മാർ ഭക്തിപൂർവ്വം ഭജിച്ചിരുന്നപോലെ ഞാനും ചെയ്തിരുന്നെങ്കിൽ, എനിക്ക് മെച്ചപ്പെട്ട ഒരു നിയോഗം ഭവാൻ കൽപ്പിച്ചരുളിയേനെ എന്ന് ഞാനിപ്പോൾ തിരിച്ചറിയുന്നു!

## 134. കല്യാണരാമ

**രാഗം : ഹംസനാദം – താളം : ആദി**

**വാഗ്ഗേയകാരൻ: ഊത്തുക്കാഡ് വെങ്കടസുബ്ബയ്യർ – ഭാഷ : തമിഴ്**

**ആരോ: സ രി2 മ2 പ ധ3 നി3 സ – അവരോ: സ നി3 ധ3 പ മ2 രി2 സ**

**60 നീതിമതി ജന്യം**

**പല്ലവി**
കല്യാണരാമ രഘുരാമ രാമ
കനക മകുട മരകതമണിലോലഹാര
ദശരഥ ബാല സീതാ
**അനുപല്ലവി**
മല്ലികാദി സുഗന്ധ മയ നവ
മാലികാദി ശോഭിതഗളേന
ഉല്ലാസ പരിശീലന ചാമര
ഉഭയ പാർശ്വേന കുണ്ഡലഖേലന
**ചരണം 1**
ആഗത സുരവര മുനിഗണ സജ്ജന
അഗണിത ജനഗണ ഘോഷിതമംഗള
രാഘവ രഘുരാമ രാമ ജനകജാ
രമണ മനോഹര സീതാ
**ചരണം 2**
ഗൗതമ വസിഷ്ഠ നാരദ തുംബുരു
കാശ്യപാദി മുനിഗണവര പൂജിത
ഔപവാഹ്യ സ്കന്ദ ദേശ അലങ്കൃത
ഹൈമ സിംഹാസനസ്ഥിത സീതാ.

**സാരാംശം:**

ഹേ രഘുരാമ! ദശരഥനന്ദന! കനകകിരീടവും മണിഹാരങ്ങളുമണിഞ്ഞ് സീതാസമേതനായി ഇരുന്നരുളുന്ന കല്യാണരാമ! നിന്തിരുവടിയുടെ ഗളനാളത്തിൽ മല്ലിക മുതലായ പൂക്കളുടെ സുഗന്ധം വഹിക്കുന്ന പുതു വനമാല ശോഭിക്കുന്നു; കാതിൽ കുണ്ഡലങ്ങൾ കേളിയാടുന്നു; ഉല്ലാസപൂർവ്വം ഇരുപുറവും നിന്ന് ചാമരം വീശുന്നു. ദേവശ്രേഷ്ഠന്മാരും, മുനിഗണങ്ങളും, സജ്ജനങ്ങളും, എണ്ണിയാലൊടുങ്ങാത്ത ജനകോടികളും "രാഘവാ! രഘുരാമ! ജനകജാരമണ! സീതാമനോഹര! രാമാ! മംഗളം ഭവിക്കട്ടെ" എന്നിങ്ങനെ ജയജയാരവം മുഴക്കുന്നു. സ്വർണ്ണസിംഹാസനത്തിൽ സീതാരാമനായി മരുവുന്ന അവിടുത്തെ ഗൗതമൻ, വസിഷ്ഠൻ, നാരദൻ, തുംബുരു, കശ്യപൻ തുടങ്ങിയ മുനിമാർ പൂജിക്കുന്നു.

## 135. കമല ചരണേ

രാഗം : അമൃത ബെഹാഗ് – താളം : ആദി
വാഗ്ഗേയകാരൻ: ജി.എൻ. ബാലസുബ്രഹ്മണ്യം – ഭാഷ: സംസ്കൃതം
ആരോ: സ മ2 ഗ3 പ നി3 സ – അവരോ: ധ നി3 ധ2 മ2 ഗ3 സ
65 മേചകല്യാണി ജന്യം

**പല്ലവി**
കമല ചരണേ കനകാരുണേ
കരുണാമൃത രസ പൂർണ്ണേ (കമല)
**അനുപല്ലവി**
അമരേശനുതേ അപരാജിതേ രമേ
ശാരദേ സദാ വന്ദിതേ (കമല)

**ചരണം**
നമത സജ്ജന ദുരിത ശമനേ അമിത മഹിമ
ഗുണപൂർണ്ണേ
മമ സന്താപഹര സാധനേ
വിമർശനാന്ത നാദഹൃത്സദനേ. (കമല)

**സാരാംശം:**
കരുണാമൃതരസപൂർണ്ണയായ ദേവീ! അവിടത്തെ ദേഹം കനകത്തിൻെറ കാന്തിയും കാലടികൾ താമരയുടെ സൗന്ദര്യവും വഹിക്കുന്നു. ഹേ രമേ, ഹേ ശാരദേ, പരാജയമെന്തെന്നറിഞ്ഞിട്ടില്ലാത്ത നിന്തിരുവടിയെ ഇന്ദ്രാദികൾ സ്തുതിക്കുന്നു, എപ്പോഴും വന്ദിക്കുന്നു. നമിക്കുന്ന സജ്ജനങ്ങളുടെ ദുരിതങ്ങളെല്ലാം ശമിപ്പിച്ച്, കണക്കില്ലാത്തത്ര ഗുണങ്ങൾ നിറച്ചുവിടുന്ന നിന്തിരുവടി അടിയൻെറ സന്താപങ്ങളെല്ലാം ഹരിച്ച് ഹൃദയത്തിൽ ധ്യാനത്തിൻെറ പാരമ്യത്തിൽ ഉയരുന്ന നാദത്തിനുള്ളിൽ നിറഞ്ഞു നിൽക്കണമേ!!

## 136. കണ്ഡേനാ ഗോവിന്ദനാ

**രാഗം : ചന്ദ്രകോൺസ് – താളം : ആദി**
**വാഗ്ഗേയകാരൻ : പുരന്ദരദാസർ – ഭാഷ : കന്നഡ**
**ആരോ: സ ഗ2 മ1 ധ1 നി3 സ – അവരോ: സ നി3 ധ1 മ1 ഗ2 സ**
**21 കീരവാണി ജന്യം**

**പല്ലവി**
കണ്ഡേനാ ഗോവിന്ദനാ നാളീകാക്ഷനാ
പാണ്ഡവ പക്ഷനാ (കണ്ഡേനാ)
**അനുപല്ലവി**
കേശവ നാരായണ ശ്രീകൃഷ്ണന വാസുദേവ
അച്ച്യുതാനന്തന
സാസിര നാമദ ശ്രീ ഹൃഷീകേശന
ശേഷശയന നമ്മ വസുദേവസുതന (കണ്ഡേനാ)
**ചരണം**
പുരുഷോത്തമ നരഹരി ശ്രീകൃഷ്ണന
ശരണാഗത രക്ഷകനാ
കരുണാകര നമ്മ പുരന്ദര വിഠലനാ
നെരെനംബിദനോ ബേലുരചന്നിഗന.
(കണ്ഡേനാ)

**സാരാംശം:**
അച്യുതാ! അനന്താ! ഗോവിന്ദാ! കേശവാ! നാരായണാ! വസുദേവനന്ദനനായ ശ്രീകൃഷ്ണാ! താമരക്കണ്ണനായ നീ പാണ്ഡവരുടെ ക്ഷേമം നോക്കുന്നവനാണല്ലോ! ഹൃഷീകേശ! ശേഷശായിൻ! പുരുഷോത്തമ! നരസിംഹമൂർത്തേ! കരുണാകരനും ശരണാഗതവത്സലനുമായ പുരന്ദരവിഠലനെ ഞാനെന്നാണൊന്നു നേരിൽ കാണുക!!

## 137. കഥയ കഥയ

**രാഗം : ആഹിരി – താളം : ത്രിപുട**
**വാഗ്ഗേയകാരൻ : നാരായണ തീർഥർ – ഭാഷ : സംസ്കൃതം**
**ആരോ: സ രി1 സ ഗ3 മ1 പ ധ1 നി2 സ – അവരോ: സ നി2 ധ1 പ മ1 ഗ3 രി1 സ**
**14 വകുളാഭരണം ജന്യം**

**പല്ലവി**
കഥയ കഥയ മാധവം ഹേ രാധേ
കഥയ കഥയ മാധവം (കഥയ)
**അനുപല്ലവി**
അഥ സഖി കഥയ ശ്രീ മധുസൂദനം അശേഷ
വിധിനാ വർണിത വീര്യം അപരിമിതവിപതം
(കഥയ)

**ചരണം 1**
വന ഭുവി രഹസി സമാരാധിതോ ഭഗവാൻ
അനവദ്യ സുന്ദരാങ്ഗീ ഹേ രാധേ
ഘന ജഘനയാ ത്വയാ ഘന നീല കുന്തളശ്രീ
വനമാലി
പീതവാസാവസതികവാജഗതി (കഥയ)

ചരണം 2
മൃഗമദ തിലക ലളിത ഫാലസുന്ദരം
അഗണിത സുഗുണമണിരത്നാകരം
വിഗത മോഹം അഖിലവേദഭാഗവിദിതം ശ്രീ
ഭഗവന്തമാശ്രിതജനസുകൃതാധാരം (കഥയ)

ചരണം 3
സരസ ഹാസ പരിഹാസ സരസകള
മുരളീ മിളിത ഗോപവധൂജനം
അരവിന്ദ ലോചനം അരിവർഗ നിഷൂദനം
വരനാരായണതീർത്ഥവാഞ്ഛിതഫല നിദാനം.
(കഥയ)

**സാരാംശം:**

ഹേ രാധേ, മാധവന്റെ കഥകൾ വീണ്ടും വീണ്ടും പറയു. മധുസൂദനന്റെ അളക്കാനാവാത്ത വീര്യങ്ങളെല്ലാം നീയിപ്പോൾ വർണ്ണിക്കൂ സഖീ. ഹേ, രാധേ, അനവദ്യസുന്ദരാങ്ഗിയായ നീ, കാനനത്തിലെ രഹസ്യസങ്കേതത്തിൽവെച്ച്, പീതാംബരധാരിയായ ഭഗവാനെ സമാരാധിച്ചുവല്ലോ! കനത്ത ജഘനത്തോടുകൂടിയ നീ കാർമേഘം പോലെ കറുത്തിരുണ്ട കുന്തളങ്ങളോടുകൂടിയ വനമാലിയുമൊത്ത് ഏതൊരിടത്തിലാണ് വസിച്ചത്? രാധേ! നിന്റെ സുന്ദരക്കുട്ടൻ മൃഗമദതിലകമണിഞ്ഞിരിക്കുന്നു. എണ്ണിയാലൊടുങ്ങാത്ത സദ്ഗുണങ്ങളുടെ രത്നഖനിയാണവൻ. വേദങ്ങളുടെ എല്ലാ പുറങ്ങളിലും വർണ്ണിക്കപ്പെടുന്ന ഇവൻ അഷ്ടൈശ്വര്യങ്ങൾക്കുടമയും മോഹാതീതനുമാണ്. ആശ്രിതർക്കാധാരമായ അവന്റെ കഥകൾ വിസ്തരിക്കൂ, രാധേ, വിസ്തരിക്കൂ. അരവിന്ദലോചനനായ അവൻ എതിരിടാൻ വന്ന അരികളെയെല്ലാം നശിപ്പിച്ച കഥകളും, കളമുരളീഗാനത്താൽ ആകൃഷ്ടരായോടിയെത്തിയ ഗോപികമാരോട്, മധുരമന്ദഹാസമോടെ, കളിവാക്കോതിയ കഥകളും ചൊല്ലൂ. രാധേ, ചൊല്ലൂ; ശ്രേഷ്ഠനായ നാരായണതീർഥർ ആഗ്രഹിക്കുന്നതിതൊന്നുമാത്രമാണ്!!

## 138. ക്ഷീരസാഗര ശയന വക്ഷസ്ഥല

**രാഗം : മായമാളവഗൗള – താളം : ചതുശ്ര ധ്രുവം (2 കള)**
**വാഗ്ഗേയകാരൻ : ജയചാമരാജ വോഡെയാർ – ഭാഷ : സംസ്കൃതം**
**ആരോ: സ രി1 ഗ3 മ1 പ ധ1 നി3 സ – അവരോ: സ നി3 ധ1 പ മ1 ഗ3 രി1 സ**
**15 മായമാളവഗൗള മേളം**

**പല്ലവി**
ക്ഷീര സാഗര ശയന വക്ഷസ്ഥല നിവാസിനീം
പ്രണമാമി
സ്മര ജനനീം മനോന്മണീം പാപവിമൊചനീം
ലോക ജനനീം നിരഞ്ജനീം

**അനുപല്ലവി**
ക്ഷിത്യാദിശിവാനന്ദഷട്ത്രിംശത്
തത്വസ്വരൂപിണീം
ശിവമോദിനീം മായാമാളവഗൗള സ്വരൂപിണീം
ക്ഷിപ്രപ്രസാദ ദായിനീം വിപ്രവിശ്വാസിനീം
സ്വ പ്രകാശ തേജ പ്രകാശിനീം
ചിത്പ്രകാശദായിനീം മാനിനീം

**ചരണം**
കങ്കണമണിമയാഭരണയുതമാതങ്ഗീം
മേചകാങ്ഗീം
അങ്കുശചാപബാണേക്ഷുഹസ്തമോഹിനീം
ശൈലനന്ദിനീം
കുംഭസംഭവലോപാമുദ്രാർചനതോഷിണീം
കാഞ്ചിപുരവാസിനീം കഞ്ജദളായതാക്ഷീം
കാമാക്ഷീം
അന്തരംഗപൂജാതോഷിണിം താം
ബ്രഹ്മാഖ്യാകാശതത്വശാലിനീം
അംബാം ശ്രീവിദ്യാരസാസ്വാദിനീം.

**സാരാംശം:**

പാൽക്കടലിൽ ശയിക്കുന്നവന്റെ മാറിടത്തിൽ മാറാതെ മരുവുന്ന കാമജനനിയെ, നിരഞ്ജനയായ ലോകജനനിയെ, പാപവിമോചനിയായ മനോന്മണിയെ ഞാനിതാ വീണുവണങ്ങുന്നു! പൃഥിവ്യാദി മുപ്പത്താറു തത്വങ്ങളുടേയും പൊരുളായി, മായാമാളവഗൗളസ്വരൂപിണിയായി, സ്വപ്രകാശത്താൽ മറ്റു തേജഃപുഞ്ജങ്ങളേയും പ്രകാശിപ്പിക്കുന്നവളായി നിലകൊള്ളുന്ന ദേവി ക്ഷിപ്രപ്രസാദിനിയാണ്, പരമശിവനെ പ്രസാദിപ്പിക്കുന്നവളുമാണ്. ചിദ്പ്രകാശം ദാനം ചെയ്യാൻ കഴിവുള്ള ഈ മാനിനി വിപ്രരുടെ വിശ്വാസപാത്രമാണ്. ശൈലനന്ദിനിയായ ദേവി കനകാംഗിയാണ്, കങ്കണം മുതലായ ആഭരണങ്ങളെല്ലാമണിഞ്ഞിട്ടുണ്ട്; തോട്ടി, വില്ല്, ബാണം, കരിമ്പ് എന്നിവ കൈകളിൽ ധരിച്ചിരിക്കുന്നു. താമരക്കണ്ണാളായ കാഞ്ചീപുരത്തെ കാമാക്ഷിയെ കുംഭസംഭവനായ അഗസ്ത്യമുനിയും പത്നി ലോപാമുദ്രയും നിരന്തരം പൂജിച്ചു സന്തുഷ്ടയാക്കുന്നു. അന്തരംഗപൂജയൊന്നിനാലെ തോഷിക്കുന്ന, ശ്രീവിദ്യാരസം ആസ്വദിക്കുന്ന ആ ബ്രഹ്മസ്വരൂപിണിയെ 'എന്റെ അമ്മ' എന്ന മട്ടിൽ ഞാൻ സാഷ്ടാങ്ഗം നമസ്കരിക്കുന്നു!!

## 139. കലയേ ശ്രീ

**രാഗം : ചെഞ്ചുരുട്ടി – താളം : രൂപകം**

**വാഗ്ഗേയകാരൻ : സ്വാതിതിരുനാൾ – ഭാഷ : സംസ്കൃതം**

**ആരോ: ധ2 സ രി2 ഗ3 മ1 പ ധ2 നി2 – അവരോ: നി2 ധ2 പ മ1 ഗ3 രി2 സ നി2 ധ2 പ ധ2 സ**

**28 ഹരികാംബോജി ജന്യം**

പല്ലവി
കലയേ ശ്രീകമലനയനചരണേ
അനുപല്ലവി
കലയേ കമലാസനാദി സകലവിബുധശരണേ
ചരണം 1
ഭവഭയഭരഹരണേ
ഭാസുരരുചിഭരണേ
ഭജനശീലജനമനോ
ഭിലഷിതവരവിതരണേ (കലയേ)

**ചരണം 2**
സരസിജമദഹരണേ
സാധുമധുവിഹരണേ
സകലലോകദുരിതഹാരി
കുലിശകലശഹരണേ (കലയേ)
**ചരണം 3**
ജഗദുരുസുഖകരണേ
ജാതവിപിനചരണേ
ജലജനാഭചരണദാസ
വിപുലകുശലകരണേ. (കലയേ)

**സാരാംശം:**

കമലാസനാദി സകലദേവന്മാർക്കും ശരണമായ കമലനയനൻെറ ചരണങ്ങളിൽ ഞാൻ സ്വയം ബന്ധിക്കുന്നു. ഏറെയേറെ ഭംഗിയുള്ള ആ തൃപ്പാദങ്ങൾ സംസാരഭയാധിക്യം നശിപ്പിക്കുന്നു; ഭജനം ശീലമാക്കിയിട്ടുള്ള ജനങ്ങളുടെ മനോഭിലാഷങ്ങളെല്ലാം നിറവേറ്റിക്കൊടുക്കുന്നു!! ചുമന്നുതുടുത്ത ഈ പാദങ്ങൾ ചെന്താമരപ്പൂക്കളുടെ മദമില്ലാതാക്കുന്നു, സജ്ജനങ്ങളാകുന്ന വണ്ടുകൾ ഇതിൽ പാറിക്കളിക്കുന്നു. ലോകത്തിൻെറ മുഴുവൻ ദുരിതങ്ങളും ദൂരെയാക്കുന്ന ഇവയിൽ ഞാൻ ആശ്രയംകൊള്ളുന്നു. ജഗത്തിന്നൊട്ടാകെ ഏറെ സുഖം പകരുന്ന ഈ ചരണങ്ങളിൽ, പദ്മനാഭദാസന്മാർക്ക് പ്രത്യേകിച്ചും വിപുലമായ കുശലങ്ങൾ നൽകുന്ന ഈ ചരണങ്ങളിൽ, ഞാൻ സ്വയം അർപ്പിക്കുന്നു!

## 140. കൃപയാ പാലയ

**രാഗം : ചാരുകേശി – താളം : ചാപ്പു**

**വാഗ്ഗേയകാരൻ : സ്വാതിതിരുനാൾ – ഭാഷ : സംസ്കൃതം**

**ആരോ: സ രി2 ഗ3 മ1 പ ധ1 നി2 സ – അവരോ: സ നി2 ധ1 പ മ1 ഗ3 രി2 സ**

**26 ചാരുകേശി മേളം**

**പല്ലവി**
കൃപയാ പാലയ ശൗരേ
കരുണാരസാവാസ കലുഷാർത്തിവിരാമ
**അനുപല്ലവി**
തപനീയനിഭചേല തുഹിനാംശുസുവദന
ശ്രീപദ്മനാഭ സരസിജലോചന
**ചരണം 1**
അമരനികരചാരുഹേമമൗലീരാജിത
താമരസഘനമദദാരണചണപാദ
വിമലഭക്തിലോലുപ
സമസേവകാഖിലകാമദാനനിരത
കമനീയതരാപാംഗ

**ചരണം 2**
കുന്ദദ്യുതിലസിതമന്ദഹാസരുചിനന്ദിത,
നുതിപരബൃന്ദാരകസഞ്ചയ
വൃന്ദാരുസമുദയമന്ദാര, പരമാരവിന്ദസായകസമ
സുന്ദരാംഗഭാസിത
**ചരണം 3**
കുരുമേ കുശലം മുദാ കുരുവിന്ദനിഭദന്ത
നിരുപമസംസാര നീരധിവരപോത
നാരദമുഖമുനിനികരഗേയചരിത വാരയ
മമാഖിലപാപജാതം ഭഗവൻ.

**സാരാംശം**

കാരുണ്യത്തിൻെറ ആവാസസ്ഥാനവും, ശോകം ക്രോധം എന്നിവ ശമിപ്പിക്കുന്നവനുമായ ഹേ, ശൗരേ! എന്നെ പാലിക്കാൻ കൃപ കാട്ടേണമേ! ശ്രീപദ്മനാഭ! അവിടത്തെ തിരുമുഖം പൂർണ്ണചന്ദ്രനെപ്പോലെയാണ്, തൃക്കണ്ണുകൾ താമരപ്പൂവിതളുകൾപോലെയും. അഗ്നിതുല്യപ്രഭയാണവിടുത്തെ തിരുവുടയാടയ്ക്ക്. അമരരുടെ സുവർണ്ണകിരീടകോടികൾ താമരപ്പൂവിൻെറ അഹങ്കാരത്തെ തുരത്തിവിടുന്ന ആ തൃപ്പാദങ്ങളിൽ പ്രകാശം ചൊരിയുന്നു. നിർമലഭക്തിയാണവിടത്തേക്കേറെയിഷ്ടം. ഭംഗിയേറിയ കടാക്ഷങ്ങൾ സേവകർക്ക് എല്ലാ മോഹങ്ങളും സാധിപ്പിച്ചുകൊടുക്കുന്നതിൽ നിരതങ്ങളാണ്. മുല്ലമൊട്ടുകളുടെ ഭംഗിയെ അതിശയിക്കുമാറുള്ള മധുരമന്ദഹാസത്തോടെയും, കന്ദർപ്പസമാനമായ സുന്ദരശരീരത്തോടെയും ശോഭിക്കുന്ന പരമപുരുഷനെ വൃന്ദാരകവൃന്ദം വന്ദിക്കുന്നു. നാരദാദിമുനീന്ദ്രന്മാർ അവിടത്തെ ചരിതങ്ങൾ പാടിനടന്നാനന്ദിക്കുന്നു.

ഉപമയില്ലാത്ത. വല്ലാത്തൊരു വൻകടലാണീ സംസാരം. ഇതിന്നക്കരെകടക്കാൻ തക്ക തോണി നിന്തിരുവടിയുടെ ചേവടികൾ മാത്രമത്രേ. ഹേ, ഭഗവൻ! സസന്തോഷം അടിയനു നന്മകൾ അനുഗ്രഹിച്ചരുളിച്ചെയ്യാലും! അടിയന്റെ എല്ലാ പാപഫലങ്ങളേയും തടഞ്ഞുനിർത്തിയാലും!!

## 141. കോസലേന്ദ്ര

**രാഗം : മധ്യമാവതി – താളം : ആദി**
**വാഗ്ഗേയകാരൻ : സ്വാതിതിരുനാൾ – ഭാഷ : സംസ്കൃതം**
**ആരോ: സ രി2 മ1 പ നി2 സ – അവരോ: സ നി2 പ മ1 രി2 സ**
**22 ഖരഹരപ്രിയ ജന്യം**

**പല്ലവി**
കോസലേന്ദ്ര മാമവാമിത
ഗുണനിവാസ ഭഗവൻ
**അനുപല്ലവി**
ഭാസമാനമഹാമണിമണ്ഡപ
പരിവിലസിതസിംഹാസനരാജിത
**ചരണം 1**
ബാഹുധൃതശരചാപ ധുതഭക്തജനാഖിലതാപ
ആഹവാഹതവിമതാടോപ
ഹാരമകുടകേയൂരകലാപ (കോസ)
**ചരണം 2**
ജാനകീലസിതാങ്ക ജലജാസ്യ വിനാശിതലങ്ക
ഭാനുവംശപയോധിശശാങ്ക
പാദവിഹതമുനിതരുണീഭംഗ (കോസ)
**ചരണം 3**
നീലജലധരഗാത്ര ധൃതനീല നളാരുണപുത്ര
ഫാലലോചനമുഖനുതിപാത്ര
പവനസുതകലിതചാരുചരിത്ര. (കോസ)

**സാരാംശം:**

എത്രയോ ഗുണങ്ങളുടെ ആവാസകേന്ദ്രമായ കോസലരാജകുമാരാ! ശോഭിക്കുന്ന മഹാമണിമണ്ഡപത്തിൽ, ഏറ്റവും വിലസുന്ന സിംഹാസനത്തിൽ, വിരാജിക്കുന്ന ഭഗവാനേ! എന്നെ രക്ഷിക്കണേ!! ദുർബ്ബുദ്ധികളെ യുദ്ധംചെയ്തു വധിച്ച്, ഭക്തരുടെ താപങ്ങൾ ഇല്ലാതാക്കാനെന്നോണം അവിടന്ന് ശരവും ചാപവും കയ്യിലേന്തിയിരിക്കുന്നു. മുത്തുമാലകളും, കിരീടവുമണിഞ്ഞ് വിലസുന്ന രാജീവലോചനനായ രാമദേവന്റെ തിരുമടിയിൽ ജാനകീദേവി ഇരുന്നരുളുന്നു. സൂര്യവംശമാകുന്ന സാഗരത്തിൽനിന്നും ഉദയംകൊണ്ട ഈ ചന്ദ്രൻ പാദസ്പർശത്താൽ മുനിപത്നിയായ അഹല്യയെ ശാപമുക്തയാക്കി; ലങ്കയെ പാടേ നശിപ്പിച്ചു. ഈ നീലക്കാർമുകിൽ വർണ്ണനെ നളൻ, സുഗ്രീവൻ, മുക്കണ്ണൻ മുതലായവർ സ്തുതിക്കുന്നു. ആരുടെ ചാരുചരിതമാണോ വായുസൂനു മനസ്സിൽ നിരന്തരം ഭാവന ചെയ്യുകൊണ്ടിരിക്കുന്നത്, ആ കോസലേന്ദ്രൻ ഈയുള്ളവനെ സംരക്ഷിക്കുമാറാകണേ!!

## 142. കരുണചെയ്‌വാൻ

**രാഗം : ശ്രീരാഗം – താളം : ആദി**
**വാഗ്ഗേയകാരൻ : ഇരയിമ്മൻ തമ്പി – ഭാഷ : മലയാളം**
**ആരോ: സ രി2 മ1 പ നി2 സ – അവരോ: സ നി2 പ ധ2 നി2 പ മ1 രി2 ഗ2 രി2 സ**
**22 ഖരഹരപ്രിയ ജന്യം**

**പല്ലവി**
കരുണ ചെയ്‌വാനെന്തു താമസം കൃഷ്ണാ!
കഴലിണ കൈതൊഴുന്നേൻ
**അനുപല്ലവി**
ശരണാഗതന്മാർക്കിഷ്ടവരദാനംചെയ്യുചെമ്മേ
ഗുരുവായൂപുരംതന്നിൽ
മരുവുമഖില ദുരിതഹരണ ഭഗവൻ (കരുണ)
**ചരണം**
ഉരുതരഭവസിന്ധൗ ദുരിതസഞ്ചയമാകും
തിരതന്നിൽ മരുവുന്ന നരതതിക്കവലംബം
മരതകമണിവർണ്ണൻ ഹരിതന്നെയെന്നും തവ
ചരിതവർണ്ണനങ്ങളിൽ സകലമുനികൾ
പറവതറിവനധുനാ (കരുണ)

**സാരാംശം:**

കൃഷ്ണാ! ഞാൻ അവിടത്തെ കാലടികളെ വണങ്ങുന്നു. ആശ്രയമപേക്ഷിച്ചുവരുന്നവർക്കെല്ലാം ആഗ്രഹങ്ങൾ സാധിപ്പിച്ചുകൊടുത്തുകൊണ്ട്, ഗുരുവായൂരിൽ വാഴുന്ന ഭഗവാനേ, ഏവരുടേയും കഷ്ടപ്പാടുകൾ മാറ്റാൻ കഴിവുള്ള നിന്തിരുവടി എന്നിൽ കരുണ ചൊരിയാനെന്താണിത്ര താമസം? "വല്ലാത്തൊരീഭവസാഗരത്തിൽ, കഷ്ടതകളാകുന്ന തിരമാലക്കൂട്ടങ്ങളിൽ മുങ്ങിയും പൊങ്ങിയും കഴിഞ്ഞുകൂടുന്ന ജനങ്ങൾക്ക്, ഒരേയൊരാശ്രയം മരതകമണിവർണ്ണൻ മാത്രമാണ്" എന്ന വസ്തുത, അവിടത്തെയുടെ കഥകൾ വർണ്ണിക്കുന്ന സന്ദർഭങ്ങളിൽ, മുനിമാരെല്ലാം പറഞ്ഞ് അടിയൻ കേട്ടിട്ടുണ്ട്.

## 143. കാർത്ത്യായനീമാം

രാഗം : കാംബോജി – താളം : ആദി

വാഗ്ഗേയകാരി : കുട്ടിക്കുഞ്ഞു തങ്കച്ചി – ഭാഷ : മലയാളം

ആരോ: സ രി2 ഗ3 മ1 പ ധ2 സ – അവരോ: സ നി2 ധ2 പ മ1 ഗ3 രി2 സ

28 ഹരികാംബോജി ജന്യം

പല്ലവി
കാർത്ത്യായനി മാം പാലയ സതതം
കാൽത്തളിരിണ വന്ദേ
അനുപല്ലവി
കാത്തരുളുക പരമേശ്വരി നീയേ
ആർത്തജനാർത്തിയകറ്റുമമേയേ
ചരണം 1
സകലകലാലയ ശശധരവദനേ
ശാരദ കുന്ദ മനോഹര രദനേ
ശുകസനകാദി സുപൂജിത ചരണേ
സുരുചിര മൃദുഹസിതേ ശുഭ കരണേ
ചരണം 2
മഹിഷമഹാസുരമർദ്ദിനിയാം നിൻ
മഹിമകളറിവതിനരുതരുതാർക്കും
മഹിതദയാംബുനിധേ തവ
കാൽത്താരടിയിണയൊന്നേ
ഗതി മമ പാർത്താൽ
ചരണം 3
ക്ഷീരമഹാർണ്ണവ ശയനനതാകും സാരസനാഭ
സഹോദരി ഗൗരി
ക്ഷീരതടാകതടാലയ വാസേ
ശ്രീമമ നൽകുകതവകഴൽതൊഴുതേൻ

**സാരാംശം:**
ആർത്തരുടെ ആർത്തിയകറ്റുവാൻ ഏറ്റവും കഴിവുള്ള പരമേശ്വരീ, ഭവതിയെന്നെ കാത്തരുളേണമേ! പൂർണ്ണചന്ദ്രസമാനമായ തിരുമുഖം--ശരൽക്കാലത്തെ മുല്ലമൊട്ടുകളെ വെല്ലുന്ന പല്ലുകൾ--ശുകസനകാദികൾ പൂജിക്കുന്ന തൃപ്പാദങ്ങൾ--ഏറെ മനോഹരമായ മന്ദഹാസം--ഇപ്രകാരം വിളങ്ങുന്ന മഹിഷാസുരമർദ്ദിനിയുടെ മാഹാത്മ്യങ്ങൾ ആർക്കും ശരിയായറിയാനാവില്ലതന്നെ! ദയാവാരിധിയായ ഭവതിയുടെ കാൽത്തളിരുകൾ മാത്രമേ എനിക്കു ഗതിയുള്ളു. ക്ഷീരാബ്ധിയിൽ ശയിക്കുന്ന പദ്മനാഭൻെറ സോദരിയായ അല്ലയോ ഗൗരീ, പാൽക്കുളങ്ങരയിൽ വാഴുന്ന ദേവീ! ഞാനിതാ ഭവതിയുടെ തിരുവടികൾ തൊഴുതുനിൽക്കുന്നു, എനിക്ക് ഐശ്വര്യം നൽകിയനുഗ്രഹിക്കണേ!!

## 144. കരുണാജലരാശേ

രാഗം : ഖരഹരപ്രിയ – താളം : ആദി

വാഗ്ഗേയകാരൻ : കെ.സി.കേശവപിള്ള – ഭാഷ : മലയാളം

ആരോ: സ രി2 ഗ2 മ1 പ ധ2 നി2 സ – അവരോ: സ നി2 ധ2 പ മ1 ഗ2 രി2 സ

22 ഖരഹരപ്രിയ മേളം

പല്ലവി
കരുണാജലരാശേ രാമ
അനുപല്ലവി
ശരണാഗതനാം എൻ മനതാരിൽ വിലസീടുക
നീ സരസം സന്തതം
ചരണം
അഞ്ചിതകളായ കാന്തി പിൻഛജാലലസമൗലി
ചഞ്ചലാക്ഷി മോഹനം നിൻ ശരീരം
നെഞ്ചിൽ മമ വാണു താപ
സഞ്ചയങ്ങൾ തീർത്തീടേണം
പങ്കജാസ്ത്ര ജനക ശ്രീ പാദ
പങ്കജം തൊഴുന്നേൻ.

**സാരാംശം:**
കാരുണ്യവാരിധേ! രാമാ! ശരണം പ്രാപിച്ച എൻെറ മനസ്സിൽ അവിടന്ന് എല്ലായ്പോഴും സന്തോഷമോടെ വിളങ്ങണേ!! കണ്ണഞ്ചുമാറ് മനോഹരമായ പീലി തിരുമുടിയിൽ ചൂടിനിൽക്കുന്ന മോഹനാകാരനായ അവിടുന്ന് എൻെറ ഹൃദയത്തിൽ വാഴുകയും കഷ്ടപ്പാടുകൾ നീക്കിത്തരുകയും ചെയ്യണേ. അതിന്നായി, കാമജനകനും താമരക്കണ്ണനുമായ നിന്തിരുവടിയുടെ തൃക്കാലടിപ്പൂക്കൾ ഞാൻ വണങ്ങുന്നു!

## 145. കമലാദികളാം

രാഗം : കാംബോജി – താളം : ആദി

വാഗ്ഗേയകാരൻ : ഇരയിമ്മൻ തമ്പി – ഭാഷ : മലയാളം

ആരോ: സ രി2 ഗ3 മ1 പ ധ2 സ – അവരോ: സ നി2 ധ2 പ മ1 ഗ3 രി2 സ

28 ഹരികാംബോജി ജന്യം

പല്ലവി
കമലാദികളാം നറുമലരെല്ലാം
കാണുന്നു നിങ്കൽ
അനുപല്ലവി
രമണീയാത്ഭുതകോമളശീലേ
രതിനിപുണേ രമണീജനമൗലേ

ചരണം
സുരുചിരവദനം വികസിത കമലം
സുന്ദരി മിഴിയിണ കുവലയയുഗളം
പരിചെഴുമധരം ബന്ധുകുസുമം
ഭാസുര നാസിക തവ തില കുസുമം

**സാരാംശം:**

അത്യത്ഭുത സൗന്ദര്യധാമമേ! കോമളശീലേ! രതിനിപുണേ! സുന്ദരികളായ അംഗനമാരിൽവെച്ചേറ്റവും ശ്രേഷ്ഠയായിട്ടുള്ളവളേ! കമലം മുതലായ നറുകുസുമങ്ങളെല്ലാംതന്നെ ഞാൻ നിന്നിൽ ദർശിക്കുന്നു! നിന്റെ മനോഹരമായ വദനം പൂർണ്ണമായി വിടർന്ന താമരപ്പൂവും, മിഴിയിണകൾ നീലോൽപല യുഗളവും, അധരങ്ങൾ ചെമ്പരത്തിപ്പൂവിതളും, ഏറെ ഭംഗിയുള്ള നാസിക എള്ളിൻപൂവുമത്രെ!!

## 146. കൊഡു ബേഗ ദിവ്യമതി

**രാഗം : ലളിത – താളം : ആദി**
**വാഗ്ഗേയകാരൻ : പുരന്ദരദാസർ – ഭാഷ : കന്നഡ**
**ആരോ: സ രി1 ഗ3 മ1 ധ1 നി3 സ – അവരോ: സ നി3 ധ1 മ1 ഗ3 രി1 സ**
**15 മായമാളവഗൗള ജന്യം**

**പല്ലവി**
കൊഡുബേഗദിവ്യമതി സരസ്വതി (കൊഡു)
**അനുപല്ലവി**
മൃഡഹരിഹയമുഖരൊഡെയളെ നിന്നയ
അഡിഗളിഗേ
എരഗുവെ അമ്മബ്രഹ്മന റാണി (കൊഡു)
**ചരണം 1**
ഇന്ദിരാ രമണന ഹിരിയ സൊസെയു നീനു
ബന്ദെന്നവദനദിനിന്ദുനാമവനുഡിസെ (കൊഡു)
**ചരണം 2**
അഖില വിദ്യാഭിമാനി അജന പട്ടദറാണി
സുഖവിത്തു പാലിസെ സുജന ശിരോമണി
(കൊഡു)
**ചരണം 3**
പതിതപാവനെ നീ ഗതിയെന്ദു നംബിദേ
സതത പുരന്ദര വിഠലന തോരേ (കൊഡു)

**സാരാംശം:**

ഹേ, സരസ്വതീ! എനിക്ക് സദ്ബുദ്ധി നൽകൂ! ശിവനും മറ്റു ഈശ്വരന്മാരും വണങ്ങുന്ന നിന്തിരുവടി ബ്രഹ്മാവിന്റെ പത്നിയും ലക്ഷ്മിയുടെ പ്രാണവല്ലഭനായ മഹാവിഷ്ണുവിന്റെ പുത്രവധുവുമാണല്ലൊ. ഭഗവാന്റെ കീർത്തികൾ പാടിപ്പുകഴ്ത്താൻ അവിടന്ന് എന്റെ ജിഹ്വയിൽ വന്ന് വിളങ്ങണേ! എല്ലാ കഴിവുകളുടെയും വിളനിലമായ അവിടുന്ന് എന്നിൽ ശരിയായ ഭക്തിയുണ്ടാക്കിത്തരണേ. ഭക്തർക്ക് സായുജ്യമേകുന്ന നിന്തിരുവടി എനിക്കും രക്ഷ നൽകണേ. നിന്തിരുവടി അനുഗ്രഹങ്ങൾ നൽകുന്നതിനുപുറമേ എന്നിൽ നാരായണഭഗവൽകടാക്ഷവും ഉണ്ടാക്കിത്തരണേ!

## 147. കൊണ്ഡലലോ നെലകൊന്ന

**രാഗം : ഹിന്ദോളം – താളം : ആദി**
**വാഗ്ഗേയകാരൻ : അന്നമാചാര്യ – ഭാഷ : തെലുങ്ക്**
**ആരോ: സ ഗ2 മ1 ധ1 നി2 സ – അവരോ: സ നി2 ധ1 മ1 ഗ2 സ**
**20 നഠഭൈരവി ജന്യം**

**പല്ലവി**
കൊണ്ഡലലോ നെലകൊന്ന കോനേടി രായഡു
വാഡു
കൊണ്ഡലന്ത വരമുലു ഗുപ്പെഡു വാഡു
(കൊണ്ഡ)
**ചരണം 1**
കുമ്മര ദാസുഡൈന ഗുരുവരതി നംബി
ഇമ്മന്ന വരമുലെല്ല നിച്ചിന വാഡു
ദൊമ്മുലു ചേസിനയട്ടി
തൊണ്ഡമാൻ ചക്കുരവർതി
രമ്മന്ന ചോടികി വച്ചി നമ്മിന വാഡു
(കൊണ്ഡ)
**ചരണം 2**
അച്ചപുവേഡുകതോ അനംതാലു വാരികി
മുച്ചരിക ദോലക തിരുമല നംഭി തോഡുത
നിച്ച-നിച്ച മാടലാഡി നിച്ചിന വാഡു കോ
**ചരണം 3**
കഞ്ചിലോനനുണ്ഡ തിരുകച്ചി നംബി മീദ
കരുനിഞ്ചി തന യെഡകു രപ്പിഞ്ചിന വാഡു
യെന്ത നെപ്പുഡൈന വെങ്കടേശുഡു മനലനു
മഞ്ചിവാഡൈ കരുണപാലിഞ്ചിന വാഡു
(കൊണ്ഡ)

**സാരാംശം:**

മലമുകളിലുള്ള വെങ്കടേശ്വരദേവാലയം വരപ്രസാദമേകുന്നതിൽ മലയോളംതന്നെ ഔദാര്യമുള്ള ഒന്നാണ്! ശരണം പ്രാപിച്ചിട്ടുള്ളവരെയെല്ലാം ഭഗവാൻ പല വിധത്തിൽ സഹായിച്ചിട്ടുണ്ട്. ഗുരുവരതി നംബിക്ക്

വളരെ വളരെ വരങ്ങൾ നൽകി തൊണ്ടമാൻ രാജാവിനെ യുദ്ധം ചെയ്യാൻ സഹായിച്ചു. ആനന്ദ അല്വാനിനെ സഹായിക്കാൻ ഒരു സാധാരണ തൊഴിലാളിയെപ്പോലെ മൺകുട്ട ചുമന്നിട്ടുണ്ട്. തിരുമലനംബിയോട് വളരെ സ്നേഹത്തോടും കരുണയോടും വർത്തിച്ചു. ദയ വിചാരിച്ച് തിരുകച്ചിനംബിയെ കാഞ്ചീപുരത്തുനിന്നു തന്റെ സന്നിധിയിലേക്ക് കൂട്ടിക്കൊണ്ടുപോന്നു. മഹാമനസ്കനും ദയാപരനുമായ ഭഗവാൻ വെങ്കടേശ്വരൻ അങ്ങനെ നമ്മളെയെല്ലാം സഹായിക്കുകയും രക്ഷിക്കുകയും അനുഗ്രഹിക്കുകയും ചെയ്യു!

## 148. ക്ഷീരസാഗര വാസര

**രാഗം : കേദാരഗൗളം – താളം : മിശ്ര ചാപ്പ്**

**വാഗ്ഗേയകാരൻ : ഷഡ്കാല ഗോവിന്ദമാരാർ – ഭാഷ : സംസ്കൃതം**

**ആരോ: സ രി2 മ1 പ നി2 സ – അവരോ: സ നി2 ധ2 പ മ1 ഗ3 രി2 സ**

**28 ഹരികാംബോജി ജന്യം**

**അനുപല്ലവി**
ക്ഷീരസാഗര വാസര മാധവ
കാളപയോദ മനോഹരരൂപ
**പല്ലവി**
രാമമംഗലനാഥ ജനാർദ്ദന
പീതചേല മാമവ ശൗരേ

**ചരണം**
യോഗിമാനസ സാരസഹംസ
കാലകാലനമിത വിഷമിതകംസ
ചാരുകചശോഭിത പിഞ്ഛാവതംസ
കാളിയമദനാപ്യ വേദനൃശംസ.

**സാരാംശം:**

പാലാഴിയിൽ പള്ളികൊള്ളുന്ന കാർമുകിലൊളിവർണ്ണാ, മാധവാ, രാമമംഗലക്ഷേത്രത്തിൽ വസിക്കുന്ന പീതാംബരധാരിയായ ജനാർദ്ദനാ, ശൗരേ, അടിയനെ രക്ഷിക്കണേ! യോഗിവര്യന്മാരുടെ ഹൃദയസരസ്സിൽ വിഹരിക്കുന്ന ഹംസമേ, കംസാരിയായ നിന്തിരുവടിയെ അന്തകാന്തകനും വന്നു കുമ്പിടുന്നു. ഭംഗിയായി കെട്ടിവെച്ച തിരുമുടിയിൽ പീലികളണിഞ്ഞ അവിടന്ന് കാളിയന്റെ മദം അകറ്റിയവനല്ലോ. വേദവേദ്യനായ നിന്തിരുവടി അടിയനെ രക്ഷിക്കണേ!!

## 149. ഗജവദനാ മാം പാഹി

**രാഗം : ഹംസധ്വനി – താളം : രൂപകം**

**വാഗ്ഗേയകാരൻ : എം.ഡി.രാമനാഥൻ – ഭാഷ : സംസ്കൃതം**

**ആരോ: സ രി2 ഗ3 പ നി3 സ – അവരോ: സ നി3 പ ഗ3 രി2 സ**

**29 ധീരശങ്കരാഭരണം ജന്യം**

**പല്ലവി**
ഗജവദനാ മാം പാഹി ഗൗരീതനയ സതതം
**അനുപല്ലവി**
അജരുദ്രഹരീന്ദ്രാദി അഖില ദേവതാം പൂജിത

**ചരണം**
സകല വിഘ്ന വാരണ സാധുജന പോഷണ
നിഖില ഭുവന പാലന നത വരദദാസ
ഹൃത്പോഷണ

**സാരാംശം:**

ഹേ, ഗജവദനാ! ഗൗരീതനയ! അടിയനെ ഉടൻ രക്ഷിക്കണേ. ബ്രഹ്മാവ്, വിഷ്ണു, ശിവൻ, ഇന്ദ്രൻ തുടങ്ങി എല്ലാ ദേവന്മാരും പൂജിക്കുന്നവനും, സകലവിധ വിഘ്നങ്ങളെയും അകറ്റി സാധുജനങ്ങളെ പരിപോഷിക്കുന്നവനും, ഈ ഭുവനത്തെയെല്ലാം പരിരക്ഷിക്കുന്നവനും, വരദാസന്റെ മനസ്സിന് ആനന്ദം നൽകുന്നവനുമായ ഹേ, ഗജവദനാ! അടിയനെ ഉടനടി രക്ഷിച്ചാലും!

## 150. ഗുരുഗുഹ സ്വാമിനി ഭക്തിം കരോമി

**രാഗം : ഭാനുമതി – താളം : ഖണ്ഡ ത്രിപുട**

**വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ – ഭാഷ : സംസ്കൃതം**

**ആരോ: സ രി1 ഗ1 മ1 പ ധ2 നി2 സ – അവരോ: സ നി2 ധ2 പ മ1 ഗ1 രി1 സ**

**4 വനസ്പതി മേളം**

**പല്ലവി**
ഗുരുഗുഹ സ്വാമിനി ഭക്തിം കരോമി നിരുപമസ്വ
മഹിമനി പരമധാമനി

**അനുപല്ലവി**
കരുണാകര ചിദാനന്ദ നാഥാത്മനി
കരചരണാദ്യവയവ പരിണാമാത്മനി

തരുണോല്ലാസാദിപൂജിത സ്വാത്മനി
ധരണ്യാദ്യഖില തത്വാതീതാത്മനി
ചരണം
നിജരൂപജിതപാവകേന്ദു ഭാനുമതി
നിരതിശയാനന്ദ ഹംസോ വിരമതി
രാജശിക്ഷണ രക്ഷണവിചക്ഷണസുമതി
ഹരിഹയാദി ദേവതാഗണ പ്രണമതി യജനാദി
കർമനിരത ഭൂസുരഹിതേ
യമനിയമാദ്യഷ്ടാങ്ഗയോഗ വിഹിതേ
വിജയവല്ലീ ദേവസേനാസഹിതേ
വീരാദി സന്നുതേ വികൽപരഹിതേ

**സാരാംശം:**

ഗുരുഗുഹനെ ഞാൻ പരമഭക്തിയോടെ ഭജിക്കുന്നു. പരമോന്നതനായ അവിടന്ന് അനുപമ മഹത്ത്വമുള്ളവനാണ്. കരുണയുടെയും ചിദാനന്ദത്തിൻെറയും മൂർത്തീകരണമാണവിടന്ന്. കൈകാലുകൾ മറ്റംഗങ്ങൾ മുതലായവയുടെ പരിണാമകാരകനാണവിടുന്ന്. ഭൂമി, ജലം മുതലായ പഞ്ചഭൂതതത്ത്വങ്ങൾക്കതീതനായ അവിടന്ന് താരുണ്യോല്ലാസിതനും പൂജ്യനുമാണ്. അങ്ങയുടെ ചൈതന്യം സൂര്യചന്ദ്രന്മാരുടെയും അഗ്നിയുടെയും പ്രഭയെ കവച്ച് വെക്കുന്നതാണ്. ബുദ്ധിയുടെയും വിവേകത്തിൻെറയും പര്യായമായ അവിടന്ന് ഇന്ദ്രാദിദേവന്മാരാൽ നമിക്കപ്പെടുന്നവനാണ്. അവിടന്ന് ആരാധനയിലും യാഗങ്ങളിലും മുഴുകിക്കഴിയുന്ന ബ്രാഹ്മണർക്ക്, വേണ്ട സഹായങ്ങൾ നൽകുക പതിവാണ്. വികൽപരഹിതനായ അവിടത്തെ പ്രാപിക്കുന്നത് അഷ്ടാംഗയോഗത്തിലെ എട്ടുപടികളായുള്ള യമനിയമങ്ങൾക്കനുസൃതമായത്രെ. ഭവാൻെറകൂടെ എപ്പൊഴും പത്നിമാരായ വല്ലിയും ദേവസേനയും ഉണ്ടാകാറുണ്ട്. അതിബുദ്ധിമാന്മാരും പരമധൈര്യശാലികളും അവിടത്തെ ഭജിക്കുന്നു!

## 151. ഗുരുഗുഹാദന്യം ന ജാനേഹം

**രാഗം : ബാലഹംസ – താളം : ഝമ്പ**
**വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ – ഭാഷ : സംസ്കൃതം**
**ആരോ: സ രി2 മ1 പ ധ2 സ – അവരോ: സ നി2 ധ2 പ മ1 രി2 മ1 ഗ3 സ**
**28 ഹരികാംബോജി ജന്യം**

**പല്ലവി**
ഗുരുഗുഹാദന്യം ന ജാനേഹം
ഗുപ്താഗമാർഥ തത്വ പ്രബോധിനോ
**അനുപല്ലവി**
അരുണോദയാനന്ത കോടി ബ്രഹ്മാണ്ഡാകാര
ശിവാദി
ധരാന്ത തത്വ സ്വരൂപിണോ
**ചരണം**
സഹസ്രദള സരസിജ മധ്യ നിവാസിനഃ
സകല ചന്ദ്ര ഭാസ്കര തേജഃ പ്രകാശിനഃ
സഹജാനന്ദ സ്ഥിത ദാസ വിശ്വാസിനഃ
സച്ചിത് സുഖാത്മക വിശ്വവിലാസിനഃ അഹരഹഃ
പ്രബലഹംസപ്രകാശാത്മനോ
ദഹര വിദ്യാപ്രദായക പരമാത്മനോ
ജഹദജഹൽ ലക്ഷണയാ ജീവൈക്യാത്മനോ
രഹ: പൂജിത ചിദാനന്ദ നാഥാത്മനോ

**സാരാംശം:**

ഗുരുഗുഹൻ മാത്രമാണ് എനിക്കാശ്രയമായിട്ടുള്ള ഈശ്വരൻ. അവിടത്തേക്കുമാത്രമേ വേദങ്ങൾക്ക് വ്യക്തമായ വ്യാഖ്യാനം നൽകാൻ കഴിയൂ. എല്ലാ വസ്തുക്കളുടേയും സത്തായി എല്ലായിടത്തും--എണ്ണമറ്റ സസ്പഷ്ട ലോകങ്ങളിൽനിന്നു അസ്പഷ്ടമായ ശിവലോകം വരെ--വ്യാപിക്കുന്നു. സഹസ്രദളപദ്മത്തിൽ വസിക്കുന്ന അവിടുന്ന് ഭക്തരോടു കൂടിച്ചേർന്ന് അവർക്ക് പരമാനന്ദാനുഭൂതിയിൽ ലയിക്കാൻ സഹായം നൽകുന്നു. സൂര്യചന്ദ്രന്മാർക്ക് പ്രകാശമേകുന്ന അവിടന്ന് സച്ചിദാനന്ദമായി ഭൂലോകത്തെമ്പാടും വിഹരിക്കുന്നു. അവിടത്തെയുടെ സ്വയം പ്രഭാരൂപം യോഗവിദ്യയിൽക്കൂടിമാത്രമാണു അനുഭവസാധ്യമായിട്ടുള്ളത്. പരമാത്മാവായ അവിടന്ന് ദഹരവിദ്യാജ്ഞാനപ്രചാരകനാണ്. ജഹൽ, അജഹൽ എന്നീ ലക്ഷണങ്ങളിൽക്കൂടി അവിടന്ന് ജീവാത്മാവും പരമാത്മാവും തമ്മിലുള്ള സമ്മേളനം വെളിപ്പെടുത്തിത്തരുന്നു. ചിദാനന്ദനായ ഈ ഭഗവാനെ ഏകാന്തതയിലാണ് ആരാധിക്കേണ്ടത്.

## 152. ഗുരുഗുഹായ ഭക്താനുഗ്രഹായ

**രാഗം : ശാമ – താളം : ആദി**
**വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ – ഭാഷ : സംസ്കൃതം**
**ആരോ: സ രി2 മ1 പ ധ2 സ – അവരോ: സ ധ2 പ മ1 ഗ3 രി2 സ**
**28 ഹരികാംബോജി ജന്യം**

**പല്ലവി**
ഗുരുഗുഹായ ഭക്താനുഗ്രഹായ കുമാരായ നമോ
നമസ്തേ
**അനുപല്ലവി**
ഗുരുഗുഹായ ഭക്താനുഗ്രഹായ ഗുണാതീതായ
രൂപരഹിതായ ഹരിഹരവിരിഞ്ചിരൂപായ
സച്ചിദാനന്ദസ്വരൂപായ ശിവായ

ചരണം
സകലാഗമ മന്ത്ര സാരജ്ഞായ സത്സമ്പ്രദായ
സർവജ്ഞായ സകള നിഷ്കള പ്രകാശകായ
സാമരസ്യ
സമ്പ്രദായകായ വികളേബര കൈവല്യദാനായ
വികൽപരഹിതായ വിജ്ഞാനായ ശുകവാമദേവ
വന്ദിതപദായ
ശുകവാമദേവമുക്തിപ്രദായ

**സാരാംശം:**

ഭക്തർക്ക് വരപ്രസാദം നൽകുന്ന സൗവനയുക്തനും ഗുരുശ്രേഷ്ഠനുമായ ഗുരുഗുഹദേവന് എന്റെ പ്രണാമങ്ങളർപ്പിക്കുന്നു. ത്രിഗുണങ്ങൾക്ക്–സത്വം, തമസ്സ്, രജസ്സ്-അതീതനായ അവിടന്ന് മംഗളകാരകനും സച്ചിദാനന്ദസ്വരൂപനും ബ്രഹ്മാവിഷ്ണുമഹേശ്വരന്മാരുടെ മൂർത്തിമദ്ഭാവവുമാകുന്നു. എല്ലാ വേദങ്ങളുടെയും മന്ത്രങ്ങളുടെയും ഉറവിടമായ അവിടന്ന് സകളവും നിഷ്കളവുമായി പ്രകാശിക്കുന്നവനും ഭക്തർക്ക് മാർഗ്ഗദർശിയുമാകുന്നു. അവിടന്ന് ജീവാത്മപരമാത്മസമ്മേളനത്തെ പ്രതിനിധീകരിക്കുന്നു. ജനനമരണജീവിതചക്രത്തിൽനിന്നും സ്വാതന്ത്ര്യം നൽകുന്നവനാണവിടുന്ന്. സർവജ്ഞനും, വികൽപ്പരഹിതനും, സ്ഥിരചിത്തനും, ജ്ഞാനിയും. അതിബുദ്ധിമാനുമായ അവിടന്ന് കൈവല്യപ്രദായകനത്രെ. ശുകവാമദേവാദിമുനിമാരാൽ പാദപൂജചെയ്യപ്പെടുന്ന അവിടന്ന് ഈ മുനിമാർക്ക് മോക്ഷം നൽകിയിട്ടുണ്ടല്ലോ!

## 153. ഗിരിപൈ നെലകൊന്ന

**രാഗം : ഷഹാന – താളം : ആദി**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**
**ആരോ: സ രി2 ഗ3 മ1 പ മ1 ധ2 നി2 സ –**
**അവരോ: സ നി2 സ ധ2 നി2 ധ2 പ മ1 ഗ3 മ1 രി2 ഗ3 രി2 സ**
**28 ഹരികാംബോജി ജന്യം**

പല്ലവി
ഗിരിപൈ നെലകൊന്ന രാമുനി
ഗുരി ദപ്പക കൻടി
അനുപല്ലവി
പരിവാരുലു വിരി സുരടുലചേ നിലബഡി
വിസരുചു ഗൊസരുചുസേവിമ്പഗ (ഗിരി)

ചരണം
പുലകാങ്കിതുഡൈ യാനന്ദാശ്രു
വുല നിമ്പുചുമാട ലാഡ വലെനനി
കലുവരിംചഗനി പദിപൂടലപൈ ഗാചെദനനു
ത്യാഗരാജവിനുതുനി (ഗിരി)

**സാരാംശം:**

പരസ്പരം നോക്കിനിൽക്കുന്ന പരിചാരകന്മാർ ചാമരം വീശിക്കൊണ്ടിരിക്കുന്ന രാമനെ, മലമുകളിലെ പ്രതിഷ്ഠയിൽ, ഞാൻ ശരിക്കും ദർശിച്ചു! അഞ്ചു ദിവസങ്ങൾക്കുള്ളിൽ മോക്ഷം തന്നുകൊള്ളാമെന്ന് എന്നോട് വാഗ്ദാനവും ചെയ്തു. അപ്പോൾ അത്ഭുതസ്തബ്ധനായി, മേലാകെ പുളകംപൂണ്ട്, ഒരക്ഷരം ഉരിയാടാനാകാതെ, വിചാരങ്ങൾ പ്രകടിപ്പിക്കാനാവാതെ, നിലകൊണ്ട എന്റെ കവിൾത്തടങ്ങളിൽക്കൂടി ആനന്ദാശ്രു ഒഴുകിക്കൊണ്ടിരുന്നു!

## 154. ഗുരുവായുപുരേശ

**രാഗം : ശാമ – താളം : ആദി**
**വാഗ്ഗേയകാരൻ : തുളസീവനം – ഭാഷ : സംസ്കൃതം**
**ആരോ: സ രി2 മ1 പ ധ2 സ – അവരോ: സ ധ2 പ മ1 ഗ3 രി2 സ**
**28 ഹരികാംബോജി ജന്യം**

പല്ലവി
ഗുരുവായുപുരേശ സുരേശ കുരു മേ മുദം
അനിശം ശ്രീശ
അനുപല്ലവി
പുരുഷോത്തമ ഭുവനപ്രകാശ പുരുകരുണാർണവ
ഹൃഷീകേശ

ചരണം
വനമാലാധര ശ്രുതിസാര വരദാഭയകര യദുവീര
വനതുളസീരത സുകുമാര വരകേരള
സുകൃതാധാര

**സാരാംശം:**

അല്ലയോ ഗുരുവായുപുരേശ! ദേവന്മാർക്ക് ഈശനായിട്ടുള്ളവനേ! ലക്ഷ്മീകാന്ത! അടിയന് എല്ലായ്പോഴും ആനന്ദമേകണേ! ഹേ, പുരുഷോത്തമ! അവിടുത്തെ പ്രകാശം ഭുവനം മുഴുവൻ നിറഞ്ഞിരിക്കുന്നു. കരുണാമയനായ ഹേ, ഋഷീകേശ! വനമാലാധരനായ ഭവാൻ വേദസാരമുൾക്കൊള്ളുന്നവനാണല്ലോ. ഹേ, യദുവീര! അവിടന്ന് വനതുളസിയിൽ രതിയുള്ളവനും, വരാഭയങ്ങളേകുന്നവനും, സുന്ദരകളേബരനും, ധന്യമായ കേരളത്തിന് സുകൃതമായി ലഭിച്ചിട്ടുള്ളവനുമത്രെ!

## 155. ഗോകുല നിലയ

രാഗം : ദേവഗാന്ധാരി - താളം : ആദി
വാഗ്ഗേയകാരൻ : മൈസൂർ വാസുദേവാചാര്യ - ഭാഷ : സംസ്കൃതം
ആരോ: സ രി2 മ1 പ ധ2 സ - അവരോ: സ നി3 ധ2 പ മ1 ഗ3 രി2 സ
29 ശങ്കരാഭരണം ജന്യം

1 ഗോകുല നിലയ കൃപാലയ പാലയ
ഗോവർധന ഗിരിധര മുരളീധര (ഗോകുല)
2 ശ്രീകര കമലാർച്ചിത കരുണാകര
ശ്രീധര കൗസ്തുഭ രത്ന വിഭൂഷിത (ഗോകുല)
3 നീരജ നയന നീരധി ശയന
നാരദ സന്നുത നിരുപമ സുചരിത (ഗോകുല)
4 ഭൂസുര സുര ഗണോ പാസിത മുരഹര
വാസവ സുത ഹിത വാസുദേവ ഹരേ
(ഗോകുല)

**സാരാംശം:**

ഹേ, മുരളീധരാ! കരുണാകരാ! വാസുദേവാ! ഹരേ! ശ്രീധരാ! കരുണാമയനായ അവിടന്ന് ഗോകുലത്തിൽ വസിച്ചിരുന്നകാലത്തൊരിക്കൽ ഗോവർധനഗിരി പൊക്കിയെടുത്തുപിടിച്ചിട്ടുണ്ട്. കൗസ്തുഭരത്നമണിഞ്ഞ്, പാൽക്കടലിൽ പള്ളികൊള്ളുന്ന ഭഗവാനെ മഹാലക്ഷ്മി സമർച്ചിക്കുന്നു, നാരദൻ പുകഴ്ത്തിപ്പാടുന്നു. അരവിന്ദലോചനനായ അവിടന്ന് ആടിയിട്ടുള്ള കേളികൾ നിരുപമമത്രേ. മുരനെ നശിപ്പിച്ച നിന്തിരുവടിയെ ബ്രാഹ്മണരും ദേവന്മാരും ഉപാസിക്കുന്നു!

## 156. ഗിരിവരപുത്രീം

രാഗം : ദ്വിജാവന്തി - താളം : ആദി
വാഗ്ഗേയകാരൻ : തുളസീവനം - ഭാഷ : സംസ്കൃതം
ആരോ: സ രി2 മ1 ഗ3 മ1 പ ധ2 സ -
അവരോ: സ നി2 ധ2 പ മ1 ഗ3 മ1 രി2 ഗ2 രി2 സ നി2 ധ2 നി2 സ
28 ഹരികാംബോജി ജന്യം

**പല്ലവി**
ഗിരിവരപുത്രീം സരസിജനേത്രീം കലയേ
വിനതവരാഭയദാത്രീം
**അനുപല്ലവി**
കരിവരമുഖഷണ്മുഖജനയിത്രീം
സുരുചിരചമ്പകകോമളഗാത്രീം
**ചരണം**
ശംഖമുഖാലയനിരതാം ലളിതാം
ശകലിതദുരിതാംശമലാതീതാം
ശങ്കരദയിതാം ശാസ്ത്രനിഗദിതാം
മംഗളവനതുളസീവരിവസിതാം

**സാരാംശം:**

കമലനയനയും, വരം, അഭയം എന്നിവ നല്കിയനുഗ്രഹിക്കുന്നവളുമായ ഗിരിരാജപുത്രിയെ ഞാൻ ധ്യാനിക്കുന്നു. ചമ്പകപ്പൂ പോലെ കോമളവും സുരിചിരവുമായ ശരീരത്തോടുകൂടിയവളുമായ ഭവതി കരിവരനായ ഗണേശന്റെയും, ഷണ്മുഖന്റെയും മാതാവാണല്ലോ. ദുരിതങ്ങളെ കഷണങ്ങളാക്കുന്നവളും, പാപങ്ങൾക്കതീതമായിട്ടുള്ളവളും, ശാസ്ത്രങ്ങളിൽ അവഗാഹം നേടിയവളും, മംഗളമായ തുളസീവനവാസിയും, ശ്രീശങ്കരന്റെ പ്രണയിനിയുമായ ദേവി ലളിതയെ ഞാൻ ധ്യാനിക്കുന്നു.

## 157. ഗോപനന്ദന വലരിപുനുത

രാഗം : ഭൂഷാവളി - താളം : ആദി
വാഗ്ഗേയകാരൻ : സ്വാതി തിരുനാൾ - ഭാഷ : സംസ്കൃതം
ആരോ: സ രി2 ഗ3 മ2 പ ധ2 സ -അവരോ: സ നി2 ധ2 പ മ2 ഗ3 രി2 സ
64 വാചസ്പതി ജന്യം

**പല്ലവി**
ഗോപനന്ദന വലരിപുനുത പദ സാരസ
മാരമണാ പാഹി (ഗോപ)
**അനുപല്ലവി**
താപസഗേയ കീർത്തേ ഭവ
താപവിമോചന മൂർത്തേ
ദിവ്യഹേമ മകുടാദിവിരാജിത പദ്മനാഭ
മധുസൂദന ജയ ജയ (ഗോപ)
**ചരണം**
പാത ഫാൽഗുന ഹരേ കരിവരഗമനാമര പാലന
രുചിപദ
സാമജാധിപ ഭയഹര പൃഥുചരിത
പീത വസന വിലസിത മൃഗമദ
വാത നന്ദന ലാളിത പദയുഗ
നീതി സാഗര യദുകുലവര ഭവ
ഖേദനാശന നവജല ഹരസമ (ഗോപ)

**സാരാംശം:**

മഹാലക്ഷ്മീവല്ലഭൻ ഗോപനന്ദനനായി അവതരിച്ചപ്പോഴും വലരിപുവായ ഇന്ദ്രൻ വന്ന് അവിടുത്തെ തൃപ്പാദസരോജങ്ങൾ കുമ്പിട്ടുപോവുകയുണ്ടായിട്ടുണ്ടല്ലോ! ആരുടെ സുവർണ്ണകിരീടം മുതലായവയണിഞ്ഞ ദിവ്യമംഗളസ്വരൂപം ധ്യാനിച്ചാൽ ഭവതാപത്തിൽനിന്നും മോചനം ലഭിക്കുന്നുവോ ആ മധുസൂദനനായ പദ്മനാഭന്റെ കീർത്തികൾ താപസന്മാർ പാടിനടക്കുന്നു! പീതാംബരധാരിയായി, മെയ്യിൽ കുറിക്കൂട്ടുകളണിഞ്ഞ്, പുതുമേഘവർണ്ണനായി വിലസുന്ന പാർത്ഥസാരഥി ജയിച്ചരുളട്ടെ! ത്രേതായുഗത്തിൽ വാതാത്മജൻ ലാളിച്ച ആ പാദങ്ങൾ സംസാരത്തിൽ ഉഴലുന്നവരുടെ അഴലകറ്റാൻവേണ്ടി യാദവവംശത്തിൽ ഊന്നിയല്ലോ! അമരന്മാരെ പാലിച്ച് ഭീതിയെല്ലാമകറ്റുന്ന നിന്തിരുവടി എന്നെയും രക്ഷിക്കണേ!!

## 158. ഗോപാലക പാഹിമാം

**രാഗം : രേവഗുപ്പി – താളം : ത്രിപുട**

**വാഗ്ഗേയകാരൻ : സ്വാതി തിരുനാൾ – ഭാഷ : സംസ്കൃതം**

**ആരോ: സ രി1 ഗ3 പ ധ1 സ – അവരോ: സ ധ1 പ ഗ3 രി1 സ**

**15 മായമാളവഗൗള ജന്യം**

**പല്ലവി**

ഗോപാലക പാഹിമാം അനിശം തവ പദരതമയി
(ഗോപാലക)

**അനുപല്ലവി**

പാപവിമോചന! ഭവഹരാദിനതപദപല്ലവ
(ഗോപാലക)

**ചരണം 1**

സാധുകഥിത മൃദശനസരോഷ
ഭീതമാതൃവീക്ഷിത
ഭൂധര ജലനിധിമുഖ ബഹുവിധ
ഭുവന ജാലലാളിത മുഖാംബുജ (ഗോപാലക)

**ചരണം 2**

സാരസഭവമദഹര
സതീർഥ്യദീനഭൂസുരാർപ്പിത
പാരരഹിതധനചയ നിരുപമ
പതഗരാജരഥ കമലാവര (ഗോപാലക)

**ചരണം 3**

സാ രസ രസ സുവചന സരോജനാഭ
ലോകനായകാ
ഭൂരികരുണ തനുജിത മനസിജ
ഭുജഗരാജശയന മുരശാസന (ഗോപാലക)

**സാരാംശം:**

അല്ലയോ, ഗോപാലബാലാ! അങ്ങയുടെ തൃപ്പാദങ്ങളിൽ രതനായ എന്നെ എപ്പോഴും രക്ഷിക്കണേ! പാപവിമോചനമായ ഭവാന്റെ കാലടികൾ ഏവരും കുമ്പിടുന്നു. മണ്ണു തിന്നപ്പോൾ കോപം പൂണ്ട അമ്മയുടെ മുഖത്തേക്ക് ഭീതിയോടെ നോക്കുന്ന കണ്ണന്റെ കഥ--അപ്പോൾ തുറന്ന വായിൽ, മലകൾ, കടലുകൾ, പലപല ലോകങ്ങൾ എന്നിവയെല്ലാം അമ്മ കണ്ട കഥ--സജ്ജനങ്ങളെല്ലാം പാടാറുള്ളതാണ്. സാരസോൽഭവന്റെ--ബ്രഹ്മാവിന്റെ--മദം നശിപ്പിച്ചതും, തന്നോടൊപ്പം പഠിച്ച സാധുകുചേലബ്രാഹ്മണന്ന് കമലാകാന്തൻ അളവില്ലാത്ത ധനം നൽകിയനുഗ്രഹിച്ചതും മറ്റു കഥകൾ!! അനന്തപദ്മനാഭനായ ഭവാന്റെ രൂപലാവണ്യം കാമനെ വെല്ലുന്നതാണ്; ഹൃദയം കാരുണ്യം വഴിയുന്നതാണ്; മൊഴികൾ തേനൊഴുകുന്നതുമാണ്!!

## 159. ഗാനമൂർത്തേ

**രാഗം : ഗാനമൂർത്തി – താളം : ആദി**

**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : സംസ്കൃതം**

**ആരോ: സ രി1 ഗ1 മ1 പ ധ1 നി3 സ – അവരോ: സ നി3 ധ1 പ മ1 ഗ1 രി1 സ**

**3 ഗാനമൂർത്തി മേളം**

**പല്ലവി**

ഗാനമൂർത്തേ ശ്രീകൃഷ്ണ വേണു
ഗാനലോല ത്രിഭുവനപാല പാഹി

**അനുപല്ലവി**

മാനിനീമണി ശ്രീ രുക്മിണീ
മാനസാപഹാര! മാരജനക ദിവ്യ(ഗാന)

**ചരണം**

നവനീതചോര, നന്ദസത്കിശോര!
നരമിത്രധീര, നരസിംഹശൂര!
നവമേഘതേജ! നഗജാസഹജ!
നരകാന്തകാജ! നത ത്യാഗരാജ (ഗാന)

**സാരാംശം:**

വേണുഗാനലോലനും, സംഗീതത്തിന്റെ മൂർത്തിമദ്ഭാവവുമായ ശ്രീകൃഷ്ണ! മൂന്നുലോകവും പരിപാലിച്ചരുളുന്ന നിന്തിരുവടി അടിയനേയും രക്ഷിക്കേണമേ! സുന്ദരീമണിയായ രുക്മിണിയുടെ ഹൃദയം കവർന്നവനേ! കാമന്റെ അവതാരമായ പ്രദ്യുമ്നന്റെ പിതാവേ, അർജ്ജുനന്നു കൂട്ടായിനിന്നവനേ, ധീരശൂരനരസിംഹരൂപമെടുത്തവനേ, ഈയുള്ളവനേയും കാത്തരുളേണമേ! നന്ദഗോപന്നു കുഞ്ഞായിപ്പിറന്ന്, പുതുമേഘതേജസ്സിയന്ന്, വെണ്ണയും കട്ടുനടന്ന ദുർഗ്ഗാസഹോദരാ! നരകാന്തകാ! ബ്രഹ്മാവും കുമ്പിടുന്ന നിന്തിരുവടിയുടെ കീർത്തികൾ ത്യാഗരാജൻ പാടിപ്പുകഴ്ത്തട്ടെ!

## 160. ഗം ഗണപതേ

**രാഗം : ഹംസധ്വനി – താളം : ആദി, തിസ്ര നട**
**വാഗ്ഗേയകാരൻ : മുത്തയ്യാ ഭാഗവതർ – ഭാഷ : സംസ്കൃതം**
**ആരോ: സ രി2 ഗ3 പ നി3 സ – അവരോ: സ നി3 പ ഗ3 രി2 സ**
**29 ധീര ശങ്കരാഭരണം ജന്യം**

**പല്ലവി**
ഗം ഗണപതേ നമോ നമഃ
ശങ്കരി തനയ! നമോ നമഃ
**അനുപല്ലവി**
അങ്കുശധര മംഗളകര
പങ്കജചരണാവാരണ

**ചരണം**
പങ്കജാസനാദി വന്ദിത
ഭക്താർത്തി ഹരണ മുദിത
കുങ്കുമാഭഗുണ നിജ
ഹരികേശ കുമര മന്ദാര

**സാരാംശം:**
ശങ്കരീതനയനായ ശ്രീഗണപതിയെ ഞാൻ വന്ദിക്കുന്നു. അങ്കുശമേന്തിയ കരിവദനന്റെ മംഗളങ്ങൾ നൽകുന്ന ചരണപങ്കജങ്ങളെ ബ്രഹ്മാദികളും വന്ദിക്കുന്നു. കുങ്കുമണിഞ്ഞരുളുന്ന നിന്തിരുവടി സന്തുഷ്ടനായാൽ ഭക്തരുടെ വിഷമതകളെല്ലാമകറ്റുന്നു.

## 161. ഗരുഡഗമന സമയമിദേ

**രാഗം : നാഗസ്വരാവളി – താളം : രൂപകം**
**വാഗ്ഗേയകാരൻ :പട്ണം സുബ്രഹ്മണ്യ അയ്യർ – ഭാഷ : തെലുങ്ക്**
**ആരോ: സ ഗ3 മ1 പ ധ2 സ – അവരോ: സ ധ2 പ മ1 ഗ3 സ**
**28 ഹരികാംബോജി ജന്യം**

**പല്ലവി**
ഗരുഡഗമന സമയമിദേ
കരുണജോഡരാദാ
**അനുപല്ലവി**
നിരുപമ സുന്ദരാകാര
നിജ ഭക്തജനാധാര

**ചരണം**
പവന ജാതിനുത ധൃതചാപ
വനജാബ്ദ കുല ജാത
പവന ജാല യാദവ ഭൂപ
വനജാക്ഷ ശ്രീവെങ്കടേശ

**സാരാംശം:**
ഹേ, വെങ്കടേശ്വരാ! ചെന്താമരക്കണ്ണാ! മുനിശാപമാകുന്ന കാട്ടുതീയിൽ യാദവകുലം മുഴുക്കെ മുടിച്ച അവിടുന്ന്, സൂര്യവംശത്തിൽ ജനിച്ച്, ചാപം ധരിച്ച്, ഹനൂമത്സേവിതനായ അവിടുന്ന്, നിരുപമസുന്ദരാകാരനും സ്വന്തംഭക്തർക്ക് ആശ്രയം നൽകുന്ന ഗരുഡവാഹനനുമായ അവിടുന്ന്, എന്നിൽ കരുണ ചൊരിയേണ്ട സമയമാണിത്!!

## 162. ഗോവർധന ഗിരിധര ഗോവിന്ദ

**രാഗം : ദർബാരി കാനഡ – താളം : ത്രിപുട**
**വാഗ്ഗേയകാരൻ : നാരായണ തീർഥർ – ഭാഷ : സംസ്കൃതം**
**ആരോ:നി2 സ രി2 ഗ2 രി2 സ മ1 പ ധ1 നി2 സ – അവരോ: സ ധ1 നി2 പ മ1 പ ഗ2 മ1 രി2 സ**
**20 നഠഭൈരവി ജന്യം**

**പല്ലവി**
ഗോവർധന ഗിരിധര ഗോവിന്ദ ഗോകുലപാലക
പരമാനന്ദ (ഗോവർധന)
**അനുപല്ലവി**
ശ്രീ വത്സാങ്കിത ശ്രീ കൗസ്തുഭധര ഭാവുക
ഭയഹര പാഹി മുകുന്ദ (ഗോവർധന)
**ചരണം 1**
പുരുഹൂത മഖ വിഘട സുചതുര പുരുഷോത്തമ
പുരുഷ ജഗത്ധര
മേരു ഭൂരി ധൈര്യ അഗവിധുര
മീനകേതു ശതകോടി ശരീര (ഗോവർധന)
**ചരണം 2**
അമിത കല്യാണഗുണ അഗണിത ലീല
അപരിമിതാനന്ദ ഘന നന്ദബാല
ശമിത ദൈത്യദംഭ ശാന്ത്യാദിമൂല വിമല മാനസ
വൃത്തി വിലസിത ശാല(ഗോവർധന)
**ചരണം 3**
പാടിത സുരരിപു പാദപവൃന്ദ
പാവന ചരിത പരാമൃത കന്ദ
നാട്യ രസോത്കട നാനാഭരണ
നാരായണതീർഥാർച്ചിതചരണ (ഗോവർധന)

സാരാംശം:

പരമാനന്ദത്തിന്നുറവിടമായ ഗോവിന്ദ, അവിടുന്ന് ഗോവർദ്ധനം ഉയർത്തിപ്പിടിച്ച്, ഗോകുലത്തെ പാലിച്ചിട്ടുണ്ടല്ലോ! ശ്രീവത്സം എന്ന മറുകും ശ്രീകൗസ്തുഭം എന്ന രത്നവും മാറിലണിഞ്ഞിരിക്കുന്ന അവിടുന്ന് ഭക്തരുടെ ഭയമകറ്റുന്നവനായതിനാൽ എന്നെയും രക്ഷിക്കൂ. ഇന്ദ്രയാഗം മുടക്കാൻ പുരുഷോത്തമനും ഭൂധരനുമായ അവിടുത്തേക്ക് എന്തൊരു ചാതുര്യമായിരുന്നു! അഘാസുരനെ വധിക്കാൻ അവിടുന്ന് കാണിച്ച ധൈര്യം മേരുവിനോളം പോന്നതുതന്നെ! നൂറുകോടി മദനന്മാർക്കൊത്തതാണീ നന്ദബാലൻെറ ശരീരം. ഭവാൻെറ ഗുണഗണങ്ങളും ലീലകളും ഗണിച്ചുണ്ടാക്കാൻപോലും പ്രയാസമത്രേ! അളക്കാനാവാത്ത ആനന്ദത്തിൻെറ ഘനസ്വരൂപമായ അവിടുന്ന് ശാന്തിയുടെയും സമാധാനത്തിൻെറയും വാഹകനും വിമലമാനസനുമത്രേ! ഇന്ദ്രൻെറ നാട്ടിലെ പാരിജാതവൃക്ഷങ്ങൾ പറിച്ചെടുത്ത ആ കഥ എത്ര പാവനവും പരമാനന്ദസന്ദായകവുമാണ്! പലവിധത്തിലുമുള്ള ആഭരണങ്ങളണിഞ്ഞ് നാനാഭാവഹാവങ്ങളോടുകൂടിയ ഭവാൻെറ ചരണങ്ങൾ നാരായണതീർഥർ അർച്ചിക്കുന്നു!!

## 163. ഗോവർദ്ധനഗിരീശം സ്മരാമി

**രാഗം : ഹിന്ദോളം – താളം : രൂപകം**
**വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ – ഭാഷ : സംസ്കൃതം**
**ആരോ: സ ഗ2 മ1 ധ1 നി2 സ – അവരോ: സ നി2 ധ1 മ1 ഗ2 സ**
**20 നഠഭൈരവി ജന്യം**

**പല്ലവി**
ഗോവർദ്ധനഗിരീശം സ്മരാമി അനിശം
ഗോപികാമനോഹരം ഗർവിതകംസാദിഹരം
**ചരണം**
ഗോവിന്ദനാമസാരം
ഗജേന്ദ്രരക്ഷണധീരം
കവിജന ഹൃന്മന്ദാരം
കനകജിതസുശരീരം
രവിശശിനയനവിലാസം
രമണീയമുഖാഭാസം
ശിവഗണാദിവിശ്വാസം
ശ്രീഗുരുഗുഹമനോല്ലാസം

**സാരാംശം**

ഗോവർദ്ധനഗിരീശനെ ഞാൻ എല്ലായ്പ്പോഴും സ്മരിക്കുന്നു. ഗോപികമാർക്ക് പുളകപ്പൂമാല ചാർത്തിയ അവിടുന്ന് ഗർവിഷ്ഠനായ കംസനെ വധിച്ചു. മുതലയുടെ വായിൽനിന്ന് ഗജേന്ദ്രനെ രക്ഷിക്കാൻ അവിടുന്നു കാണിച്ച ധൈര്യം അസാധാരണംതന്നെ! അവിടുത്തെ ഗോവിന്ദൻ എന്നും വിളിക്കാറുണ്ട്. കവിഹൃദയങ്ങൾക്ക് അവിടുന്ന് സ്വർഗീയമായതും നൈർമല്യം നിറഞ്ഞതുമായ മന്ദാരപുഷ്പംപോലെയാണ്! അങ്ങയുടെ ശരീരത്തിൻെറ നിറം സ്വർണ്ണത്തെ വെല്ലുന്നതത്രെ! അഭൗമ സൗന്ദര്യമുണ്ട് അവിടുത്തെ മുഖത്തിന്. കണ്ണുകൾ സൂര്യചന്ദ്രന്മാരാണ്! ശിവഗണങ്ങളുടെ വിശ്വാസം ആർജ്ജിച്ചിട്ടുള്ള അവിടുന്ന് ഗുരുഗുഹന് മാനസോല്ലാസം അരുളുന്നു!!

## 164. ഗജവദനാ ബേഡുവേ

**രാഗം : ഹംസധ്വനി – താളം : ആദി**
**വാഗ്ഗേയകാരൻ : പുരന്ദരദാസർ – ഭാഷ : കന്നഡ**
**ആരോ: സ രി2 ഗ3 പ നി3 സ – അവരോ: സ നി3 പ ഗ3 രി2 സ**
**29 ധീര ശങ്കരാഭരണം ജന്യം**

**പല്ലവി**
ഗജവദനാ ബേഡുവേ ഗൗരീതനയ
ത്രിജഗവന്ദിതനേ സുജനര പൊരെവനേ
**അനുപല്ലവി**
പാശാങ്കുശധര പരമപവിത്ര
മൂഷികവാഹന മുനിജനപ്രേമാ(ഗജ)
**ചരണം**
മോദദി നിന്നയ പാദവ തോരോ
സാധുവന്ദിതനെ ആദരദിന്ദലി
സരസിജനാഭ ശ്രീ പുരന്ദരവിഠലന നിരുത
നെനെയു വന്ദെ ദയമാഡോ(ഗജ)

**സാരാംശം:**

ഹേ, ഗജവദനാ! ഗൗരീതനയ! ഭക്തജനങ്ങളെ സംരക്ഷിക്കുന്ന അവിടുത്തെ മൂന്നു ലോകങ്ങളും വണങ്ങുന്നു! കൈയിൽ പാശവും അങ്കുശവുമേന്തി, മൂഷികവാഹനനായി, വിളങ്ങുന്ന നിന്തിരുവടി മുനിജനപ്രിയനും പരമപവിത്രനുമത്രെ! എന്നോടുള്ള സ്നേഹത്തിൻെറ പ്രതീകമായി, പൂജ്യമായ നിന്തിരുവടിയുടെ പാദങ്ങൾ എന്നിലേക്ക് നീട്ടിയാലും! സരസിജനാഭനായ പുരന്ദരവിഠലൻെറ കരുണാകടാക്ഷത്തിന്നായി ഭക്തിപൂർവം ധ്യാനിക്കാൻ എന്നെ സഹായിക്കണമെന്ന് ഭവാനോട് ഞാൻ താണപേക്ഷിക്കുന്നു!

## 165. ഗജവദന

രാഗം : ശ്രീരഞ്ജനി - താളം : ആദി
വാഗ്ഗേയകാരൻ : പാപനാശം ശിവൻ - ഭാഷ : തമിഴ്
ആരോ: സ രി2 ഗ2 മ1 ധ2 നി2 സ - അവരോ: സ നി2 ധ2 മ1 ഗ2 രി2 സ
22 ഖരഹരപ്രിയ ജന്യം

**പല്ലവി**
ഗജവദനാ കരുണാസദനാ ശ്രീശങ്കര
ബാലാ ലംബോദര സുന്ദര
**അനുപല്ലവി**
അജനുമമരേന്ദ്രനും മുനിവാരും പണിയും പങ്കജ
ചരണം ശരണം

**ചരണം**
നീയേ മൂവുലകിർക്കു ആധാരം നീയേ ശിവാഗമ
മന്ത്ര സാരം
നീയേ വാഴ്‌വിലെൻ ജീവാധാരം നി അരുൾവായ്
സുമുഖാ ഓംകാര (ഗജ)

**സാരാംശം:**
ഹേ, ഗജവദനാ! കാരുണ്യനിലയമേ! ശ്രീശങ്കരകുമാരാ! ലംബോദരാ! സുന്ദരാ! എന്നെ രക്ഷിക്കണേ! എല്ലാ ഋഷിമാരും ദേവന്മാരും അവിടത്തെ താണുവണങ്ങുന്നു. ഞാനും അനുഗ്രഹങ്ങൾക്കായി അവിടുത്തയുടെ പാദത്തെ വന്ദിക്കുന്നു. ഹേ, സുമുഖ! ഓംകാരസ്വരൂപാ! ശിവാഗമ മന്ത്രമൂർത്തിയായ അവിടുന്ന് മൂന്നു ലോകങ്ങളേയും നിയന്ത്രിക്കുന്നു. ഈ ജീവിതത്തിൽ അവിടുന്നാണെനിക്ക് ആധാരമായിട്ടുള്ളത്. വിഘ്നങ്ങളെല്ലാമില്ലാതാക്കി അവിടുന്നെന്നെ രക്ഷിക്കണേ!

## 166. ചലിയേ കുഞ്ജൻ

രാഗം : ബ്രിന്ദാവൻ സാരംഗ് - താളം : ദേശാദി
വാഗ്ഗേയകാരൻ : സ്വാതി തിരുനാൾ - ഭാഷ : ഹിന്ദി
ആരോ: സ രി2 മ1 പ നി3 സ - അവരോ: സ നി2 പ മ1 രി2 ഗ2 രി2 സ
22 ഖരഹരപ്രിയ ജന്യം

**പല്ലവി**
ചലിയേ കുഞ്ജൻമോതും ഹംമിൽശ്യാം ഹരി
**അന്തര 1**
ദേഖോജമുനാരേ ബഹിസുന്ദർ അതിനീർഭരി
(ചലിയേ)

**അന്തര 2**
ചോഡിയേകൈസേ മോകുൻമൈതൊ
തേരോഹാഥ് ധരി (ചലിയേ)
**അന്തര 3**
സുനിയേ കോയൽ കേ ബോൽ പിയാ ക്യാ
കഹരീ (ചലിയേ)

**സാരാംശം:**
ഹേ, ശ്യാംഹരി! നടന്നാലും! നമുക്ക് ആ ലതാകുഞ്ജത്തിൽ പോയി സമ്മേളിക്കാം! നോക്കൂ, വെള്ളം കവിഞ്ഞൊഴുകുന്ന ഈ യമുനാനദി എന്തൊരു സുന്ദരിയാണ്! ഞാൻ അവിടുത്തയുടെ കരം ഗ്രഹിച്ചിരിക്കുകയല്ലേ, പിന്നെ എങ്ങനെ എന്നെ കൈവിടാനൊക്കും? ശ്രദ്ധിക്കൂ, കുയിലെന്താണ് മൊഴിയുന്നത്? പ്രിയപ്പെട്ടവനേ! അവിടുന്നെന്താണ് പറയാൻ തുടങ്ങുന്നത്?

## 167. ചിന്തയാമി ജഗദംബാം

രാഗം : ഹിന്ദോളം - താളം : ഝമ്പ
വാഗ്ഗേയകാരൻ : ജയചാമരാജ വോഡെയാർ - ഭാഷ : സംസ്കൃതം
ആരോ: സ ഗ2 മ1 ധ1 നി2 സ - അവരോ: സ നി2 ധ1 മ1 ഗ2 സ
20 നഠഭൈരവി ജന്യം

**പല്ലവി**
ചിന്തയാമി ജഗദംബാം ചാമുണ്ഡാംബാം
ചിത്ത രഞ്ജന ദിവ്യ കാന്തി ചിത്പ്രഭാം
(ചിന്തയാമി)
**അനുപല്ലവി**
ചിരാമൃത വർഷ നയനാം ഹർഷ വർഷദാം
ചന്ദ്ര പ്രഭ സമ മന്ദഹാസ വദനാം
(ചിന്തയാമി)

**ചരണം**
തത്വ പ്രകാശകകാരകരൂപാം രഹദാത്മികാം
ജ്ഞാന തീർഥ ജ്യോതി സ്വരൂപാം
തുംബുരു നാരദാദി സേവിത ചരണാരവിന്ദാം
താന ലയ മൂർഛനയുത ഹിന്ദോള പ്രീതാം
(ചിന്തയാമി)

### സാരാംശം:

ഹൃദയത്തെ ആനന്ദിപ്പിക്കുമാറ് ദിവ്യപ്രഭ ചൊരിയുന്ന ജഗജ്ജനനിയെ ഞാൻ ചിന്തിക്കുന്നു. എല്ലായ്പോഴും അമൃതം പെയ്യുന്ന അവിടുത്തെ നയനങ്ങളും പൂനിലാപ്പുഞ്ചിരി വഴിയുന്ന വദനവും ജനങ്ങളിൽ ഹർഷം വർഷിക്കുന്നു. തത്വങ്ങളുടെ കാരക അവിടുന്നത്രേ. അവയെ പ്രകാശിപ്പിക്കുന്നതും അവിടുന്നത്രെ. അവിടുത്തെയുടെ ജ്യോതിസ്വരൂപത്തെക്കുറിച്ചുള്ള അറിവ് ഏവർക്കും ഏറ്റവും രഹസ്യമല്ലോ. തുംബുരു, നാരദൻ മുതലായ ഋഷീശ്വരന്മാർ ഈ ചരണാരവിന്ദങ്ങളെ സേവിക്കുന്നു. താനം, ലയം, മൂർച്ഛന എന്നിവയുള്ള ഹിന്ദോളരാഗത്താൽ ഏറ്റവും പ്രീതയാവുന്ന ദേവിയെ ഞാൻ ചിന്തിക്കുന്നു!

## 168. ചന്ദ്ര കലാവതംസം

**രാഗം : ശങ്കരാഭരണം – താളം : ആദി**

**വാഗ്ഗേയകാരൻ : പാപനാശം ശിവൻ – ഭാഷ : സംസ്കൃതം**

**ആരോ: സ രി2 ഗ3 മ1 പ ധ2 നി3 സ – അവരോ: സ നി3 ധ2 പ മ1 ഗ3 രി2 സ**

**29 ധീര ശങ്കരാഭരണം മേളം**

**പല്ലവി**

ചന്ദ്ര കലാവതംസം-സംസേവേ തം
ചന്ദ്ര കലാവതംസം

**അനുപല്ലവി**

ഇന്ദ്ര മുഖാമര സംസ്തുതവൈഭവം ഉ-
പേന്ദ്രപിതാമഹനതചരണം ഭവം (ചന്ദ്ര)

**ചരണം**

കാമഗർവ്വഹരം കാല ഗർവ്വഹരം
താമരസോത്ഭവ ശീർഷഹരം ഹരം
ഭൂമിപാലാന്ധകാരഹരം പുരഹരം വരം
മാമക മാനസ താമസ ദിനകരം
(ചന്ദ്ര)

### സാരാംശം:

ചന്ദ്രക്കല മുടിയിൽ ചൂടിയ ശങ്കരനെ സേവിപ്പൂ ഞാൻ. ഇന്ദ്രാദികൾ പൂജിപ്പവനെ, ബ്രഹ്മാദികൾ വന്ദിപ്പവനെ, ശങ്കരനെ, ഭവനെ, സേവിപ്പൂ ഞാൻ. കാമനെക്കത്തിച്ചാമ്പലാക്കിയവനെ, കാലകാലനെ, ബ്രഹ്മാവിൻ തലയുരിഞ്ഞവനെ, പുരഹരനെ, ഹരനെ സേവിപ്പൂ ഞാൻ. എന്മനസ്സിലെഴുന്നൊരിരുട്ടിനെയാകെയകറ്റും ദിനകരനെ, വരനാം ശിവനെ സേവിപ്പൂ ഞാൻ!!

## 169. ചിന്തയ മാകന്ദ മൂലകന്ദം

**രാഗം : ഭൈരവി – താളം : രൂപകം**

**വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ – ഭാഷ : സംസ്കൃതം**

**ആരോ: സ രി2 ഗ2 മ1 പ ധ2 നി2 സ – അവരോ: സ നി2 ധ1 പ മ1 ഗ2 രി2 സ**

**20 നഠഭൈരവി ജന്യം**

**പല്ലവി**

ചിന്തയ മാകന്ദ മൂലകന്ദം ചേതഃ ശ്രീ
സോമാസ്കന്ദം

**അനുപല്ലവി**

സന്തതം അഖണ്ഡ സച്ചിദാനന്ദം സാമ്രാജ്യപ്രദ
ചരണാരവിന്ദം

**ചരണം**

മംഗളകര മന്ദഹാസ വദനം മാണിക്യമയ
കാഞ്ചീസദനം അംഗ സൗന്ദര്യ വിജിത മദനം
അന്തക സൂദനം
കുന്ദ രദനം ഉത്തുംഗ കമനീയ വൃഷതുരംഗം
ഭൈരവീ പ്രസംഗം ഗുരുഗുഹാന്തരംഗം
പൃഥ്വീലിംഗം

### സാരാംശം:

മനസ്സേ! ഉമാസ്കന്ദസമേതനായി മാകന്ദവൃക്ഷച്ചുവട്ടിലിരിക്കുന്ന പരമശിവനെ ധ്യാനിക്കൂ. ഭഗവാൻ സച്ചിദാനന്ദത്തിൻെറ അനുസ്യൂതപ്രവാഹത്തിന്നുറവിടവും, ഭഗവാൻെറ ചരണാരവിന്ദങ്ങൾ ഭക്തർക്ക് സാമ്രാജ്യദായകങ്ങളുമാണ്. മന്ദഹസിക്കുന്ന ഭഗവാൻെറ വദനം മംഗളകരമത്രെ. മാണിക്യമയമാണ് ഭഗവാൻെറ കാഞ്ചീസദനം. അംഗസൗന്ദര്യത്താൽ അവിടുന്ന് അനംഗനെ ജയിച്ചിരിക്കുന്നു!! അന്തകനെ കീഴടക്കിയവനുമാണ് ഭഗവാൻ. ഉത്തുംഗവും, കമനീയവുമായ വൃഷഭത്തിന്മേലാണ് ഭഗവാൻെറ സഞ്ചാരമെല്ലാം. മുല്ലപ്പൂപോലെയുള്ള ദന്തങ്ങളോടുകൂടിയ അവിടത്തേക്ക് ഏറ്റവും പ്രിയം ഭൈരവിയാണ്. പൃഥ്വീലിംഗമായി വിളങ്ങുന്ന അവിടുന്ന് ഗുരുഗുഹൻെറ അന്തരംഗവാസനത്രെ!

## 170. ചന്ദ്രശേഖരം

**രാഗം: മാർഗഹിന്ദോളം – താളം : ആദി**
**വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ – ഭാഷ : സംസ്കൃതം**
**ആരോ: സ രി2 ഗ2 മ1 പ ധ2 നി2 സ – അവരോ: സ നി2 ധ2 പ മ1 ഗ2 സ**
**22 ഖരഹരപ്രിയാ ജന്യം**

**പല്ലവി**
ചന്ദ്രശേഖരം സദാ ഭജേഹം ശാംഭവീ മനോഹരം
ശങ്കരം
**അനുപല്ലവി**
ഇന്ദ്രാദി ദേവ സന്നുതപദം ചിന്തിതഫലപ്രദം
ഗുരു ഗുഹവിനുതം
**ചരണം**
അഷ്ടാദശ വാദ്യാദി പ്രിയം അതി
ശുദ്ധമദ്ദളവാദ്യപ്രിയം സംഗീതശാസ്ത്രാദി
സമ്യുതം സന്മാർഗ ഹിന്ദോള രാഗനുതം
അഷ്ടസിദ്ധിദായകം മുകുന്ദം അഷ്ടപാശഹര
തീർഥവൈഭവം
ആനന്ദകന്ദം സോമാസ്കന്ദം അജപാനടനാനന്ദ
വൈഭവം

**സാരാംശം:**

ശാംഭവീമനോഹരനും, ചന്ദ്രശേഖരനുമായ ശങ്കരനെ ഞാൻ സദാ ധ്യാനിക്കുന്നു! ഇന്ദ്രനും മറ്റു ദേവന്മാരും ആരാധിക്കുന്ന ഭവാന്റെ തൃപ്പാദങ്ങൾ ഗുരുഗുഹനാൽ വന്ദിക്കപ്പെടുന്നതും, സേവിക്കുന്നവർക്കെല്ലാം ഫലപ്രദായകവുമാണ്. പതിനെട്ട് തരം വാദ്യങ്ങൾ മുതലായവയിൽ പ്രിയമുള്ള അവിടുത്തേക്ക് ശുദ്ധമദ്ദളമാണേറ്റവും പ്രിയങ്കരം. സംഗീതശാസ്ത്രത്തിൽ നിപുണനായിട്ടുള്ള നിന്തിരുവടിയെക്കുറിച്ച് സ്തുതിച്ച് പാടുന്നത് മാർഗഹിന്ദോളരാഗത്തിലത്രെ! എട്ടു സിദ്ധികൾ കൊടുത്തരുളുന്നതിന്റെയും, മുക്തി നൽകുന്നതിന്റെയും. പാപഹരങ്ങളായിട്ടുള്ള എട്ടു തീർഥങ്ങളുടേയുമെല്ലാം വൈഭവം അവിടുത്തേതുതന്നെ! ഹേ, സോമസ്കന്ദ! പരമശിവ! എല്ലാ ആനന്ദത്തിന്റേയും അടിസ്ഥാനം അവിടുന്നല്ലേ? നിന്തിരുവടിയുടെ നടരാജനൃത്തം എത്ര മനോജ്ഞമാണ്?

## 171. ചന്ദ്രചൂഡ

**രാഗം : ശങ്കരാഭരണം-രാഗമാലിക – താളം : ആദി**
**വാഗ്ഗേയകാരൻ : പുരന്ദരദാസർ – ഭാഷ : കന്നഡ**
**ആരോ: സ രി2 ഗ3 മ1 പ ധ2 നി3 സ – അവരോ: സ നി3 ധ2 പ മ1 ഗ3 രി2 സ**
**29 ധീര ശങ്കരാഭരണം മേളം**

**പല്ലവി ശങ്കരാഭരണം**
ചന്ദ്രചൂഡ! ശിവ! ശങ്കര! പാർവതീരമണനേ!
നിനഗെ നമോ നമോ!
സുന്ദര! മൃഗധര! പിനാകധനുകര! ഗംഗാശിര!
ഗജചർമാംബരധര!
**അനുപല്ലവി ശങ്കരാഭരണം**
നന്ദിവാഹന! ആനന്ദദിന്ദ മൂർ ജഗദി മെരെവ
നീനേ
അന്ദു അമൃതഘട്ടദിന്ദ ഉദിസിദ വിഷ തന്ദു
ഭുജിസിദവ നീനേ
**ചരണം 1 സുനാദവിനോദിനി**
കന്ദർപന ക്രോധദിന്ദ കണ്ണ് തെരെദു കൊന്ദ
ഉഗ്രനു നീനേ
ഇന്ദിരേശ ശ്രീരമണനാമവ ചന്ദദി പൊഗളുവ
നീനേ
**ചരണം 2 തോഡി**
ബാലമൃഗണ്ഡന കാലനു എളെവാഗ
പാലിസിദവ നീനേ
കാളകൂടവനുപാനമാഡിദനീലകണ്ഠനുനീനേ
**ചരണം 3 കമാസ്**
വലയദി കപാല പിഡിദു ഭിക്ഷെ ബേഡോ
ദിഗംബര നീനേ
ജാലമാഡിദ ഗോപാലനെംബ ഹെണ്ണിഗെ
മരുളാദവ നീനേ
**ചരണം 4 കമാസ്**
ധരെഗെ ദക്ഷിണ കാവെരീതീര കുംഭപുര
വാസനു നീനേ
**ചരണം 5 തോഡി**
കരദല്ലി വീണെയ ഗാനവ മാഡുവ ഉരഗഭൂഷണ
നീനേ
**ചരണം 6 സുനാദവിനോദിനി**
കൊരളലി ഭസ്മ രുദ്രാക്ഷവ ധരിസിദ
പരമവൈഷ്ണവ നീനേ
**ചരണം 7 ശങ്കരാഭരണം:**
ഗരുഡഗമനശ്രീപുരന്ദരവിഠലഗെ പ്രാണപ്രിയനു
നീനേ

**സാരാംശം:**

ചന്ദ്രകലാധരനും, ഗംഗാധരനും, പാർവതീനായകനുമായ ഭഗവാൻ പരമശിവന് അഭിവാദ്യങ്ങൾ! സുന്ദരേശ്വരൻ ധരിച്ചിരിക്കുന്നത് ആനത്തോലാണ്! ഒരുകയ്യിൽ സാരംഗവും മറുകയ്യിൽ പിനാകമെന്ന ധനുസ്സും ധരിച്ചിട്ടുണ്ട്. ഭഗവാന്റെ ത്രിലോകയാത്രയെല്ലാം നന്ദിയെന്ന വൃഷഭത്തിന്മേൽ കയറിയാണ്! ഭഗവാൻ

ശിക്കാൻ തന്റെ മൂന്നാം തൃക്കണ്ണിൽക്കൂടി തീ പാറിച്ച് കാമദേവനെ ഭസ്മമാക്കുക എന്ന കടുംകയ്യ് ചെയ്യുകയുണ്ടായി! പാലാഴിമഥനസമയത്ത് പുറത്തുവന്ന കാളകൂടവിഷം സ്വയംകുടിച്ച്, അവിടുന്ന് ഈ ലോകത്തെ രക്ഷിച്ചു! അന്ന് മോഹിനീരൂപമണിയേണ്ടിവന്ന മഹാവിഷ്ണുവിലവിടുന്ന് അനുരക്തനാകുകയുണ്ടായി! അകാല മരണത്തിൽനിന്ന് കുമാരനായ മാർക്കണ്ഡേയനെ രക്ഷിച്ചത് അവിടുന്നാണ്. കൈയിൽ കപാലവുമേന്തി പാറിനടക്കുന്ന ജടയോടുകൂടി അവിടുന്ന് ഭിക്ഷാടനം ചെയ്യാറുണ്ട്. കാവേരീതടത്തിൽ കുംഭപുരത്തിൽ വസിക്കുന്ന സർപ്പധാരിയായ അവിടുന്ന് മനോഹരമായി വീണവായിക്കാറുണ്ട്! പുരന്ദരവിഠലന്റെ ആത്മസുഹൃത്തും, വൈഷ്ണവരിൽവെച്ച് ഏറ്റവും പ്രമുഖനുമായ നിന്തിരുവടി ശരീരമാസകലം ഭസ്മം ലേപനം ചെയ്യുവാനും രുദ്രാക്ഷമാല ധരിക്കുവാനും ഇഷ്ടപ്പെടുന്നു!

## 172. ചന്ദ്ര മണ്ഡല

**രാഗം : പൂർണചന്ദ്രിക – താളം : ആദി**

**വാഗ്ഗേയകാരൻ : മുത്തയ്യ ഭാഗവതർ – ഭാഷ : മണിപ്രവാളം**

**ആരോ: സ രി2 ഗ3 മ1 പ ധ2 പ സ – അവരോ: സ നി3 പ മ1 രി2 ഗ3 മ1 രി2 സ**

**29 ധീര ശങ്കരാഭരണം ജന്യം**

**പല്ലവി**

ചന്ദ്ര മണ്ഡല മധ്യഗേ സാമജ ഗമനേ പൂർണ
(ചന്ദ്ര)

**അനുപല്ലവി**

ഇന്ദ്ര പൂജിതാംഘ്രിയുഗേ ഈശ്വരി കൃപാലഹരി

**ചരണം**

ദേവി നിന്ന സേവേഗൈവ ഭാവ ഭക്തിയന്നു
നീഡി കാവുദെന്ദു നമിപേ തായേ പാവനേ
ഹരികേശജായേ

**സാരാംശം:**

പൂർണ്ണചന്ദ്രമണ്ഡലത്തിൽ സ്ഥിതിചെയ്യുന്നവളെ! ഗജഗമനേ! ഇന്ദ്രൻ അവിടത്തെ പാദങ്ങളെ ആരാധിക്കുന്നു. ഹേ, കൃപാലഹരീ! അവിടത്തെ സേവിച്ചുകൊണ്ടുള്ള ഭാവഭക്തി അടിയന് നൽകുവാൻ, പാവനയായ അമ്മയെ, ഹരികേശജായയെ, നിന്തിരുവടിയെ, അടിയൻ നമസ്കരിക്കുന്നു!

## 173. ചല്ലഗ നാതോ

**രാഗം : വേഗവാഹിനി – താളം : ആദി**

**വാഗ്ഗേയകാരൻ : ത്യാഗരാജസ്വാമികൾ – ഭാഷ : തെലുങ്ക്**

**ആരോ: സ രി1 ഗ3 മ1 ധ2 നി2 ധ2 സ – അവരോ: സ നി2 ധ2 പ മ1 ഗ3 രി1 സ**

**16 ചക്രവാകം ജന്യം**

**പല്ലവി**

ചല്ലഗ നാതോ ബൽകുമീ രാമ!
സാരസ വദന! സാധു സന്ത്രാണ!

**അനുപല്ലവി**

ഉല്ലമുനനു നോകേ മരുലുകൊന്നാനു
ഉരഗശയന നാതപ്പു ലെഞ്ചക നീവു

**ചരണം**

നിരുപമ ശുര! നിഖിലാധാര!
പരകാമിനീദൂര പാപ വിദാര!
സരസിജ നേത്ര! ശ്യാമള ഗാത്ര!
വര ത്യാഗരാജ ഹൃദ്വാരിജ മിത്ര!

**സാരാംശം:**

കരുണാപൂർവ്വം എന്നെ അനുഗ്രഹിച്ചുകൊള്ളാമെന്ന് എന്നോടൊന്നുരിയാടൂ, ഹേ, സാരസവദനാ! രാമാ! സാധുജനങ്ങളുടെ സംരക്ഷകനല്ലേ അവിടന്ന്? തലചായ്ക്കാൻ ഒരു സർപ്പത്തിനെ ഉപയോഗിക്കാമെങ്കിൽ അവിടത്തേക്ക്, എന്റെ അപരാധങ്ങളും കൂടി ഒന്ന് പൊറുത്തുകൂടേ? ശൗര്യത്തിന് നിരുപമനായ അവിടന്ന് ഈ ലോകത്തിനെല്ലാം ആധാരമായിട്ടുള്ളാവനാണല്ലോ. പാപഹരണനായ അവിടന്ന്, പരസ്ത്രീകളിനിന്ന് അകന്ന് നിൽക്കുന്നവനത്രെ. ഹേ സരസിജനയനാ! ശ്യാമളഗാത്ര! അവിടന്ന് കുലീനനായ ത്യാഗരാജന്റെ ഹൃദയകമലത്തിൽ വന്ന് വിരാജിച്ചാലും!

## 174. ചാരുവിക്രമ

**രാഗം : ഹംസധ്വനി – താളം : ആദി**

**വാഗ്ഗേയകാരൻ : മുത്തയ്യ ഭാഗവതർ – ഭാഷ : സംസ്കൃതം**

**ആരോ: സ രി2 ഗ3 പ നി3 സ – അവരോ: സ നി3 പ ഗ3 രി2 സ**

**29 ധീര ശങ്കരാഭരണം ജന്യം**

**പല്ലവി**

ചാരുവിക്രമ സർവേശ്വര

**അനുപല്ലവി**

സാര സാര സംഗീതസാര ദേഹ ധർമ ഗേഹ

**ചരണം**

പാലയ മാം ശംഭോ പശുപതേ ഭക്തവത്സല
കൃപാജലധേ
കാലകാല കഞ്ജജാർചിത ശൂലധര ഹരികേശ
ശാശ്വത

**സാരാംശം:**

ഹേ, ചാരുവിക്രമ! സർവേശ്വര! എല്ലാറ്റിന്റേയും സത്തായിട്ടുള്ളവനേ! സംഗീതസാരരൂപ! ധർമം ഗേഹമായിട്ടുള്ളവനേ! ശംഭോ! പശുപതേ! ഭക്തവത്സല! കൃപാജലധേ! കാലകാല! ബ്രാഹ്മണർ ആരാധിക്കുന്നവനേ! ശൂലം ധരിക്കുന്നവനേ! ഹരികേശ! ശാശ്വതനായിട്ടുള്ളവനേ! അടിയനെ രക്ഷിക്കണേ!

## 175. ചാലദാ ഹരി നാമ

**രാഗം : ഹംസധ്വനി – താളം : ഖണ്ഡ ചാപ്പ്**

**വാഗ്ഗേയകാരൻ : അന്നമാചാര്യ – ഭാഷ : തെലുങ്ക്**

**ആരോ: സ രി2 ഗ3 പ നി3 സ – അവരോ: സ നി3 പ ഗ3 രി2 സ**

**29 ധീര ശങ്കരാഭരണം ജന്യം**

**പല്ലവി**

ചാലദാ ഹരി നാമ സൗഖ്യാമൃതമു തമകു
ചാലദാ ഹിതവൈന ചവുലെല്ല നൊസഗാ
(ചാലദാ)

**ചരണം 1**

ഇദി യൊകടി ഹരിനാമം ഇന്തൈന ചാലദാ
ചെദര കീ ജന്മമുല ചെരലു വിഡിപിഞ്ചാ
മദിനൊകടേഹരിനാമ മന്ത്രമദി ചാലദാ
പദിവേലു നരകകൂപമുല വെഡലിഞ്ചാ (ചാലദാ)

**ചരണം 2**

തഗു വെങ്കടേശു കീർതന മൊകടി ചാലദാ
ജഗമുലോ കൽപ ഭുജംബുവലേ നുംഡാ
സൊഗിസി ഈ വിഭുനിദാസുലകരുണ ചാലദാ
നഗവു ജുപുല നുന്നത മെപുഡു ജുപ
(ചാലദാ)
ജയ ഗോവിന്ദ ഹരേ ജയ ഗോവിന്ദഹരേ(4)

**സാരാംശം:**

ഹരിനാമം അത്യന്തം മാഹാത്മ്യമേറിയതാണ്. അത് ഏവർക്കും അത്ഭുതാവഹമായ ആനന്ദപ്രദാനം ചെയ്യുന്നു! ലോകത്തിൽ സാധാരണമായി കണ്ടുവരുന്ന നാനാവിധ സംഘർഷങ്ങൾ, എണ്ണിയാലൊടുങ്ങാത്ത വിഷമതകൾ, ഒരിക്കലും അവസാനിക്കാത്ത ദുരിതങ്ങൾ എന്നിവയെ ചെറുത്ത് തോൽപ്പിക്കാൻ മതിയായ ഒന്നത്രേ ഹരിനാമം. നരകമെന്ന ആഴമുള്ള കൂപത്തിൽനിന്ന് നിങ്ങളെ കരകയറ്റാൻ ഹരിനാമമന്ത്രത്തിന് നിഷ്പ്രയാസം സാധിക്കുന്നു. മറ്റുള്ളവർക്ക് ആനന്ദവും ശ്രേയസ്സും പ്രദാനംചെയ്യുന്ന ഒരു കൽപ്പവൃക്ഷമായി ജീവിച്ചാനന്ദിക്കുവാനുള്ള ഏകമാർഗ്ഗം ശ്രീവെങ്കടേശ്വരൻെറ യശസ്സിനെക്കുറിച്ച് പാടിപ്പുകഴ്ത്തുക എന്നതു മാത്രമാണ്!

## 176. ചിന്തയേ

**രാഗം : ഫരജു – താളം : ആദി**

**വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ – ഭാഷ : സംസ്കൃതം**

**ആരോ: സ ഗ3 മ1 പ ധ1 നി3 സ – അവരോ: സ നി3 ധ1 പ മ1 ഗ3 രി1 സ**

**15 മായമാളവ ഗൗള ജന്യം**

**പല്ലവി**

ചിന്തയേ മഹാലിങ്ഗ മൂർത്തിം ചിദ് രൂപ
സ്ഫൂർതിം സുകീർതിം ( ചിന്തയേ )

**അനുപല്ലവി**

സന്തതം മധ്യാർജുനപുരവാസം
ബൃഹത്കുചാംബാ സഹവാസം
അന്തരങ്ഗ ഭക്ത ജനാനാമതിസമീപർജു
മാർഗദർശിതം
അന്തകാന്തകം ആദിതാരകം ഹത്യാദി പാപഹരം
പുരഹരം ( ചിന്തയേ )

**ചരണം**

പാകശാസനാദി ദേവവൃന്ദം പാലിത ദാസജനാദി
മുകുന്ദം
ശോകാദി ഹരണ പദാരവിന്ദം ശുഭകരം
കരുണാരസകന്ദം
ശ്രീകമലാപുര സോമാസ്കന്ദം ചിദംബരേശ്വര
നടനാനന്ദം
ശ്രീകാളീശ ഭൈരവ സ്പന്ദം ശിവസ്വാമിശൈല
ഗുരു ഗുഹ സ്കന്ദം ( ചിന്തയേ )

**സാരാംശം:**

ചിദ്സ്വരൂപനായ മഹാലിംഗമൂർത്തിയെ അടിയൻ സ്മരിക്കുന്നു. കീർത്തിമാനായ അവിടുന്ന് മധ്യർജുനപുരവാസിയാണ്. ഉന്നതകുചങ്ങൾക്കുടമയായ തൻെറ പ്രിയതമാസമേതനായ അവിടന്ന്, ശരിയായ ഭക്തർക്ക് മോക്ഷമാർഗ്ഗോപദേശങ്ങളരുളുന്നു. അന്തകാന്തകനായ നിന്തിരുവടി ആദിദേവനും, ഹത്യാപാപങ്ങളെ ഹരിക്കുന്നവനുമാകുന്നു. അവിടന്ന് പുരനെന്ന രാക്ഷസൻെറ സങ്കേതങ്ങളെല്ലാം നശിപ്പിക്കുകമാത്രമല്ല, അവനെ വധിക്കുകയും ചെയ്തു. ഇന്ദ്രൻ മുതലായ ദേവന്മാരാൽ ചുറ്റപ്പെട്ടവനായ അവിടുന്ന്, മഹാവിഷ്ണു മുതലായ

ഈശ്വരന്മാർക്കെല്ലാം പരിരക്ഷ നൽകുന്നു.കരുണാമയനായ അവിടത്തെ ചരണകിസലയങ്ങൾ എല്ലാവിധത്തിലുള്ള സംസാരദുഃഖങ്ങളേയുമകറ്റാൻ പര്യാപ്തങ്ങളത്രെ. പത്നിയായ ഉമയോടും, പുത്രനായ സ്കന്ദനോടുംകൂടി കമലപുരത്തിൽ വസിക്കുന്ന അവിടുന്ന്, ചിദംബരേശ്വരനായുള്ള അവിടത്തെ നൃത്തത്തിൽ സ്വയം പുളകംകൊള്ളുന്നവനാണല്ലോ. അവിടത്തെ വെറുമൊരു വായുസ്പന്ദനംകൊണ്ട് ജന്മമെടുത്തവരത്രെ ഭൈരവനും, കാളിയും. ശിവസ്വാമിശൈലത്തിൽ വസിക്കുന്ന സുബ്രഹ്മണ്യ ഭഗവാന് ജന്മം നൽകിയവനാണല്ലൊ അവിടുന്ന്!

## 177. ചിന്തയേഹം

**രാഗം : ശങ്കരാഭരണം – താളം : ചതുരശ്ര ഏകം**
**വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ – ഭാഷ : സംസ്കൃതം**
**ആരോ: സ രി2 ഗ3 മ1 പ ധ2 നി3 സ – അവരോ: സ നി3 ധ2 പ മ1 ഗ3 രി2 സ**
**29 ധീര ശങ്കരാഭരണം മേളം**

ചിന്തയേഹം സദാ ചിത്സഭാനായകം
ചിന്തിതാർഥദായകം ജീവേശ്വര ഭേദാപഹം
ചിന്താമണി സ്വരൂപം താണ്ഡവേശ്വരം
ശാന്തം മുനിമഹിതം സദ്ഗുരുഗുഹ ശങ്കരം
സന്തതം സാംബമീശം മുദാ ഭാവയേ
അനന്തകോടി ബ്രഹ്മാണ്ഡനാഥം വിമലം
ആദിമധ്യാന്തവർജ നിരാധാരം ആകാശ
നാദാന്തസ്ഥംസുന്ദരം സുധാംശുമൗലിം ശിവം
ഭ്രാന്തിവാരണ നിപുണം ഭാനുകോടിഭാസ്വരം
ദന്തിചർമാംബരം ധനദഹിതം ഭാരതീകാന്ത
ഹരിനുതം കരധൃതമൃഗം ഏകാന്തഹൃദയേ
ശിവകാമസുന്ദരീപതിം

**സാരാംശം:**

അഭീഷ്ടവരദായകനും, ജീവേശ്വരഭേദഭാവനയെ ഇല്ലാതാക്കുന്നവനുമായ ചിത്സഭാനായകനെ ഞാൻ സദാ പ്രണമിക്കുന്നു. ചിന്താമണിസ്വരൂപനായ അവിടന്ന് താണ്ഡവനൃത്തേശ്വരനത്രെ. ശാന്തശീലനായ അവിടന്ന് മുനിജനങ്ങളുടെ ആദരങ്ങൾ ആർജ്ജിച്ചിരിക്കുന്നു. സദ്ഗുണവാനായ ഗുരുഗുഹനോട് അവിടത്തേക്ക് പ്രത്യേക താത്പര്യമാണ്. ഈ ബ്രഹ്മാണ്ഡത്തിലെ അനന്തകോടി ഭക്തജനങ്ങൾക്ക് നാഥനായിട്ടുള്ള അവിടുന്ന്, അവരോട് പ്രത്യേക കാരുണ്യമുള്ളവനും അവരുടെ കാര്യങ്ങളിൽ ഉത്കണ്ഠയുള്ളവനുമാണ്. ആദിമധ്യാന്തങ്ങളില്ലാത്ത അവിടന്ന് കളങ്കരഹിതനും ദഹരാകാശത്തിൽ നിലകൊള്ളുന്നവനുമാകുന്നു. ചന്ദ്രമൗലിയും സുന്ദരാകാരനുമായ അവിടുന്ന്, ആശ്രയിച്ച ഭക്തരുടെ ഭയാശങ്കകളെ അതിവേഗം ദൂരീകരിക്കുന്നു. കോടിസൂര്യന്മാരുടെ പ്രകാശമുള്ള നിന്തിരുവടിയെ ബ്രഹ്മാവിഷ്ണുമാർ പ്രണമിക്കുന്നു. കുബേരസുഹൃത്തായ അവിടന്ന് ശരീരത്തിൽ ധരിക്കുന്നതോ ഗജചർമമത്രെ! മാൻകിടാവിനെ കയ്യിലേന്തിയിട്ടുള്ള അവിടുന്ന് ശിവകാമീപ്രിയനാണല്ലോ!

## 178. ചിന്താ നാസ്തി കില

**രാഗം : നവരോജ് – താളം : :ആദി**
**വാഗ്ഗേയകാരൻ : സദാശിവബ്രഹ്മേന്ദ്രർ – ഭാഷ : സംസ്കൃതം**
**ആരോ: പ ധ2 നി3 സ രി2 ഗ3 മ1 പ – അവരോ: മ1 ഗ1 രി3 സ നി2 ധ2 പ**
**29 ധീര ശങ്കരാഭരണം ജന്യം**

**പല്ലവി**
ചിന്താ നാസ്തി കില തേഷാം
ചിന്താ നാസ്തി കില
**ചരണം 1**
ശമദമകരുണാസമ്പൂർണാനാം
സാധുസമാഗമസംകീർണാനാം
കാലത്രയജിതകന്ദർപാണാം
ഖണ്ഡിതസർവേന്ദ്രിയദർപാണാം
**ചരണം 2**
പരമഹംസഗുരുപദചിത്താനാം
ബ്രഹ്മാനന്ദാമൃതമത്താനാം

**സാരാംശം:**

ശമം, ദമം, കരുണ എന്നിവ നിറഞ്ഞുനിൽക്കുന്നവർക്ക്, സജ്ജനസംസർഗ്ഗത്തിൽ മുഴുകിയിട്ടുള്ളവർക്ക്, എല്ലാ ഇന്ദ്രിയങ്ങളിലുമുള്ള അഹംകാരത്തെ ഖണ്ഡിച്ചവർക്ക്, പരമഹംസരായിട്ടുള്ള ഗുരുവിന്റെ പാദങ്ങളെ ചിത്തത്തിൽ സദാ ചിന്തിക്കുന്നവർക്ക്, ബ്രഹ്മാനന്ദമാകുന്ന അമൃതത്തിൽ മതിമറന്നാഹ്ലാദിക്കുന്നവർക്ക്, മറ്റൊന്നും ചിന്തിക്കാനില്ല! മറ്റൊന്നും ചിന്തിക്കാനില്ല!!

## 179. ചിദംബരനടരാജമാശ്രയേഹം

രാഗം : കേദാരം – താളം : ആദി

വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ – ഭാഷ : സംസ്കൃതം

ആരോ: സ മ1 ഗ3 മ1 പ നി3 സ – അവരോ: സ നി3 പ മ1 ഗ3 രി2 സ

29 ധീരശങ്കരാഭരണം ജന്യം

പല്ലവി
ചിദംബരനടരാജമാശ്രയേഹം ശിവകാമീപതിം
ചിത്സഭാപതിം
സമഷ്ടി ചരണം
ചിദംബരവിഹാരം ശങ്കരം ചിദാനന്ദകരം
ഗുരുഗുഹാദരം
കേദാരേശ്വരം വിശ്വേശ്വരം കമലാപതിനുതപദം
ശശിധരം

**സാരാംശം:**

ശിവകാമീകാന്തനും, ചിത്സഭാനായകനുമായ ചിദംബരത്തിലെ നടരാജനെ അടിയൻ ആശ്രയിക്കുന്നു. ചിദംബരത്തിൽ വസിക്കുന്ന ശങ്കരനായ നിന്തിരുവടി ചിദാനന്ദമുളവാക്കുന്നവനും, ഗുരുഗുഹനാൽ ആദരിക്കപ്പെടുന്നവനുമാകുന്നു. അവിടന്ന് കേദാരേശ്വരനും, ലോകനാഥനും, മഹാവിഷ്ണു വണങ്ങുന്നവനുമായ ശശിധരനത്രേ!

## 180. ചിദംബരമേ

**രാഗം : ബാലഹംസ – താളം : ആദി**

**വാഗ്ഗേയകാരൻ : നീലകണ്ഠൻ ശിവൻ – ഭാഷ : തമിഴ്**

**ആരോ: സ രി2 മ1 പ ധ2 സ – അവരോ: സ നി2 ധ2 പ മ1 രി2 മ1 ഗ3 സ**

**28 ഹരികാംബോജി ജന്യം**

**പല്ലവി**
ചിദംബരമേ മുക്തിപദം തരുമേ
**അനുപല്ലവി**
നിദം ശിവകാമി കാണ പദം ചലിത്താടു മാന

**ചരണം**
ആദിയന്ത മില്ലേക ജ്യോതിസഭയിൽ യോഗ
ബോധരൂപൻ വൈഭോഗ മാദിഡമാഗ ആഡും
അരുവുരുവായ ഖണ്ഠപ്പെരുമാൺ നഡനംകൊണ്ട
പെരുവാലമൃതുമുണ്ട തിരുനീലകണ്ഠ നാട്യം

**സാരാംശം:**

ശിവകാമി കാൺകെ എന്നെന്നും നർത്തനമാടുന്ന ചിദംബരം ഭക്തർക്കെല്ലാം മുക്തിയേകുന്നു. ആദിയും അന്തവുമില്ലാത്ത, കാളകൂടവിഷം അമൃതുപോലെ ഭക്ഷിച്ച, മഹായോഗിയും, ബോധരൂപനുമായ ഭഗവാൻ നീലകണ്ഠൻ, പരമശിവൻ, ജ്യോതിസഭയിൽ അത്യാനന്ദത്തിമർപ്പോടെ നർത്തനമാടുന്നു!

## 181. ചിദംബരേശ്വരം

**രാഗം : ഭിന്നഷഡ്ജം – താളം : ആദി**

**വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ – ഭാഷ : സംസ്കൃതം**

**ആരോ: സ രി1 ഗ2 രി1 പ മ1 പ നി3 സ – അവരോ: സ ധ1 പ മ1 ഗ2 രി1 സ**

**9 ധേനുകാ ജന്യം**

**പല്ലവി**
ചിദംബരേശ്വരം ചിന്തയാമി ശ്രീ
ശിവാനന്ദ ഗംഗാധരം മൃഗധരം
**അനുപല്ലവി**
ചിദാനന്ദ നടന പ്രകാശം
ശിവകാമവല്ലീ മനപ്രിയകരം

**ചരണം**
വാസുകി പ്രമുഖാദ്യുപാസിതം
വാസുദേവ ഗുരു ഗുഹാദി വന്ദിതം
ഭാസ്കര ശശിശേഖരം ത്രിനേത്രം
ഭിന്നഷഡ്ജരാഗനുത പ്രസിദ്ധം

**സാരാംശം:**

ഗംഗാധരനും, മൃഗധരനുമായിട്ടുള്ള ചിദംബരേശനെ ഞാൻ ധ്യാനിക്കുന്നു. പ്രിയതമയായ പാർവതിക്ക് ആനന്ദത്തെ നൽകുന്ന അവിടുന്ന്, സർപ്പരാജാവായ വാസുകി, ദേവഗണങ്ങൾ തുടങ്ങിയവരാൽ ആരാധിക്കപ്പെടുന്നവനാണ്. വാസുദേവൻ, ഗുരുഗുഹൻ എന്നിവരും അവിടുത്തെ വണങ്ങുന്നു. ത്രിനേത്രനെന്നും, സൂര്യചന്ദ്രന്മാരെ വഹിക്കുന്നവനെന്നും പ്രസിദ്ധിയുള്ള നിന്തിരുവടിയെ ഭിന്നഷഡ്ജമെന്ന രാഗത്തിൽ സ്തുതിച്ചു പാടാറുണ്ടല്ലോ!

## 182. ചേത ശ്രീ ബാലകൃഷ്ണം

രാഗം : ദ്വിജാവന്തി – താളം : രൂപകം

വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ – ഭാഷ : സംസ്കൃതം

ആരോ: സ രി2 മ1 ഗ3 മ1 പ ധ2 സ –

അവരോ: സ നി2 ധ2 പ മ1 ഗ3 മ1 രി2 ഗ2 രി2 സ നി2 ധ2 നി2 സ

28 ഹരികാംബോജി ജന്യം

പല്ലവി
ചേത ശ്രീ ബാലകൃഷ്ണം ഭജ രേ രേ
ചിന്തിതാർത്ഥപ്രദ ചരണാരവിന്ദം മുകുന്ദം
അനുപല്ലവി
നൂതന നീരദ സദൃശ ശരീരം നന്ദ കിശോരം
പീത വസനധരം കംബുകന്ധരം ഗിരിധരം
പൂതനാദി സംഹാരം പുരുഷോത്തമാവതാരം
ശീതള ഹൃദയവിഹാരം ശ്രീ രുക്മിണീദാരം

ചരണം
നവനീത ഗന്ധ വാഹ വദനം മൃദുവദനം
നളിനപത്രനയനം വടപത്രശയനം
നവചമ്പകനാസികം അതസീസുമഭാസകം
നതേന്ദ്രാദിലോകപാലകം മൃഗമദതിലകം
നവതുളസീവനമാലം നാരദാദിമുനിജാലം
കുവലയാദിപരിപാലം ഗുരുഗുഹനുതഗോപാലം

**സാരാംശം:**

ബാലകൃഷ്ണനെ സ്തുതിച്ചു പാടൂ, മനസ്സേ! സ്തുതിച്ചു പാടൂ! ആ മുകുന്ദന്റെ പാദസ്മരണ മാത്രം മതി ഒരുവനിച്ഛിച്ചതെല്ലാം ലഭിക്കാൻ! നന്ദകിശോരനായ അവിടന്ന് നവമേഘശ്യാമളഗാത്രനത്രെ! പീതാംബര ധാരിയായ ഭവാൻ ശംഖിന്റെ ആകൃതിയോടുകൂടിയ കണ്ഠത്തോടുകൂടിയവനാണ്. ഗിരിധാരിയായ നിന്തിരുവടി പൂതന മുതലായ രാക്ഷസികളെ വധിച്ചു. പരമപുരുഷനായി ജന്മമെടുത്ത അങ്ങ്, ശീതളഹൃദയനും, രുക്മിണിദേവിയുടെ പ്രിയതമനുമാണ്. നവനീതത്തിന്റെ സുഗന്ധം വഹിക്കുന്നതാണ് അവിടത്തെ വദനം. അവിടത്തെ ഭാഷണം എത്ര മൃദുത്വമുള്ളതാണ്! സരോജദളനേത്രനായ ഭവാന്റെ നാസികയോ അതസീ കുസുമംപോലെ ഭാസുരവുമത്രെ! ഇന്ദ്രൻ മുതലായ ലോകപാലകന്മാർ അവിടത്തെ ഭജിക്കുന്നു. മൃഗമദ തിലകമണിഞ്ഞതാണ് അവിടത്തെ നെറ്റിത്തടം. തുളസീദളമാല അണിഞ്ഞിട്ടുള്ള ജഗദീശ്വരനായ നിന്തിരുവടി നാരദൻ മുതലായ ദേവർഷിമാരാൽ ചുറ്റപ്പെട്ടിരിക്കുന്നു. ഭഗവാൻ സുബ്രഹ്മണ്യൻ ഭജിക്കുന്ന ബാല ഗോപാലനെ സ്തുതിച്ചു പാടൂ, മനസ്സേ! സ്തുതിച്ചു പാടൂ!!

## 183. ചേതഃ ശ്രീ രാമം

രാഗം : ശുരുട്ടി – താളം : ആദി

വാഗ്ഗേയകാരൻ : സദാശിവബ്രഹ്മേന്ദ്രർ – ഭാഷ : സംസ്കൃതം

ആരോ: സ രി2 മ1 പ നി2 സ – അവരോ: സ നി2 ധ2 പ മ1 ഗ3 പ മ1 രി2 സ

28 ഹരികാംബോജി ജന്യം

പല്ലവി
ചേതഃ ശ്രീ രാമം ചിന്തയ ജീമൂത ശ്യാമം
ചരണം 1
അംഗീകൃത തുംബുരു സംഗീതം ഹനുമദ് ഗവയ
ഗവാക്ഷ സമേതം

ചരണം 2
നവരത്ന സ്ഥാപിത കോടീരം നവ തുളസീദള
കൽപിത ഹാരം
ചരണം 3
പരമഹംസ ഹൃദ് ഗോപുര ദീപം ചരണ ദലിത
മുനി തരുണീ ശാപം

**സാരാംശം:**

മനസ്സേ! ശ്യാമമേഘവർണ്ണനായ ശ്രീരാമനെ ഭജിക്കൂ! ഹനുമാന്റെയും, ഗവയൻ, ഗവാക്ഷൻ എന്നീ വാനര പ്പടയിലെ പ്രമുഖന്മാരുടേയുംമൊപ്പം, ശ്രേഷ്ഠമെന്ന് ഏവരും അംഗീകരിച്ചിട്ടുള്ള തുംബുരുവിന്റെ സംഗീതം ആസ്വദിക്കുന്നവനാണങ്ങ്. ശിരസ്സിൽ നവരത്നഖചിതമായ കിരീടവും കണ്ഠത്തിൽ തുളസീദളമാലയുമണി ഞ്ഞിട്ടുണ്ടവിടുന്ന്. പരമഹംസരുടെ ഹൃദയമാകുന്ന ഗോപുരത്തിന്റെ ദീപമായ അവിടുന്ന്, മുനിശാപമേറ്റ ഒരു തരുണിയുടെ (അഹല്യയുടെ) മനശ്ശല്യമകറ്റിയവനുമാണല്ലൊ!!

## 184. ജംബുപതേ മാം പാഹി

രാഗം : യമുനാകല്യാണി – താളം : തിസ്ര ഏകം

വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ – ഭാഷ : സംസ്കൃതം

ആരോ: സ രി2 ഗ3 പ മ2 പ ധ2 സ – അവരോ: സ ധ2 പ മ2 പ ഗ3 രി2 സ

65 മേചകല്യാണി ജന്യം

പല്ലവി
ജംബൂപതേ മാം പാഹി
നിജാനന്ദാമൃത ബോധം ദേഹി

അനുപല്ലവി
അംബുജാസനാദി സകല ദേവ നമന
തുംബുരുനുത ഹൃദയ താപോപശമന

അംബുധി ഗംഗാ കാവേരീ യമുനാ
കംബുകണ്ഠ്യഖിലാണ്ഡേശ്വരീരമണ
ചരണം
പാർവ്വതീജാപ്രാർത്ഥിതാപലിംഗവിഭോ
പഞ്ച ഭൂത മയ പ്രപഞ്ചപ്രഭോ
സർവ്വജീവ ദയാകര ശംഭോ സാമജാടവീനിലയ
സ്വയംഭോ
സർവ്വ കരുണാ സുധാസിന്ധോ
ശരണാഗത വത്സലാർത്ത ബന്ധോ
അനിർവചനീയ നാദ ബിന്ദോ
നിത്യ മൗലിവിധൃത ഗംഗേന്ദോ
നിർവികൽപകസമാധിനിഷ്ഠ
ശിവ കൽപതരോ
നിർവിശേഷചൈതന്യ
നിരഞ്ജന ഗുരുഗുഹഗുരോ

**സാരാംശം:**

ഹേ, ജംബുപതേ! എന്നെ രക്ഷിക്കണേ! ശരിയായിട്ടുള്ള ആനന്ദാമൃതബോധം ഉണ്ടാക്കിത്തരണേ! ബ്രഹ്മാവും മറ്റു ദേവന്മാരും ഭവാനെ വണങ്ങുന്നു. അവിടുന്ന് ഭക്തരുടെ ഹൃദയത്തിലുള്ള വികൽപ്പങ്ങൾ ഇല്ലാതാക്കുന്നു. തുംബുരു ഭവാന്റെ കീർത്തിയെക്കുറിച്ച് പാടുന്നു. ഗംഗ, യമുന, കാവേരി എന്നീ നദികൾ വന്നുചേരുന്ന സമുദ്രമാണവിടുന്ന്. കംബുകണ്ഠിയും ജഗദംബയുമായ പാർവതിയുടെ കാന്തനാണവിടുന്ന് പഞ്ചഭൂതാംശമായ ജലത്തെ പ്രതിനിധീകരിക്കാനായി ദേവി പ്രാർത്ഥിച്ചതിന്റെ പരിണതഫലമായി അവിടുന്ന് സ്വയം ലിംഗരൂപം സ്വീകരിച്ചു. ശംഭുവായ അവിടുന്ന് എല്ലാ ജീവജാലങ്ങളേയും സഹാനുഭൂതിയോടെ വീക്ഷിക്കുന്നു. ആനകൾ നിറഞ്ഞ കാട്ടിൽ ജീവിക്കുന്ന അവിടുന്ന് സർവർക്കും കാരുണ്യാമൃതസമുദ്രമത്രെ! ശരണാഗതർക്ക് ബന്ധുവായ അവിടുന്ന് അവരുടെ ദുഃഖങ്ങളകറ്റുന്നു. അനിർവചനീയ നാദബിന്ദുവായ നിന്തിരുവടി ഗംഗയെയും ചന്ദ്രനെയും ശിരസ്സിൽ വഹിക്കുന്നവനും നിർവികൽപ്പസമാധിയിൽ നിഷ്ഠയുള്ളവനുമാകുന്നു. കൽപതരുവായ അവിടുന്ന് നിർവിശേഷ ചൈതന്യനായ ഗുരുഗുഹഗുരുവുമത്രെ!

## 185. ജാനകീ രമണ

**രാഗം : ശുദ്ധ സീമന്തിനി – താളം : ആദി**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : സംസ്കൃതം**
**ആരോ: സ രി1 ഗ2 മ1 പ ധ1 സ – അവരോ: സ ധ1 പ മ1 ഗ2 രി1 സ**
**8 ഹനുമത്തോഡി ജന്യം**

**പല്ലവി**
ജാനകീ രമണ ഭക്ത പാരിജാത പാഹി സകല
ലോക ശരണ (ജാനകീ)
**അനുപല്ലവി**
ഗാനലോല ഘനതമാലനീല
കരുണാലവാല സുഗുണശീല (ജാനകീ)
**ചരണം**
രക്ത നളിനദള നയന നൃപാല
രമണീയാനന മുകുരകപോല
ഭക്തിഹീനജനമദഗജജാല
പഞ്ചവദന ത്യാഗരാജപാല (ജാനകീ)

**സാരാംശം:**

ഹേ, ജാനകീരമണ! രാമാ! ഭക്തരുടെ ഇംഗിതങ്ങൾ ഉടനടി സാധിച്ചുകൊടുക്കുന്ന പാരിജാതവൃക്ഷമാണവിടുന്ന്! എല്ലാ ജീവജാലങ്ങൾക്കും തുണയായിട്ടുള്ള അവിടുത്തേക്ക് സംഗീതം അത്യന്തം പ്രിയങ്കരമത്രെ! പുതിയതായി കിളുർത്ത ഇലയുടെ ഇളം പച്ചനിറമുള്ള അവിടുത്തയുടെ നിറം എത്ര മനോഹരം! നിർമ്മലനും, കളങ്കരഹിതനുമായ അവിടുന്ന് ദയാനിധിതന്നെയാണ്. സുന്ദരാകാരനായ അവിടുത്തെ കവിൾത്തടങ്ങൾ കണ്ണാടിപോലെയും നയനങ്ങൾ ചെന്താമരപ്പൂവിതളുകൾപോലെയുമാകുന്നു. രാജകുലത്തിൽ പിറവിയെടുത്ത നിന്തിരുവടി, നിയന്ത്രണംവിട്ട്, ഭീതിപരത്തി, മദിച്ചോടുന്ന ആനക്കൂട്ടത്തെപ്പോലെ ഭക്തിഹീനരും അധികാരാഹങ്കാരദുർമ്മത്തരുമായവർക്ക്, സിംഹവും, ത്യാഗരാജന് സംരക്ഷകനുമാകുന്നു!

## 186. ജനനി നതജനപരിപാലിനി

**രാഗം : സാവേരി – താളം : ആദി**
**വാഗ്ഗേയകാരൻ : ശ്യാമ ശാസ്ത്രി – ഭാഷ : സംസ്കൃതം**
**ആരോ: സ രി1 മ1 പ ധ1 സ – അവരോ: സ നി3 ധ1 പ മ1 ഗ3 രി1 സ**
**15 മായമാളവഗൗള ജന്യം**

**പല്ലവി**
ജനനി നതജനപരിപാലിനി പാഹിമാം ഭവാനി
ത്രിലോക
**അനുപല്ലവി**
ദനുജവൈരിനുതേ സകലജന പരിതാപ
പാപഹാരിണി ജയശാലിനി
**ചരണം 1**
സതതവിനുത സുതഗണപതി സേനാനി
രാജരാജേശ്വരി
വിശാലാക്ഷതരുണി അഖിലജനപാവനി
ശ്രീരാജരാജേശ്വരി

സതി ത്രിചരിതേ സദാ
മധുരഭാഷിതാമൃതഭാഷിണി
സുരനതപാദയുഗ ദർശിത ഇഹ മേ
ശുദ്ധതാവിശേഷണി സുജനി
ചരണം 2
കുവലയ ലോചനയുഗളേ കല്യാണി നീലഘനവേണി
വികചേ
ശോകനാശകചിപദേ
അമിതമണിഭൂഷണനീലവേണി
ഭുവിദിവിരക്ഷണാദൃതാമരഗണേ ഭാഗ്യവതി
ശക്തിസമ്പൂർണ്ണേ
കരുണാനിപുണതരം അയി ദിശ ഇഹ തവ
കാന്തിമൃപാദാനു ഗിരീശരമണി
ചരണം 3
ഫാലനിഹിതമദനസമുദയേ കാളി സരസമുഖി
സുശോഭിതൊരുയുഗള വരകദളി
നവസാരസമുഖി
സുരുചിര മുരളി മൃദംഗസ്വരസംശോഭിനി
രസകൃത മഹീതലേ
സരസിജകരയുഗളേ കടികലിതമണികാഞ്ചീധൃതേ
കാഞ്ചീപുരവാസിനി

**സാരാംശം:**

ഹേ, ഭവാനി! ഭക്തപരിപാലിനീ! ത്രിലോകജനനീ! ദേവഗണങ്ങൾ, വിജയശ്രീയും ദുഃഖ-പാപഹാരിണിയുമായ ദേവിയെ ഭജിക്കുന്നു. ഹേ, രാജേശ്വരീ! വിശാലാക്ഷി! പുത്രന്മാരായ ഗണേശനും ഗുഹനും അത്യന്തം ആദരിക്കുന്ന നിന്തിരുവടി എല്ലാവരേയും പവിത്രരാക്കുന്നു. ഹേ, സതി! ദേവിയുടെ പൂർവ്വകാലചരിതം എത്ര വിശുദ്ധമാണ്! ഭവതിയുടെ സംസാരം മധുരമായ അമൃതിന് തുല്യമാണ്. അമരന്മാർ വണങ്ങുന്ന നിന്തിരുവടിയുടെ പാദദർശനംകൊണ്ട് ഞാൻ പരിശുദ്ധനാകുകയും എന്റെ അസ്തിത്വത്തിനു കൂടുതൽ ഉയർച്ചയുണ്ടാകുകയും ചെയ്തിട്ടുണ്ട്. ഹേ, കല്യാണി! നീലോല്പലനയനയും, ഘനനീലവേണിയും, അരുണചരണയുഗങ്ങളോടുകൂടിയവളുമായ ഭവതിയുടെ .രൂപലാവണ്യം അതി മനോഹരം തന്നെ! സ്വർഗത്തിലെയും ഭൂമിയിലെയും ഈശ്വരിയായ അവിടുന്ന് ദേവഗണങ്ങളെ മുഴുവൻ സംരക്ഷിക്കുന്നു. ഹേ, ഗിരീശരമണി! അവിടുത്തെ ശരിയായറിയുവാനും പൂർണ്ണഭക്തി കൈവരുവാനും, സർവശക്തയായ ദേവി എനിക്ക് വിവേകമരുളണേ എന്ന് ഞാൻ പ്രാർഥിക്കുന്നു. ഹേ, കാളീ! ദേവിയുടെ വദനം പുതിയതായി വിരിഞ്ഞ താമരപ്പൂപോലെ അഴകുറ്റതും തുടകൾ വാഴത്തണ്ടുപോലെ മിനുസമേറിയതുമാണ്. ഈ ലോകത്തുള്ള എല്ലാ ഭാവനകളുടെയും സ്വാദുകളുടെയും സത്താണവിടുന്ന്. മുരളീരവത്തിന്റെയും മൃദംഗതാളങ്ങളുടെയും തരംഗങ്ങൾ അവിടുത്തെ പുളകംകൊള്ളിക്കുന്നു. നിന്തിരുവടിയുടെ കരങ്ങൾ പദ്മങ്ങൾപോലെയാണ്. അരക്കെട്ടിൽ രത്നങ്ങൾ പതിച്ചിട്ടുള്ള പൊന്നരഞ്ഞാൺ ധരിച്ചിരിക്കുന്നു. കാഞ്ചീപുരനിവാസിനിയായ അമ്മേ, എന്നെ രക്ഷിക്കണേ!

## 187. ജയ ജയ ദേവി

**രാഗം : യമുനാകല്യാണി – താളം : ആദി**
**വാഗ്ഗേയകാരൻ : സ്വാതി തിരുനാൾ – ഭാഷ : ഹിന്ദി**
**ആരോ: സ രി2 ഗ3 പ മ2 പ ധ2 സ – അവരോ: സ ധ2 പ മ2 പ ഗ3 രി2 സ**
**65 മേചകല്യാണി ജന്യം**

സ്ഥായി
ജയ ജയ ദേവി ജയ ജഗജ്ജനനി
ജയജയ സരസ്വതി മായീ(ജയ)
അന്തര 1
ജയജയ ഭവാനി ജയ ശർവാണി
ജയ ത്രിഭുവൻ സുഖദായീ
തേരോ ഹി മായാ അനന്ത് അപാർ ന്യാരാ
ജാകു കോയി നഹി പായി (ജയ)
അന്തര 2
ഹസ്തകമൽ മോ ബീൻ വിരാജേ
ജാമേം സബ് സുർ ഗായി
ദൂസരോ ഹാത് വിരാജത് പുസ്തക്
വേദ് ശ്രുതി ഉപ്ജായി (ജയ)
അന്തര 3
തേരോ രേ രൂപ് ഭയോ സബ് വിദ്യാ
സുർ നർ ചരൻ മനായി
പദ്മനാഭ് പ്രഭു ചരൺ സരൂരുഹ്
സേവക് കേ മൻ ഭായി (ജയ)

**സാരാംശം:**

ജഗജ്ജനനിയായ സരസ്വതീദേവീ! നിന്തിരുവടി സർവ്വോൽക്കർഷേണ വർത്തിക്കട്ടെ! ത്രിഭുവനങ്ങൾക്കും സുഖമരുളുന്ന ശർവ്വാണിയും ഭവാനിയുമായ ദേവിയുടെ മായ അനന്തവും അപാരവുമാണ്; ആർക്കുംതന്നെ അതു തിരിച്ചറിയാനാവില്ല. സ്വരങ്ങൾ വാദനം ചെയ്യുന്ന വീണ ഒരു പാണിപങ്കജത്തിൽ വിരാജിക്കുന്നു; വേദശ്രുതികളടങ്ങുന്ന പുസ്തകമാണ് മറ്റേക്കയ്യിൽ. നരന്മാർ, സുരന്മാർ, ചാരണന്മാർ, വിദ്യാധരന്മാർ, എന്നു വേണ്ട, ഏവരുംതന്നെ, ദേവിയുടെ രൂപം മനസ്സിൽ ധ്യാനിക്കുന്നു. പദ്മനാഭപ്രഭുവിന്റെ ദാസനായ എന്റെ മനസ്സിലും അവിടുന്ന് പ്രകാശിക്കണേ!!

## 188. ജോ ജോ രാമ

രാഗം : രീതി ഗൗള - താളം : ആദി
വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ - ഭാഷ : തെലുങ്ക്
ആരോ:സ ഗ2 രി2 ഗ2 മ1 നി2 ധ2 മ1 നി2 നി2 സ -
അവരോ: സ നി2 ധ2 മ1 ഗ2 മ1 പ മ1 ഗ2 രി2 സ
22 ഖരഹരപ്രിയ ജന്യം

പല്ലവി
ജോ ജോ രാമ ആനന്ദ ഘന
അനുപല്ലവി
ജോ ജോ ദശരഥ ബാല രാമ
ജോ ജോ ഭൂജാലോല രാമ
ചരണം 1
ജോ ജോ രഘുകുല തിലക രാമ
ജോ ജോ കുടിലതരാളക രാമ
ചരണം 2
ജോ ജോ നിർഗുണ രൂപ രാമ
ജോ ജോ സുഗുണ കൽപ രാമ
ചരണം 3
ജോ ജോ രവി ശശി നയന രാമ
ജോ ജോ ഫണിവര ശയന രാമ
ചരണം 4
ജോ ജോ മൃദുതര ഭാഷ രാമ
ജോ ജോ മഞ്ജുള വേഷ രാമ
ചരണം 5
ജോ ജോ ത്യാഗരാജാർചിത രാമ
ജോ ജോ ഭക്ത സമാജ രാമ

**സാരാംശം:**

ഹേ, രാമ! ആനന്ദമൂർത്തേ! സുഖമായുറങ്ങു. ദശരഥബാലനായ അവിടുന്ന് സീതാസമ്മോദിതനാണ്! രഘുവംശരിൽ ഏറ്റവും പ്രമുഖനാണവിടുന്ന്. അങ്ങയുടെ നെറ്റിയിൽ അളകങ്ങൾ ചുരുണ്ടുകിടക്കുന്നു. നിർഗുണനായ അവിടുന്ന് എല്ലാ സത്ഗുണങ്ങളുടേയും ആവിഷ്കാരമാണ്! ഭവാൻെറ നയനങ്ങൾ സൂര്യചന്ദ്രന്മാരും ശയ്യ അനന്തനുമാകുന്നു. മൃദുലഭാഷിയും മഞ്ജുളവേഷധാരിയുമായ, ഹേ, രാമാ! ചുറ്റും ഭക്തജനങ്ങൾ നിറഞ്ഞിരിക്കുന്ന നിന്തിരുവടി ത്യാഗരാജനാൽ ആരാധിക്കപ്പെടുന്നവനാകുന്നു!

## 189. ജാലന്ധര

**രാഗം : വലചി - താളം : രൂപകം**
**വാഗ്ഗേയകാരൻ : മുത്തയ്യ ഭാഗവതർ - ഭാഷ : സംസ്കൃതം**
**ആരോ: സ ഗ3 പ ധ2 നി2 സ - അവരോ: സ നി2 ധ2 പ ഗ3 സ**
**16 ചക്രവാകം ജന്യം**

പല്ലവി
ജാലന്ധര സുപീഠസ്ഥേ
ജപാകുസുമ ഭാസുരേ (ജാലന്ധര)
അനുപല്ലവി
ബാലാർക്ക കോടി പ്രഭേ
ബാലേ പരിപാലയ (ജാലന്ധര)
ചരണം
ഭവരോഗ നിവാരിണി
ഭക്തജനപരിപാലിനി
നവശക്തിസ്വരൂപിണി
നാദ ഹരികേശ രാജ്ഞി (ജാലന്ധര)

**സാരാംശം:**

ചെമ്പരുത്തിപ്പൂക്കളാൽ ഭംഗിയായലങ്കരിച്ച പീഠത്തിൽ ഉദയസൂര്യപ്രഭയോടെ ഇരുന്നരുളുന്ന ദേവീ, ഞങ്ങളെ പരിപാലിക്കണേ! ശക്തിസ്വരൂപിണിയായ അവിടുന്ന് സംസാരരോഗത്തെ നിവാരണം ചെയ്ത് ഭക്തജനങ്ങളെ സംരക്ഷിക്കുന്നു.

## 190. ജഗദോദ്ധാരനാ

**രാഗം : ഹിന്ദുസ്ഥാനി കാപി - താളം : ആദി**
**വാഗ്ഗേയകാരൻ : പുരന്ദരദാസർ - ഭാഷ : കന്നഡ**
**ആരോ: സ രി2 മ1 പ നി2 സ -**
**അവരോ: സ നി2 ധ2 നി2 പ മ1 ഗ2 മ1 ധ2 പ ഗ2 രി2 സ നി2 സ**
**22 ഖരഹരപ്രിയാ ജന്യം**

പല്ലവി
ജഗദോദ്ധാരനാ ആഡിസിദളെ യശോദെ
(ജഗദോ)
അനുപല്ലവി
ജഗദോദ്ധാരനാ മഗനെന്ദു തിളിയുത
സുഗുണാന്ത രംഗനാ
ആഡിസിദളെ യശോദെ (ജഗദോ)

ചരണം 1
നിഗമക വിപുല അഗണിത മഹിമ മംഗള
മാനിയ
ആദിസിദ്ധ യശോദ (ജഗദോ)
ചരണം 2
അണോരണീയന മഹതോ മഹീയന
അപ്രമേയന

ആദിസിദ്ധ യശോദ (ജഗദോ)
ചരണം 3
പരമ പുരുഷന പരവാസുദേവന
പുരന്ദര വിഠലന
ആദിസിദ്ധ യശോദ (ജഗദോ)

സാരാംശം:

കൃഷ്ണന്റെ വളർത്തമ്മയായ യശോദ, ജഗദോദ്ധാരകനായ ഭഗവാനെ, വെറും ഒരു സാധാരണ ബാലനായി കണക്കാക്കി, അവനോടൊപ്പം കളിച്ച് രസിച്ചു. അങ്ങനെ കളിച്ചു രസിക്കുമ്പോൾ, അവൻ ഭഗവാനായ പൂർണ്ണവിരാജനാണെന്നോ, വേദൈകവേദ്യനാണെന്നോ, മനുഷ്യരുടെ ഗ്രാഹ്യശക്തിക്ക് അതീതനാണെന്നോ, യശോദ ചിന്തിച്ചതേയില്ല. ഈ ബാലൻ സാധാരണക്കാർക്ക് അളക്കാൻ സാധിക്കാത്തവനും, പരമാത്മാവുമായ സാക്ഷാൽ ജഗദീശ്വരനാണെന്നും, മനുഷ്യർക്ക് സായുജ്യം നൽകുന്നവനാണെന്നും അറിയാതെയാണ്. യശോദ അവനോടൊപ്പം കളിച്ചു രസിച്ചത്. എങ്ങനെയാണോ സ്നേഹമുള്ള ഒരമ്മ അവരുടെ മുഴുവനക്കുഞ്ഞിനോട് പെരുമാറുക, അപ്രകാരം, അവൾ, മഹതോമഹീയനും അണോരണീയനുമായ ഭഗവാനോട് പെരുമാറി!!

## 191. ജയ ജയ ഗോകുലബാല

രാഗം : ഭൈരവി-രാഗമാലിക – താളം : രൂപകം
വാഗ്ഗേയകാരൻ : നാരായണ തീർഥർ – ഭാഷ : സംസ്കൃതം
ആരോ: സ രി2 ഗ2 മ1 പ ധ2 നി2 സ – അവരോ: സ നി2 ധ1 പ മ1 ഗ2 രി2 സ
20 നഠഭൈരവി ജന്യം

1 ഭൈരവി
ജയ ജയ ഗോകുലബാല
ജയ സകലാഗമ മൂല
ധ്യായാമ്യഹം ഗോപാല
ദീനം പാലയ ദേവ
ദയാചരിതമിദം ദീനദയാപരാധം
ശ്രീവസുധാധിപ കൃപയാ
കേവലമിഹ ധീമഹി (ജയ)
2 ആരാണ
ഈക്ഷേ താവക ഗേഹം
ഈശ ജഗതി നിരീഹേ
വീക്ഷാ ശിക്ഷിത മോഹം
വേദാന്താഗമ ഗേഹ (ജയ)
3 കാംബോജി
ജഗദണ്ഡ കോടിതനോ
ജഗദന്തരാന്തര സുതനോ
അഗണിതസംജാതമനോ
അപരിമിത ശ്രുതധേനോ (ജയ)
4 കല്യാണി
വിതര മയീശ്വര കരുണാം
വിഘട മോഹാവരണം
സതതം മേ ഭവ ശരണം
ശ്രുതി ധരണം (ജയ)
5 ശുരുട്ടി
ഇതി വിധിനാ പരിഗീതം
ശ്രുതിവചസാ ഹരിചരിതം
യദി നാരായണ കഥിതം
യദുകുല ഭൂഷണമുദിതം (ജയ)

സാരാംശം:

എല്ലാ വേദങ്ങൾക്കും ആദികാരണമായ ഗോപാലബാലൻ ജയിക്കട്ടെ, ജയിക്കട്ടെ!! അവിടത്തെ ധ്യാനിച്ചുകൊണ്ടിരിക്കുന്ന ദീനനായ എന്നെ രക്ഷിക്കണേ! ദീനരുടെ അപരാധത്തെ ദയയാൽ പൊറുക്കുന്ന അവിടുത്തെ ചരിതങ്ങൾ അടിയൻ ഓർത്തോർത്തിരിക്കുന്നു. ഈ ജഗത്താകെ നിരീഹനായ അവിടുത്തെ ഗേഹമായി ഞാൻ കാണുന്നു. തിരുവടിയുടെ നോട്ടമാകുന്ന മായയാലാണല്ലോ ഈ ജഗത്തുമുഴുവനുമുദ്ഭവിച്ചത്. എന്റെ മായാമോഹമാകുന്ന ആവരണം അവിടന്ന് പൊട്ടിച്ചുകളഞ്ഞാലും. എന്നിൽ കരുണ ചൊരിഞ്ഞാലും. എനിക്കെന്നും ആശ്രയമായി ഭവിച്ചാലും. വേദങ്ങളിലൂടെ ബ്രഹ്മാവു പാടിയ ഹരിചരിതം, ഈ നാരായണൻ പറഞ്ഞാപ്പിച്ചതുകൊണ്ട് യാദവകുലത്തിന്നലങ്കാരമായവന്ന് പ്രീതിയുണ്ടാകുമെങ്കിൽ, ഞാൻ കൃതാർഥനായി!

## 192. ജയ ജയ ജയ ജാനകീകാന്താ

രാഗം : നാട്ട – താളം : ഖണ്ഡ ചാപ്പ്
വാഗ്ഗേയകാരൻ : പുരന്ദര ദാസർ – ഭാഷ : സംസ്കൃതം
ആരോ: സ രി3 ഗ3 മ1 പ ധ3 നി3 സ – അവരോ: സ നി3 പ മ1 രി3 സ
36 ചലനാട്ട ജന്യം

പല്ലവി
ജയ ജയ ജയ ജാനകീകാന്താ
ജയ സാധു ജന വിനുത
ജയതു മഹിമാനന്ത ജയ ഭാഗ്യവന്താ (ജയ)
അനുപല്ലവി
ദാശരഥ മഹാവീര ദശകണ്ഠ സംഹാര

പങ്ക്തിരഥ സുപുത്ര പാവന ചരിത്ര
കുസുമബാണസ്വരൂപ കുശലകീർത്തി കലാപ
സാമസാഹസശിക്ഷ അംബുജദളാക്ഷ(ജയ)
ചരണം 1
സാമഗാനവിലോല സാധുജനപരിപാല
കാമിതാർത്ഥവിധാത കീർത്തി സംജാത
സോമസൂര്യപ്രകാശ സകലലോകാധീശ
ശ്രീതംഗാവീര രഘുവീര സിന്ധുഗംഭീര(ജയ)
ചരണം 2
സകലശാസ്ത്രവിചാര ശരണാഗതജനാധാര
വികസിതാംബുജവദന വിശ്വമയസദന
സുഹൃത് മോക്ഷദീക്ഷ സാകേതപുരവാസ
ഭക്തവത്സല രാമ പുരന്ദരവിഠല (ജയ)

**സാരാംശം:**

ജനകതനുജയുടെ കാന്തൻ ജയിക്കട്ടെ! സാധുജനങ്ങളാൽ സ്തുതിക്കപ്പെടുന്നവൻ ജയിക്കട്ടെ!! അനന്തമഹിമയുള്ളവൻ ജയിക്കട്ടെ! ഭാഗ്യവാനായ ദശരഥപുത്രൻ ജയിക്കട്ടെ!! ദശകണ്ഠനായ രാവണനെ വധിച്ച മഹാവീരൻ ജയിക്കട്ടെ! പരിപാവനമായ കീർത്തിയാർജ്ജിച്ച പരമേശ്വരസഖാവു ജയിക്കട്ടെ!! രാജീവലോചനനും, സുമബാണസ്വരൂപനും, അക്രമികളെ ശിക്ഷിക്കുന്നവനുമായ രാമൻ വെൽവുതാക!! സജ്ജനപരിപാലനത്തിലും, അവർക്കു വേണ്ടതെല്ലാം നൽകുന്നതിലും, അതേപോലെത്തന്നെ സാമഗാനത്തിലും മുഴുകുന്നവനേ! സോമസൂര്യന്മാരുടെ ഗുണങ്ങൾ ഒപ്പം പ്രകാശിപ്പിക്കുന്നവനും, സാഗരംപോലെ ഗംഭീരനുമായ രഘുവീരാ! താങ്കൾ സകലലോകങ്ങൾക്കുമധീശനാണെന്ന കീർത്തിക്കുടമയാണല്ലോ! കാൽത്തളിരിൽ വന്നു കുമ്പിടുന്നവർക്കു കൽപ്പവൃക്ഷമായി മരുവുന്ന ഭക്തവത്സലനാണു രാമൻ. അവിടുന്ന് എല്ലാ ശാസ്ത്രങ്ങളും വിശകലനം ചെയ്തിട്ടുള്ളവനുമാണ്. അയോധ്യയിൽ വാണരുളുന്ന പുരന്ദരവിഠലന്റെ മുഖം വിരിഞ്ഞ താമരപ്പൂപോലെ ആകർഷകമാണ്! വിശ്വമെങ്ങും നിറഞ്ഞുനിൽക്കുന്ന നിന്തിരുവടി നന്മനിറഞ്ഞ ഹൃദയമുള്ളവർക്കു മോക്ഷം പ്രദാനം ചെയ്യുമാറാകട്ടെ!!

## 193. ജയ മംഗളം

**രാഗം : പുന്നാഗവരാളി – താളം : ഝമ്പ**
**വാഗ്ഗേയകാരൻ : നാരായണ തീർഥർ – ഭാഷ : സംസ്കൃതം**
**ആരോ: നി2 സ രി1 ഗ2 മ1 പ ധ1 നി2 – അവരോ: നി2 ധ1 പ മ1 ഗ2 രി1 സ നി2**
**8 ഹനുമത്തോഡി ജന്യം**

പല്ലവി
ജയ മംഗളം നിത്യ ശുഭ മംഗളം (ജയ)
അനുപല്ലവി
മംഗളം രുക്മിണീ രമണായ ശ്രീമതേ
മംഗളം രമണീയ മൂർതയേ തേ
മംഗളം ശ്രീവത്സ ഭൂഷണ ശാർഗിണേ
മംഗളം നന്ദഗോപാത്മജായ (ജയ)
ചരണം
നവനീത ചോരായ നന്ദാദി ഗോപ ഗോരക്ഷിണേ
ഗോപികാവല്ലഭായ
നാരദ മുനീന്ദ്രനുത നാമധേയായ തേ
നാരായണാനന്ദതീർഥ ഗുരവേ (ജയ)

**സാരാംശം:**

ശീവത്സത്താലലംകൃതനായി, ശാർങ്ഗപാണിയായി രമണീയമൂർത്തിയായിനിൽക്കുന്ന രുക്മിണീവല്ലഭന് എന്നെന്നും മംഗളം ഭവിക്കട്ടെ!! നന്ദഗോപാത്മജൻ എപ്പോഴും ജയിക്കട്ടെ!! വെണ്ണ കക്കുന്നവനും, നന്ദൻമുത ലായ ഗോപന്മാരെയും അവരുടെ ഗോക്കളേയും രക്ഷിക്കുന്നവനുമായ ഗോപികാവല്ലഭനു മംഗളം ഭവിക്കട്ടെ!! നാരദാദിമുനീന്ദ്രന്മാർ ആരുടെ നാമം സദാ ജപിച്ചുകൊണ്ടിരിക്കുന്നുവോ, നാരായണാനന്ദ തീർഥന്റെ ഗുരുവായ അദ്ദേഹത്തിന് എല്ലായ്പ്പോഴും മംഗളം നേർന്നുകൊള്ളുന്നു!!

## 194. ജയതി ജയതി

**രാഗം : കമാസ് – താളം : രൂപകം**
**വാഗ്ഗേയകാരൻ : മയൂരം വിശ്വനാഥ ശാസ്ത്രി – ഭാഷ : സംസ്കൃതം**
**ആരോ: സ മ1 ഗ3 മ1 പ ധ2 നി2 സ – അവരോ: സ നി2 ധ2 പ മ1 ഗ3 രി2 സ**
**28 ഹരികാംബോജി ജന്യം**

പല്ലവി
ജയതി ജയതി ഭാരത മാതാ ബുദ്ധ ഗീതാ
അനുപല്ലവി
നിഖിലമതാ വനനിരതാ
നതജന സുഹിതാ ജയതി (ജയതി)
ചരണം 1
സകല ജീവ സമത സാധു സാധു വിദിതാ
അഖിലലോകപ്രീതിദാ പരമാനന്ദ സമുദിതാ
(ജയതി)
ചരണം 2
അഗണിതഗുണശീലാ അതിദയാലവാലാ
പ്രകടിതശുഭജാലാ പതിതത്രാണലോലാ
(ജയതി)
ചരണം 3
പണ്ഡിതപരിപൂജിതാ പാപസങ്ഗവിവർജിതാ
ഖണ്ഡിതഖലചേഷ്ടിഹിതാ
അഖണ്ഡദേശവേഷ്ടിതാ
(ജയതി)

### സാരാംശം:

ബുദ്ധാവായവൻ ജയം നൽകിയ ഭാരതമാതാവേ ജയിപ്പൂ, ജയിപ്പൂ!! എന്നുമെന്നും ജനങ്ങളെ രക്ഷിക്കുന്നതിൽ നിരതയായ ഭാരതമാതാവു ജയിക്കട്ടെ! ലോകത്തിലെവർക്കും പ്രിയംകരിയും, ആനന്ദദാത്രിയും, ദയാവതിയും, ചേർത്തിരിക്കപ്പെടുന്നവരെ സംരക്ഷിക്കുന്നതിൽ തത്പരയുമായ, എന്നല്ല, എണ്ണിയാലൊടുങ്ങാത്ത ഗുണഗണങ്ങൾക്കിരിപ്പിടമായ ഭാരതാംബ സർവ്വോത്കർഷേണ വർത്തിക്കട്ടെ!! പണ്ഡിതർ പുകഴ്ത്തുന്നവളും, പാപികളോടു കൂട്ടുകൂടാത്തവളും, ദുഷ്കർമങ്ങൾക്കു കൂട്ടുനിൽക്കാതെ, അവരെ വന്ദിക്കുന്നവളും, സ്വദേശം-ദേശം അഖണ്ഡമായി നിൽക്കണമെന്നാഗ്രഹിക്കുന്നവളുമായ ഭാരതാംബിക പൂർവ്വോത്തരം വിജയിക്കട്ടെ!!

## 195. ജമുനാകിനാരേ

**രാഗം : ധന്യാസി – താളം : ചൗതാളം**

**വാഗ്ഗേയകാരൻ : സ്വാതിതിരുനാൾ – ഭാഷ : ഹിന്ദി**

**ആരോ: സ ഗ2 മ1 പ നി2 സ – അവരോ: സ നി2 ധ1 പ മ1 ഗ2 രി1 സ**

**8 ഹനുമത്തോഡി ജന്യം**

1
ജമുനാകിനാരേ പ്യാരേ കദം തര് മോഹന്
ബാസുരീ ബജാവെ സഖി കുഞ്ജഭവന് മേ
2
മോരപിഞ്ച്ഗളേമാലാ മകരാകൃത കുണ്ഡല്
മകുടാദിക ഭൂഷണ ശുഭാദേത് തന്മേ
3
പദ്മനാഭ ദീനബന്ധു മേരേ താപ് ഹാരോ
പ്രഭുഗോപിനാഥ് ഗിരിധര്
രാജോ മേരെ മനമേ

### സാരാംശം:

യമുനാതീരത്തെ വള്ളിക്കുടിലിലിരുന്ന്, സഖീ, അതിസുന്ദരനായ നമ്മുടെ പ്രിയപ്പെട്ടവൻ ഓടക്കുഴലൂതുന്നു. മയിൽപ്പീലി ചൂടി, മകരകുണ്ഡലമണിഞ്ഞ്, കഴുത്തിൽ മാലകളും മേനിയിൽ മറ്റാഭൂഷണങ്ങളും ധരിച്ച്, അവൻ ശോഭിക്കുന്നു. ദീനബന്ധുവായ പദ്മനാഭനെന്റെ താപങ്ങളെല്ലാം ഇല്ലാതാക്കണേ! ഗോപീനാഥനായ ഗിരിധാരിപ്രഭുവെന്റെ മനസ്സിൽ വിരാജിക്കണേ!!

## 196. ത്രിലോകമാതാ നന്നുബ്രോവു

**രാഗം : ഫരജു – താളം : മിശ്ര ചാപ്പ്**

**വാഗ്ഗേയകാരൻ : ശ്യാമ ശാസ്ത്രി – ഭാഷ : തെലുങ്ക്**

**ആരോ: സ ഗ3 മ1 പ ധ1 നി3 സ – അവരോ: സ നി3 ധ1 പ മ1 ഗ3 രി1 സ**

**15 മായമാളവ ഗൗള ജന്യം**

**പല്ലവി**
ത്രിലോകമാതാ നന്നുബ്രോവു കരുണനു
ദിനദിനമികനു ബ്രോവുമു അംബാ
**അനുപല്ലവി**
വിലോകിമ്പുമു സദയ നന്നു ചല്ലനി വീക്ഷിഞ്ചി
ക്ഷണമുന കാമാക്ഷി
**ചരണം 1**
നിന്നു നമ്മിയുണ്ഡഗ ശ്രമപഡവലെനാനേ നെന്ദി
ഗാന ദിക്കു നുന്നുവിനാ ഘനമുഗാ
കോരികല കോരി കോരിയേമിഗാനഗ
ഖിന്നുഡനൈതി ധന്യുജേസി
**ചരണം 2**
ജപമുലെറുഗനു തപമുലെറുഗനു
ചപലചിത്തുഡനു സതതമു കൃപകു പാത്രുഡനു
വേഡെദനു
നിനു കീർത്തിഞ്ചി എല്ലൈന നീ ബിഡ്ഡയനി
**ചരണം 3**
മരുവഗ നിനു നേ മദി ദലചഗനു മന്നിഞ്ചി
വെരവകു മനരാദാ ശരണമേ സുജനുല
പാലി കൽപവല്ലി ശങ്കരീ ശ്യാമകൃഷ്ണസോദരി

### സാരാംശം:

ഹേ, ത്രിലോകമാതാവേ! എന്നിൽ എന്നും അവിടത്തെ കരുണയോടുകൂടിയ അനുഗ്രഹങ്ങൾ വർഷിക്കണേ! ദയാപൂർവ്വം ഒരു പ്രാവശ്യമെങ്കിലും എന്നെ കടാക്ഷിച്ചാലും. ഭവതിയിൽ പൂർണ്ണവിശ്വാസമർപ്പിച്ചിട്ടും സുവ്യക്തമായ ഒരുവിധ ഫലവും ലഭിക്കാതെ ഞാനിന്നീവിധം ഉഴലുന്നതെന്താണ്? എന്നോടൽപ്പം ദയ കാണിച്ച്, ഈ സന്ദിഗ്ധഘട്ടത്തിൽനിന്ന് എന്നെ രക്ഷിക്കണേ. ചഞ്ചലമാനസനായ ഞാൻ ധ്യാനവും തപസ്സുമൊന്നും അനുഷ്ഠിക്കാറില്ലെന്നത് വാസ്തവം. എന്നാൽ പുത്രനെന്ന നിലയിൽ, ഭവതിയുടെ അനുഗ്രഹങ്ങൾ ലഭിക്കുമെന്ന പ്രതീക്ഷയിൽ, ഭവതിയുടെ പ്രസിദ്ധിയെയും യശസ്സിനെയുംകുറിച്ചെല്ലാം ഞാൻ പാടി നടക്കുക പതിവാണ്. ആശ്രയിച്ചിട്ടുള്ള ഭക്തരുടെ ഇഷ്ടങ്ങൾ സാധിപ്പിക്കുന്ന കൽപ്പകവല്ലിയല്ലേ അവിടന്ന്? എന്റെ ഭക്തിവിശ്വാസങ്ങൾ സത്യസന്ധവും, ശക്തിയേറിയതുമാണ്. ഹേ, ശങ്കരീ! ശ്യാമകൃഷ്ണ സോദരീ! എന്റെ അപരാധങ്ങൾ ക്ഷമിച്ച് എനിക്ക് മനസ്സമാധാനവും, കഷ്ടപ്പാടുകളിൽനിന്ന് മോചനവും നൽകണേ!

## 197. തന്ദനാനാ ആഹി

രാഗം : ബൗളി - താളം : ആദി
വാഗ്ഗേയകാരൻ : അന്നമാചാര്യ - ഭാഷ : തെലുങ്ക്
ആരോ: സ രി1 ഗ3 പ ധ1 സ - അവരോ: സ നി3 ധ1 പ ഗ3 രി1 സ
15 മായമാളവഗൗള ജന്യം

പല്ലവി
തന്ദനാനാ ആഹി തന്ദനാനാപുരേ തന്ദനാനാ
ഭലാ തന്ദനാനാ ഭലാ
തന്ദനാനാ ഭല തന്ദനാനാ

അനുപല്ലവി
ബ്രഹ്മംമോകടെ പരബ്രഹ്മംമോകടെ
പരബ്രഹ്മംമോകടെ പരബ്രഹ്മംമോകടെ
(തന്ദനാ)

ചരണം
കന്ദുവഗുഹീനാധികമു ഇന്ദു ലേവു
അന്ദരികി ശ്രീ ഹരേ അന്തരാത്മ
ഇന്ദുലോ ജന്തുകുലമിന്താ ഒകതേ
അന്ദരികി ശ്രീ ഹരേ അന്തരാത്മ (തന്ദനാ)
നിന്ദാര രാജു നിദ്രിഞ്ചു നിദ്രാ ഓകതെ
അൻഡനേ ബന്തുനിദ്രാ അദിനയോകതേ
മെൻഡൈന ബ്രഹ്മണുഡു
മെത്തു ഭൂമി ഓകതെ
ചൻഡലുഡു ഉന്ദേതി സതിഭൂമി ഓകതേ
(തന്ദനാ)

**സാരാംശം:**
ഈശ്വരൻ ഒന്നേയുള്ളു. അവിടന്ന് പരമാത്മാവാണ്. ഉച്ചവും നീചവും തമ്മിലുള്ള അന്തരം, അഥവാ, വലിയതും കുറിയതും തമ്മിലുള്ള അന്തരം, എന്നിവയ്ക്ക് ഈ ഏകത്വവുമായി ബന്ധമില്ല. എല്ലാ വസ്തുക്കളിലും വ്യാപരിക്കുന്ന ഹരിയാണ് സർവ്വ ജീവജാലങ്ങളുടെയും അന്തരാത്മാവ്. കാമാവേശം മനുഷ്യർക്കും, ജന്തുക്കൾക്കും പുഴുക്കൾക്കും ദേവന്മാർക്കും എല്ലാം ഒരുപോലെയാണ് ധനികർക്കും, ദരിദ്രർക്കും ഒരുപോലെയാണ് രാത്രിയും പകലും അനുഭവപ്പെടുന്നത്. ഈശ്വരൻ ഒന്നേയുള്ളു; അവിടന്ന് പരമാത്മാവാണ്. ജഗത്തിലെ ജീവജാലങ്ങളെല്ലാം ജീവാത്മാക്കളുമാണ്. പരമാത്മാവായ ജഗദീശ്വരന്റെ കണ്മുന്നിൽ അവയെല്ലാം സമമായിട്ടുള്ളവയുമാണ്.

## 198. താംബൂലവ കൊള്ളു

**രാഗം : രീതി ഗൗള - താളം : ആദി**
**വാഗ്ഗേയകാരൻ : പുരന്ദരദാസർ - ഭാഷ : കന്നഡ**
**ആരോ: സ ഗ2 രി2 ഗ2 മ1 നി2 ധ2 മ1 നി2 നി2 സ -**
**അവരോ: സ നി2 ധ2 മ1 ഗ2 മ1 പ മ1 ഗ2 രി2 സ**
**22 ഖരഹരപ്രിയ ജന്യം**

പല്ലവി
താംബുലവ കൊള്ളു തമന മർദനനേ
കമലവദനനേ (താംബൂലവ)

അനുപല്ലവി
അംബുജാക്ഷി മൊദദി മഡിചികൊഡു താളേ
സമ്പിഗെണ്ണെ അത്തരു
ചന്ദനെണ്ണെ ഈപരി പരിവിധ പരിമളദ
എണ്ണെ (താംബൂലവ)

ചരണം
മൗക്തികദ സുണ്ണ കർപൂര ബെരസി താ
രുക്മിണി ദേവിയു സമർപിസുതാളേ
മൻചവ ഹാകിദേ മല്ലിഗെ ഹൂവ തരിസിദേ
മുഞ്ചെ ബന്ദു മലഗയ്യ മിൻചുതലി
ചഞ്ചലാക്ഷിയു നിന്ന എദുരു നോഡുതാളേ
പഞ്ചബാണനയ്യ ശ്രീ പുരന്ദര വിഠലാ
(താംബൂലവ)

**സാരാംശം:**
രാക്ഷസനാശകനായ ഹേ, ഭഗവാനേ! വെറ്റിലയും പവിഴത്തിൽനിന്നുണ്ടാക്കിയ വാസനച്ചുണ്ണാമ്പും, വാസനയടക്കയും, പലവിധ സുഗന്ധദ്രവ്യങ്ങൾ ചേർത്തുണ്ടാക്കിയ പുകയിലയുംകൊണ്ട് കമലനയനയായ മഹാലക്ഷ്മിയുണ്ടാക്കിയ ഈ താംബൂലമിശ്രിതവും, തളിക്കാനുള്ള പനിനീർ, ചന്ദനലേപനം, കർപ്പൂരം, ഏലം, കരയാമ്പൂവ്, വിവിധതരം സുഗന്ധഎണ്ണകൾ, കേശാലങ്കാരത്തിനുള്ള മുല്ല, ചമ്പകം മുതലായ പുഷ്പങ്ങൾ എന്നിവകളുമെല്ലാം സ്വീകരിച്ചരുളിയാലും. അനംഗപിതാവായ ഹേ, പുരന്ദരവിഠല! അവിടന്ന് എവിടെയാണെന്ന് അത്യന്തം ആകാംക്ഷയോടെ ഉറ്റുനോക്കിക്കൊണ്ടിരിക്കുന്ന അവിടത്തെ പ്രണയിനി രുക്മിണിദേവി മുല്ലമാലകൾകൊണ്ട് അലങ്കരിച്ചൊരുക്കിയ മെത്തയിൽ വന്നുകിടന്നാലും!

## 199. തുളസീ

**രാഗം: മായമാളവഗൗള - താളം: മിശ്രചാപ്പ്**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ - ഭാഷ : തെലുങ്ക്**
**ആരോ: സ രി1 ഗ3 മ1 പ ധ1 നി3 സ - അവരോ: സ നി3 ധ1 പ മ1 ഗ3 രി1 സ**
**15 മായമാളവഗൗള മേളം**

പല്ലവി
തുളസീദലമുലചേ സന്തോഷമുഗാ പൂജിന്തു

അനുപല്ലവി
പലുമാരുചിരകാലമു-പരമാത്മുനി പാദമുലനു
(തുളസീ)

ചരണം
സരസീരുഹ പുന്നാഗ ചമ്പക പാടല കുരുവക
കരവീര മല്ലികാ സുഗന്ധരാജ സുമമുല
ധാനിവി ഭവാകപര്യായമു, ധർമ്മാത്മുനി
സാകേത-
പുരവാസുനി ശ്രീരാമുനി വരത്യാഗരാജ നുതുനി
(തുളസീ)

**സാരാംശം:**

ഹേ, സാകേതപുരവാസിയായ ശ്രീരാമാ! നിരവധി വർഷങ്ങളായി ഞാൻ തുളസീദളങ്ങളാൽ അവിടത്തെ പാദങ്ങൾ സന്തോഷപൂർവ്വം ആരാധിക്കുന്നു. ത്യാഗരാജനുതനായ അങ്ങയുടെ ശരീരമാസകലം, സുഗന്ധരാജൻ, ചെന്താമര, പുന്നാഗം, ചമ്പകം, പാടലം, കുരവകം, കരവീരം, മല്ലിക എന്നീ പുഷ്പങ്ങൾകൊണ്ടുള്ള എന്റെ അർച്ചന സ്വീകരിച്ചരുളിയാലും!

## 200. തത്വമെരുഗ തരമാ

**രാഗം : ഗരുഡധ്വനി – താളം : രൂപകം**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**
**ആരോ: സ രി2 ഗ3 മ1 പ ധ2 നി3 സ – അവരോ: സ ധ2 പ ഗ3 രി2 സ**
**29 ധീര ശങ്കരാഭരണം ജന്യം**

**പല്ലവി**
തത്വ മെരുഗ തരമാ? പര (തത്വ)
**അനുപല്ലവി**
തത്വമസി യനു വാക്യാർഥമു രാമ!
നീവനു പര (തത്വ)

**ചരണം**
താമസ രാജസ ഗുണമുല തന്നു കൊല്ലു
പോദയാ രാമ ഭുക്തുഡൈന ത്യാഗരാജ വിനുത
വേദ ശാസ്ത്ര (തത്വ)

**സാരാംശം:**

സത്യമെന്നതെന്താണെന്ന് ഒരുവന് മനസ്സിലാക്കാൻ സാധിക്കുമോ? "തത്വമസി" അഥവാ "നീ അതാകുന്നു" എന്ന ശാന്തഗംഭീരമായ പ്രഖ്യാപനത്തിന്റെ ആന്തരികാർഥം രാമനാണെന്നുള്ള പരമമായ സത്യം ഒരുവനു മനസ്സിലാക്കാൻ കഴിയുമോ? തമോഗുണങ്ങൾക്കും, രജോഗുണങ്ങൾക്കും കീഴ്പ്പെട്ട്, സംസാരസുഖങ്ങളിൽ മുഴുകിക്കഴിയുന്ന ഒരുവന് വേദശാസ്ത്രങ്ങളിൽ അടങ്ങിയിട്ടുള്ള സത്യത്തിന്റെ പൊരുളെന്താണെന്ന് മനസ്സിലാകുമോ?

## 201. തില്ലാന

**രാഗം : ഹിന്ദുസ്ഥാനി കാപി – താളം : ആദി (തിസ്ര നട)**
**വാഗ്ഗേയകാരൻ : എം.ഡി.രാമനാഥൻ – ഭാഷ : തെലുങ്ക്**
**ആരോ: സ രി2 മ1 പ നി2 സ –**
**അവരോ: സ നി2 ധ2 നി2 പ മ1 ഗ2 മ1 ധ2 പ ഗ2 രി2 സ നി2 സ**
**22 ഖരഹരപ്രിയാ ജന്യം**

**പല്ലവി**
ധീം ധീം ധീം ധീം ത ധീ ര ന ധി ര നാ
തദിരനാ
**അനുപല്ലവി**
നാധൃധീം തോം ധൃ ധീം തന ധിര നാദിരനാ
തദിരനാ
നാധൃതാനി തോം ധൃതാനി ധൃത്തില്ലാന
ധൃ ധൃ തി ല്ലാ ന ധൃ ധൃ ധൃ ധൃ ധൃ തില്ലാന

**ചരണം**
പാദയുഗമു നമ്മിതി പതിത പാവനി പുരാണീ
നീ ദയകോരി നനന്നു നളിനാക്ഷി കാപാഡുമു
നാതര മാനീ മഹിമലു നതജന പാലിനീ
പൊഗഡ
ആദിശക്തി നീ വേഗാദാ ആദിവരദ ദാസനുതേ

**സാരാംശം:**

ഹേ, പതിതപാവനീ! പുരാണീ! അവിടത്തെ പാദയുഗങ്ങളെ അടിയൻ ആശ്രയിക്കുന്നു. നിന്തിരുവടിയുടെ കാരുണ്യത്തിനായി അടിയൻ യാചിക്കുന്നു. അവിടത്തെ മഹിമ മറ്റാർക്കാണുള്ളത്? ഹേ, നളിനാക്ഷീ! ഭക്തജനപാലിനീ! ആദിശക്തീ! വരദാസൻ ആരാധിക്കുന്ന ദേവീ! രക്ഷിക്കണേ!

## 202. തെലിസി രാമ

**രാഗം : പൂർണ്ണചന്ദ്രിക – താളം : ആദി**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**
**ആരോ: സ രി2 ഗ3 മ1 പ ധ2 പ സ – അവരോ: സ നി3 പ മ1 രി2 ഗ3 മ1 രി2 സ**
**29 ധീരശങ്കരാഭരണം ജന്യം**

പല്ലവി
തെലിസി രാമചിന്തനതോ നാമമു സേയവേ ഓ
മനസാ(തെലിസി രാമ)

**അനുപല്ലവി**
തലപു ലന്നി നിലിപി നിമിഷമേന താരക
രൂപുനി നിജതത്വമുലനു (തെലിസി)

ചരണം 1
രാമായന ചപലാക്ഷുല പേരു കാമാദുല ബോരു
വാരു വേരു
രാമായന ബ്രഹ്മമുനകു പേരു ആമാനവ
ജനനാർത്തുലു ദീരു
ചരണം 2
അർക്കമനുചു ജില്ലേഡു തരു പേരു
മർക്കടബുദ്ധു ലെട്ടു ദോരു?
അർക്കുഡനുചു ഭാസ്കരുനികി ബേരു;
കുതർക്കമനേഡു അന്ധകാരമു ദീരു
ചരണം 3
അജമനുചു മേഷ്മുനകു ബേരു നിജകോരിക
ലേലാ ഗീഡെരു?
അജുഡനി വാഗീശ്വരുനികി ബേരു വിജയമു
ഗൽഗുനു; ത്യാഗരാജനുതുനി (തെലിസി)

**സാരാംശം**

മനസ്സേ! നിൻെറ ഊരുചുറ്റലിന് അൽപ്പം നിയന്ത്രണമേർപ്പെടുത്തി, രാമനാമം ജപിച്ച്, ഈശ്വരധ്യാനത്തിലേർപ്പെടുകയാണെങ്കിൽ മാത്രമേ, മോക്ഷദായകനായ സർവ്വേശ്വരൻെറ മാഹാത്മ്യം മനസ്സിലാക്കാൻ കഴിയൂ. 'രാമ' എന്ന വാക്ക് സ്ത്രീയുടെ പര്യായം മാത്രമല്ല. സാക്ഷാൽ പരബ്രഹ്മത്തിൻെറ പേരുമാണ്. ആ വാക്കുച്ചരിക്കുമ്പോൾ, സ്ത്രീരൂപമാണ് മനസ്സിൽ പൊന്തിവരുന്നതെങ്കിൽ കാമാവേശത്തിനോടായിരിക്കും മല്ലിടേണ്ടിവരുക. പകരം പരബ്രഹ്മത്തിലാണ് ശ്രദ്ധ പതിയുന്നതെങ്കിൽ, ജീവിതത്തിലെ ദുഷ്യവശങ്ങളെയെല്ലാം തുടച്ചുനീക്കാൻ കഴിഞ്ഞെന്ന് വരും!
'അർക്ക' എന്നത് ഒരു വിഷവൃക്ഷത്തിൻെറ പേരാണ്. ആ വാക്കുച്ചരിക്കുമ്പോൾ വൃക്ഷത്തെക്കുറിച്ചാണ് ചിന്തയെങ്കിൽ വാനരസദൃശനായ നിന്നെ എങ്ങനെയാണ് നിയന്ത്രിക്കാൻ കഴിയുക? എന്നാൽ, 'അർക്ക' എന്ന് പേരുള്ള സൂര്യഭഗവാനെയാണ് സ്മരിക്കുന്നതെങ്കിൽ, നിൻെറ അജ്ഞാനാന്ധകാരത്തിന് അറുതി വരുത്താൻ സാധിച്ചേന്നേ!
'അജം' എന്ന പദത്തിന് 'ആട്' എന്നും 'ബ്രഹ്മാവ്' എന്നും അർത്ഥമുണ്ട്. ആ പദം ഉച്ചരിക്കുമ്പോൾ ആദ്യത്തെ അർത്ഥമാണ് ഓർമ്മ വരുന്നതെങ്കിൽ എങ്ങനെയാണു നിനക്ക് ആഗ്രഹലാഭമുണ്ടായിത്തീരുക? മറിച്ച്, ആ വാക്കുച്ചരിക്കുമ്പോഴെല്ലാം അതിൻെറ രണ്ടാമത്തെ അർത്ഥമാണ് ഓർമ്മിക്കുന്നതെങ്കിൽ തീർച്ചയായും ആഗ്രഹസിദ്ധിക്കിടവരാതിരിക്കില്ല!!

## 203. ത്യാഗരാജഗുരും ആശ്രയേ

**രാഗം : കേദാരം – താളം : ആദി (തിസ്ര നട)**
**വാഗ്ഗേയകാരൻ : എം.ഡി.രാമനാഥൻ – ഭാഷ : സംസ്കൃതം**
**ആരോ: സ മ1 ഗ3 മ1 പ നി3 സ – അവരോ: സ നി3 പ മ1 ഗ3 രി2 സ**
**29 ധീര ശങ്കരാഭരണം ജന്യം**

**പല്ലവി**
ത്യാഗരാജഗുരും ആശ്രയേ സദാമുദാശ്രീ
**അനുപല്ലവി**
നാഗരാജശയനദാസം രാഗഭാവലയോല്ലാസം
സാമഗാനസപ്തസ്വരസംഗീതവാസം
**ചരണം**
വരപഞ്ചനദക്ഷേത്രം വരനാരദാവതാരം
സ്വരരാഗസുധാരസയുത സങ്കീർത്തനാലാപം
**മധ്യമകാലം**
വരകേദാരാദ്യഖില രാഗരത്നമാലികം
പരമഭക്തയോഗിവരം വരദദാസസന്നുതം

**സാരാംശം:**

ഞാൻ ആമോദത്തോടെ ത്യാഗരാജഗുരുവിനെ എല്ലായ്പ്പോഴും ആശ്രയിക്കുന്നു. നാഗരാജ ശയനദാസനായ (വിഷ്ണുഭക്തനായ) അവിടന്ന് സാമഗാനത്തിൽനിന്നുറവിട്ട, സപ്തസ്വരങ്ങളാൽ മെനെഞ്ഞെടുത്ത, രാഗഭാവലയോല്ലാസത്തോടുകൂടിയ സംഗീതം ഉപാസിക്കുന്നവനാണല്ലോ. നാരദാവതാര ഭൂതനായുള്ള അങ്ങയുടെ തിരുവയ്യാർക്ഷേത്രസന്നിധിയിലെ സങ്കീർത്തനാലാപം സ്വരരാഗ സുധാമയമായിട്ടുള്ളതത്രെ. കേദാരം തുടങ്ങി നിരവധി രാഗരത്നമാലയണിഞ്ഞ ഭവാൻ പരമഭക്തനും യോഗിവര്യനും വരദാസനാൽ സ്തുതിക്കപ്പെടുന്നവനുമത്രെ!

## 204. ത്വമേവ ശരണം

**രാഗം : പഹാഡി – താളം : ആദി**
**വാഗ്ഗേയകാരൻ : അന്നമാചാര്യ – ഭാഷ : സംസ്കൃതം**
**ആരോ: സ രി2 ഗ3 പ ധ2 പ ധ2 സ –**
**അവരോ: നി3 ധ2 പ ഗ3 മ1 ഗ3 രി2 സ നി3 ധ2 പ ധ2 സ**
**29 ധീരശങ്കരാഭരണം ജന്യം**

പല്ലവി
ത്വമേവ ശരണം ത്വമേവ ശരണം
കമലോദര ശ്രീ ജഗന്നാഥ(ത്വമേവ)
ചരണം 1
വാസുദേവ കൃഷ്ണ വാമന നരസിംഹ
ശ്രീ സതീശ സരസിജ നേത്ര
ഭൂസുരവല്ലഭ പുരുഷോത്തമ
പീതകൗശേയവസന ജഗന്നാഥ(ത്വമേവ)
ചരണം 2
ബലഭദ്രാനുജ പരമപുരുഷ ദുഗ്ധ
ജലധിവിഹാര കുഞ്ജരവരദ
സുലഭ സുഭദ്ര സുമുഖ സുരേശ്വര
കലിദോഷഹരണ ജഗന്നാഥ(ത്വമേവ)
ചരണം 3
വടപത്ര ശയന ഭുവനപാലന ജന്തു
ഘടകാര കരണ ശൃങ്ഗാരാധിപ
പടുതര നിത്യവൈഭവവരദ തിരു
വേങ്കടഗിരിനിലയ ജഗന്നാഥ(ത്വമേവ)

**സാരാംശം:**

ജഗദീശ്വരനായ ശ്രീപദ്മനാഭാ! അവിടുന്നു മാത്രമാണെനിക്കു ശരണം. താമരക്കണ്ണാ, ലക്ഷ്മീവല്ലഭാ, വാസുദേവാ, വാമനമൂർത്തേ, നൃസിംഹാ, കൃഷ്ണാ, പുരുഷോത്തമാ, ജഗന്നാഥാ, ബലസോദരാ, ബ്രാഹ്മണപ്രിയാ അവിടുന്നാണെനിക്കു ശരണം. മഞ്ഞപ്പട്ടുടയാടയണിഞ്ഞവനേ, പാൽക്കടലിൽ അമരുന്നവനേ, പരമപുരുഷാ, കലിദോഷഹരണാ, ഗജേന്ദ്രനു വരമരുളിയ ദേവദേവാ, അവിടന്നു മാത്രമാണ് ശരണമടിയന്. ആലിലയിൽ കിടന്നുകൊണ്ടുതന്നെ ഭുവനങ്ങളെല്ലാം പാലിക്കുന്നതിൽ അങ്ങേയറ്റം വൈഭവമുള്ള തിരുവേങ്കടാചലപതേ, ജഗന്നായകാ, അടിയന് അവിടന്നാണാശ്രയം!!

## 205. താമ്രലോചനി

**രാഗം : ലതാങ്ഗി – താളം : ആദി**
**വാഗ്ഗേയകാരൻ : ബാലമുരളികൃഷ്ണ – ഭാഷ : സംസ്കൃതം**
**ആരോ: സ രി2 ഗ3 മ2 പ ധ1 നി3 സ – അവരോ: സ നി3 ധ1 പ മ2 ഗ3 രി2 സ**
**63 ലതാങ്ഗി മേളം**

പല്ലവി
താമ്ര ലോചനി ലതാങ്ഗി ഏകാമ്രേശ്വര സതീ
ത്വാംഹിമാം (താമ്ര)
അനുപല്ലവി
ധൂമ്ര ലോചന ഭഞ്ജനീ അഖില സാമ്രാജ്യ
സംരക്ഷണി സദാ(താമ്ര)

**ചരണം**
ദയയാ മയാ കൃത ദുരിതം ഹര ദയാമയേ
ധർമ്മപാലിനീ
ശിവപ്രിയേ സുജന ഹൃദയ നിലയാനന്ദ മയ
മുരളിരവ മധുപ്രിയേ (താമ്ര)

**സാരാംശം:**

ലതയെപ്പോലെ കൃശാങ്ഗിയും, തുടുത്ത കടക്കണ്ണുള്ളവളുമായ മഹേശ്വരപ്രേയസീ! അടിയനെ രക്ഷിക്കണേ! രാക്ഷസ്സുകളെ വധിച്ച്, ലോകമൊട്ടാകെ സദാ സംരക്ഷിക്കുന്ന ദേവിയെ ഞാൻ ഭജിക്കുന്നു. മഹാദേവപ്രേയസീ, കാരുണ്യക്കാതലേ, സജ്ജനഹൃദയങ്ങളിൽനിന്നുമൊഴുകുന്ന ആനന്ദമയമായ മുരളീനിനാദത്തെ ആസ്വദിക്കുന്നോളേ, ധർമ്മസംരക്ഷകിയാമ്പ നിന്തിരുവടി, ദയാപൂർവ്വം, ഞാൻ ചെയ്യുകൂട്ടിയിട്ടുള്ള പാപങ്ങളെല്ലാം നശിപ്പിച്ചുകളയണേ!!

## 206. തുങ്ഗതരങ്ഗേ

**രാഗം : കുന്തളവരാളി – താളം : ആദി**
**വാഗ്ഗേയകാരൻ : സദാശിവ ബ്രഹ്മേന്ദ്രർ – ഭാഷ : സംസ്കൃതം**
**ആരോ: സ മ1 പ ധ2 നി2 ധ2 സ – അവരോ: സ നി2 ധ2 പ മ1 സ**
**28 ഹരികാംബോജി ജന്യം**

പല്ലവി
തുങ്ഗതരങ്ഗേ ഗങ്ഗേ ജയ തുങ്ഗതരങ്ഗേ
ഗങ്ഗേ
അനുപല്ലവി
കമല ഭവാണ്ഡ കരണ്ഡ പവിത്രേ
ബഹുവിധ ബന്ധ ഛേദലവിത്രേ (തുങ്ഗ)

**ചരണം**
ദൂരീ കൃത ജന പാപ സമൂഹേ പൂരിത
കച്ഛപഗുഛ ഗ്രാഹേ
പരമഹംസ ഗുരുഭണിത ചരിത്രേ
ബ്രഹ്മാവിഷ്ണുശങ്കരനുതിപാത്രേ (തുങ്ഗ)

### സാരാംശം:

ഉയർന്നുപൊങ്ങിയാഞ്ഞടിക്കുന്ന തിരമാലകളോടുകൂടിയ ഗംഗാമാതാവേ! ജയിച്ചാലും!! ഈ ബ്രഹ്മാണ്ഡകടാഹങ്ങൾ മുഴുവനും ശുദ്ധീകരിക്കാനുള്ള കഴിവുണ്ടവിടത്തേക്ക്. പലവിധത്തിലുമുള്ള കെട്ടുകളെല്ലാം അറുത്തുകളയാനും അവിടത്തേക്കു കഴിയും. ജനങ്ങൾ ചെയ്തുകൂട്ടുന്ന പാപങ്ങളെല്ലാം അവിടന്ന് അകറ്റുന്നു. ബ്രഹ്മാവും വിഷ്ണുവും ശിവനും അവിടത്തെ സ്തുതിക്കുന്നു. പരമഹംസന്മാർ നിന്തിരുവടിയുടെ പലപല കഥകളും പാടിനടക്കുന്നു. അവിടന്ന് ജയിച്ചാലും!!

## 207. തീരാദ വിളൈയാട്ടു പിള്ളൈ

**രാഗം : രാഗമാലിക-സിന്ധുഭൈരവി – താളം : ആദി**

**വാഗ്ഗേയകാരൻ : സുബ്രഹ്മണ്യ ഭാരതി – ഭാഷ : തമിഴ്**

**ആരോ: സ രി2 ഗ2 മ1 ഗ2 പ ധ1 നി2 സ – അവരോ: നി2 ധ1 പ മ1 ഗ2 രി1 സ നി2 സ**

**10 നാടകപ്രിയ ജന്യം**

**പല്ലവി-സിന്ധുഭൈരവി**

തീരാദ വിളൈയാട്ടു പിള്ളൈ (കണ്ണൻ)
തെരുവിലേ പെൺകൾക്കു
ഓയാദ തൊല്ലൈ (തീരാദ)

**അനുപല്ലവി**

തിന്ന പഴം കൊണ്ഡു തരുവാൻ (കണ്ണൻ)
പാദി തിൻതിറ പോദിലേ തട്ടി പറിപ്പാൻ
എൻ അപ്പൻ എൻ അയ്യൻ എൻറാൾ അദനൈ
എച്ചൽപഢിത്തി
കഢിത്തുക്കൊഢുപ്പാൻ (തീരാദ)

**ചരണം 1 ഖമാസ്**

അഴകുള്ള മലർ കൊണ്ഡു വന്ദേയെന്നൈ
അഴ അഴ സെയ്ദു പിൻ
കണ്ണൈ മൂഢിക്കൊൾ
കുഴലിലേ ശൂട്ടുവേൻ എൻബാൻ
യെന്നൈ കുരുഡാക്കി മലരിനൈ
തോഴിക്കു വെയ്പ്പാൻ(തീരാദ)

**ചരണം 2 ഷൺമുഖപ്രിയാ**

പിന്നലൈ പിന്നിൻ ഇഴുപ്പാൻ (കണ്ണൻ)
തലൈ പിന്നേ തിരുംബുമുന്നേ
ശെൻഡ്രു മറൈവാൻ
വണ്ണ പുദു ശേലൈ തനിലേ
പുഴുദി വാരി ശൊറിൻതേ വരുത്തി കുലൈപ്പാൻ
(തീരാദ)

**ചരണം 3 മാൻഡ്**

പുല്ലാങ്കുഴൽ കൊണ്ഡു വരുവാൻ (കണ്ണൻ)
അമുദു പൊങ്ഗീതദുംബുനർ
ഗീതം പഢിപ്പാൻ
കള്ളാൽ മയങ്കുവദു പോലേ
അദനൈ കൺ മൂഢി
വായ് തിറന്ദേ കൊട്ടി നിപ്പോം (തീരാദ)

### സാരാംശം:

ഹോ! ഒരിക്കലുമവസാനിക്കാത്തതാണ് ഈ കളിക്കുട്ടൻ കണ്ണൻെറ മറിമായങ്ങൾ! ഗോകുലത്തിലെ തെരുവിലെ പെൺകിടാങ്ങൾക്ക് ഇവനൊരു വിഷമം പിടിച്ചവൻതന്നെ!

അവനെനിക്കൊരു പഴം കൊണ്ടുതന്നു. ഞാനത് തിന്നാൻ തുടങ്ങിയപ്പോഴേക്കും, എനിക്കൊരു ഉന്തുതന്നു; ആ പഴം തട്ടിപ്പറിച്ചു; ആഴത്തിൽ കടിച്ച് അത് മുഴുവനും സ്വന്തം വായിലേക്ക് കയറ്റി, ഈമ്പിത്തുടങ്ങി. ഞാൻ കെഞ്ചിക്കെഞ്ചി ചോദിച്ചപ്പോൾ, ആ എച്ചിലാക്കിയ പഴം എനിക്കുതന്നെ തിരിച്ചുതന്നു!

എൻെറ തലയിൽ ചൂടാൻ ഞാനൊരു നറുമലർ കൊണ്ടുവന്നിരുന്നു. എന്നെ അത്ഭുതത്തിലും, സന്തോഷത്തിലും ആഴ്ത്തിക്കൊണ്ട്, കണ്ണടച്ചുനിന്നാൽ അവനത് എൻെറ മുടിയിൽ ചൂടിത്തരാമെന്നു മൊഴിഞ്ഞു. എന്നാൽ ഞാൻ കണ്ണടച്ചുനിന്നപ്പോൾ, അവനത് മറ്റൊരു പെൺകിടാവിൻെറ മുടിയിൽ ചൂടിച്ചുകളഞ്ഞു!

പെൺകിടാങ്ങളുടെ പിന്നിൽക്കൂടി വന്ന് അവരുടെ മെടഞ്ഞിട്ട മുടി പിടിച്ചുവലിക്കാൻ ഇവനൊരു നാണവുമില്ല. കണ്ടുപിടിക്കുമെന്ന് തീർച്ചയായാൽ, പെട്ടെന്നോടി മറഞ്ഞ് ഒളിച്ചിരിക്കും. ഞങ്ങളാരെങ്കിലും ഒരു പുത്തൻ സാരിയണിഞ്ഞാൽ, അവൻ അതാകെ ചെളി തെറിപ്പിച്ച് നാശമാക്കുമെന്നു തീർച്ചയാണ്!

എത്ര മനോഹരമായാണ് ഈ കുസൃതിക്കാരൻ മുരളിയാലപിക്കുന്നത്? നിറഞ്ഞു കവിഞ്ഞൊഴുകുന്ന അമൃതം പോലെയാണവൻെറ മുരളീഗാനാലാപം! അത് ശ്രവിക്കുമ്പോൾ, മദ്യപാനികളെപ്പോലെ വാ പൊളിച്ച്, കണ്ണു തുറന്ന്, സംസാരശേഷി നഷ്ടപ്പെട്ട്, ഒരു മാന്ത്രികമൂർച്ഛയിൽ അകപ്പെട്ടപോലെയായി ത്തീരും ഞങ്ങൾ!!

## 208. ദശാവതാര രാഗമാലിക

**രാഗം : രാഗമാലിക-നാട്ട – താളം : രൂപകം**

**വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ – ഭാഷ : സംസ്കൃതം**

**ആരോ: സ രി3 ഗ3 മ1 പ ധ3 നി3 സ – അവരോ: സ നി3 പ മ1 രി3 സ**

**36 ചലനാട്ട ജന്യം**

രാഗം: നാട്ട
മാധവോ മാം പാതു മത്സ്യാവതാരോ
വേദസ്തേയദുഷ്ടഹരോ വേദാദിരക്ഷണഃ ശ്രീ

രാഗം: ഗൗള
ഗോവിന്ദം നമാമ്യഹം
ഗുരുഗുഹനുതകൂർമാവതാരം ദേവരാജാദി
പൂജിതം ദിവ്യാമൃതപ്രദം

രാഗം: ശ്രീ
ശ്രീധരേണ രക്ഷിതോഹം ഭൂമിപാല സൂകരേണ
ഹിത ദേവോപകാരേണ ഹയാസുരഹതി
നിപുണേന
രാഗം: ആരഭി
നരസിംഹായ നമസ്തേ പ്രഹ്ലാദപ്രാർത്ഥിതായ
ഹിരണ്യ പ്രാണഹരായ
ഹരിഹയാദി വന്ദിതായ
രാഗം: വരാളി
വാമനാദന്യം ന ജാനേഹം നരവര രൂപിണഃ
ശുക്ര ബലിരാജാദി ശ്രുതിജ്ഞാന
പ്രബോധിനോ
രാഗം: കേദാരം
പരശുരാമസ്യ ദാസോഹം സീതാപതിം
ശരണാഗതസ്യ ക്ഷത്രിയ കുല ഭീകരസ്യ
ജമദഗ്നി ഋഷി പുത്രസ്യ

രാഗം: വസന്ത
രാമചന്ദ്ര സ്വാമിനി ഭക്തിം കരോമി ദശരഥ
സുകുമാരാത്മനി ദശവദന ഭഞ്ജനാത്മനി
രാഗം: സുരുട്ടി
ബലരാമ മാം കലയ ശേഷീശാദി സോദര
മുരളീഗാനാനന്ദ മുകുന്ദാദി സദാ ലോല
രാഗം: സൗരാഷ്ട്രം
ശ്രീ കൃഷ്ണം ഭജ ചിത്ത ശ്രീ
രുക്മിണീപതിം ശിശുപാല കംസാദിഹരം
പാണ്ഡവാദി രക്ഷിതാരം
രാഗം: മധ്യമാവതി
കലിയുഗ വരവേങ്കടേശം ഖല സമൂഹ ഹരം
സുരേശം അലമേലു മങ്കേശം അച്യുതം
ഭജേഹമനിശം

സാരാംശം

അറിവിനെക്കട്ടുമുടിക്കുന്നവരെക്കൊന്ന് വേദാദിയെ സംരക്ഷിക്കാൻ മത്സ്യാവതാരമെടുത്ത മാധവൻ എന്നെ രക്ഷിക്കട്ടെ!
കൂർമ്മരൂപം കൈക്കൊണ്ട് ദിവ്യമായ അമൃതം നേടിയെടുക്കുന്നതിൽ സഹായിച്ചപ്പോൾ ദേവേന്ദ്രൻ മുതലായവരാൽ സമർച്ചിതനായ ഗുരുഗുഹനുതനായ ഗോവിന്ദനെ ഞാൻ നമിക്കുന്നു!
ഭൂമിദേവിയെ പാലിക്കാൻ സൂകരവേഷമണിയുകയും ദേവന്മാർക്കുപകാരമായി ഹയാസുരനെ ഹനിക്കുകയും ചെയ്ത ശ്രീധരനാൽ രക്ഷിക്കപ്പെടുന്നവനാണു ഞാൻ!
ഹിരണ്യകശിപുവിനെ കീറിക്കൊന്നെറിഞ്ഞ സമയത്ത് ഇന്ദ്രാദിദേവന്മാരും ഹയഗ്രീവാദി മഹർഷീശ്വരന്മാരും സാക്ഷാൽ പ്രഹ്ലാദനും തൊഴുതു പ്രാർത്ഥിച്ചുനിന്ന നരസിംഹമൂർത്തിക്കു നമസ്കാരം!
മഹാബലി, ശുക്രാചാര്യർ മുതലായവർക്ക് പരമാർത്ഥജ്ഞാനം ഉളവാക്കിക്കൊടുക്കാൻവേണ്ടി മനുഷ്യരൂപിയായിവന്ന വാമനനെയൊഴിച്ച് മറ്റാരെയും ഞാനറിയുന്നില്ല!
ഋഷി ജമദഗ്നിയുടെ പുത്രനായിപ്പിറന്ന് ക്ഷത്രിയവംശത്തിനു ഭീകരനായിവളർന്ന്, ഒടുവിൽ, സീതാപാണി ഗ്രഹണം ചെയ്യു മടങ്ങുന്ന ശ്രീരാമനെ ശരണം പ്രാപിച്ച പരശുരാമന്റെ ദാസനാണു ഞാൻ!
ദശരഥന്ന് ഓമനക്കിടാവായും, ദശമുഖന്ന് അടിമുടികീറിപ്പൊളിക്കുന്നവനായും നിന്ന ശ്രീരാമചന്ദ്രനിൽ ഭക്തിയുള്ളവനാണു ഞാൻ!
സഹോദരസ്നേഹത്തിന്റെ മൂർത്തിഭാവമായി പിറവിയെടുത്ത ആദിശേഷ! ബലരാമ! മുരളീഗാനത്തിൽ ആനന്ദിക്കുന്നവനേ! മുകുന്ദനിലും മോക്ഷം നൽകുന്നതിലും സദാ മുഴുകിനിൽക്കുന്നവനേ! എന്നെ രക്ഷിക്കണേ!
കംസൻ, ശിശുപാലൻ തുടങ്ങിയവരെയെല്ലാം കൊല്ലുകയും, പാണ്ഡവാദിയെ പരിപാലിക്കുകയും ചെയ്യ രുക്മിണീപതിയായ ശ്രീകൃഷ്ണനെ ഭജിക്ക്, ചിത്തമേ!
ഖലസമൂഹത്തെ നശിപ്പിക്കുന്നവനും, സുരേശനും, അലമേലുവിന്റെ ഭർത്താവും ആയ അച്യുതനെ, ഈ കലിയുഗത്തിൽ വരദാനങ്ങൾ നൽകിക്കൊണ്ടിരിക്കുന്ന വെങ്കടേശനെ, ഞാൻ എപ്പോഴുമെപ്പോഴും ഭജിക്കുന്നു!!

## 209. ദീനബന്ധുവല്ലയോ

**രാഗം : സാവേരി - താളം : ആദി (2 കള)**
**വാഗ്ഗേയകാരൻ : പുതുക്കോട് കൃഷ്ണമൂർത്തി - ഭാഷ : മലയാളം**
**ആരോ: സ രി1 മ1 പ ധ1 സ - അവരോ: സ നി3 ധ1 പ മ1 ഗ3 രി1 സ**
**15 മായമാളവഗൗള ജന്യം**

പല്ലവി
ദീനബന്ധുവല്ലയോ-നിന്തിരുവടി-
യെന്നിരിക്കയും കനിയാത്തതെന്തേ?
അനുപല്ലവി
മീനാദി ദശാവതാരങ്ങളെടുത്തു
ലോകാവനം ചെയ്ത ശ്രീകാന്താ! ഗോവിന്ദ!

ചരണം
പാരം കനിവാൾ ദയാവിവശരായ്-
ത്തീരും ശരണാഗതർക്കീ പാരിൽ
കാരുണ്യാമൃതവാരിധിയായ് ഗുരുവായുപുരം
തന്നിൽ മേവും ഹരേ കൃഷ്ണ

**സാരാംശം:**

അവിടത്തെ സദാ ദാക്ഷിണ്യങ്ങൾക്കായി, ഈ ലോകത്ത് നിന്തിരുവടിയെ ശരണംപ്രാപിക്കുന്നവർക്ക്, കാരുണ്യാമൃതനാഴിയായി, ഗുരുവായൂപുരത്തിൽ വാണരുളുന്ന, ഹേ കൃഷ്ണാ! മത്സ്യം തുടങ്ങി ദശാവതാരങ്ങളെടുത്ത് ലോകത്തെ സംരക്ഷിച്ചുകൊണ്ടിരിക്കുന്ന ഹേ ലക്ഷ്മീകാന്താ! ഗോവിന്ദാ! അവിടന്ന്, ദീനരായിട്ടുള്ളവർക്ക് ബന്ധുവായിട്ടും, അടിയനിൽ ഇനിയും കനിയാത്തതെന്താണ്?

## 210. ദക്ഷിണാമൂർത്തേ

**രാഗം : ശങ്കരാഭരണം - താളം : മിശ്ര ഝമ്പ**
**വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ - ഭാഷ : സംസ്കൃതം**
**ആരോ: സ രി2 ഗ3 മ1 പ ധ2 നി3 സ - അവരോ: സ നി3 ധ2 പ മ1 ഗ3 രി2 സ**
**29 ധീരശങ്കരാഭരണം മേളം**

പല്ലവി
ദക്ഷിണാമൂർത്തേ വിദലിത ദാസാർത്തേ
ചിദാനന്ദസ്ഫൂർത്തേസദാമൗനകീർത്തേ
അനുപല്ലവി
അക്ഷയസുവർണ്ണ വടവൃക്ഷമൂലസ്ഥിതേ
രക്ഷമാം സനകാദി രാജയോഗിസ്തുതേ
രക്ഷിതസദ്ഭക്തേ ശിക്ഷിതദുർവ്യക്തേ
അക്ഷരാനുരക്തേ അവിദ്യാവിരക്തേ

ചരണം
നിഖില സംശയഹരണ നിപുണതരയുക്തേ
നിർവികൽപസമാധി നിദ്രാപ്രസക്തേ
അഖണ്ഡൈകരസപൂർണാരൂഢശക്തേ
അപരോക്ഷ നിത്യബോധാനന്ദമുക്തേ
സുഖതരപ്രവൃത്തേ സ്വാജ്ഞാന നിവൃത്തേ
സ്വഗുരുഗുഹോത്പത്തേ സ്വാനുഭോഗതൃപ്തേ

**സാരാംശം:**

ദാസരുടെ ആർത്തി തീർത്തുകൊടുക്കുന്ന ദക്ഷിണാമൂർത്തേ! സച്ചിദാനന്ദത്തിന്നുറവിടമായ നിന്തിരുവടി, സനകാദിയോഗിവര്യന്മാരാൽ സ്തുതിക്കപ്പെട്ടുകൊണ്ട്, മൗനമുദ്രയോടെ, നാശരഹിതമായ സുവർണ്ണവടവൃക്ഷച്ചുവട്ടിൽ മരുവുന്നു. വിദ്യയോടു അനുരക്തിയും, അവിദ്യയോട് വിരക്തിയും ഉള്ള ഭവാൻ ദുഷ്ടശിക്ഷണത്തിലും, ശിഷ്ടരക്ഷണത്തിലും തത്പരനാണ്. എല്ലാ സംശയങ്ങളും ദൂരീകരിക്കുന്നതിൽ നിപുണനായ നിന്തിരുവടി നിർവ്വികൽപ്പസമാധിമാത്രം നിദ്രയായനുഭവിക്കുന്നു. ഇടതടവില്ലാത്ത പരമാനന്ദത്തിൻെറ പൂർണ്ണതയിൽ ശക്തിയാർജ്ജിച്ച്, നിത്യജ്ഞാനത്തിൻെറ പ്രത്യക്ഷാനുഭവത്തിൽ മോക്ഷം നേടിയ അവിടന്ന് ഏറ്റവും സുഖപ്രദമായ പ്രവൃത്തികളിൽ മുഴുകുന്നു. സ്വഗുരുവായ ഗുഹൻെറ പിതാവും, ആത്മാരാമനും, അജ്ഞാനം നീക്കുന്നവനുമായ അവിടന്നെന്നെ രക്ഷിക്കണേ!!

## 211. ദുർമാർഗ ചരാ

**രാഗം : രഞ്ജനി - താളം : രൂപകം**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ - ഭാഷ : തെലുങ്ക്**
**ആരോ: സ രി2 ഗ2 മ2 ധ2 സ - അവരോ: സ നി3 ധ2 മ2 ഗ2 സ രി2 ഗ2 സ**
**59 ധർമാവതി ജന്യം**

പല്ലവി
ദുർമാർഗചരാധമുലനു ദൊര നീവന ജാലരാ
(ദുർമാർഗ)
അനുപല്ലവി
ധർമാത്മക! ധനധാന്യ ദൈവമു നീവൈ
യുണ്ഡഗ (ദുർമാർഗ)

ചരണം
പലുകു ബോടിനി സഭലോന
പതിതമാനവുലകോസഗു
ഖലുല നെച്ചട ബൊഗഡനി ശ്രീകര!
ത്യാഗരാജവിനുത (ദുർമാർഗ)

**സാരാംശം:**

ഹേ രാമാ, ധർമ്മാത്മകാ! എല്ലാ ഭൗതിക ഐശ്വര്യങ്ങളും സുഖസമ്പത്തുക്കളും നൽകുന്നവൻ അവിടന്ന് തന്നെയാണെന്നെനിക്കുറപ്പുണ്ട്. അധമന്മാരായിട്ടുള്ളവർക്ക് സ്തുതി പാടാനും തങ്ങളുടെ സാഹിത്യപരമായ സൃഷ്ടികൾ സന്മാർഗ്ഗബോധമില്ലാത്തവർക്കായി സമർപ്പിച്ച് അവരും അവിടത്തെപ്പോലെ മാഹാത്മ്യമുള്ളവരാണെന്ന് മുഖസ്തുതി പറയാനും മറ്റും തക്കവണ്ണം തരംതാഴാൻ എനിക്കാവില്ല!

## 212. ദുരുസുഗാ കൃപജൂചി

രാഗം : സാവേരി – താളം : ആദി

വാഗ്ഗേയകാരൻ : ശ്യാമ ശാസ്ത്രി – ഭാഷ : തെലുങ്ക്

ആരോ: സ രി1 മ1 പ ധ1 സ – അവരോ: സ നി3 ധ1 പ മ1 ഗ3 രി1 സ

15 മായമാളവഗൗള ജന്യം

പല്ലവി
ദുരുസുഗാ കൃപജൂചി സന്തതമരോഗ ദൃഢ
ശരീരമുഗ സലുപു നനു

അനുപല്ലവി
പരമ പാവനി കൃപാവനി വിനുത പദസരോജ
പ്രണതാർത്തിഹരു റാണി പരാകു
ധർമസംവർദ്ധനി ബഹുപരാ കമലഗുണാ
ത്രിപുരസുന്ദരി

ചരണം 1
നീ സന്നിധിനിജേരി ഗോലിചിന നിന്നെപുഡു
ദലചെ സുജനദാസജന ഭാഗ്യമെടു
ദെലുപുദുനോ?
ഓ സകലപാപശമനീ വിനു ഓംകാരി നിയതി
യെടുലനോ നീസടൈവരേ ജഗംബുലനു നേ
നിരതമു നിനു ഗോലിചിതി

ചരണം 2
ഏമോ കലകചെന്ദി മനമുന നേ നെച്ചട ഗതി
ഗാനകനു
നീ മഹിമലെല്ല ചെവുലാരഗ വിനി
ഈ മനസുലോനി വെത ദീർചിചുടകീ വേള
ബഹു നിപുണാവനി കാമാക്ഷീ നീവേ
വേരെവരുകാദനി ദലചി ഗോലിചിതിനി

ചരണം 3
ധാരാധരവി നീലകചലസിതാ സരസ കവിതാ
നിചിത സാരഘനസാര സിത ധരഹസിതാ
വാരിരുഹ വാരിവദനോചിതാ വാഗീശ വിനുതാ
ഭൃതനതാ നാരായണി
ശ്യാമകൃഷ്ണവിനുതാനാമനവിനിവിനു
ഗിരിസുതാ

സമഷ്ടി ചരണം
സരോജനയന നതജനപാലിനിവനി വേദമുലു
മോറലിഡഗാനിതരുലെവരു മനവി വിനു
കൃപസലുപ പരാകു
സലുപരാദിക നിവിപുഡു

**സാരാംശം:**

ഈ പാരവശ്യത്തിൽനിന്ന് കരകയറ്റി, എന്നെ ആരോഗ്യവാനാക്കുവാൻ പോന്ന ഭവതിയുടെ കരുണാകടാക്ഷങ്ങൾ, എന്നിൽ പതിപ്പിക്കണമെന്നപേക്ഷിക്കുന്നു. നൈർമ്മല്യത്തിന്റേയും സഹാനുഭൂതിയുടേയും പര്യായമായ ഭവതിയുടെ ചരണാരവിന്ദങ്ങൾ ഏവരാലും ആരാധിക്കപ്പെടുന്നവയാകുന്നു. ഹേ, ധർമ്മസംവർധിനി! ത്രിപുരസുന്ദരി! പരമശിവന്റെ റാണീ! ഭവതിയെ ആശ്രയിച്ചിട്ടുള്ളവരുടെ ദുഃഖമെല്ലാം അവിടുന്ന് അകറ്റാറുണ്ടല്ലൊ. സന്മനസ്സുള്ള ഭക്തർക്ക് ഭവതിയെക്കുറിച്ചു ചിന്തിക്കുവാനുള്ള ഭാഗ്യവും അവിടന്ന് നൽകിയിട്ടുണ്ടല്ലൊ. ഹേ, ഓംകാരീ! പാപഹാരിണീ! ഞാൻ ഭവതിയുടെ അനുഗ്രഹങ്ങൾക്കപേക്ഷിക്കട്ടെയോ? എന്റെ മനോവേദനയുടെ കാരണം എനിക്കറിയില്ല. മനോവിക്ഷോഭത്തിൽനിന്നു രക്ഷപ്രാപിക്കാൻ ഞാൻ ഭവതിയുടെ സ്തുതിഗീതങ്ങൾ കേട്ടുകൊണ്ടിരിക്കുന്നു. ഹേ, കാമാക്ഷി! ഭക്തരുടെ ദുഃഖങ്ങളകറ്റാനുള്ള ഭവതിയുടെ കഴിവ് അപാരമാണല്ലൊ! അപേക്ഷിക്കാൻ മറ്റാരുമില്ലാത്ത എന്നെ അവിടന്ന് സംരക്ഷിക്കണേ. പാൽപുഞ്ചിരിപുരണ്ട ഭവതിയുടെ മുഖാരവിന്ദത്തിനും നീണ്ടിരുണ്ട കേശഭാരത്തിനും എന്തൊരു ഭംഗി! ഹേ, നാരായണി! ബ്രഹ്മാവും മറ്റ് ദേവന്മാരും ഭവതിയെ സ്തുതിച്ച് പാടുന്നു. ശ്യാമകൃഷ്ണനാൽ ആരാധിക്കപ്പെടുന്ന ഹേ, ഹിമഗിരിപുത്രീ! എന്റെ പ്രാർഥന അവിടുന്ന് കേൾക്കുന്നുണ്ടോ? ആശ്രിതരെ സംരക്ഷിക്കുന്നതിന് അവിടന്ന് കേൾവികേട്ടവളാണെന്ന് വേദങ്ങൾ ഉദ്ഘോഷിക്കുന്നു! സരോജദളനേത്രിയായ ദേവി! കേണപേക്ഷിക്കാൻ മറ്റാരുമില്ലാത്ത എന്നിൽ അവിടന്ന് കരുണ ചൊരിയില്ലേ?

## 213. ദേവാദി ദേവാ

**രാഗം : സുനാദവിനോദിനി – താളം : ആദി**

**വാഗ്ഗേയകാരൻ : മൈസൂർ വാസുദേവാചാര്യ – ഭാഷ : തെലുങ്ക്**

**ആരോ: സ ഗ3 മ2 ധ2 നി3 സ – അവരോ: സ നി3 ധ2 മ2 ഗ3 സ**

**65 മേചകല്യാണി ജന്യം**

പല്ലവി
ദേവാദി ദേവ ശ്രീ വാസുദേവ കാവുമയ്യ നന്നു
കരുണാലവാല
(ദേവാദി)

അനുപല്ലവി
ഈ വേള നാ യാരു ശത്രുവുലനു നീവേ
പാരദ്രോലി നിജഭക്ത ജേസി
(ദേവാദി)

ചരണം
നേ ജേസിന പൂജാ ഫലമോ നാ പൂർവ പുണ്യ
ഫലമോ

ശ്രീ ജാനകീശ ഈ ജന്മ മിച്ചി നന്നു ധന്യുനിഗ
ജേസിതിവി
(ദേവാദി)

**സാരാംശം:**

ഹേ, ദേവാദിദേവ! ശ്രീ വാസുദേവാ! കരുണാമയനേ! എന്നെ രക്ഷിക്കണേ. ഞാൻ അവിടുത്തെ ശരണം പ്രാപിച്ചിരിക്കുന്നു. എന്നതുകൊണ്ട് അവിടന്ന് എനിക്ക് ശത്രുക്കളിൽനിന്ന് രക്ഷ നൽകേണ്ടതുണ്ട്. ഹേ, ജാനകീരമണാ! ഞാൻ അനുഷ്ഠിക്കുന്ന പൂജാഫലംകൊണ്ടോ, എന്റെ പൂർവ്വികന്മാർ ചെയ്ത പുണ്യഫലം കൊണ്ടോ, അവിടന്ന് എനിക്ക് കനിഞ്ഞേകിയ ഈ ജന്മംകൊണ്ടുതന്നെ ഞാൻ ധന്യനായിരിക്കുന്നു!

## 214. ദേവി മീനനേത്രി

**രാഗം : ശങ്കരാഭരണം – താളം : ആദി**
**വാഗ്ഗേയകാരൻ : ശ്യാമ ശാസ്ത്രി – ഭാഷ : തെലുങ്ക്**
**ആരോ: സ രി2 ഗ3 മ1 പ ധ2 നി3 സ – അവരോ: സ നി3 ധ2 പ മ1 ഗ3 രി2 സ**
**29 ധീര ശങ്കരാഭരണം മേളം**

**പല്ലവി**
ദേവി മീന നേത്രി ബ്രോവരാവേ ദയചേയവേ
ബ്രോവരാവമ്മാ
**അനുപല്ലവി**
സേവിഞ്ചേവാരികെല്ലനു ചിന്താമണിയൈ
യുന്ന രാ
**ചരണം 1**
ബാലാ നീവേ ഗതിയനി നിന്നേ ചാലാ നമ്മിന
നാപൈ പരാകേലാ ദയചേയ നീകിദി മേലാ
ദിവ്യാംബാ കാലാദി വിരാണീ സദ്ഗുണശീലാ
കീരവാണീ ദേവീ നീല നീരദവേണി ത്രിലോക
ജനനീ ദേവീ മഹേശ്വരീ ഭവാനീ

**ചരണം 2**
അംബാ മുഖനിർജിത ശത ധര
ബിംബാരക്ഷിതദേവദാതവമ്മാ നത നിജസുത
ഗുഹ ഹേരംബാംബാ ശ്യാമളാംബാ ബിംബാധരി
ഗൗരി കാദംബ വിഹാരി അംബ കംബുകണ്ഠി
ഹിമശൈല വൃക്ഷ പാലികാ ദേവി
ബാലാംബികാ അംബാ
**ചരണം 3**
വാണീ രമാ വന്ദിത രുദ്രാണീ നീസാടെവരു
കല്യാണി ശ്യാമകൃഷ്ണനുതാ കീരവാണീ
ശർവാണീ വീണാവിനോദിനി ശ്രീ ചക്രകോണ
നിവാസിനി ഗീർവാണ വന്ദിതപദാരവിന്ദാശിവാ
ദേവീ കാർത്യായനി

**സാരാംശം:**

ഹേ, ദേവീ, മീനാക്ഷീ! എന്റെ രക്ഷക്കെത്തണേ. ഹേ, ചിന്താമണീ, ദയവുചെയ്ത് ഉടൻ വന്നെന്നെ രക്ഷിക്കൂ... ഹേ, ബാലേ, ദേവി! അവിടന്ന് മാത്രമാണ് എനിക്കൊരഭയം. ഞാൻ പരിപൂർണമായി അവിടത്തെ ആശ്രയിക്കുന്നു. അവിടത്തേക്കെന്നെ രക്ഷിക്കാൻ വിഷമം ഉണ്ടാവില്ല! ഹേ, മഹേശ്വരീ! ഭവാനീ! ത്രിലോകമാതാവേ! എല്ല സദ്ഗുണങ്ങളുടേയും സാക്ഷാത്കാരമായ ദേവീ, ഭവതിയുടെ കേശഭാരം നീല ക്കാർമേഘപടലങ്ങൾ പോലെയത്രെ! ചന്ദ്രാനനയും കോകിലവാണിയും കംബുകണ്ഠിയും ബിംബാധര ങ്ങളോടു കൂടിയവളുമായ അവിടന്ന്, ബാലാംബികയായിരുന്നപ്പോൾ ഹിമാലയസാനുക്കളിലെ വൃക്ഷങ്ങ ളെയെല്ലാം സംരക്ഷിച്ചുപോന്നിരുന്നു. ഹേ, ഗൗരീ! കദംബവനസഞ്ചാരപ്രിയയായ ഭവതിയെ ദേവന്മാർ ആരാധിക്കുന്നു. അവർക്ക് അവിടന്ന് നന്മകളരുളുന്നു! ദേവിയുടെ ഉത്കൃഷ്ടരായ പുത്രന്മാർ, ഗുഹനും ഗണേശനും, ഭക്ത്യാദരപുരസ്സരം ഭവതിയെ വന്ദിക്കുന്നു. ഹേ, രുദ്രാണീ! ലക്ഷ്മിയും സരസ്വതിയും കുമ്പി ടുന്ന അവിടന്ന് ശ്യാമകൃഷ്ണനാൽ ആദരിക്കപ്പെടുന്നവളാണ്! ഹേ, ശർവാണീ! കാർത്യായനീ! വീണാ വിനോദിനിയും ശ്രീചക്രത്രികോണ നിവാസിനിയുമായ ഭവതിയുടെ പദാരവിന്ദങ്ങൾ ഭക്തസായുജ്യജനകമായി പുകഴ്ത്തി പാടാറുള്ളതത്രെ!

## 215. ദയജൂഡ മഞ്ചി

**രാഗം : ജഗന്മോഹിനി. – താളം : മിശ്രചാപ്പ്**
**വാഗ്ഗേയകാരൻ : ശ്യാമ ശാസ്ത്രി – ഭാഷ : തെലുങ്ക്**
**ആരോ: സ ഗ3 മ1 പ നി3 സ – അവരോ: സ നി3 പ മ1 ഗ3 രി1 സ**
**15 മായമാളവ ഗൗള ജന്യം**

**പല്ലവി**
ദയജൂഡമഞ്ചിസമയമിദേവേവേഗമേവച്ചി

**അനുപല്ലവി**
ജയമോസഗേ ശങ്കരീ നീവു ജനനിഗദാ
ബൃഹദംബാ

ചരണം 1
കനകാംഗി നീ പാദകമലമേ ദിക്കനി
നമ്മിനവാരെന്നു സനകസനന്ദന വന്ദിത
പാദനാ സാരസനേത്രി നീവു ഗദാ
ചരണം 2
ഇപ്പലനു നിർപ്പുമെനിയ സാമ്രാജ്യമീയവേ
കപടമു സേയകനേ നിഗമവിനുതാ കാമിത
ദായകി നീവുഗദാ
ചരണം 3
ശ്യാമകൃഷ്ണ സോദരി കൗമാരി
സകലാഗമപൂജിതേ ദേവി നീ മഹിമലു പോഗഡ
തരമാ നീ സമാന മെന്ദുഗാനനേ

**സാരാംശം:**

എന്നെ സഹായിക്കാൻ പറ്റിയ അവസരമാണിത്. ദയവായി ഉടനെതന്നെ വന്ന് എന്നിൽ അനുഗ്രഹങ്ങൾ ചൊരിഞ്ഞാലും! ഹേ, ജഗദംബേ! ശങ്കരി! വിജയം നേടാനെന്നെ അനുഗ്രഹിക്കൂ! ഹേ, കനകാംഗി! ഇഷ്ട കാമ്യദായകിയല്ലേ അവിടന്ന് ? ഹേ, സാരസനേത്രി! സനകസനന്ദ മുനിവര്യന്മാരാൽ പുജിക്കപ്പെടുന്നവയത്രേ ദേവിയുടെ തൃപ്പാദങ്ങൾ! കപടമായ ഈ ലോകത്തിലെ മായാമോഹങ്ങളിൽനിന്നു അവിടന്നെന്നെ കരയേറ്റുകയില്ലേ? ഹേ, ശ്യാമകൃഷ്ണസഹോദരി! കുമാരിയും ആനന്ദപ്രദായിനിയുമായ ഭവതിയെ എല്ലാവരും ആരാധിക്കുന്നു! ദേവിയുടെ മഹത്ത്വമളക്കുകയെന്നത് അസാധ്യമത്രേ. നിന്തിരുവടിയേക്കാൾ ശ്രേഷ്ഠയായ മറ്റൊരീശ്വരിയെ കണ്ടുകിട്ടുന്നതും കഠിനംതന്നെ!

## 216. ദേവീ നീ പാദസാരസമുലേ

**രാഗം : കാംബോജി – താളം : ആദി**
**വാഗ്ഗേയകാരൻ : ശ്യാമ ശാസ്ത്രി – ഭാഷ : തെലുങ്ക്**
**ആരോ: സ രി2 ഗ3 മ1 പ ധ2 സ – അവരോ: സ നി2 ധ2 പ മ1 ഗ3 രി2 സ**
**28 ഹരികാംബോജി ജന്യം**

**പല്ലവി**
ദേവീ നീ പാദസാരസമുലേ ദിക്കു
വേറേഗതിയെവരമ്മാ നാ
**അനുപല്ലവി**
ശ്രീവെലയു മധുര നെലകോന്ന ചിദ്രൂപിണി ശ്രീ
മീനാക്ഷമ്മാ
**ചരണം 1**
അനാഥരക്ഷകിയനേടി ബിരുദു നീകനാദി ഗദാ
ലോകനായകി ധരലോ കൃപാനിധി നീകന്നാ
യെവരമ്മാ മായമ്മാ കന്നാകു ലതാലവിത്രി
നാപൈ കടാക്ഷിഞ്ചവെ വേഗമേ ചിന്നാ
വെതലു നീവു ദീർച്ചി നന്നു രക്ഷിഞ്ചുടകിദി
മഞ്ചി സമയമമ്മ
**ചരണം 2**
കദംബകാനന മയൂരീ നീവേ കദംബാ ശങ്കരീ
ചണ്ഡ ദാനവമദ ഖണ്ഡിതാ
മൃഡാനീ ശുകപാണീ കല്യാണീ സദാ നീ
ധ്യാനമുസേയുവാരികി ഗദാ സാമ്രാജ്യമു
ചിദാനന്ദരുപുഡൈയുന്ന ശ്രീ
സദാശിവുനി റാണീ മധുരവാണീ
**ചരണം 3**
ഉമാ രമാ ശ്യാമകൃഷ്ണനുതാ ഗിരികുമാരീ
നീസമാനമെവരു ബ്രോവ നീകു ഭാരമാ
ജഗത്സാക്ഷീ മീനാക്ഷീ താമസമുജേസിതേ
നീകിദി ന്യായമ ഇന്ത ജഗേലനേ വേമാരു
നീപാദദർശനമു ലഭിഞ്ചി നീ
മാടലു വിനഗ വച്ചിതിനമ്മാ

**സാരാംശം:**

ഹേ, ദേവി! ഭവതിയുടെ വിശുദ്ധപാദങ്ങൾ മാത്രമാണെനിക്കാശ്രയം! അമ്മേ! ഈ ഭുമിയിൽ മറ്റാരാണ് എന്നെ സഹായിക്കാനെത്തുക? സമ്പന്നമായ മധുരാനഗരിയിൽ ജ്ഞാനേശ്വരിയായി വിളങ്ങുന്ന മീനാക്ഷിയെ ഞാൻ വണങ്ങുന്നു. ആദികാലംമുതലേ നിസ്സഹായരും പീഡിതരുമായ എത്രയെത്രപേരെയാണ് അവിടന്ന് രക്ഷിച്ചിട്ടുള്ളതെന്ന് എല്ലാവർക്കും അറിയാവുന്നതാണ്. ഹേ, ലോകനായകീ! വിഷമങ്ങൾ നേരിടുമ്പോൾ കരുണാനിധിയായി അവിടന്നെത്തുന്നു! ഇത് ശരിയായ സന്ദർഭമായതിനാൽ എന്നിൽ കടാക്ഷിച്ച് എന്റെ മനോവിഷമങ്ങളെ മാറ്റിത്തന്നാലും! ഹേ, കദംബവന മയൂരമേ! ശങ്കരീ! ചണ്ഡനെന്ന രാക്ഷസനെ അവിടന്ന് വധിച്ചു. ഹേ, മൃഡാനീ! ശുകപാണീ! കല്യാണീ! ഇടതടവില്ലാതെ പ്രകീർത്തിച്ചുകൊണ്ടിരിക്കുന്ന ഭക്തർക്കവിടുന്ന് അനുഗ്രഹാശിസ്സുകളേകുന്നു! സച്ചിദാനന്ദസ്വരുപനായ സദാശിവന്റെ പ്രണയിനിയായ അവിടന്ന് സംസാരിക്കുന്നത് എത്ര മധുരോദാരമായിട്ടാണ്? ഹേ, ഈശ്വരീ! ഉമേ! രമയും ശ്യാമകൃഷ്ണനും ആരാധിക്കുന്ന, എല്ലായ്പോഴും പ്രസന്നയായിട്ടുള്ള, ഹിമവൽപുത്രിയായ, അവിടത്തേപ്പോലെ മറ്റൊരു ദേവിയുണ്ടോ? ഹേ, മീനാക്ഷീ! ജഗത്തിൽ സംഭവിക്കുന്നതിനെല്ലാം സാക്ഷിയായിട്ടുള്ള അവിടത്തേക്ക് എന്നെപ്പോലൊരാളെ സംരക്ഷിക്കാൻ വിഷമമോ? ഇനിയും അവിടന്നെനിക്ക് ദർശനമേകാത്തത് ശരിയാണോ? ദേവിയുടെ പാദങ്ങൾ ഞാൻ ദർശിച്ചിരിക്കുന്നു! നിന്തിരുവടി പറയുന്നത് കേൾക്കാൻ ഞാനിതാ വന്നുകഴിഞ്ഞു!!

## 217. ദാരിനി തെലുസുകൊണ്ടി

രാഗം : ശുദ്ധസാവേരി – താളം : ആദി
വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്
ആരോ: സ രി2 മ1 പ ധ2 സ – അവരോ: സ ധ2 പ മ1 രി2 സ
29 ധീരശങ്കരാഭരണം ജന്യം

പല്ലവി
ദാരിനി തെലുസുകൊണ്ടി ത്രിപുരസുന്ദരി നിന്നേ
ശരണണ്ടി (ദാരിനി)
അനുപല്ലവി
മാരുനി ജനകുഡൈന മാ ദശരഥ കുമാരുനി
സോദരി! ദയാപരി! മോക്ഷ (ദാരിനി)
ചരണം 1
അംബ ത്രിജഗദീശ്വരി മുഖജിത വിധുബിംബ!
യാദി പുരമുന നെലകൊന്നു കനകാംബരി!
നമ്മിനവാരി കഭീഷ്ട വരംബു ലൊസഗു
ദീനലോക രക്ഷകി അംബുജഭവ പുരുഹൂത
സനന്ദന തുംബുരു നാരദുലന്ദരു നീദു
പദംബുനു കോരി സദാനിത്യാനന്ദാംബുധിലോ
നൊലലാഡുചുണ്ഡു (ദാരിനി)
ചരണം 2
മഹദൈശ്വര്യ മൊസഗി തൊലി കർമ
ഗഹനമുനു ഗൊട്ടി ബ്രോചു തല്ലി!
ഗുഹ ഗജമുഖ ജനനിയരുണപങ്കേരുഹ നയനേ!
യോഗിഹൃത്സദനേ!
തുഹിനാചല തനയേ!
നീ ചക്കനി മഹിമാതി ശയംബുല
ചെതനു യീമഹിലോ മുനി ഗണമുലു പ്രകൃതി
വിരഹിതുലൈ നിത്യാനന്ദുലൈന (ദാരിനി)
ചരണം 3
രാജിത മണിഗണ ഭൂഷണി! മദഗജരാജഗമനി!
ലോക ശങ്കരി! ദനുജ രാജ ഗുരുനിവാസരസേവ
തന കേ ജന്മഫലമോ?
കനുഗൊണ്ടിനി ആ ജ്ഞാനമു പെദ്ദലു തമ
മദിലോ നീ ജപമേ മുക്തിമാർഗമനുകൊന
രാജശേഖരുണ്ഡഗു ശ്രീത്യാഗരാജമനോഹരി!
ഗൗരി! പരാത്പരി! (ദാരിനി)

**സാരാംശം**

ഹേ, ത്രിപുരസുന്ദരീ! ശ്രീരാമസഹോദരീ! മോക്ഷസിദ്ധിക്കുള്ള വഴി കഷ്ടപ്പെട്ടിട്ടെങ്കിലും ഞാൻ മനസ്സിലാക്കിയിരിക്കുന്നു! അതിനായി ഞാൻ ഭവതിയിൽ അഭയം തേടി. ബ്രഹ്മാവും, ഇന്ദ്രനും, മറ്റീശ്വരന്മാരും, ഭക്തരുമൊക്കെ മോക്ഷലഭ്യത്തിന്ന് പിന്തുടർന്ന മാർഗത്തിൽകൂടിത്തന്നെ സഞ്ചരിച്ചാണ് ഞാനും ഇത് മനസ്സിലാക്കിയത്. അവരെപ്പോലെ ഞാനും പരമാനന്ദമാകുന്ന സാഗരത്തിൽ പ്രവേശിച്ച് മതിവരുവോളം നീന്തിത്തുടിച്ചു. ഭക്തരുടെ ദുഃഖദുരിതങ്ങൾ നിർമാർജനം ചെയ്യുന്നതും അവരുടെ ഇച്ഛകളും ഇംഗിതങ്ങളും സാധിച്ചുകൊടുക്കുന്നതുമെല്ലാം അവിടന്നാണെന്ന വസ്തുത, പൂർണമായും ഭവതിക്കടിയറവെച്ചപ്പോൾ ഞാൻ അറിഞ്ഞു! ഹേ, അംബേ! ത്രിലോകമാതാവേ! ഐശ്വര്യവും സമ്പത്തും സൗഭാഗ്യവുമെല്ലാം ഭക്തർ കേൾക്കുന്നതും അവരുടെ വികല്പങ്ങളെ ഉന്മൂലനംചെയ്യുന്നതും അവിടന്നാണല്ലൊ! ഭൗതികബന്ധങ്ങളിൽ നിന്നെല്ലാം മോചനംനേടി ദേവിയിൽ പരിപൂർണമായി ലയിക്കുകമൂലമാണ് മഹാത്മാക്കളായ മഹർഷി മാർക്ക് പരമാനന്ദസിദ്ധിയുണ്ടായത് എന്നു ഞാൻ മനസ്സിലാക്കി. അതുപോലെത്തന്നെ ദേവിയിൽ പൂർണ്ണ വിശ്വാസമർപ്പിച്ച് ജീവിതം മുഴുവൻ ദേവിയുടെ നാമജപത്തിൽ മുഴുകുന്നതാണ് മോക്ഷസിദ്ധിക്കുള്ള എറ്റവും എളുപ്പമാർഗ്ഗമെന്നും ഞാൻ മനസ്സിലാക്കിയിരിക്കുന്നു!

## 218. ദേവ ദേവ കലയാമി

**രാഗം : മായമാളവഗൗള – താളം : രൂപകം**
**വാഗ്ഗേയകാരൻ : സ്വാതിതിരുനാൾ – ഭാഷ : സംസ്കൃതം**
**ആരോ: സ രി1 ഗ3 മ1 പ ധ1 നി3 സ – അവരോ: സ നി3 ധ1 പ മ1 ഗ3 രി1 സ**
**15 മായമാളവഗൗളമേളം**

പല്ലവി
ദേവ ദേവ കലയാമി തേ
ചരണാംബുജ സേവനം (ദേവ)
അനുപല്ലവി
ഭുവനത്രയ നായക ഭൂരി കരുണയാ മമ
ഭവതാപമഖിലം വാരയ രമാകാന്ത (ദേവ)
ചരണം 1
പരമ ഹംസാളിഗേയ പവിത്രതര
ഘോര ദുരിത ഹര ചരിത
ദിനമനു ശ്രവണ നിരതപരി ജനനികര
കാമിതാർഥ പരിപൂരണ ലോലുപ
ഭൂരിമനോജ്ഞാപാംഗ (ദേവ)
ചരണം 2
വാരണ ദുഃസ്സഹാരി വാരണ ബഹു നിപുണ
പുരുഹൂതാമരപൂജിത ഭവ്യ ചരണയുഗ
വിരചയ ശുഭമയി വിശദനാഭിജാത
ഭാരതീശകൃതനുതിപരമതുഷ്ടഭഗവൻ!(ദേവ)

ചരണം 3
ജാതരൂപ നിഭചേല ജന്മാർജ്ജിതം മമാഖില
പാതകസഞ്ചയമിഹ വാരയ കരുണാലയ
ദിതിജാളി വിദളന ദീനബന്ധോ മാമവ
ശ്രിതവിബുധസാലശ്രീപദ്മനാഭശൗരേ (ദേവ)

**സാരാംശം:**

ഹേ, ദേവദേവ! അടിയൻ അവിടത്തെ ചരണാംബുജങ്ങളെ സേവിക്കുന്നു. മൂന്നുലോകങ്ങൾക്കും നായകനായ അല്ലയോ രമാകാന്ത! നിൻതിരുവടി അടിയന്റെ സംസാരദുഃഖമെല്ലാം നശിപ്പിക്കണേ! ദുർജ്ജനങ്ങളെ നിർമ്മാർജ്ജനം ചെയ്യുന്ന അവിടത്തെ പുണ്യചരിതങ്ങൾ പരമഹംസന്മാരാകുന്ന ഭൃംഗങ്ങൾ പാടിനടക്കുന്നു. ആ സച്ചരിത്രം അനുദിനം കേൾക്കാൻ കൊതിക്കുന്നവരുടെ ആഗ്രഹങ്ങളെല്ലാം സാധിപ്പിക്കുന്നതിൽ നിരതനാണ് മനം മയക്കുന്ന കടാക്ഷങ്ങൾ പൊഴിക്കുന്ന അവിടന്ന്. കരുത്തരായ ശത്രുക്കളെ തടുത്തുനിർത്താൻ പ്രാപ്തനായ ഭഗവാന്റെ പുണ്യപാദങ്ങളെ ഇന്ദ്രാദികളായ എല്ലാ ദേവന്മാരും പൂജിക്കുന്നു. പൊക്കിൾക്കൊടിയിൽനിന്നും ഉണർന്നെഴുന്നേറ്റ ഭാരതീനാഥന്റെ സ്തുതികൾകേട്ട് സന്തുഷ്ടനായ ഭഗവാനേ! നന്മവരുത്തണേ! അഗ്നിപോലെ ജാജ്വല്യമാനമായ പീതാംബരപ്പട്ടു ചുറ്റുന്നവനേ! കരുണാനിധേ! ജന്മജന്മാർജ്ജിതങ്ങളായ എന്റെ എല്ലാ പാപങ്ങളും ഇല്ലായ്മ ചെയ്യണേ! ആശ്രയിക്കുന്നവർക്കു കൽപ്പവൃക്ഷമായിനിൽക്കുന്നവനേ! ദീനബന്ധോ! ദൈതേയവംശത്തെ മുടിച്ചവനേ! ശൗരേ! പദ്മനാഭ! എന്നെ രക്ഷിക്കണേ!

## 219. ദേവകീനന്ദന

**രാഗം : രാഗമാലിക-സിന്ധുഭൈരവി – താളം : ആദി**
**വാഗ്ഗേയകാരൻ : പുരന്ദര ദാസർ – ഭാഷ : സംസ്കൃതം**
**ആരോ: സ രി2 ഗ2 മ1 ഗ2 പ ധ1 നി2 സ – അവരോ: നി2 ധ1 പ മ1 ഗ2 രി1 സ നി2 സ**
**10 നാടകപ്രിയ ജന്യം**

**പല്ലവി-സിന്ധുഭൈരവി**
ദേവകീനന്ദന നന്ദ മുകുന്ദ
നന്ദിതമുനിജന നിത്യാനന്ദ(ദേവകീ)
**അനുപല്ലവി**
നിഗമോദ്ധാര നവനീത ചോര
ഖഗപതിവാഹന ജഗദോദ്ധാര(ദേവകീ)
**ചരണം 1-ഭാഗേശ്രി**
മകരകുണ്ഡലധര മോഹനവേഷ
രുക്മിണീവല്ലഭ പാണ്ഡവപോഷ(ദേവകീ)
**ചരണം 2-വലചി**
ശംഖചക്രധര ശ്രീഗോവിന്ദ
പങ്കജലോചന പരമാനന്ദ (ദേവകീ)
**ചരണം 3-സാരംഗ**
കംസമർദ്ദന കൗസ്തുഭാഭരണ
ഹംസവാഹനപൂജിതചരണ (ദേവകീ)
**ചരണം 4-സിന്ധുഭൈരവി**
വരദ ബേലാപുര ചെന്ന പ്രസന്ന
പുരന്ദര വിട്ഠല ഗുണ പരിപൂർണ്ണ (ദേവകീ)

**സാരാംശം:**

ദേവകീനന്ദന! നന്ദനന്ദന! മുകുന്ദ! മുനിജനങ്ങൾ വാഴ്ത്തുന്നവനേ! നിത്യാനന്ദത്തിൽ മുഴുകിയവനേ! വേദങ്ങളേയും ജഗത്തിനെത്തന്നെയും ഉദ്ധരിച്ച ഗരുഡവാഹനാ, അവിടുന്ന് വെണ്ണ കട്ടുനടന്നല്ലോ! മകരകുണ്ഡലങ്ങളണിഞ്ഞ്, കാണികളുടെ മനം കവരുന്ന വേഷമോടെ, രുഗ്മിണീവല്ലഭനായ്വന്ന അവിടുന്ന് പാണ്ഡവരുടെ നന്മയ്ക്കായി എന്തെന്തുചെയ്തില്ല! ശംഖചക്രങ്ങളും കൗസ്തുഭമണിയും ധരിച്ച താമരക്കണ്ണനായ ഗോവിന്ദാ! എനിക്ക് പരമാനന്ദം നൽകണേ! കംസനെക്കൊലചെയ്ത കണ്ണന്റെ ചരണങ്ങൾ ഹംസവാഹനനായ ബ്രഹ്മാവും പൂജിക്കുന്നതല്ലോ! ഗുണസമ്പൂർണ്ണനും പ്രസന്നനും ബേലാപുരവാസനുമായ പുരന്ദര വിഠലൻ വരങ്ങൾ ദാനം ചെയ്യുന്നു!

## 220. ദേവന്കേ പതി ഇന്ദ്രാ

**രാഗം : കാനഡ – താളം : ചൗതാളം**
**വാഗ്ഗേയകാരൻ : സ്വാതിതിരുനാൾ – ഭാഷ : ഹിന്ദി**
**ആരോ: സ രി2 ഗ2 മ1 ധ നി2 സ – അവരോ: സ നി2 പ മ1 ഗ2 മ1 രി2 സ**
**22 ഖരഹരപ്രിയ ജന്യം**

ദേവന്കേപതി ഇന്ദ്ര താരാ കേ പതി ചന്ദ്ര
വിദ്യാകേപതിശ്രീഗണേശ് ദുഃഖഭാരഹാരീ (ദേവ)
രാഗപതീകാനഡ ബാജന് കേ പതി ബീണാ
ഋതുപതിഹൈ വസന്ത രതിസുഖകാരീ (ദേവ)
മുനി ജനപതിവ്യാസ പക്ഷീപതിഹംസ് ഹൈ
നരപതി രാമ അവധീ വിഹാരീ (ദേവ)
ഗിരിപതിഹിമാചല് ഭൂതന്കേപതി മഹേശ്വര്
തീന്ലോക്പതി ശ്രീപദ്മനാഭ്ഗിരിധാരി (ദേവ)

**സാരാംശം:**

ദേവന്മാരുടെ പതി ഇന്ദ്രനും നക്ഷത്രങ്ങളുടെ പതി ചന്ദ്രനുമാകുന്നു. ദുഃഖഭാരം ഇല്ലാതാക്കുന്ന ഗണേശനാണ് വിദ്യയുടെ പതി. രാഗങ്ങളുടെ പതി കാനഡയും വാദ്യങ്ങളുടെ പതി വീണയുമാകുന്നു. ഋതുക്കളുടെ പതി രതിസുഖകാരിയായ വസന്തമാകുന്നു. മുനിജനങ്ങളുടെ പതി വ്യാസനും പക്ഷികളുടെ പതി ഹംസവുമാകുന്നു. നരന്മാരുടെ പതി അവധിയിൽ (അയോധ്യയിൽ) വിഹരിക്കുന്ന രാമനാകുന്നു. ഗിരികളുടെ പതി ഹിമാലയവും ഭൂതങ്ങളുടെ പതി മഹേശ്വരനുമാകുന്നു. മൂന്നുലോകങ്ങളുടെയും അധിപതിയോ ഗിരിധാരിയായ ശ്രീ പത്മനാഭനും!!

## 221. ദയമാഡോ ദയമാഡോ

**രാഗം : കല്യാണി – താളം : ചാപ്പു**
**വാഗ്ഗേയകാരൻ : പുരന്ദരദാസർ – ഭാഷ : കന്നഡ**
**ആരോ: സ രി2 ഗ3 മ2 പ ധ2 നി3 സ – അവരോ: സ നി3 ധ2 പ മ2 ഗ3 രി2 സ**
**65 മേചകല്യാണി മേളം**

**പല്ലവി**
ദയമാഡോ ദയമാഡോ ദയമാഡോ രംഗ
ദയമാഡോ നാനിന്ന ദാസനെന്ദെണിസി
**അനുപല്ലവി**
ഹലവു കാലവു നിന്ന ഹംബല എനഗെ
ഒലിദു പാലിസബേകു വാരിജനാഭ

**ചരണം**
ഇഹപരദലി നീനേ ഇന്ദിര രമണ
ഭയവ്യാകോ നീനിരലു ഭക്തരഭിമാനി
കരിരാജ വരദനേ കന്ദർപ പിതനേ
പുരന്ദരവിഠല സദ്ഗുണ സാർവഭൗമ

**സാരാംശം:**

ഹെ, രംഗ! അങ്ങയുടെ സേവകനാകാനിച്ഛരിക്കുന്ന ഈ സാധുവായ ആത്മാവിനോട് അൽപ്പം ദയ കാണി ക്കണേ! ഹേ, കമലനാഭാ! വിശ്വസ്തഭക്തനായ ഈയുള്ളവന് ഭവാൻെറ കരുണാകടാക്ഷം നൽക ണേ! അവിടുന്ന് മാത്രമേ എനിക്ക് രക്ഷകനായിട്ടുള്ളു എന്നതിനാൽ ഭവാൻെറ വാത്സല്യവും രക്ഷയും ലഭിക്കാൻ ഞാൻ പ്രാർഥിക്കുകയാണ്. എനിക്കെന്തെങ്കിലും ഗുണം ലഭിച്ചിട്ടുണ്ടെങ്കിൽ അതിന് കാരണം അവിടന്നാണെന്ന് എനിക്ക് നന്നായറിയാം. ഹേ, ഇന്ദിരാരമണാ! കരിരാജരക്ഷകാ! കന്ദർപജനകാ! പുരന്ദര വിഠലാ! സദ്ഗുണ സാർവഭൗമാ! എന്നോട് അൽപ്പം ദയ കാണിക്കണേ! എന്നെ നിന്തിരുവടിയുടെ സേവ കനാക്കണേ!

## 222. ദുർഗ്ഗാലക്ഷ്മി

**രാഗം : ആരഭി – താളം : ആദി**
**വാഗ്ഗേയകാരൻ : പാപനാശം ശിവൻ – ഭാഷ : തമിഴ്**
**ആരോ: സ രി2 മ1 പ ധ2 സ – അവരോ: സ നി3 ധ2 പ മ1 ഗ3 രി2 സ**
**29 ധീരശങ്കരാഭരണം ജന്യം**

**പല്ലവി**
ദുർഗ്ഗാലക്ഷ്മീ സരസ്വതീ
ഉന്നൈ അഡി പണിവായേ മനമേ
**അനുപല്ലവി**
സ്വർഗ്ഗാപവർഗ്ഗ ഇമ്പം തരുവാൾ
ശ്രുതി പുഗഴ് നവരാത്രിയിലുള്ളൻപൊഡു

**ചരണം**
മൂർപിറപ്പുഗളിൽ സൈവിനൈ ഒഴിയും
മോഹമുഡൽ മനപ്പൈകളും അഴിയും
പോർപ്പുയർ മംഗള ദീപം വിളങ്ങ്ഗും
പുഗഴൊഡു മഗിഴവും വാഴ്‌വിൽതുളങ്ങ്ഗും
(ദുർഗ)

**സാരാംശം:**

ദുർഗ്ഗയും സരസ്വതിയും ലക്ഷ്മിയുമായി പ്രകാശിക്കുന്ന ദേവീ! ഭവതിയുടെ കാലടികളിൽ ഹൃദയപൂർവ്വം ഞാൻ നമസ്കരിക്കുന്നു. വേദങ്ങളിലും പുകളെഴുന്ന അവിടന്ന് നവരാത്രിനാളുകളിൽ പ്രത്യക്ഷപ്പെട്ട് ഭൂസ്വർഗ്ഗങ്ങളിലെ ലൗകികസുഖഭോഗങ്ങൾക്കു പുറമേ ആധ്യാത്മികസുഖവും സസന്തോഷം നൽകുന്നു!

## 223. ദേവ ബന്ദ

**രാഗം : ശങ്കരാഭരണം – താളം : ആദി**
**വാഗ്ഗേയകാരൻ : പുരന്ദരദാസർ – ഭാഷ : കന്നഡ**
**ആരോ: സ രി2 ഗ3 മ1 പ ധ2 നി3 സ – അവരോ: സ നി3 ധ2 പ മ1 ഗ3 രി2 സ**
**29 ധീരശങ്കരാഭരണം മേളം**

**പല്ലവി**
ദേവബന്ദ നമ്മ സ്വാമി ബന്ദനോ
ദേവര ദേവ ശിഖാമണി ബന്ദനോ (ദേവ)

**അനുപല്ലവി**
ഉരഗശയനബന്ദ ഗരുഡഗമനബന്ദ
നരഗൊലിദവബന്ദ നാരായണബന്ദ (ദേവ)

ചരണം
പക്ഷിവാഹനനെന്ന ലക്ഷ്മീരമണനെന്ന
അക്ഷയഫലദ ലക്ഷ്മണാഗ്രജനെന്ന
നിഗമഗോചരനെന്ന നിത്യതൃപ്തനു ഭക്ത
നഗമുഖ പുരന്ദരവിഠല ബന്ദനേ (ഗോവ)

**സാരാംശം:**

ഹേ, ഭഗവാനേ! പന്നഗശയനനായ അവിടന്ന് യാത്രചെയ്യുന്നത് ഗരുഡവാഹനത്തിലാണ്! അർജ്ജുനന്റെ വിജയങ്ങൾക്കുപിന്നിൽ അങ്ങയുടെ ശക്തിയല്ലേ പ്രവർത്തിച്ചിട്ടുള്ളത്? ഹേ, ലക്ഷ്മീകാന്താ! അവിടുന്നല്ലേ ഭക്തരുടെ ഇഷ്ടങ്ങൾ സാധിച്ചുകൊടുക്കുന്നത്! ഹേ, ലക്ഷ്മണസോദരാ! വേദാന്ത നാമം വേദങ്ങളെല്ലാം പുകഴ്ത്തിപ്പാടുന്നു! പ്രഭോ! അവിടുന്നെത്ര സന്തോഷവാനും സന്തുഷ്ടനുമാണ്! സദാ വശ്യമായ പുഞ്ചിരിയോടുകൂടിയിരിക്കുന്ന ആ പുരന്ദരവിഠലദേവനിതാ വന്നെത്തി!

## 224. ധർമവതി കൃപാവതി

**രാഗം : ധർമ്മവതി – താളം : മിശ്രചാപ്പ്**
**വാഗ്ഗേയകാരൻ : മാവേലിക്കര പ്രഭാകരവർമ്മ – ഭാഷ : സംസ്കൃതം**
**ആരോ: സ രി2 ഗ2 മ2 പ ധ2 നി3 സ – അവരോ: സ നി3 ധ2 പ മ2 ഗ2 രി2 സ**
**59 ധർമ്മവതി മേളം**

പല്ലവി
ധർമ്മവതി കൃപാവതി സരസ്വതി മാം പാഹി
മധ്യകാലം
ശ്രീപതി ഗൗരീപതി സുരപതി വിനുത ശ്രീമതി
കലാവതിസമഷ്ടിചരണം
നിർമ്മലരൂപിണി കമലജരമണി വാണീ
കോടി പ്രഭാകര ശോഭിനി രത്നാഭരണ ധാരിണി
മധ്യകാലം
വീണാവാദനമോദിനി വാഗ്വിലാസ വിധായിനി
വിനതമംഗളപ്രദായിനി വേദരൂപിണീ മാലിനി

**സാരാംശം:**

ധർമ്മവതി! കൃപാവതി! സരസ്വതി! മഹാവിഷ്ണു, പരമശിവൻ, ഇന്ദ്രൻ മുതലായവർ അവിടത്തെ ഭജിക്കുന്നു. ഹേ, കലാദേവതേ! നിർമ്മലരൂപിണിയായ, ഹേ, വാണീ! രത്നാഭരണധാരിണിയായ ഭവതി, കോടി പ്രഭാകരന്മാരുടെ തേജസ്സുറ്റ ബ്രഹ്മദേവന്റെ പ്രിയതമയാണല്ലോ. വീണാവാദനസമ്മോദിനിയും, വാഗ്വിലാസവിധായിനിയും, വേദസാരമുൾക്കൊള്ളുന്നവളും, ഭക്തർക്ക് മംഗളം പ്രദാനം ചെയ്യുന്നവളുമായ നിന്തിരുവടി അടിയനെ രക്ഷിക്കണേ!

## 225. നവഗ്രഹ കൃതികൾ–സൂര്യ

**രാഗം : സൗരാഷ്ട്രം – താളം : ചതുരശ്രധ്രുവം**
**വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ – ഭാഷ : സംസ്കൃതം**
**ആരോ: സ രി1 ഗ3 മ1 പ മ1 ധ2 നി3 സ – അവരോ: സ നി3 ധ2 നി2 ധ2 പ മ1 ഗ3 രി1 സ**
**17 സൂര്യകാന്തം ജന്യം**

പല്ലവി
സൂര്യമൂർത്തേ! നമോസ്തുതേ സുന്ദരഛായാധിപതേ
അനുപല്ലവി
കാര്യകാരണാത്മക! ജഗത്പ്രകാശ!
സിംഹരാശ്യധിപതേ!
ആര്യവിനുതതേജസ്ഫൂർത്തേ!
ആരോഗ്യാദിഫലദകീർത്തേ!
ചരണം
സാരസമിത്ര! മിത്ര! ഭാനോ!
സഹസ്രകിരണ! കർണ്ണസൂനോ!
ക്രൂരപാപഹരകൃശാനോ!
ഗുരുഗുഹമോദിതസ്വഭാനൊ!
സൂരിജനേഡിത! സുദിനമണേ!
സോമാദിഗ്രഹശിഖാമണേ!
ധീരാർച്ചിത! കർമസാക്ഷിണേ!
ദിവ്യതരസപ്താശ്വരഥിനേ!
സൗരാഷ്ടാർണമന്ത്രാത്മനേ!
സൗവർണസ്വരൂപാത്മനേ!
ഭാരതീശഹരിഹരാത്മനേ!
ഭുക്തിമുക്തിവിതരണാത്മനേ!

**സാരാംശം:**

സുന്ദരനും ഛായാധിപതിയുമായ സൂര്യമൂർത്തിയെ ഞാൻ നമസ്കരിക്കുന്നു. ത്രിലോകങ്ങളുടെയും ഉത്ഭവത്തിന് കാര്യവും കാരണവുമായി നിൽക്കുന്നവനേ! ഈ ജഗത്തൊട്ടാകെ വെളിച്ചം വീശുന്നവനേ! സിംഹരാശിയുടെ അധിപനായുള്ളവനേ! ആര്യന്മാർ പ്രകീർത്തിക്കുന്ന തേജസ്സോടുകൂടിയവനേ! ആയുരാരോഗ്യങ്ങൾ നൽകുന്നതിന് കേൾവിപ്പെട്ടവനേ! താമരപ്പൂവിന്റെ കൂട്ടുകാരാ! എവർക്കും പക്ഷഭേദമെന്യേ പ്രകാശം നൽകുന്ന സുഹൃത്തായി വിളങ്ങുന്നവനേ! ആയിരമായിരം കിരണങ്ങളോടുകൂടിയവനേ! കർണ്ണപിതാവേ!

സൂര്യകാന്ത പാപങ്ങളെ ചുട്ടുഭസ്മമാക്കുന്ന അഗ്നിയാണവിടുന്ന്. ഗുരുഗുഹനാൽ സമ്മോദിക്കപ്പെടുന്ന അവിടത്തെ വിദ്വാന്മാർ ആദരിക്കുന്നു. ദിനമണിയായ അവിടുന്ന് ചന്ദ്രൻ മുതലായ മറ്റു ഗ്രഹങ്ങളുടെ [illegible] ആരാധിക്കുന്നു. ഈ ഭുവനത്തിൽ നടക്കുന്നതിനെല്ലാം സാക്ഷ്യം വഹിക്കുന്ന അവിടത്തെ ധീരന്മാർ ആരാധിക്കുന്നു. ഏഴ് ദിവ്യാശ്വങ്ങളെ പൂട്ടിയ രഥത്തിൽ സഞ്ചരിക്കുന്ന അവിടന്ന് സൗരാഷ്ട്രമന്ത്രമുള്ളവനാകുന്നു. സുവർണ്ണരൂപനായ അവിടന്ന് ബ്രഹ്മാവിഷ്ണുമഹേശ്വരന്മാരുടെ പ്രഭാവമുൾക്കൊള്ളുന്നവനാകുന്നു. ഭക്തന്മാർക്ക് അവിടുന്ന് ഭൗതികസുഖങ്ങൾ മാത്രമല്ല, മായാമോചനവുമേകുന്നു!

## 226. നവഗ്രഹ കൃതികൾ-ചന്ദ്ര

**രാഗം : അസാവേരി - താളം : ചതുരശ്ര മഠ്യ**

**വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ - ഭാഷ : സംസ്കൃതം**

**ആരോ: സ രി1 മ1 പ ധ1 സ - അവരോ: സ നി2 സ പ ധ1 മ1 പ രി1 ഗ2 രി1 സ**

**8 ഹനുമത്തോഡി ജന്യം**

പല്ലവി
ചന്ദ്രം ഭജ മാനസ സാധുഹൃദയസദൃശം
അനുപല്ലവി
ഇന്ദ്രാദിലോകപാലേഡിതതരേശം
ഇന്ദും ഷോഡശകലാധരം നിശാകരം
ഇന്ദിരാസഹോദരം സുധാകരമനിശം
(ചന്ദ്രം ഭജ)
ചരണം
ശങ്കരമൗലിവിഭൂഷണം ശീതകിരണം ചതുർഭുജം
മദനഛത്രം ക്ഷപാകരം
വെങ്കടേശനയനം വിരാണ്മനോജനനം വിധും
കുമുദമിത്രം വിധിഗുരുഗുഹവക്ത്രം
ശശാങ്കം ഗീഷ്പതിശാപാനുഗ്രഹപാത്രം
ശരച്ചന്ദ്രികാധവളപ്രകാശഗാത്രം
കങ്കണകേയൂരഹാരമുകുടാദിധരം
പങ്കജരിപും രോഹിണീപ്രിയകരചതുരം

**സാരാംശം:**

മനസ്സേ! സജ്ജനഹൃദയങ്ങളുടെ പര്യായമായ ചന്ദ്രനെ എല്ലായ്പോഴും ഭജിക്കൂ! ഇന്ദ്രൻ മുതലായ ലോകപാലകന്മാർ അവിടത്തെ ആദരിക്കുന്നു. പതിനാറ് കലകളുള്ള അവിടത്തെ ഇന്ദു എന്നും വിളിക്കുന്നു. മഹാലക്ഷ്മീസോദരനായ അവിടന്ന് നിശാകരനും സുധാകരനുമാണ്. പരമശിവൻെറ മൂർധാവിൽ വിളങ്ങുന്ന അവിടന്ന് ശീതകിരണങ്ങളോടുകൂടിയവനും, നാലു കയ്യോടുകൂടിയവനും, കാമദേവൻെറ ഛത്രവുമാകുന്നു. രാത്രിയുടെ സ്രഷ്ടാവായ അവിടന്ന് വെങ്കടേശൻെറ നയനവും, വിരാട്പുരുഷൻെറ മനസ്സിൽ നിന്ന് ജന്മമെടുത്തവനുമാകുന്നു. ആമ്പൽപൂവിൻെറ സുഹൃത്തായ അവിടന്ന് ഗുരുഗുഹൻെറ വദനമായ വിധുവാകുന്നു. മുയലിൻെറ രൂപസാദൃശ്യമുള്ള അടയാളമണിയുന്ന അവിടത്തെ ബ്രഹ്മാവ് ആദ്യം ശപിക്കുകയും പിന്നീട് അനുഗ്രഹിക്കുകയും ചെയ്തിട്ടുണ്ട്. ശരത്കാലത്ത് അവിടത്തെ ധവള ശരീരം സുന്ദരമായി വെട്ടിത്തിളങ്ങാറുണ്ട്. അവിടന്ന് കൈകളിൽ വളകളും കണ്ഠത്തിൽ മാലകളും ശിരസ്സിൽ കിരീടവും ചൂടിയിട്ടുണ്ട്. സരോജരിപുവായ അവിടന്ന് കാമിനിയായ രോഹിണിയെ സമ്മോദിപ്പിക്കുന്നതിൽ അതീവ ചതുരനത്രെ!

## 227. നവഗ്രഹ കൃതികൾ-അംഗാരക

**രാഗം : ശുരുട്ടി - താളം : രൂപകം**

**വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ - ഭാഷ : സംസ്കൃതം**

**ആരോ: സ രി2 മ1 പ നി2 സ - അവരോ: സ നി2 ധ2 പ മ1 ഗ3 പ മ1 രി2 സ**

**28 ഹരികാംബോജി ജന്യം**

പല്ലവി
അംഗാരകം ആശ്രയാമ്യഹം (ശ്രീ)
വിനതാശ്രിതജനമന്ദാരം
മംഗലവാരം ഭൂമികുമാരം വാരം വാരം
അനുപല്ലവി
ശൃംഗാരകമേഷവൃശ്ചികരാശ്യധിപതിം രക്താങ്ഗം
രക്താംബരാദിധരം ശക്തിശൂലധരം മംഗലകംബുഗളം
മഞ്ജുളതരപദയുഗളം മംഗളദായക
മേഷതുരംഗം മകരോത്തുംഗം
ചരണം
ദാനവസുരസേവിതമന്ദസ്മിതവിലസിതവക്ത്രം
ധരണീപ്രദം ഭ്രാതൃകാരകം രക്തനേത്രം
ദീനരക്ഷകംപൂജിതവൈദ്യനാഥക്ഷേത്രം
ദിവ്യൗഘാദിഗുരുഗുഹകടാക്ഷാനുഗ്രഹപാത്രം
ഭാനുചന്ദ്രഗുരുമിത്രം ഭാസമാനസസുകളത്രം
ജാനുസ്ഥഹസ്തചിത്രം ചതുർഭുജമതിവിചിത്രം

**സാരാംശം:**

മംഗളവാരനാഥനും ഭൂമീപുത്രനും ആശ്രയിച്ചിട്ടുള്ള ഭക്തന്മാർക്കൊരു ദിവ്യമന്ദാരവൃക്ഷവുമായ അംഗാരകനെ ഞാൻ വന്ദിക്കുന്നു. മേടം, വൃശ്ചികം എന്നീ രാശികളുടെ നാഥനാണവിടുന്ന്. നയനങ്ങളും, അംഗങ്ങളും ചുവന്ന നിറമായ അവിടുന്ന് ചുവന്ന വസ്ത്രങ്ങൾതന്നെയാണ് ധരിക്കുന്നത്. കൈകളിൽ വാളും ശൂലവും ധരിച്ച് സദാ മന്ദഹാസത്തോടുകൂടി നിലകൊള്ളുന്ന അവിടത്തെ കണ്ഠവും പാദങ്ങളും വളരെ മനോഹര മായതത്രെ. അജസഞ്ചാരിയായ അവിടുന്ന് മംഗളപ്രദായകനും ദുരിതങ്ങൾ അനുഭവിക്കുന്നവരുടെ രക്ഷകനു മാണ്. ദേവന്മാരും അസുരന്മാരും ഒരുപോലെ ആരാധിക്കുന്ന അവിടന്ന് ഭൂസമ്പത്ത് പ്രദാനം ചെയ്യുന്ന വനും, സാഹോദര്യം നിലനിർത്തുന്നവനുമാണ്. വൈദ്യനാഥക്ഷേത്രത്തിലെ പ്രധാന പ്രതിഷ്ഠയായ അവി ടുന്ന് നിരവധി ഈശ്വരന്മാരുടെ പ്രീതിക്ക് പാത്രവും, ഗുരുമുഖൻ ആദരിക്കുന്നവനും, സൂര്യചന്ദ്രബൃഹ സ്പതിമാരോട് സൗഹൃദമുള്ളവനുമാകുന്നു. നാലുകരങ്ങളുള്ള അവിടന്ന് കൈകൾ കാൽമുട്ടിൽ വെച്ചിരി ക്കുക പതിവാണ്. അസാമാന്യമായ സ്വഭാവവിശേഷതയുള്ള അവിടന്ന് സ്വകാമിനിയോടുകൂടി അത്യന്തം ശോഭയോടുകൂടി വിളങ്ങുന്നു!

## 228. നവഗ്രഹ കൃതികൾ-ബുധ

**രാഗം : നാട്ടക്കുറിഞ്ഞി - താളം : മിശ്ര ഝമ്പ**

**വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ - ഭാഷ : സംസ്കൃതം**

**ആരോ:സ രി2 ഗ3 മ1 നി2 ധ2 നി2 പ ധ2 നി2 സ - അവരോ:സ നി2 ധ2 മ1 ഗ3 മ1 പ ഗ3 രി2 സ**

**28 ഹരികാംബോജി ജന്യം**

**പല്ലവി**

ബുധം ആശ്രയാമി സതതം സുരവിനുതം
ചന്ദ്രതാരാസുതം

**അനുപല്ലവി**

ബുധജനൈർവേദിതം ഭൂസുരൈർമ്മോദിതം
മധുരകവിതാപ്രദം മഹനീയസമ്പദം

**ചരണം**

കുംകുമസമദ്യുതിം ഗുരുഗുഹമുദാകൃതിം
കുജവൈരിണം
മണിമുകുടഹാരകേയൂരകങ്കണാദിധാരിണം
കമനീയതരമിഥുനകന്യാധിപം പുസ്തകകരം
നപുംസകം
കിങ്കരജനമഹിതം കിൽബിഷാദിരഹിതം
ശങ്കരഭക്തഹിതം സദാനന്ദസഹിതം

**സാരാംശം:**

ചന്ദ്ര-താരമാരുടെ പുത്രനും, ബ്രാഹ്മണർക്ക് ആനന്ദം നല്കുന്നവനുമായ ബുധനെ ഞാൻ എല്ലായ്പോഴും ആശ്രയിക്കുന്നു. കവിത്വം എന്ന സുന്ദരകലയിൽ അവഗാഹം ഉണ്ടാവാൻ അനുഗ്രഹം നല്കുന്ന ഈശ്വര നായതിനാൽ, അവിടത്തെ ബുദ്ധിമാന്മാരും, വിദ്യാസമ്പന്നരും ആരാധിക്കുന്നു. കുങ്കുമവർണ്ണനായി പ്രകാ ശിക്കുന്ന അവിടുത്തെ രൂപം ഗുരുഗുഹന് പ്രിയങ്കരമാണ്. കുജൻ അവിടുത്തയുടെ ശത്രുവത്രെ. രത്നഖചിത മായ കങ്കണങ്ങൾ, മാലകൾ, കിരീടം എന്നിവ ധരിച്ച അവിടന്ന് മിഥുനം, കന്യ എന്നീ രാശികൾക്ക് ഉടമ യാണ്. എല്ലായ്പോഴും പുസ്തകം കയ്യിലുള്ള അവിടുന്ന് സ്ത്രീയോ പുരുഷനോ അല്ല. ദുഃസ്വഭാവം ഒന്നുമില്ലാ ത്ത അവിടുത്തെ പിന്തുണക്കാരും, സഹായികളും ആദരിക്കുകയും ബഹുമാനിക്കുകയും ചെയ്യുന്നു. പരമ ശിവഭക്തർക്ക് അവിടന്ന് ഗുണപ്രദായകനാണ്. എല്ലാവർക്കുമേകുന്ന ആനന്ദത്തിന്നുറവിടമാണ് അവിടന്ന്!

## 229. നവഗ്രഹ കൃതികൾ-ബൃഹസ്പതി

**രാഗം : അഠാണ - താളം : തിസ്ര ത്രിപുട**

**വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ - ഭാഷ : സംസ്കൃതം**

**ആരോ: സ രി2 മ1 പ നി3 സ - അവരോ: സ നി3 ധ2 പ മ1 പ ഗ3 രി2 സ**

**29 ധീരശങ്കരാഭരണം ജന്യം**

**പല്ലവി**

ബൃഹസ്പതെ താരാപതെ
ബ്രഹ്മജാതെ നമോസ്തുതെ

**അനുപല്ലവി**

മഹാബല വിഭൊ ഗീഷ്പതെ
മഞ്ജുധനുർമീനാധിപതെ
മഹേന്ദ്രാദ്യുപാസിതകൃതെ
മാധവാദിവിനുത ധീമതെ

**ചരണം**

സുരാചാര്യവര്യ വജ്രധര ശുഭലക്ഷണ
ജഗത്ത്രയഗുരൊ ജരാദിവർജിതാക്രോധ
കചജനക ശ്രിതജനകൽപതരോ
പുരാരിഗുരുഗുഹസമ്മോദിത
പുത്രകാരക ദീനബന്ധോ
പരാദിചത്വാരിവാക്സ്വരൂപ പ്രകാശക
ദയാസിന്ധോ നിരാമയായ
നീതികർത്രെ നിരങ്കുശായ
വിശ്വഭർത്രെ നിരഞ്ജനായ ഭുവനഭൊക്ത്രെ
നിരഞ്ജായ മഖപ്രദാത്രെ

### സാരാംശം:

ബ്രഹ്മാവിൻെറ പുത്രനും താരാനാഥനുമായ ബൃഹസ്പതിയെ ഞാൻ വന്ദിക്കുന്നു. അവിടന്ന് സർവ്വയിടത്തും വ്യാപിച്ചിരിക്കുന്നവനും അതിശക്തിമാനുമാണ്. വാക്കിന്നധിപതിയായ അവിടുന്ന് ധനു, മീനം എന്നീ രാശികളുടെ അധിപനുമാണ് ഏറ്റവും മംഗളകാരകനായ അവിടത്തെ ഇന്ദ്രൻ മുതലായ ദേവന്മാരും വിഷ്ണുവും മറ്റ് ഈശ്വരന്മാരും ആദരിക്കുന്നു. അവിടന്ന് അത്യന്തം ബഹുമാനിക്കപ്പെടുന്ന ദേവഗുരു മാത്രമല്ല. മൂന്നു ലോകങ്ങളുടേയും ഗുരുവുമാണ്. ഇടിമിന്നലിനെ കയ്യിലൊതുക്കുന്നവനാണവിടന്ന്. വളരെ ശാന്തശീലനായ അവിടത്തെയെ ജരാനരകൾ ബാധിക്കുന്നില്ല. കചപിതാവും ശിവഗുരുഗുഹസമ്മോദിതനുമായ ഭവാൻ ആശ്രയിക്കുന്നവർക്ക് കല്പവൃക്ഷമാകുന്നു. സന്താനഭാഗ്യദായകനായ അങ്ങ് കരുണാസാഗരവും ദുരിതങ്ങൾ അനുഭവിക്കുന്നവർക്ക് ആശ്രയവുമാകുന്നു. നാലു പടിയായുള്ള വാക്ചാതുരിയുടെ മൂർത്തീകരണമായ അങ്ങ്, എല്ലാതരത്തിലുള്ള അസുഖങ്ങൾക്കുമതീതനത്രെ. സ്മൃതിയുടെ കർത്താവായ അവിടന്ന് ഈ ജഗത്തിലെ ഏറ്റവും കളങ്കരഹിതനായ ദേവനാണ്. കരുത്തും, ഉണർവും നൽകുന്നവനായ അവിടന്ന് ഈ ലോകത്തിന്നാകെ ഒരു അത്ഭുത പ്രതിഭാസമത്രേ!

## 230. നവഗ്രഹ കൃതികൾ-ശുക്ര

**രാഗം : ഫരജു - താളം : ഖണ്ഡ അട**

**വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ - ഭാഷ : സംസ്കൃതം**

**ആരോ: സ ഗ3 മ1 പ ധ1 നി3 സ - അവരോ: സ നി3 ധ1 പ മ1 ഗ3 രി1 സ**

**15 മായമാളവ ഗൗള ജന്യം**

**പല്ലവി**

ശ്രീശുക്രഭഗവന്തം ചിന്തയാമി സന്തതം
സകലതത്ത്വജ്ഞം

**അനുപല്ലവി**

ഹേ ശുക്രഭഗവൻ മാം ആശു പാലയ
വൃഷതുലാധീശ
ദൈത്യഹിതോപദേശം
കേശവകടാക്ഷൈകനേത്രം
കിരീടധരം ധവളഗാത്രം

**ചരണം**

വിംശതിവർഷരോഡുദശവിഭാഗം
അഷ്ടവർഗം കവിം കളത്രകാരകം
രവിനിർജരഗുരുവൈരിണം
നവാംശഹോരാദ്രേക്കാണാദി
വർഗോത്തമാവസരസമയേ
വക്രോച്ചനീചസ്വക്ഷേത്രവര
കേന്ദ്രമൂലത്രികൊണേ
ത്രിംശാംശഷഷ്ട്യാംശൈ
രവതാംശപരിജാതാംശഗോപുരാംശ
രാജയോഗകാരകം രാജ്യപ്രദം ഗുരുഗുഹമുദം

### സാരാംശം:

ഞാൻ എല്ലായ്പോഴും ശുക്രദേവനെ ധ്യാനിക്കാറുണ്ട്. സത്യമായതെല്ലാം അറിയുന്നവനായ അവിടന്ന് തുലാം, എടവം എന്നീ രാശികളുടെ അധിപനാണ്. എന്നെ രക്ഷിക്കാൻ ഞാൻ അവിടുത്തെയോട് പ്രാർഥിക്കുന്നു. അസുരഗണഗുരുവായ അവിടത്തേക്ക് ഒരു കണ്ണ് രക്ഷിക്കാൻ കഴിഞ്ഞത് വാമനനായി പ്രച്ഛന്ന വേഷം ധരിച്ച വിഷ്ണുഭഗവാൻെറ കാരുണ്യംകൊണ്ടത്രെ! ധവളനിറമുള്ള അവിടന്ന് ശിരസ്സിൽ കിരീടം ധരിക്കാറുണ്ട്. ഭവാൻെറ ഗ്രഹഭ്രമണകാലം ഇരുപത് വർഷമാണ്. അഷ്ടവർഗ്ഗങ്ങൾക്കാധാരമായ അവിടന്ന് ബൗദ്ധികതയുടെ മൂർത്തീകരണമാണ്. കളത്രകാരകനായ അവിടന്ന് സൂര്യൻ, ബൃഹസ്പതി എന്നിവരുമായി സ്വരച്ചേർച്ചയിലല്ല. നവാംശം, ഹോര, ദ്രേക്കാണം, വക്രം, നീചം, ഉച്ചം, സ്വക്ഷേത്രം, വരകേന്ദ്രം എന്നിവയിലും, മൂലത്രികോണത്തിലും, ത്രിംശാംശം, ഷഷ്ഠ്യംശം, ഐരാവതാംശം, പരിയതാംശം, ഗോപുരാംശം എന്നീ വിവിധ അംശങ്ങളിലുമാകുമ്പോൾ അവിടന്ന് രാജയോഗകാരകനാകുന്നു. ഗുരുഗുഹനാൽ സമ്മോദിക്കപ്പെടുന്ന അവിടന്ന് രാജകീയത, രാജ്യം എന്നിവ പ്രദാനം ചെയ്യുന്നവനത്രെ!

## 231. നവഗ്രഹ കൃതികൾ-ശനി

**രാഗം : യദുകുലകാംബോജി - താളം : ചതുരശ്ര ഏക**

**വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ - ഭാഷ : സംസ്കൃതം**

**ആരോ: സ രി2 മ1 പ ധ2 സ - അവരോ: സ നി2 ധ2 പ മ1 ഗ3 രി2 സ**

**28 ഹരികാംബോജി ജന്യം**

**പല്ലവി**

ദിവാകരതനുജം ശനൈശ്ചരം ധീരതരം സന്തതം
ചിന്തയേഹം

**അനുപല്ലവി**

ഭവാംബുനിധൗ നിമഗ്നജനാനാം ഭയങ്കരം
അതിക്രൂരഫലദം

ഭവാനീശകടാക്ഷപാത്രഭൂതഭക്തിമതാമതിശയ
ശുഭഫലദം
**ചരണം**
കാലാഞ്ജനകാന്തിയുക്തദേഹം കാലസഹോദരം
കാകവാഹം
നീലാംശുകപുഷ്പമാലാവൃതം
നീലരത്നഭൂഷണാലങ്കൃതം
മാലിനീവിനുതഗുരുഗുഹമുദിതം

മകരകുംഭരാശിനാഥം
തിലതൈലമിശ്രിതാന്നദീപപ്രിയം
ദയാസുധാസാഗരം നിർഭയം
കാലദണ്ഡപരിപീഡിതജാനും
കാമിതാർത്ഥഫലദകാമധേനും
കാലചക്രഭേദചിത്രഭാനും
കൽപിതഛായാദേവീസുനും

**സാരാംശം:**

സൂര്യന്റെ ശൂരനായ പുത്രനും അത്യന്തം സാവധാനത്തിൽ സഞ്ചരിക്കുന്നവനുമായ ശനിയെ ഞാൻ പ്രണമിക്കുന്നു. ഈ സംസാരസാഗരത്തിലേക്ക് എടുത്തുചാടുന്ന എതൊരുവനിലും അവിടന്ന് ഭയപ്പാടുണ്ടാക്കുന്നു. അപകടങ്ങൾ സംഭവിക്കുന്നതിന് മുന്നോടി ആയിട്ടുള്ള അവിടന്ന് ശിവന്റെ കരുണാകടാക്ഷം ലഭിക്കാൻ ഭാഗ്യമുണ്ടായിട്ടുള്ളവർക്ക് ശുഭഫലങ്ങളേകുക പതിവാണ്. ഇരുണ്ട പ്രകാശവർണ്ണനായ അവിടന്ന് നീലവസ്ത്രങ്ങളാണ് ധരിക്കാറ്. നീലപ്പൂക്കൾകൊണ്ട് തീർത്ത മാലയും, നീലരത്നങ്ങൾ പതിച്ച ആഭരണങ്ങളും അണിയാറുള്ള അവിടുന്ന് യമസഹോദരനും കാകവാഹനനുമാണ്. മാലിനിയാൽ ആരാധിക്കപ്പെടുന്നവനും ഗുരുഗുഹനാൽ സമ്മോദിക്കപ്പെടുന്നവനുമാണ് അവിടന്ന്. കുംഭ, മകര രാശികളുടെ നാഥനായ ഭവാനെ പൂജിക്കുന്നത് എള്ളെണ്ണ കത്തിച്ച വിളക്കുവച്ചും, അരിനിവേദ്യത്തിനു പകരം, എള്ളുമണികൾ നിവേദ്യമായി നൽകിയുമാണ്. ഭയമെന്നൊന്നില്ലാത്ത അവിടന്ന് കരുണാസുധാസാഗരമാണ്. യമന്റെ ദണ്ഡുകൊണ്ട് ഭവാന്റെ കാലിന് വൈരൂപ്യം ഭവിച്ചിട്ടുണ്ട്. സൂര്യന് ഛായാദേവിയിൽ ജനിച്ച അവിടന്ന് ഇഷ്ടങ്ങൾ സാധിപ്പിക്കുന്ന കാമധേനുവും, കാലചക്രത്തെ പിളർക്കുന്ന അഗ്നിയുമത്രെ!

## 232. നവഗ്രഹ കൃതികൾ-രാഹു

**രാഗം : രാമപ്രിയാ (രമാമനൊഹരി) - താളം : രൂപകം**
**വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ - ഭാഷ : സംസ്കൃതം**
**ആരോ: സ രി1 ഗ3 മ2 പ ധ2 നി2 സ - അവരോ: സ നി2 ധ2 പ മ2 ഗ3 രി1 സ**
**52 രാമപ്രിയാ മേളം**

**പല്ലവി**
സ്മരാമ്യഹം സദാ രാഹും സൂര്യചന്ദ്രവീക്ഷ്യം
വികൃതദേഹം
**അനുപല്ലവി**
സുരാസുരം രോഗഹരം സർപാദിഭീതിഹരം
ശൂർപാസനസുഖകരം ശൂലായൗധധരകരം

**ചരണം**
കരാളവദനം കഠിനം
കന്യാവർണ്ണകരുണാർദ്രാപാങ്ഗം ചതുർഭുജം
ഖഡ്ഗഖേടാദിധരണം ചർമാദിനീലവസ്ത്രം
ഗോമേദകാഭരണം
ശനിശുക്രമിത്രഗുരുഗുഹസന്തോഷകരണം

**സാരാംശം:**

സൂര്യനേയും ചന്ദ്രനേയും ഗ്രസിക്കുന്ന വികൃതശരീരനായ രാഹുവിനെ ഞാൻ എപ്പോഴും ഓർമ്മിക്കുന്നു. ദേവനും അസുരനുമായ അവിടന്ന് എല്ലാ അസുഖങ്ങളേയും ഇല്ലാതാക്കുകയും, സർപ്പങ്ങൾ മുതലായ വിഷജന്തുക്കളെക്കൊണ്ടുള്ള ഭയം മാറ്റുകയും ചെയ്യുന്നു. മുറത്തിൽ ഇരിപ്പുറപ്പിച്ചിട്ടുള്ള അവിടന്ന് ആരാധിക്കുന്നവർക്ക് നന്മകളേകുന്നു. ഭയം തോന്നിക്കുംവണ്ണം കഠിനമാണ് ഭവാന്റെ മുഖം. കന്യാമന്ത്രം ജപിച്ച് പ്രാർഥിക്കുന്നവർക്ക് അവിടന്ന് കരുണാകടാക്ഷമേകുന്നു. നാലുകൈകളുള്ള അവിടന്ന്, കുന്തം, ഖഡ്ഗം, പരിച എന്നിവ ധരിച്ചിരിക്കുന്നു. നീലത്തോൽകൊണ്ടുള്ള ഉടുപ്പുകളും നീലരത്നങ്ങൾ പതിച്ച ആഭരണങ്ങളുമാണ് അവിടന്ന് ധരിക്കുക പതിവ്. അവിടന്ന് ഗുരുഗുഹനെ സമ്മോദിപ്പിക്കുകയും ശനി, ശുക്രൻ എന്നീ ഗ്രഹങ്ങളുമായി സൗഹൃദത്തിൽ വർത്തിക്കുകയും ചെയ്യുന്നു!

## 233. നവഗ്രഹ കൃതികൾ-കേതു

**രാഗം : ഷണ്മുഖപ്രിയ (ചാമരം) - താളം : രൂപകം**
**വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ - ഭാഷ : സംസ്കൃതം**
**ആരോ: സ രി2 ഗ2 മ2 പ ധ1 നി2 സ - അവരോ: സ നി2 ധ1 പ മ2 ഗ2 രി2 സ**
**56 ഷണ്മുഖപ്രിയാ മേളം**

**പല്ലവി**
മഹാസുരം കേതുമഹം ഭജാമി ഛായാഗ്രഹവരം

**അനുപല്ലവി**
മഹാവിചിത്രമകുടധരം മംഗലവസ്ത്രാദിധരം
നരപീഠസ്ഥിതം സുഖം നവഗ്രഹയുതസഖം

**ചരണം**

കേതും കൃഷ്ണമൃഗാജിനം ക്രോധനിധിജൈമിനിം
കുലുത്ഥാദിഭക്ഷണം കോണധ്വജപതാകിനം
ഗുരുഗുഹചാമരധാരണം ഗുണദോഷവിചാരണം
ഗ്രഹണാദികാര്യകാരണം
ഗ്രഹാപസവ്യസഞ്ചാരിണം

**സാരാംശം:**

ഛായാഗ്രഹങ്ങളിൽ അഗ്രഗണ്യനും, അസുരഗ്രഹവുമായ കേതുവിനെ ഞാൻ വണങ്ങുന്നു. അതിവിചിത്രമായ കിരീടവും, മംഗളകാരിയായ വേഷവും അണിഞ്ഞ അവിടന്ന് മനുഷ്യരൂപത്തിലുള്ള പീഠത്തിലിരിക്കുന്നതിൽ സന്തുഷ്ടനും, നവഗ്രഹവിലാസത്തിൽ എല്ലാവരോടും സൗഹൃദമുള്ളവനുമാകുന്നു. 'കേതും-കൃഷ്ണമൃ' എന്ന മന്ത്രം ചൊല്ലിയാണ് ഭവാന്റെ കീർത്തിയെ പുകഴ്ത്താറുള്ളത്. ക്രോധനിധിയായ അവിടന്ന് ജൈമിനിയുടെ പിൻഗാമിയാണ്. കുലുത്ഥ എന്ന ധാന്യം കൊറിക്കുന്നത് അവിടത്തേക്കിഷ്ടമാണ്. അവിടത്തെ കൊടിക്കൂറ ത്രികോണാകൃതിയിലാണ്. ഗുരുഗുഹന്റെ ചാമരം കൈക്കൊള്ളുന്ന അവിടത്തേക്ക് നന്മതിന്മകളെ തിരിച്ചറിയുന്നതിൽ പ്രത്യേക പ്രാഗല്ഭ്യമുണ്ട്. ഭ്രമണപഥത്തിൽ അപ്രദക്ഷിണമായി സഞ്ചരിക്കുന്ന അവിടന്ന് ഗ്രഹണങ്ങളുടെ കാരണഭൂതനത്രെ!

## 234. നാദലോലുഡൈ

**രാഗം : കല്യാണവസന്തം – താളം : രൂപകം**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**
**ആരോ: സ ഗ2 മ1 ധ1 നി3 സ – അവരോ: സ നി3 ധ1 പ മ1 ഗ2 രി2 സ**
**21 കീരവാണി ജന്യം**

**പല്ലവി**
നാദലോലുഡൈ ബ്രഹ്മാനന്ദമന്ദവേ മനസാ
**അനുപല്ലവി**
സ്വാദു ഫലപ്രദസപ്തസ്വരരാഗനിചയ സഹിത

**ചരണം**
ഹരിഹരാത്മ ഭൂസുര പതി
ശരജന്മ ഗണേശാദി
വര മൗനുലുപാസിൻചരേ
ധര ത്യാഗരാജു ദെലിയു!

**സാരാംശം:**

മനസ്സേ! പരമാനന്ദം ലഭിക്കാൻ നാദത്തിൽ മുഴുകൂ. സപ്തസ്വരങ്ങൾകൊണ്ട് വേണ്ടവിധത്തിൽ സമന്വയിപ്പിച്ചെടുക്കുന്ന നിരവധി രാഗങ്ങളുടെ സമ്മേളനമാണല്ലോ നാദം. ത്രിമൂർത്തികളായ ബ്രഹ്മാവിഷ്ണുമഹേശ്വരന്മാരെ ആഹ്ലാദിപ്പിക്കുന്ന ഈ നാദം എപ്രകാരമാണ് ഒരുവന് അവന്റെ മോഹം, ഭാവന എന്നിവ പൂർത്തീകരിക്കാൻ ഉതകുന്നതെന്ന് ത്യാഗരാജനു നന്നായറിയാവുന്ന വസ്തുതയത്രെ!

## 235. നാരായണാ

**രാഗം : ശുദ്ധധന്യാസി – താളം : ആദി**
**വാഗ്ഗേയകാരൻ : പുരന്ദരദാസർ – ഭാഷ : കന്നഡ**
**ആരോ: സ ഗ2 മ1 പ നി2 പ സ – അവരോ: സ നി2 പ മ1 ഗ2 സ**
**22 ഖരഹരപ്രിയ ജന്യം**

**പല്ലവി**
നാരായണാ നിന്ന
നാമദ സ്മരണെയ
സാരാമൃതവെന്ന നാലിഗെഗെ ബരലി

**ചരണം 1**
കൂഡുവാഗലി നിന്താഡുവാഗലി മത്തെ
ഹാഡുവാഗലി ഹരിദാഡുവാഗലി
ഖോഡി വിനോദദി നോഡദെ നാ ബലു മാഡിദ
പാപ ബിട്ടോഡി ഹോഗോ ഹാഗെ

**ചരണം 2**
ഊരിഗെ ഹോഗലി ഊരൊളഗിരലി
കാരണാർതംഗളെല്ല കാദിരലി
വാരിജ നാഭ നര സാരഥി സന്നുത സാരി
സാരിഗേ നാ ബേസരിയാഗെ

**ചരണം 3**
ഹസിവിദ്ദാഗലി ഹസിവില്ലദാഗലി
രസകസി ഇരലി ഹരുസിരലി
വസുദേവാത്മക ശിശുപാലക്ഷയ അസുരാന്തക
നിന്ന ഹെസരു മരെയദാഗേ

**ചരണം 4**
കഷ്ടദല്ലിരലി ഉത്കൃഷ്ടദല്ലിരലി
എഷ്ടാദരെ മതികെട്ടിരലി
കൃഷ്ണ കൃഷ്ണ എന്ദു ശിഷ്യരു പേളുവ
അഷ്ടാക്ഷര മഹാ മന്ത്രദ നാമവ

**ചരണം 5**
കനസിളൊളാഗലി കണവളികാഗലി
മനസു കൊട്ടിരലി മുനിദിരലി
ജനകജാപതി നിന്ന ചരണ കമലവനു
മനസിലൊളഗെ ഒമ്മെ
നെനെസികൊള്ളോഹാഗെ

**ചരണം 6**
ജ്വര ബന്ദാഗലി ചളി ബന്ദാഗലി മരളി
മരളി മത്തേ നഡുഗുവാഗാഗലി
ഹരി നാരായണ ദുരിത നിവാരണനെന്ദു
ഇരുളുഹഗലു നിന്നസ്മരണെ മരെയദാഗെ

**ചരണം 7**
സന്തത ഹരി നിന്ന സാസിര നാമവാന്തരംഗദ
ളഗിരിസി

എന്തോ പുരന്ദര വിഠല രായനെ അന്ത്യ
കാലദല്ലി പിരിദിസോഹാഗേ നാരായണാ നിന്ന
നാമദ സ്മരണെയ
സാരാമൃതവെന്ന നാലിഗെഗെ ബരലി

**സാരാംശം:**

നാരായണാ! അവിടത്തെ നാമത്തിന്റെ സത്താകുന്ന അമൃത് എന്റെ നാവിന്മേലെപ്പോഴും ഉണ്ടാകുമാറാവണേ. അത്യാഹിതമാകട്ടെ, മനോവിഭ്രാന്തിയാകട്ടെ, അല്ലെങ്കിൽ സർവവിധ ഐശ്വര്യമാകട്ടെ, അഷ്ടാക്ഷരിയായ നാരായണമന്ത്രം എന്റെ നാവിന്മേലെപ്പോഴും വസിക്കുമാറാകണേ. ഞാൻ ഏത് വിധത്തിലുള്ള പ്രവൃത്തിയിൽ മുഴുകിയിരിക്കുകയാണെങ്കിലും, അവിടത്തെ കരങ്ങൾ എന്റെ പാപങ്ങൾ ഇല്ലായ്മ ചെയ്യണേ. എനിക്ക് ഭഗവാനിൽ വഞ്ചനാരഹിതവും, സുസ്ഥിരവുമായ ഭക്തിയുണ്ടാകുമാറാവണേ. ഞാൻ എവിടെ വസിച്ചാലും, എനിക്കെത്രയേറെ ജോലി ചെയ്തുതീർക്കാനുണ്ടെങ്കിലും, വിഷ്ണുഭഗവാന്റെ പുണ്യനാമം ആലസ്യലേശമെന്യേ എല്ലായിടത്തും വ്യാപിപ്പിക്കാൻ എനിക്ക് കഴിയുമാറാകണേ. എത്ര വിശന്നു വലഞ്ഞാലും, കഴിക്കാൻ നല്ല ഭക്ഷണം ലഭിച്ചാലും, ഇല്ലെങ്കിലും, ശിശുപാലാദി നിരവധി ദുഷ്ടരെ നശിപ്പിച്ച ശ്രീകൃഷ്ണഭഗവാനെ എല്ലായ്പോഴും സ്മരിക്കുവാൻ എനിക്ക് സാധിക്കുമാറാകണേ. വിദ്വേഷം, വിഭ്രാന്തി. ശാന്തി, സ്വപ്നം എന്നീ മനസ്സിന്റെ വിവിധ നിലകൾ പരിഗണിക്കാതെ സീതാപതിയായ ഭഗവാന്റെ ചരണാരവിന്ദങ്ങളിൽ വീണുവണങ്ങുവാൻ എനിക്ക് കഴിയുമാറാകണേ. അസുഖം ബാധിച്ചവനാണെങ്കിലും, ചഞ്ചലമാനസനാണെങ്കിലും, എന്റെ പാപങ്ങളകന്നുപോകാൻ ഭഗവന്നാമം എന്നും എനിക്ക് ഉച്ചരിക്കാൻ സാധിക്കുമാറാകണേ. ഹേ, ഹരേ! ഞാൻ മരിക്കാൻ വിധിക്കപ്പെട്ടിരിക്കുമ്പോൾ അവിടത്തെയുടെ എണ്ണിയാലൊടുങ്ങാത്ത നാമങ്ങൾ എന്റെ മനസ്സിൽ വന്നുദിക്കുമാറാകണേ!

## 236. നീവേര കുലധനമു

**രാഗം : ബേഗഡ – താളം : ചാപ്പ്**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**
**ആരോ:സ ഗ3 രി2 ഗ3 മ1 പ ധ2 നി2 ധ2 പ സ – അവരോ: സ നി3 ധ2 പ മ1 ഗ3 രി2 സ**
**29 ധീര ശങ്കരാഭരണം ജന്യം**

**പല്ലവി**
നീവേര കുലധനമു സന്തതമു
നീവേര ജീവനമു
**അനുപല്ലവി**
ഈവരകുനു തെലിയകുന്ന നാ നേരമു ദേവര
ക്ഷമ ചേസി ദയതോ നേലുകോരാ
**ചരണം 1**
മാധവ സീതാവരാനുജ സഹിത
മംഗളകര പരമാദ്ഭുത ചരിത
ഗാധിയാഗ സം രക്ഷണ സതത
ഗതിജാപ്ത നതജനാവൃത വിധി വിനുത
**ചരണം 2**
സുജന നിചയ പാപ ഹിമ ചണ്ഡ സൂര്യ
സുസ്വരജിത ഘനരവ മാധുര്യ
അജമുഖാരി സമര നിരുപമ ശൗര്യ
ആനന്ദ കന്ദ സുന്ദര സുരവര്യ
**ചരണം 3**
രാഘവ സർവോന്നത സ്വപ്രകാശ രമണീയാകാര
പതിതലങ്കേശ
ത്യാഗരാജ വര ഹൃദയ നിവേശ തരണി
ശശാങ്ക ലോചന ജാനകീശ

**സാരാംശം:**

ഹേ, രാഘവാ! അവിടന്നെന്റെ കുടുംബസ്വത്താണ്. അവിടന്നാണെന്നെ ജീവനോടെ നിലനിർത്തുന്നത്. ഈ പരമാർഥം ഇതുവരെ അറിയാതിരുന്ന എന്നോട് പൊറുക്കണേ. അങ്ങയെ മാത്രം ആശ്രയിച്ച് കഴിയുന്ന എന്നിൽ കരുണ ചൊരിയണേ. ഹേ, മാധവാ! സീതാലക്ഷ്മണസഹിതനായിട്ടുള്ളവനേ! മംഗളാകാരാ! അത്ഭുതപ്പെടുംവിധത്തിലുള്ള ചരിത്രത്തോടുകൂടിയവനേ! വിശ്വാമിത്രന്റെ യാഗരക്ഷകനേ! വായുപുത്ര ഹനുമാന് ഏറ്റവും അടുപ്പമുള്ളവനേ! ഭക്തഗണാശ്രയ! ബ്രഹ്മദേവാർച്ചിതാ! സൂര്യദേവൻ മഞ്ഞുതുള്ളിയെ ആവിയാക്കിക്കളയുന്നപോലെ, ഭക്തരുടെ പാപങ്ങളെ ഇല്ലാതാക്കിത്തീർക്കുന്നവനേ! മേഘനിർഘോഷം പോലെ സ്പഷ്ടവും, ഗംഭീരവുമായ ശബ്ദത്തോടുകൂടിയവനേ! പരമോന്നതനും, പ്രകാശമാനനുമായ ഭഗവാനേ! ശക്തനായ ലങ്കാപതി രാവണനെ ശ്രമലേശമെന്യേ നശിപ്പിച്ചവനേ! സൂര്യചന്ദ്രന്മാർ നയനങ്ങളായിട്ടുള്ള ജാനകീകാന്താ! ത്യാഗരാജഹൃദയനിവാസാ! അവിടന്നുതന്നെയാണെന്റെ കുടുംബസ്വത്ത്!

## 237. നിധിചാല സുഖമാ

**രാഗം : കല്യാണി – താളം : ചാപ്പ്**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**
**ആരോ: സ രി2 ഗ3 മ2 പ ധ2 നി3 സ – അവരോ: സ നി3 ധ2 പ മ2 ഗ3 രി2 സ**
**65 മേചകല്യാണി മേളം**

**പല്ലവി**
നിധി ചാല സുഖമാ? രാമുന് സ-
ന്നിധി സേവ സുഖമാ? നിജമുഗ ബൽകു
മനസാ! (നിധിചാല)
**അനുപല്ലവി**
ദധി നവനീത ക്ഷീരമുലു രുചിയോ? ദാശ-
രഥി ധ്യാന ഭജന സുധാരസമു രുചിയോ?
(നിധിചാല)

ചരണം

ദമ ശമമനു ഗംഗാ സ്നാനമു സുഖമാ? കർദ്ദമ
ദുർവിഷയ കൂപ സ്നാനമു സുഖമാ?
മമതാ ബന്ധന യുത നരസ്തുതി സുഖമാ?
സുമതി ത്യാഗരാജ നുതുനി കീർതന സുഖമാ?
(നിധിചാല)

**സാരാംശം:**

മനസ്സേ! ധനസമ്പത്തുകൾ വാരിക്കൂട്ടുക, അഥവാ ശ്രീരാമഭഗവാനെ സേവിക്കാൻ ഒരവസരം ലഭിക്കുക; ഇതിൽ ഏതാണ് മെച്ചമായിട്ടുള്ളത് എന്ന് തുറന്ന് പറയാമോ? ദുഗ്ധം, ഘൃതം, ദധി എന്നിവ ഒരു ഭാഗത്തും, ശ്രീരാമധ്യാനപൂജാദികളാകുന്ന അമൃത് മറുഭാഗത്തും; ഇതിൽ ഏതാണ് വിശേഷപ്പെട്ട വസ്തു? പരിശുദ്ധമായ ഗംഗാസ്നാനംപോലെ മോഹങ്ങളോട് ആത്മനിയന്ത്രണം പാലിക്കുന്നതോ, ചേറും ചെളിയുമുള്ള കൂപത്തിൽ കുളിക്കുന്നതുപോലെ, സംസാരസുഖങ്ങളിൽ മുഴുകി കഴിയുന്നതോ ഏതാണ് സുഖം? ത്യാഗരാജനെപ്പോലെയുള്ള ബുദ്ധിശാലികൾ ചെയ്യുന്നതുപോലെ, കരുണാമയനായിട്ടുള്ള ഭഗവാനെ സ്തുതിച്ച പാടുന്നതോ, അഹങ്കാരം, വഞ്ചന എന്നിവകളിൽ തടിച്ചുചീർത്ത മനുഷ്യരുടെ മുഖസ്തുതിയിൽ മുഴുകുന്നതോ അഭികാമ്യം?

## 238. നീ നാമരൂപമുലകു (പവമാന)

**രാഗം : സൗരാഷ്ട്രം – താളം : ആദി**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**
**ആരോ: സ രി1 ഗ3 മ1 പ മ1 ധ2 നി3 സ – അവരോ: സ നി3 ധ2 നി2 ധ2 പ മ1 ഗ3 രി1 സ**
**17 സൂര്യകാന്തം ജന്യം**

**പല്ലവി**
നീ നാമരൂപമുലകു നിത്യജയ മംഗളം (നീ നാമരൂപമുലകു)
**ചരണം 1**
പവമാന സുതുഡു ബട്ടു പാദാരവിന്ദമുലകു (നീ നാമരൂപമുലകു)
**ചരണം 2**
പങ്കജാക്ഷി നെലകൊന്ന യങ്ങ യുരമുനകു (നീ നാമരൂപമുലകു)
**ചരണം 3** നവമുക്താഹാരമുലു നടിയിൻവു യുരമുനകു (നീ നാമരൂപമുലകു)
**ചരണം 4**
നളിനാരി ഗേരു ചിരു നവ്വുഗല മോമുനകു (നീ നാമരൂപമുലകു)
**ചരണം 5** പ്രഹ്ലാദ നാരദാദി ഭക്തുലു
**സാരാംശം:**
പൊഗഡുചുണ്ടു (നീ നാമരൂപമുലകു)
**ചരണം 6**
രാജീവ നയന ത്യാഗരാജ വിനുതമൈന
(നീ നാമരൂപമുലകു)

**സാരാംശം:**

ഭഗവാൻെറ ദൈവികമായ നാമത്തിനും, സുന്ദരമായ ആകാരത്തിനും, ആഞ്ജനേയൻ ആദരിക്കുന്ന ചരണങ്ങൾക്കും; കുവലയവിലോചനയായ പത്നി സീതാദേവിയെ ഉപവിഷ്ടയാക്കിയിട്ടുള്ള മടിക്കും, മിന്നിത്തിളങ്ങുന്ന മുത്തുമാലകളാൽ പരിലസിക്കുന്ന മാറിടത്തിനും, വശ്യതയാർന്നതും, അതികോമളമായതും, ചന്ദ്രബിംബത്തിൻെറ മഹിമയെ വെല്ലുന്നതുമായ സുന്ദര വദനത്തിന്നും വിജയവും, മംഗളവും ഭവിക്കട്ടെ! മഹർഷി നാരദനും, പ്രഹ്ലാദാദി ഭക്തന്മാരും പാടിപ്പുകഴ്ത്തുന്ന യശസ്സോടുകൂടിയവനും, രാജീവലോചനനുമായ ഭഗവാന് സർവ്വവിധ ശ്രേയസ്സും വിജയവും മംഗളവും ഭവിക്കുമാറാകട്ടെ!!

## 239. നഹിരേ നഹി

**രാഗം : മോഹനം – താളം : ആദി**
**വാഗ്ഗേയകാരൻ : സദാശിവ ബ്രഹ്മേന്ദ്രർ – ഭാഷ : സംസ്കൃതം**
**ആരോ: സ രി2 ഗ3 പ ധ2 സ – അവരോ: സ ധ2 പ ഗ3 രി2 സ**
**28 ഹരികാംബോജി ജന്യം**

പല്ലവി
നഹിരേ നഹി ശങ്കാ കാചി
നഹിരേ നഹി ശങ്കാ ...
ചരണം 1
അജമക്ഷരം അദ്വൈതം അനന്തം
ധ്യായന്തി ബ്രഹ്മ പരം ശാന്തം (നഹിരേ)
**ചരണം 2**
യേ ത്യജന്തി ബഹുതര പരിതാപം
യേ ഭജന്തി സത്ചിത്സുഖരൂപം (നഹിരേ)
**ചരണം 3**
പരമ ഹംസ ഗുരു ഫണിതം ഗീതം
യേ പഠന്തി നിഗമാർത്ഥസമേതം (നഹിരേ)

സാരാംശം:

ജനനമില്ലാത്തവനും, നാശമില്ലാത്തവനും, അനന്തനും, ശാന്തനുമായ പരബ്രഹ്മത്തെ സന്തതം ധ്യാനിക്കുന്നവർക്ക് സംശയമെന്നൊന്നില്ലതന്നെ! അങ്ങനെയുള്ളവർ ബഹുവിധത്തിലുള്ള പരിതാപങ്ങളെല്ലാം കളഞ്ഞ്, സച്ചിദാനന്ദസ്വരൂപനെത്തന്നെ സദാ ഭജിക്കുന്നു! പോരാ, അവർ, പരമഹംസന്മാരായ ഗുരുക്കന്മാരുടെ അരുളപ്പാടുകൾക്കനുസരിച്ചു ജീവിക്കുന്നു. വേദങ്ങൾ അർത്ഥവിചാരത്തോടെ പഠിക്കുന്നു. അങ്ങനെയുള്ളവർക്ക്, ജീവിതത്തിൽ, ഒന്നിനെപ്പറ്റിയും ശങ്കിക്കേണ്ടതായിട്ടില്ല!!

## 240. നമോ നമോ രഘുകുല

**രാഗം : നാട്ട - താളം : രൂപകം**
**വാഗ്ഗേയകാരൻ : അന്നമാചാര്യ - ഭാഷ : സംസ്കൃതം**
**ആരോ: സ രി3 ഗ3 മ1 പ ധ3 നി3 സ - അവരോ: സ നി3 പ മ1 രി3 സ**
**36 ചലനാട്ട ജന്യം**

**പല്ലവി**
നമോനമോ രഘുകുലനായകദിവിജവന്ദ്യവന്ദ്യ
നമോ നമോ ശങ്കര നഗജാനുത!
**ചരണം 1**
വിഹിത ധർമ്മ പാലക! വീര ദശരഥ രാമ!
ഗഗന വാസിനി താടക മർദനഗഹന
അഹല്യാശാപവിമോചനഅസുരകുലഭഞ്ജന,
സഹജ വിശ്വാമിത്ര സവന രക്ഷക (നമോ)

**ചരണം 2**
ഹര കോദണ്ഡ ഹര സീതാങ്ഗനാ വല്ലഭ
ഖര ദൂഷണാരീ വാലി ഗർവാപഹ!
തരണി തനുജാദി വനചര പാലക
ശരധി രങ്ഗ കൃത്യസൗമിത്രിസമേത!(നമോ)
**ചരണം 3**
ഭീകര രാവണശിരോഭേദക! വിഭീഷണവരദ!
സാകേത പുരവാസ രാഘവ നിരുപമ
ശ്രീവെങ്കടനിലയനിജസകല പുരവര വിഹാരാ,
പുണ്ഡരീകാക്ഷ (നമോ)

**സാരാംശം:**

ദേവകളുടെ അർത്ഥനയനുസരിച്ച്, രഘുകുലനായകനായി, ദശരഥപുത്രനായി, അവതരിച്ച്, സ്വധർമ്മപാലനം ചെയ്യുന്നതെങ്ങിനെയെന്നു സ്വപ്രവൃത്തിയിലൂടെ കാണിച്ചുകൊടുത്ത രാമ! നമസ്കാരം!! വിശ്വാമിത്രന്റെ യാഗരക്ഷാർത്ഥം പോകുംവഴി താടകയെ കൊന്നതും, പിന്നീട് അഹല്യയ്ക്ക് ശാപമോക്ഷം നൽകിയതും അവിടന്നാണല്ലോ! ഹരന്റെ ചാപം ഖണ്ഡിച്ച്, സീതാപാണിഗ്രഹണം ചെയ്ത് അയോധ്യയിലെത്തി. ഖരൻ, ദൂഷണൻ, ബാലി എന്നിവരുടെയെല്ലാം ഗർവ്വം നശിപ്പിച്ച്, സൂര്യപുത്രനുമായി സഖ്യം ചെയ്ത്, സൗമിത്രിയോടൊന്നിച്ച് വാരിധിയിൽ ചിറകെട്ടാനൊരുങ്ങിനിൽക്കുന്ന രാമചന്ദ്രനു നമസ്കാരം! രാവണശിരസ്സുകളെല്ലാ മറുത്ത്, വിഭീഷണന്നു വേണ്ട വരങ്ങളെല്ലാം നൽകി തിരിയെ സാകേതപുരിയിൽ സീതാസമേതം വാണരുളിയ രാഘവാ! രാജീവലോചനാ! എല്ലാവരിലുമിരുന്നു വിഹരിക്കുന്ന വെങ്കടേശ്വരാ! നമസ്കാരം!! നമസ്കാരം!! ശ്രീശങ്കരനും ശ്രീപാർവതിയും സ്തുതിക്കുന്ന അവിടുത്തേക്ക് നമസ്കാരം!!!

## 241. നീലവർണ്ണ പാഹിമാം

**രാഗം : ശുരുട്ടി - താളം ആദി**
**വാഗ്ഗേയകാരൻ : ഇരയിമ്മൻ തമ്പി - ഭാഷ : സംസ്കൃതം**
**ആരോ: സ രി2 മ1 പ നി2 സ - അവരോ: സ നി2 ധ2 പ മ1 ഗ3 പ മ1 രി2 സ**
**28 ഹരികാംബോജി ജന്യം**

**പല്ലവി**
നീലവർണ്ണ! പാഹിമാം സന്തതം
നവനീതകൃഷ്ണ! പാഹിമാം
**അനുപല്ലവി**
ബാലഗോപാല! കൃപാലയ! ഘൃത മാലാ
കുലനിലയ! നന്ദഗോപനന്ദന! നവഘന-
(നീല)

**ചരണം**
മഞ്ജുനയനയുഗ മഞ്ജുളപരിവിഗള
ദഞ്ജനാഞ്ചിത ചേതോഹരതരമണി-
ബന്ധശിഞ്ജാനമഞ്ജീരശ്രീഭാസുര
ചരണകഞ്ജയുഗള ശൗരേ! കമലനാഭ! ജയ
ജയ.

**സാരാംശം:**

നീലവർണ്ണമോലുന്ന വെണ്ണക്കണ്ണാ, എപ്പോഴുമെന്നെ രക്ഷിക്കണേ! കാരുണ്യനിലയമായ ഗോപാലബാലാ, പുത്തൻ കാർമുകിലിൻ നിറമെഴുന്ന നന്ദനന്ദനാ, നെയ്യാറ്റിങ്കരയിൽ മേവും കൃഷ്ണാ, രക്ഷിക്കണേ!! അഞ്ജനമെഴുതിയ കണ്ണുകൾക്കെന്തൊരു ഭംഗി! പൊന്നിൻകിങ്ങിണി ചാർത്തിയ അരകാണാനെന്തൊരു ഭംഗി!! കിലുകിലെക്കിലുങ്ങുന്ന പൊഞ്ചിലമ്പൊച്ചയാൽ ആരുടേയും മനം കവരുന്ന പാദപദ്മങ്ങൾക്കുമെന്തൊരു ഭംഗി!! പദ്മനാഭാ, ശൗരേ, ജയജയ!!

## 242. നരഹരി ദേവാ

**രാഗം : യമൻകല്യാണി – താളം : ആദി**
**വാഗ്ഗേയകാരൻ : ഭദ്രാചല രാമദാസ് – ഭാഷ : സംസ്കൃതം**
**ആരോ: സ രി2 ഗ3 മ2 പ ധ2 നി3 സ – അവരോ: സ നി3 ധ2 പ മ2 ഗ3 മ1 ഗ3 രി2 സ**
**65 മേചകല്യാണി ജന്യം**

**പല്ലവി**
നരഹരി ദേവാ ജനാർദ്ദനാ
കേശവ നാരായണ കനകാംബര ധാരി
രാമ രാമ ശ്രീ രഘു രാമ രാമ രാം

**അനുപല്ലവി**
രവി കുലാഭരണ രവി സുത സഖ്യ
രാക്ഷസ സംഹാര രാജ സേവിത
രാമ രാമ ശ്രീ രഘു രാമ രാമ രാം
(നരഹരി)

**ചരണം**
പന്നഗശയന! പതിത പാവന!
ബന്ധു ജനക ത്രിപുരാന്തകസായക
സീതാ നായക ശ്രീ രഘു നായക
സുന്ദര ശ്രീധര മന്ദരോദ്ധാര
മകുട ഭൂഷണ മൃദുപക്ഷക ഹരി
നന്ദ നന്ദനാ വൃന്ദാവന വിഹാരീ ഗോവിന്ദ

**സാരാംശം:**

നൃസിംഹദേവാ! ജനാർദ്ദനാ! കേശവാ! നാരായണാ! പീതാംബരധാരിയായ രഘുരാമാ! അനന്തശായിൻ! പതിതപാവനാ! കരുണാസാഗരാ! സൂര്യവംശഹാരമേ! സുഗ്രീവനോടു സഖ്യം ചെയ്ത് രാക്ഷസരാജാവിനെ നിഗ്രഹിച്ച സീതാനാ! രഘുനായക! സുന്ദര! ശ്രീധര! മന്ദരപർവതം ഉദ്ധരിച്ച കൂർമ്മമൂർത്തേ! വൃന്ദാവന വിഹാരീ! നന്ദനന്ദനാ! ഹരേ! ഗോവിന്ദാ!

## 243. നീരദ സമ നീല

**രാഗം : ജയന്തശ്രീ – താളം : ആദി, തിസ്ര നട**
**വാഗ്ഗേയകാരൻ : ഊതുക്കാഡു വെങ്കടസുബ്ബയ്യർ – ഭാഷ : സംസ്കൃതം**
**ആരോ: സ ഗ2 മ1 ധ1 നി2 സ – അവരോ: സ നി2 ധ1 മ1 പ മ1 ഗ2 സ**
**20 നാഠഭൈരവി ജന്യം**

**പല്ലവി**
നീരദ സമ നീല കൃഷ്ണ ഏഹി
(ജയ ജയ ജയ) ജയ മാം പാഹി
നിഗമവിനുത ഭവ ഭയഹരണ ചരിത-ജയ
(നീരദ)

**അനുപല്ലവി**
നരവര ശ്രുതി രൂപ വേഷ
നവവ്രജ യുവതി സമേത
നാദിരു തദിങ്ഗിണതോം ദിത്താം
കിടതകതരികിട
നാദിരു തദിങ്ഗിണതോം ദിത്താം
കിടതകതരികിട

**ചരണം**
മകരകുണ്ഡല ധര! മഹനീയ വേഷ!
സകലജന മുനിഗണ സമൂഹ, മനമോഹ-
തരകഥാകര, കരതലജ്വലിത ജാല,
തകതകിട തകതകിട തദിങ്ഗിണതോംദിത്താം
തക്കുദിന്നാം തരികു തർതക്കു ഗുഗുതട്ടിഗുഗുണ
ഗുഗു
തിന്ദിൺഗു ദിഗുനഗുഗു തദിങ്ങിണതോം(നീരദ)

**സാരാംശം:**

നീലനീരദവർണ്ണാ! കൃഷ്ണാ! വരൂ! വന്നെന്നെത്തുണയ്ക്കൂ! വേദവേദ്യാ! ഭവഭയനാശകരമാം ചരിതത്തിനുടയോനേ! ജയിക്ക നീ! ജയിക്ക നീ! വ്രജയുവതീജാരാ! മകരകുണ്ഡലമണിഞ്ഞ്, മഹനീയവേഷം പൂണ്ടു നിൽക്കുന്ന നിന്റെ കഥാസാഗരം, സകലജനങ്ങളുടെയും മുനിഗണങ്ങളുടെയും മനസ്സിനെയാകമാനം മോഹിപ്പിക്കുന്നു. ശ്രുതിരൂപവേഷധാരിയായ നീ, നിരവധി കൈകളോടെ, ജ്വലിക്കുന്ന നീ, നരവരനായി വിളങ്ങിയ നീ ജയിച്ചാലും! ജയിച്ചാലും!!

## 244. നിജദാസ വരദാ

**രാഗം : കല്യാണി – താളം : ആദി**
**വാഗ്ഗേയകാരൻ : പട്ണം സുബ്രമണ്യ അയ്യർ – ഭാഷ : സംസ്കൃതം**
**ആരോ: സ രി2 ഗ3 മ2 പ ധ2 നി3 സ – അവരോ: സ നി3 ധ2 പ മ2 ഗ3 രി2 സ**
**65 മേചകല്യാണി മേളം**

**പല്ലവി**
നിജദാസ വരദാഖില ജഗദാനന്ദ (നിജ)

**അനുപല്ലവി**
ഭുജഗാധിപ ശയന ഭൂമിജാരമണ
അജ പുരന്ദരാദി വിനുത സുഖ്യാത (നിജ)

സാരാംശം:

അല്ലയോ! ജഗദാനന്ദകാരകാ! അവിടന്ന്, തൻെറ ദാസന്മാർക്ക് വേണ്ട വരങ്ങളെല്ലാം നല്കുന്നവനാകുന്നു. ഭുജഗാധിപനായ അനന്തനെ മെത്തയാക്കിയ അങ്ങ്, ഭൂമിജയായ സീതയുടെ രമണനാകുന്നു. ഏറ്റവും കീർത്തിയുള്ള ഭവാൻ, അജൻ, പുരന്ദരൻ മുതലായവരാൽ സ്തുതിക്കപ്പെടുന്നു. വിശ്വാമിത്രൻെറ യാഗത്തിനെ തിരുനിന്ന താടകയെ സംഹരിച്ച അവിടന്ന്, ഗൗതമൻെറ പത്നിയും സതിയുമായ അഹല്യയുടെ ശാപത്തെ, മേഘത്തെ കാറ്റെന്നപോലെ പറത്തിക്കളഞ്ഞു. ശ്രീവെങ്കടേശ്വരാ! സൂര്യവംശത്തിൽ ജന്മമെടുത്ത അവിടന്ന്, മഹേശചാപത്തെ ഖണ്ഡിക്കുന്നതിൽ മിടുക്കു കാട്ടി!!

## 245. നഗുമോമു ഗനലേനി

**രാഗം : ആഭേരി – താളം : ആദി**

**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**

**ആരോ: സ ഗ2 മ1 പ നി2 സ – അവരോ: സ നി2 ധ2 പ മ1 ഗ2 രി2 സ**

**22 ഖരഹരപ്രിയ ജന്യം**

**പല്ലവി**
നഗുമോമു ഗനലേനി നാജാലി തെലിസിനന്നു
ബ്രോവഗരാദാ!
ശ്രീരഘുവരാ!നീ(നഗുമോ)
**അനുപല്ലവി**
നഗരാജധരാ! നീദു പരിവാരു ലെല്ല
ഓഗി ബോധന ജെസെവാരലു ഗരേ? നീ
യിടുലുണ്ടുദുരേ നീ (നഗുമോ)

**ചരണം**
ഖഗരാജുനീയാനതിവിനിംവേഗചനലേഡൊ?
ഗഗനാനി കിലകു ബഹു ദൂരംബനി
നാഡൊ?
ജഗമേലെപരമാത്മാ,യെവരിതൊ
നെമൊരലിഡുദു?
വഗചുപകു താലനു നന്നെലു കോര,
ത്യാഗരാജനുത!(നഗുമോ)

**സാരാംശം:**

അവിടത്തെ സുന്ദര വദനം ദർശിക്കാൻ സാധിക്കാത്തതിൽ അടിയൻ അനുഭവിക്കുന്ന മനോവേദന അവിടത്തേക്ക് മനസ്സിലാകുന്നില്ലേ, ഹേ, രഘുവര? എന്താണ് അവിടന്ന് അടിയൻെറ രക്ഷയ്ക്കായെത്താത്തത്? അങ്ങയുടെ ചുമതലാബോധമുള്ള സേവകന്മാർ അങ്ങെന്തെല്ലാമാണ് ചെയ്യേണ്ടതെന്ന് ഓർമ്മിപ്പിക്കുന്നില്ലേ? ഭൂമിയിലേക്ക് ദൂരം അധികമാണെന്നും, വേഗത്തിലെത്താൻ പ്രയാസമാണെന്നും ആവലാതിപ്പെട്ട് ഗരുഡൻ അങ്ങയെ അനുസരിക്കാതിരിക്കുകയാണോ? അടിയൻെറ ദുഃഖങ്ങൾ ആരെയാണ് അറിയിക്കേണ്ടത്, ഹേ, ജഗന്നാഥ? ത്യാഗരാജനുതനായ ഭവാൻ, ഈ വിധത്തിൽ ശത്രുതാമനോഭാവം കാണിച്ച്, അടിയനെ വിഷമിപ്പിക്കുന്നതെന്തിനാണ്? നോക്കു, ഈ നിശ്ശബ്ദത സഹിക്കാവുന്നതല്ല; ഉടൻ വന്ന് അടിയനെ രക്ഷിച്ചാലും!

## 246. നാദ തനുമനിശം

**രാഗം : ചിത്തരഞ്ജനി – താളം : ആദി**

**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : സംസ്കൃതം**

**ആരോ: സ രി2 ഗ2 മ1 പ ധ2 നി2 – അവരോ: നി2 ധ2 പ മ1 ഗ2 രി2 സ**

**22 ഖരഹരപ്രിയ ജന്യം**

**പല്ലവി**
നാദ തനുമനിശം ശങ്കരം നമാമി
മേ മനസാ ശിരസാ
**അനുപല്ലവി**
മോദകര നിഗമോത്തമ സാമവേദസാരം
വാരംവാരം

**ചരണം**
സദ്യോജാതാദി പഞ്ച വക്ത്രജ സരിഗമപദനി
വരസപ്തസ്വര
വിദ്യാലോലം വിദളിത കാലം വിമല ഹൃദയ
ത്യാഗരാജ പാലം

**സാരാംശം:**

ഹേ, ശങ്കര! നാദത്തിൻെറ മൂർത്തിമദ്ഭാവമാണവിടന്ന്! വേദങ്ങളിൽ വെച്ച് അത്യുദാത്തമായ സാമവേദത്തിൻെറ സത്തായ നിന്തിരുവടി ആനന്ദത്തെ പ്രദാനം ചെയ്യുന്നു. സദ്യോജാതം മുതലായ അവിടത്തെയുടെ അഞ്ച് മുഖങ്ങളിൽനിന്ന് ജന്മമെടുത്ത സ, രി, ഗ, മ, പ, ധ, നി എന്നീ സപ്തസ്വരങ്ങളുടെ കലാസൗന്ദര്യത്തിൽ ആഹ്ലാദം കൊള്ളുന്നവനാണ് അവിടന്ന്! നിർമലഹൃദയനായ ത്യാഗരാജന് രക്ഷ നൽകുന്ന ഹേ, ഭഗവാനേ! ഞാൻ എൻെറ മനസ്സുകൊണ്ടും ശിരസ്സുകൊണ്ടും അവിടത്തെ വണങ്ങുന്നു!

## 247. നനു പാലിമ്പ

**രാഗം : മോഹനം – താളം : ആദി**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**
**ആരോ: സ രി2 ഗ3 പ ധ2 സ – അവരോ: സ ധ2 പ ഗ3 രി2 സ**
**28 ഹരികാംബോജി ജന്യം**

പല്ലവി
നനു പാലിമ്പ നഡചി വച്ചിതിവോ നാ പ്രാണ
നാഥ (നനു)
അനുപല്ലവി
വനജ നയന മോമുനു ജൂചുട ജീവനമനി
നെനരുന മനസു മർമ്മു ദെലിസി (നനു)
ചരണം
സുരപതി നീലമണി നിഭ തനുവുതോ നുരമുന
മുത്യപു സരുലചയമുതോ
കരമുന ശര കോദണ്ഡ കാന്തിതോ
ധരണി തനയതോ; ത്യാഗരാജാർചിത (നനു)

**സാരാംശം:**

എന്റെ പ്രാണനാഥ! എന്നെ കടാക്ഷിക്കാനും അനുഗ്രഹിക്കാനും മാത്രമാണ് അവിടന്ന് ഇത്രയും വലിയ ദൂരയാത്ര നടത്തിയത്! ഭവാനെ നേരിൽ കാണാനും മനസ്സിലാക്കാനുമുള്ള, മനസ്സിൽ താലോലിച്ചിരുന്ന, ആരോടും പറയാത്ത, എന്റെ അടക്കാനാവാത്ത ആഗ്രഹം, അങ്ങനെ ഇതാ അവിടന്ന് നിറവേറ്റിയിരിക്കുന്നു! ഹേ, കമലനയനനായ ഭഗവാനേ! ഒരു നീലരത്നത്തിന്റെ വർണപ്പൊലിമയോടുകൂടിയ മൂർത്തിയായി അവിടുന്നിതാ സ്വയം പ്രത്യക്ഷപ്പെട്ടിരിക്കുന്നു! പവിഴമാലകൾ മാറിടത്തിൽ കളിയാടുന്ന ഭവാന്റെ ഒരു കരത്തിൽ കോദണ്ഡവും മറ്റേ കരത്തിൽ സീതാദേവിയുമായി അവിടന്നിത്ര ദൂരയാത്ര ചെയ്തത് എന്നെ അനുഗ്രഹിക്കാനും കടാക്ഷിക്കാനുമായിരുന്നു!

## 248. നപാലി ശ്രീ രാമാ

**രാഗം : ശങ്കരാഭരണം – താളം : ആദി**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**
**ആരോ: സ രി2 ഗ3 മ1 പ ധ2 നി3 സ – അവരോ: സ നി3 ധ2 പ മ1 ഗ3 രി2 സ**
**29 ധീര ശങ്കരാഭരണം മേളം**

പല്ലവി
നാപാലി ശ്രീ രാമാ ഭൂപാലക സ്തോമ കാപാഡ
സമയമു നീ
പാദമു ലീര (നാപാലി)
ചരണം 1
ഭളി ഭളി ഭക്തുല പൂജാഫലമു നീ വനുകൊണ്ടി
നളിനലോചന നീകു നലുഗു ബെട്ടെദനുരാ
(നാപാലി)
ചരണം 2
കോടി മന്മഥുലൈന സാടിഗാ നീ സൊഗസു
നാടിയുന്നദി മദിനി
മേടി ശ്രീ രാമാ (നാപാലി)
ചരണം 3
തൊലി പൂജാ ഫലമേമോ കലിഗെ നീ
പദസേവ നലുവകൈനനു നിന്നു
തെലിയഗ തരമാ (നാപാലി)
ചരണം 4
പതിതപാവന നീവു പാലിഞ്ചകുണ്ടേനു ഗതി
മാകെവ്വരു മമ്മു
ഗ്രക്കുന ബ്രോവു (നാപാലി)
ചരണം 5
കോരി നീ പദ സേവ സരെകു സേയുനു ദലചി
മാ രമണ നാലോനേ
മരുലു കൊന്നാനു (നാപാലി)
ചരണം 6
നിരുപേദ കബ്ബിനനിധി രീതി ദൊരികിതിവി വര
ത്യാഗരാജുനി വരദ
മ്രൊക്കേദരാ (നാപാലി)

**സാരാംശം:**

ഹേ, രാമാ! അവിടുന്നാണടിയന്റെ രക്ഷകൻ. ലോകത്തിന്റെ നാനാഭാഗങ്ങളിൽനിന്ന് വന്ന രാജാക്കന്മാർ അങ്ങയുടെ ചുറ്റും നിൽക്കുന്നു. അടിയനെ രക്ഷിക്കാൻ പറ്റിയ അവസരമാണിത്. ഹേ, രാജീവലോചനാ! ഭവാന്റെ പാദങ്ങൾ അടിയനിലേക്ക് നീട്ടിയാലും; പരിശുദ്ധമായ ഈ കുങ്കുമം അണിയിച്ചു കൊള്ളട്ടെ. അടിയനെപ്പോലുള്ള ഭക്തന്മാരുടെ ആഗ്രഹങ്ങൾ അവിടന്ന് നിറവേറ്റിത്തരുമെന്ന് അടിയന് പൂർണ്ണ വിശ്വാസമുണ്ട്. എണ്ണിയാലൊടുങ്ങാത്ത അനംഗന്മാരുടെ സൗന്ദര്യമുള്ള അവിടത്തെ പരമ മോഹനരൂപം അടിയന് ദർശിക്കാൻ ഭാഗ്യമുണ്ടായത് അടിയന്റെ പൂർവജന്മത്തിലെ തപസ്സിന്റെ ഫലമാണ്. ബ്രഹ്മാവിനു പോലും അളക്കാൻ സാധിക്കുന്നതല്ല അങ്ങയുടെ മാഹാത്മ്യം. അടിയനാശ്രയമേകാൻ അവിടന്ന് മുന്നോട്ടുവന്നില്ലെങ്കിൽ പിന്നെ ആരാണടിയന്റെ രക്ഷയ്ക്കുണ്ടാവുക? ഹേ, ലക്ഷ്മീപ്രിയ! ഭവാനോടുള്ള അടിയന്റെ അഭിലാഷം അതീവ തീവ്രമാണ്! നിസ്വനായിട്ടുള്ള ഒരുവന് വിലപിടിച്ച നിധി ലഭിക്കുംപോലെയാണ് അടിയന് ഭവാന്റെ ദർശനം. അങ്ങനെ അങ്ങയുടെ പുണ്യപാദങ്ങളെ സേവിക്കാൻ അടിയന് അവസരം ലഭിച്ചു. അവിടന്ന് ത്യാഗരാജന് അനുഗ്രഹങ്ങളും, വരങ്ങളും നൽകുന്നവനാണല്ലൊ; താമസംവിനാ വന്നു രക്ഷിക്കാൻ അടിയൻ അങ്ങയോട് താണു വണങ്ങുന്നു!

## 249. നിന്നാഡ നേല

**രാഗം : കാനഡ – താളം : ആദി**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**
**ആരോ: സ രി2 ഗ2 മ1 ധ നി2 സ – അവരോ: സ നി2 പ മ1 ഗ2 മ1 രി2 സ**
**22 ഖരഹരപ്രിയ ജന്യം**

**പല്ലവി**
നിന്നാഡ നേല നീരജാക്ഷ!(നിന്നാഡ)
**അനുപല്ലവി**
കന്നവാരി പൈനി-കാക ശേയനേല (നിന്നാഡ)
**ചരണം 1**
കർമ്മമുനകു തഗിന കാര്യമുലു
നഡുചുനു ധർമ്മമുനകു
ദഗിനട്ടു ദൈവമു ബ്രോചുനു (നിന്നാഡ)
**ചരണം 2**
ചിത്ത്മുനകു ദഗിന സിദ്ധിയു ഗൽഗുനു
വിത്തമുനുകു ദഗിനട്ടു
വേഡുക നഡുചുനു (നിന്നാഡ)
**ചരണം 3**
സത്വരുപ നിനു സന്നുതി ജേയു തത്വമു
ദെലിസിന ത്യാഗരാജുനികി (നിന്നാഡ)

**സാരാംശം:**
രാജീവലോചനനായ ഹേ, ശ്രീരാമ! എന്തിനാണ് ത്യാഗരാജൻ അവിടത്തെയും, എല്ലാവരേയും എല്ലാറ്റിനും പഴിക്കുന്നത്? അദ്ദേഹത്തിന് അവിടത്തെ ആരാധിക്കാനുള്ള ശരിയായ മാർഗ്ഗം വശമാണല്ലോ. കുട്ടികൾ അച്ഛനമ്മമാരോട് കോപിക്കുന്നതും, അവരെ പ്രകോപിപ്പിക്കുന്നതുമൊക്കെ ശരിയാണോ? ഓരോരുത്തരുടേയും കർമ്മങ്ങൾ അനുസരിച്ചാണ് ഫലങ്ങൾ ഉണ്ടാവുന്നത്. ഈശ്വരന്മാർ ധർമ്മാനുസരണം അവരുടെ അനുഗ്രഹങ്ങളും, വരങ്ങളും പങ്കുവെച്ചുതരുന്നു. ഭൗതികസുഖങ്ങൾ ലഭിക്കുന്നത് ഭാഗ്യങ്ങൾക്കനുസൃതമാണെങ്കിൽ, ആദ്ധ്യാത്മികസുഖങ്ങൾ ലഭിക്കുന്നത് ഭൗതികസുഖങ്ങളിൽ വൈരാഗ്യം വന്ന്, ഈശ്വരനിൽ താദാത്മ്യം പ്രാപിക്കാനുള്ള മനഃസ്ഥൈര്യം ഉണ്ടാകുമ്പോഴാണ്. ഈ പച്ചപരമാർഥം അടിയന് മസ്സിലായത് അവിടുത്തെ ദർശിക്കാൻ അടിയൻ വിജയിച്ചന്നുമുതലത്രെ!

## 250. നിനുവിനാ നാമദി

**രാഗം : നവരസകന്നഡ – താളം : രൂപകം**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**
**ആരോ: സ ഗ3 മ1 പ സ – അവരോ: സ നി2 ധ2 മ1 ഗ3 രി2 സ**
**28 ഹരികാംബോജി ജന്യം**

**പല്ലവി**
നിനുവിന നാമദി യെന്ദു നിലുവദെ ശ്രീ ഹരി
ഹരി (നിനുവിന)
**അനുപല്ലവി**
കനുലകു നീ സൊഗസെന്തോ ഗ്രമ്മി യുന്നദി:
ഗനുക; (നിനുവിന)
**ചരണം 1**
നീദു കഥലു വീനുലന്ദു നിന്ദി യുന്നദി;
രാമ!ശ്രീദ നീ നാമമു നൊട ജെലഗി യുന്നദി;
ഗനുക (നിനുവിന)
**ചരണം 2**
നെനു യെച്ചട ജൂചിനനു നീവൈ യുന്നദി; രാമ!
ഭാനു വംശതിലക നീദു ഭക്തുദ-അനുചു
പെരുഗനുക (നിനുവിന)
**ചരണം 3**
കപടമൗ മട ലെല്ല കമ്മനൈനദി, നാതപമു
യൊഗ ഫലമു നീവൈ; ത്യാഗരാജസന്നുത
(നിനുവിന)

**സാരാംശം:**
ഹേ, ശ്രീഹരി! എന്റെ മനസ്സ് ജീവിക്കുന്നതും വിശ്രമിക്കുന്നതുമെല്ലാം ഭവാനിൽ മാത്രമാണ്! എന്റെ കണ്ണുകൾ ഭവാന്റെ സൗന്ദര്യത്താൽ ആകർഷിക്കപ്പെട്ടിരിക്കുന്നു. എന്റെ കർണ്ണങ്ങളിൽ അങ്ങയുടെ കഥകൾ നിറഞ്ഞിരിക്കുന്നു! ഭവാന്റെ നാമം മാത്രമേ എന്റെ നാവിന് ജപിക്കാനുള്ളു! ഞാൻ കണ്ണുയർത്തി നോക്കുമ്പോൾ അങ്ങയുടെ രൂപം മാത്രം ദർശിക്കുന്നു! ഹേ, ഭാനുവംശതിലകാ! ത്യാഗരാജ വിനുത! ഞാൻ പണ്ട് പണ്ട് ചെയ്ത പ്രാർഥനകളുടെയും തപസ്സിന്റെയുമെല്ലാം ഫലമായി എനിക്ക് ലഭിച്ച വരദാനമാണ് അവിടന്ന്. ഇപ്പോളിതാ എനിക്ക് നീരസം നിറഞ്ഞ പെരുമാറ്റവും, അഹങ്കാരത്തോടുകൂടിയ വാക്കുകളും എല്ലാമെല്ലാം ആസ്വദിക്കാം എന്നായിരിക്കുന്നു!!

## 251. നമ്മമ്മാ ശാരദെ

രാഗം : മോഹനം – താളം : ആദി
വാഗ്ഗേയകാരൻ : കനകദാസ – ഭാഷ : കന്നഡ
ആരോ: സ രി2 ഗ3 പ ധ2 സ – അവരോ: സ ധ2 പ ഗ3 രി2 സ
28 ഹരികാംബോജി ജന്യം

**പല്ലവി**
നമ്മമ്മാ ശാരദെ ഉമാ മഹേശ്വരി
നിമ്മൊളഗിഹനാരമ്മാ

**അനുപല്ലവി**
കമ്മഗോലന വൈരി സുതനാദ സൊൻഡില
ഹെമ്മെയ ഗണനാഥനേ

**ചരണം 1**
മോരെ കപ്പിന ഭാവ മൊരദഗലദ കിവി
കോരെദാഡിവനാരമ്മാമുറുകണ്ണന സുത
മുരിദിട്ട ചന്ദ്രന ധീര താ ഗണണാഥനേ

**ചരണം 2**
ഉട്ട പച്ചെയ ബിഗിദുട്ട ചെല്ലണദ
ദിട്ട താനിവനാരമ്മാ
പട്ടദ റാണി പാർവതിയ കുമാരനു
ഹൊട്ടെയ ഗണനാഥനേ

**ചരണം 3**
രാശി വിദ്യയെ ബല്ല
രമണീ ഹംബളനൊല്ല
ഭാഷിഗനിവനാരമ്മാ
ലേസാഗി യുജനര സലഹുവ കാഗിനെലെ
ആദികേശവ ദാസ കണേ

**സാരാംശം:**
അല്ലയോ അമ്മേ! ശാരദേ! ഉമേ! മഹേശ്വരി! അമ്മയുടെ ഉൾക്കാമ്പിൽ വസിക്കുന്നത് ആരാണ്? തീർച്ചയായും അത് ഞങ്ങളുടെ അഭിമാനവും, കാമവൈരിയായ ശിവൻെറ പുത്രനുമായ ഗണേശഭഗവാനാണ്! ഇത്ര വലിയ ചെവികളും മുറിഞ്ഞ കൊമ്പുമായിട്ടുള്ള ഇവനാരാണ്? ത്രിനേത്രനായ ശിവൻെറ കുമാരനാണിവൻ! ഞങ്ങളുടെ പ്രിയംകരിയായ റാണി പാർവതിയുടെ നന്ദനനും, ധൈര്യശാലിയുമായ ഗണനാഥനാണിവൻ. പാർവതിയുടെ ഉദരഭാഗമാണിവൻ. അനന്തമായ ബൗദ്ധികതയുടെയും ജ്ഞാനത്തിൻെറയും നാഥനാണിവൻ. ഭഗവാന് സ്ത്രീജനങ്ങളിൽ താത്പര്യമില്ല! വിഷ്ണുഭക്തനായ കനകദാസൻ വസിക്കുന്ന കാഗിനിലെയിലെ ഭക്തരെ ശുഷ്കാന്തിയോടുകൂടി സംരക്ഷിക്കുന്ന ഈ ഭഗവാൻ വലിയൊരു വാഗ്മിയത്രെ!

## 252. നീ ദാൻ മെച്ചികൊള്ളവേണ്ടും

രാഗം : ശ്രീരഞ്ജനി – താളം : ആദി
വാഗ്ഗേയകാരൻ : ഊത്തുക്കാഡ് വെങ്കടസുബ്ബയ്യർ – ഭാഷ : തമിഴ്
ആരോ: സ രി2 ഗ2 മ1 ധ2 നി2 സ – അവരോ: സ നി2 ധ2 മ1 ഗ2 രി2 സ
22 ഖരഹരപ്രിയ ജന്യം

**പല്ലവി**
നീ ദാൻ മെച്ചികൊള്ളവേണ്ടും കണ്ണനൈ
എങ്കൾ നീലനിറമേനി മാധവൻ സൈവദു
നിമിശംഗൾ പോവദും യുഗമാള ആഗദു

**അനുപല്ലവി**
കാദാരക്കുഴൽ ഊദി, കന്ദ്രോഡ് വിളൈയാഡി
കണ്ണുന്നെ വന്ദ്നിൻഡ്രു
ആട്ടമും ആഡി
യെദേദോജാലങ്ങൾ സൈവതും, ഓഡി, ഓഡി,
എഴിലുറു മംഗൈയർ
മനൈതനിൽ പുക്കുന്ദു
കള്ളവാഡിഡും എനദാറുയിർ
മഗനൈ (നീദാൻ)

**ചരണം 1**
സെയ്യും ദുഷ്ടതനതിർകൊരെല്ലൈയെ ഇല്ലൈ
തേഡിപ്പിടിക്ക എന്നാൽ ശക്തിയും ഇല്ലൈ
കയ്യും കള്ളവുമാഗ കാലമും വല്ലൈ– ആനാൽ
കാലം തവരാദു കോൾ സൊല്ല വന്ദു നിൻഡ്രു
മാദർക്കു വിഡൈ സൊല്ല നേരമും ഇല്ലൈ

**ചരണം 2**
കട്ട എന്നി കയിൽത്രെ തേഡിയും കനൊം
കൈക്കന കയിരെല്ലാം അല്ലവഗകനൊം
മറ്റമെന ഉരലോഡു
കട്ടിദതൊനും––ആനാൽ
മദ മദ വേണുമു ഒലി
സെവി പുഗ വന്ദാൽ
മാറുദ മറമിറന്ദൈ കനവേ കാണോം
(നീദാൻ)

**സാരാംശം:**
ഹേ, ഗോപികേ! കാറൊളിവർണ്ണനായ എൻെറ മാധവനെക്കുറിച്ച് നല്ലത് പറയുന്നത് നീ മാത്രമാണ്. ബാക്കിയെല്ലാവർക്കും അവൻെറ ചീത്തയായ പെരുമാറ്റത്തെക്കുറിച്ച് മാത്രമേ പറയാനുള്ളു. ഒപ്പം ഒരു നിമിഷം നിന്നാൽ, ഒരായിരം ലക്ഷം സംവത്സരം നിന്നെന്നു തോന്നാൻ പോന്നതാണ് അവൻെറ കുസൃതികൾ! അവൻെറ അത്യാകർഷകമായ മുരളീഗാനം അല്പനേരം ശ്രവിച്ചാൽ മതി, എനിക്ക് മനസ്സിന്

സന്തോഷം നടിക്കാനും, ഈ കൈക്കിടാവിനു തുള്ളിച്ചാടിയാഹ്ലാദിക്കുവാനും! മറ്റുള്ളവർ പറയുന്നതല്ല അവൻ പറയുന്നതാണ് ശരി, എന്ന് സ്ഥാപിക്കാൻ അവൻ എടുക്കുന്ന നടപടികൾക്കെന്തൊരു തന്മയത്വമാണ്! സമൃക്ഷിതമായി പുതിയ കുസൃതികളുമായി മറ്റേതെങ്കിലും ഗോപിയുടെ വീട്ടിലേക്ക് കടന്നുകളയും ഇത്രയാണിവ് ബാലാമുതമരോടു: അവൻ കാണിക്കുന്ന കുസൃതികൾക്കും വികൃതികൾക്കും ഒരവസാനവുമില്ല എന്നതാണ് വാസ്തവം. ഗോപികൾ കൊണ്ടുവരുന്ന കണ്ണന്റെ പെയ്തികളെക്കുറിച്ചുള്ള പരാതികൾ ശരിതന്നെയാണോ എന്ന് തീർച്ചപ്പെടുത്താൻ അവനെ കയ്യോടെ പിടിക്കണം; പക്ഷേ എനിക്കതിന് സമയവും സാമർത്ഥ്യവുമില്ലല്ലോ! ഈ പരാതികളവസാനിപ്പിക്കാൻ ഒറ്റ ഒരു വഴി കണ്ണനെ ഒരു കയറുകൊണ്ട് കെട്ടിയിടുക മാത്രമാണ്. ഹോ, ഈ കയറുകൾക്കൊന്നും നീളം പോരല്ലോ! ആഹാ, ഇതാ കിട്ടി, വലിയൊരു കയറ്. ഇതുകൊണ്ട് ഞാനവനെ ഈ ഉരലിൽ കെട്ടിയിടുകയാണ്! അഹോ കഷ്ടം! എന്താണ് ഉച്ചത്തിലുള്ള ആ ശബ്ദം? മരങ്ങൾ വീഴുന്നതാണോ? ഹോ, ഇതാ നോക്കൂ! അവന്റെ മറ്റൊരു കുസൃതി! ഉരൽ ആ രണ്ടു മരങ്ങളുടെയും നടുവിൽക്കൂടി വലിച്ചിഴച്ച് ആ രണ്ട് വൃക്ഷങ്ങളും നിലം പതിപ്പിക്കുക മാത്രമല്ല, അവയിൽ തടവിലിട്ടിരുന്ന ഗന്ധർവന്മാരെ മോചിപ്പിക്കുകയും ചെയ്തിരിക്കുന്നു!

## 253. നിന്നെ നമ്മിനാനു

**രാഗം : തോഡി - താളം : മിശ്ര ചാപ്പ്**
**വാഗ്ഗേയകാരൻ : ശ്യാമ ശാസ്ത്രി - ഭാഷ : തെലുങ്ക്**
**ആരോ: സ രി1 ഗ2 മ1 പ ധ1 നി2 സ - അവരോ: സ നി2 ധ1 പ മ1 ഗ2 രി1 സ**
**8 ഹനുമത്തോഡി മേളം**

**പല്ലവി**
നിന്നെ നമ്മിനാനു സദാ
നാവിന്നപമു വിനി നന്നു ബ്രോവുമു
**അനുപല്ലവി**
കന്നതല്ലി ഗദാ ബിഡ്ഡയനി
കനികരമിഞ്ചന ലേദാ
പന്നഗധരുനി റാണീ ശുകപാണീ
കാമാക്ഷീ കല്യാണീ
**ചരണം 1**
വേഗമേ വച്ചി നാദു കോർക്കെലീവേ
പരാമുഖമേല ഭോഗീന്ദ്ര സന്നുത പൂതചരിതാ
പുരുഹൂതപൂജിതാ പരദേവതേ
**ചരണം 2**
ധ്യാനമേ വിനഗ മന്ത്ര തന്ത്രമേമിലെരുഗനേ
ഗാന വിനോദിന്നീ നീദു സാടി ജഗാന ഗാനനേ
ബങ്ഗാരു ബൊമ്മാ
**ചരണം 3**
ശ്യാമകൃഷ്ണ സഹോദരീ ഭക്ത കാമിതാർത്ഥ
ഫലദായകീ കാമാക്ഷീ
കഞ്ജദളായതാക്ഷി കാരുണ്യമൂർത്തി ഗദാ
നീവേ സമ്പദ
**സമഷ്ടി ചരണം**
നീ മഹിമവിനി മദിലോ നീവേ ഗതിയനുചുനു
കോരിതികമലഭവ ദനുജരിപു നുത
പദകമലയുഗ സമയമിദേ ബ്രോവുമു

**സാരാംശം:**

അടിയൻ ഭവതിയിൽ വിശ്വാസമർപ്പിച്ചിട്ടുണ്ടല്ലോ. അടിയന്റെ പ്രാർഥന കേട്ട്, അടിയനെവന്ന് രക്ഷിച്ചാലും. സർപ്പങ്ങൾ ആഭരണമാക്കിയിട്ടുള്ള ഭഗവാന്റെ റാണിയാണവിടന്ന്. അമ്മേ! അവിടത്തെ ഈ പുത്രനോട് ദയ വിചാരിക്കണേ. ഇന്ദ്രൻ പൂജിക്കുകയും ആദിശേഷൻ ആദരിക്കുകയും ചെയ്യുന്ന അവിടന്ന് എന്നോടെന്താണ് ഈ ഉപേക്ഷാമനോഭാവം കാണിക്കുന്നത്? ഉടൻ വന്ന് അടിയന് അനുഗ്രഹങ്ങൾ നല്കണേ. ഹേ, സുവർണ്ണ കാമാക്ഷീ! ഭവതിയോട് സമമായി ഈ ലോകത്താരാണുള്ളത്? ഹേ, സംഗീതരസികേ! അടിയന് മന്ത്രവും തന്ത്രവുമൊന്നുമറിയില്ല. അടിയന് ആരാധിക്കാൻ മാത്രമറിയാം. ഹേ, ശ്യാമകൃഷ്ണസോദരീ! ഭക്തർക്ക് അഭീഷ്ടവരങ്ങൾ നല്കുന്നവളാണല്ലോ, അവിടന്ന്. ഹേ, ഈശ്വരീ, കാമാക്ഷീ! ഭവതിയുടെ നയനങ്ങൾ കമലദളംപോലെയാണ്. ദയാമൂർത്തിയായ അവിടന്ന് ഭാഗ്യവും, സമൃദ്ധിയും നല്കുന്നവളാണല്ലോ. ഹേ, ഭഗവതീ! ഭവതിയെ ബ്രഹ്മാവും മറ്റ് ദേവന്മാരും പാദപൂജ ചെയ്യുന്നുണ്ട്. അപ്രമേയയായ അടിയന്റെ ഈശ്വരീ! എന്നെ രക്ഷിക്കാൻ അടിയൻ നിന്തിരുവടിയോട് താണുകേണപേക്ഷിക്കുന്നു!

## 254. നന്നു ബ്രോവു ലളിതാ

**രാഗം : ലളിത - താളം : മിശ്ര ചാപ്പ്**
**വാഗ്ഗേയകാരൻ : ശ്യാമ ശാസ്ത്രി - ഭാഷ : തെലുങ്ക്**
**ആരോ: സ രി1 ഗ3 മ1 ധ1 നി3 സ - അവരോ: സ നി3 ധ1 മ1 ഗ3 രി1 സ**
**15 മായമാളവഗൗള ജന്യം**

**പല്ലവി**
നന്നു ബ്രോവുലളിതാവേഗമേചാലനിന്നുനെര
നമ്മിയുന്ന വാഡുഗദാ ഭക്ത കൽപകലതാ
**അനുപല്ലവി**
നിന്നുവിനാ എവരുന്നാരു ഗതി ജനനീ അതി
വേഗമേ വച്ചി

**ചരണം 1**
പരാകു സേയകനേവച്ചിരി
കൃപസലുപ രാദാ മോറ വിനവാ
പരാശക്തി ഗീർവാണവന്ദിതപദാ നീ ഭക്തുഡനമ്മാ
സന്തതമു
**ചരണം 2**
സരോജഭവ കമലനാഭ
ശങ്കരസുരേന്ദ്ര നുതചരിതാ
പുരാണി വാണി ഇന്ദ്രാണി വന്ദിതറാണി
അഹിഭൂഷണു നീ റാണി
**ചരണം 3**
മദാത്മുലൈന ദുരാത്മജനു
ലനുകതലനു പോഗഡി
സദാ നേ വരാല പട്ടി തിരിഗിതിവെതലനെല്ല
ദീർച്ചിവരമോസഗി
**ചരണം 4**
സുമേരുമദ്ധ്യനിലയേശ്യാമകൃഷ്ണുനിസോദരി
കൗമാരി ഉമാ ശ്രീ മീനാക്ഷമ്മാ ശങ്കരീ ഓ
മഹാരാജ്ഞി രക്ഷിഞ്ചുട കിദി സമയമു

**സാരാംശം :**

ദേവി, ലളിതേ! ആഗ്രഹങ്ങൾ സാധിപ്പിച്ചുകൊടുക്കുന്ന കൽപ്പകവല്ലിയാണവിടന്ന്. ഭവതിയിൽ ഞാൻ പൂർണ്ണ വിശ്വാസം അർപ്പിച്ചിട്ടുണ്ടല്ലോ; ആ സ്ഥിതിക്കും, എനിക്ക് മറ്റാരേയും ആശ്രയിക്കാനില്ലാത്തതു കൊണ്ടും, അവിടന്ന് എന്നെ രക്ഷിക്കാൻ ബാധ്യസ്ഥയല്ലേ? അതുകൊണ്ട്, ഉടൻ വന്നെന്നെ രക്ഷിച്ചാലും. സർവ്വശക്തയായ ഭവതിയുടെ പാദങ്ങൾ ദേവന്മാർ ആരാധിക്കുന്നതാണല്ലോ. അവിടന്ന് എൻെറ പ്രാർഥന കേൾക്കുന്നില്ലേ? ഈ ഭക്തനോട് അവിടുന്ന് ദയ കാണിക്കണേ; കടാക്ഷിക്കണേ. ഹേ, പൗരാണിയായ ഈശ്വരീ! സരസ്വതിയും, ഇന്ദ്രാണിയും ഭവതിയെ വണങ്ങാറുണ്ട്. സർപ്പങ്ങളാൽ അലംകൃതനായ ശിവൻെറ പ്രിയതമയാണല്ലൊ അവിടുന്ന്. അഹങ്കാരികളെയും, ദുർബ്ബുദ്ധികളെയും പുകഴ്ത്തി നടക്കുക എന്ന അപരാധം പണ്ട് ഞാൻ ചെയ്തിട്ടുണ്ട്. അതുകൊണ്ടുണ്ടായിട്ടുള്ള മനോവേദന മാറ്റിത്തരാൻ അവിടത്തേക്ക് എന്നിൽ കരുണയുണ്ടാവണേ. ഹേ, ശ്യാമകൃഷ്ണസോദരീ! കൗമാരീ! ഉമേ! മീനാക്ഷീ! ശങ്കരീ! മഹാമേരുപർവതത്തിൽ താമസിക്കുന്ന അവിടത്തേക്ക് എന്നെ രക്ഷിക്കുവാൻ ഏറ്റവും ഉചിതമായ സമയം ഇതുതന്നെ!

## 255. നന്നു ബ്രോവരാദാ ഓ ജഗദംബാ

**രാഗം : ജനരഞ്ജനി – താളം : ത്രിപുട**
**വാഗ്ഗേയകാരൻ : ശ്യാമ ശാസ്ത്രി – ഭാഷ : തെലുങ്ക്**
**ആരോ: സ രി2 ഗ3 മ1 പ ധ2 നി3 സ – അവരോ: സ ധ2 പ മ1 രി2 സ**
**29 ധീരശങ്കരാഭരണം ജന്യം**

**പല്ലവി**
നന്നു ബ്രോവരാദാ ഓ ജഗദംബാ നീ
ദയചേയവേ
**അനുപല്ലവി**
കന്നതല്ലി നീവേ അംബാ നാ മോറലനു
വിനരാദാ
**ചരണം 1**
ആദിശക്തി മഹേശ്വരീ കൗമാരീ
ആദരിമ്പവേവേവേഗമേ
നീലായതാക്ഷീഭവാനീ
**ചരണം 2**
കോമളമൃദുവാണീ കല്യാണീ
സോമശേഖരുനിറാണീലളിതാംബികേ വരദേ
**ചരണം 3**
ശ്യാമകൃഷ്ണസഹോദരീ ഓംകാരീ ശാംഭവീ ഓ
ജനനീ നാദരൂപിണീ നളിനാക്ഷീ

**സാരാംശം:**

ഹേ, ജഗദംബേ! എൻെറ പ്രാർഥന അവിടന്ന് കേൾക്കുന്നില്ലെന്നുണ്ടോ? എന്നിൽ അവിടന്ന് കരുണ കാണിക്കാത്തതെന്താണ്? ഹേ, ആദിശക്തീ! മഹേശ്വരീ! കൗമാരീ! നീലായതാക്ഷീ! ഭവാനീ! എന്നെ രക്ഷിക്കൂ. ഹേ! കോമളമൃദുവാണീ! കല്യാണീ! പരമശിവൻെറ പ്രണയിനിയാണല്ലോ അവിടന്ന്. ഹേ, ലളിതാംബികേ! ഭക്തർക്ക് അവിടന്ന് അനുഗ്രഹങ്ങൾ നൽകുന്നു. ഹേ, ശ്യാമകൃഷ്ണസോദരീ! ഓംകാര മൂർത്തേ! അമ്മേ! ശാംഭവീ! നാദസ്വരൂപിണീ! എന്നെ രക്ഷിച്ചാലും!

## 256. നിന്നുവിനാ മറിഗലദാ

**രാഗം : രീതിഗൗള – താളം : രൂപകം**
**വാഗ്ഗേയകാരൻ : ശ്യാമ ശാസ്ത്രി – ഭാഷ : തെലുങ്ക്**
**ആരോ:സ ഗ2 രി2 ഗ2 മ1 നി2 ധ2 മ1 നി2 നി2 സ –**
**അവരോ: സ നി2 ധ2 മ1 ഗ2 മ1 പ മ1 ഗ2 രി2 സ**
**22 ഖരഹരപ്രിയ ജന്യം**

**പല്ലവി**
നിന്നുവിനാ മറിഗലദാ ഗതി
ലോകമുലോനിരഞ്ജനി
നിഖിലജനനി മൃഡാനി ഭവാനി അംബ
**അനുപല്ലവി**
പന്നഗഭൂഷണുനി റാണി പാർവതി ജനനി
അംബപരാകു
സേയക രാദു വിനു ശ്രീ ബൃഹദംബവിനുമു

ചരണം 1
പാമരുനമ്മാ ദയചേസി വാമീയമ്മാ മായമ്മാ
പാപമെല്ലാ പരിഹരിഞ്ചി ബിരാന ബ്രോചുടകു
ചരണം 2
സാമജുലേനി ഭവ ജലധി തഗുലു കൊനി ചാല
വേ
സാരിതിനി നാ വിചാരമു ദീർച്ചുടകു
ചരണം 3
നാ മദിലോ അംബ നീവേ ഗതിയനി നമ്മിതി
ശ്യാമകൃഷ്ണനുതാ ഭക്തപരിപാലനമു ശേയുടകു

**സാരാംശം:**

കളങ്കരഹിതയായ ഹേ, ഈശ്വരീ! ജഗജ്ജനനീ! മൃഡാനീ! ഭവാനീ! എനിക്ക് സഹായത്തിന് ഈ ഭൂമിയിൽ അവിടന്നല്ലാതെ മറ്റാരുമില്ല. അവിടന്ന് സർപ്പങ്ങൾ ആഭരണമായിട്ടുള്ള പരമശിവന്റെ അർദ്ധാംഗിനിയാണല്ലോ. ഹേ, പാർവതീ! ബൃഹദംബേ! എന്നോട് ഉപേക്ഷ കാണിക്കാതെ ഞാൻ പറയുന്നത് ശ്രദ്ധിച്ചാലും. നിസ്സഹായനും ദുരിതങ്ങൾ അനുഭവിക്കുന്നവനുമാണ് ഞാൻ. എന്നോട് ദയ കാണിക്കൂ! എന്റെ ദുഃഖങ്ങൾ അകറ്റൂ! സംസാരമാകുന്ന ഈ സാഗരത്തിൽ സ്വയം അകപ്പെട്ട ഞാൻ നൈരാശ്യത്താൽ നിരുന്മേഷനായിരിക്കുന്നു. എന്റെ കഷ്ടപ്പാടുകൾ മാറ്റിത്തരണേ എന്നാണെന്റെ പ്രാർത്ഥന. അമ്മേ! അവിടത്തേക്ക് മാത്രമേ എനിക്ക് ആശ്രയം നല്കാനാകൂ എന്നാണെന്റെ വിശ്വാസം. ശ്യാമകൃഷ്ണൻ വണങ്ങുന്ന അവിടത്തേക്ക്, ഭക്തരെ രക്ഷിക്കുന്നവൾ എന്ന വിഖ്യാതി പണ്ടേ ഉണ്ടല്ലോ!

## 257. നിന്നെ നമ്മിതി

**രാഗം : സിംഹേന്ദ്രമധ്യമം – താളം : മിശ്ര ചാപ്പ്**
**വാഗ്ഗേയകാരൻ : മൈസൂർ വാസുദേവാചാര്യ – ഭാഷ : തെലുങ്ക്**
**ആരോ: സ രി2 ഗ2 മ2 പ ധ1 നി3 സ – അവരോ: സ നി3 ധ1 പ മ2 ഗ2 രി2 സ**
**57 സിംഹേന്ദ്ര മധ്യമം മേളം**

**പല്ലവി**
നിന്നെ നമ്മിതി നൈയ്യ ശ്രീരാമ
**അനുപല്ലവി**
പന്നഗേന്ദ്രശയന പന്നഗാരിവാഹന
പന്നഗാചല ഭവ്യസദന പ്രപന്നാർത്തിഹരണ
നിപുണ
**ചരണം**
പരമകൃപാസാഗര പരതത്വാധാര
വരമുലൊസഗി ബ്രോവവയ്യ പരവാസുദേവ
നീരജനേത്ര നീരജനിഭഗാത്ര
ഗിരിരാജ സുത വര ശങ്കര സന്നുതിപാത്ര
സത്ചരിത

**സാരാംശം:**

ഹേ, ശ്രീരാമ! അടിയൻ അവിടത്തെ അശ്രയിയിച്ചുകൊള്ളുന്നു. പന്നഗേന്ദ്രശയനനും, പന്നഗശത്രുവായ ഗരുഡൻ വാഹനവും, ഭവ്യമായ പന്നഗാചലം തന്റെ ഭവനമാക്കിയിട്ടുള്ളവനുമായ അവിടന്ന്, ഭക്തരുടെ ദുഖം നിർമ്മാർജ്ജനം ചെയ്യുന്നതിൽ നിപുണനാണല്ലോ. ഹേ, രാജീവലോചന! സരസിജഗാത്ര! കോമളാംഗിയായ പാർവ്വതിയുടെ നായകനായ പരമശിവനാൽ ആരാധിക്കപ്പെടുന്നവനും, പരമ കാരുണ്യസാഗരവും, പരമമായ തത്ത്വങ്ങൾക്ക് ആധാരമായിട്ടുള്ളവനുമായ നിന്തിരുവടി, ഈ വാസുദേവനെ വരം നൽകി അനുഗ്രഹിച്ചാലും!

## 258. നിന്നു വിനഗ

**രാഗം : പൂർവികല്യാണി – താളം : മിശ്ര ചാപ്പ്**
**വാഗ്ഗേയകാരൻ : ശ്യാമ ശാസ്ത്രി – ഭാഷ : തെലുങ്ക്**
**ആരോ: സ രി1 ഗ3 മ2 പ ധ2 പ സ – അവരോ: സ നി3 ധ2 പ മ2 ഗ3 രി1 സ**
**65 മേചകല്യാണി മേളം**

**പല്ലവി**
നിന്നുവിനഗ മരി ദിക്കെവരുന്നാരു
നിഖിലലോകജനനി നന്നു ബ്രോചുടകു
**അനുപല്ലവി**
പന്നഗഭൂഷണുഡൈന കാഞ്ചി ഏകാമ്ര
പതിമനോഹാരിണി ശ്രീ കാമാക്ഷി
**ചരണം 1**
പരമലോഭുലനു പോഗഡി പോഗഡി അതി
പാമരുഡൈ തിരിഗി തിരിഗി വേസാരി
സ്ഥിരമുലേകനതിചപലുഡൈതി നാ
ചിന്തദീർച്ചി വേഗമേ ബ്രോചുടകു
**ചരണം 2**
ഇലലോ നീവലേ ഗാദാ നീ മഹിമ എന്ത്
യോചിമ്പ എവ്വരി തരമാ പലുക വശമാ ആദി
ശേഷുനികൈനാ പതിതപാവനി നന്നു
ബ്രോചുടകു
**ചരണം 3**
താമസംബിടുല സേയരാദികനു തല്ലി നാ മോറ
വിനരാദാ ദയലേദാ കാമിതാർത്ഥ
ഫലദായകി നീവേ ഗദാ
ശ്യാമകൃഷ്ണ സഹോദരി ബ്രോചുടകു

**സാരാംശം:**

ഹേ, ജഗദംബേ! അവിടുന്ന് മാത്രമാണ് എനിക്ക് ഈ ലോകത്തിൽ രക്ഷയ്ക്കായിട്ടുള്ളത്. ഹേ, കാമാക്ഷി! സർപ്പങ്ങളാൽ അലംകൃതനായ ഏകാമ്രപതി പരമശിവൻെറ സുന്ദരിയായ പ്രണയിനിയാണല്ലോ അവിടന്ന്. അറിവില്ലായ്മമൂലം, ദുർന്നടപടിക്കാരോട് കൂട്ടുകൂടി, അവരെ പുകഴ്ത്തിനടന്നിട്ടുള്ള എൻെറ ഇപ്പോഴത്തെ നില അത്യന്തം ദുരിതപൂർണ്ണമാണ്. ചഞ്ചലമായ വിചാരങ്ങളിൽനിന്ന് ഉടലെടുത്ത ഈ മനോവേദന അകറ്റിത്തരുകയും ഇപ്പോഴത്തെ വിഷമസ്ഥിതിയിൽനിന്ന് വേഗം രക്ഷിക്കുകയും ചെയ്യണേ. ഹേ, ഈശ്വരി! ഭവതിയുടെ മാഹാത്മ്യം അളക്കാൻ ആർക്കാണ് കഴിയുക? അനന്തനുപോലും ഭവതിയുടെ ഗുണഗണങ്ങൾ വർണ്ണിക്കാൻ സാധ്യമാണോ? ദുരിതങ്ങൾ അനുഭവിക്കുന്നവരുടെ രക്ഷകിയായ അവിടുത്തേക്ക് മാത്രമേ എന്നെ രക്ഷിക്കാനാകൂ. ഈ കാലവിളംബം എനിക്ക് അത്യന്തം അസഹ്യമാണ്. ഹേ, ശ്യാമകൃഷ്ണ സോദരി! ഭക്തർക്ക് ഇഷ്ടവരപ്രസാദങ്ങൾ നല്കുന്നവളാണല്ലോ അവിടന്ന്. എൻെറ ന്യായവാദങ്ങൾ സശ്രദ്ധം ശ്രവിച്ച് എന്നിൽ ഭവതിയുടെ കരുണാകടാക്ഷങ്ങൾ ചൊരിഞ്ഞാലും!

## 259. നാമനവിനി വിനു

**രാഗം : സൗരാഷ്ട്രം - താളം : ചതുരശ്ര അട**

**വാഗ്ഗേയകാരൻ : ശ്യാമ ശാസ്ത്രി - ഭാഷ : തെലുങ്ക്**

**ആരോ: സ രി1 ഗ3 മ1 പ മ1 ധ2 നി3 സ - അവരോ: സ നി3 ധ2 നി2 ധ2 പ മ1 ഗ3 രി1 സ**

**17 സൂര്യകാന്തം ജന്യം**

**പല്ലവി**

നാമനവിനി വിനു ഈ വേള ബ്രോവു കഞ്ചി
കാമാക്ഷമ്മാ
പാമരപാലിനീ ഓ ജനനീ കൃപ ജൂഡാവമ്മാ

**അനുപല്ലവി**

നെമ്മദിനി നീ നാമമേ ദിക്കനി നിന്നേ നമ്മിതി
നമ്മിതി നമ്മിതിനമ്മാ മായമ്മാ

**സമഷ്ടി ചരണം**

പാദകമലമുലപൈ ഗതിയനി നീ സന്നിധിനി
വച്ചിന ദാസുന നന്നു ചനുവിന
രക്ഷിഞ്ചുടകു
പരുല ഈ ധരലോ തെലിസി തെലിയക
ജേസിന അപരാധമുലനു മന്നിഞ്ചി നീവു മാ
ദുരിതമു ദീർച്ചി പുഡു
ദയജൂചി നാ മനവിനി വിനു ഈ വേള
ബ്രോവു കാഞ്ചി കാമാക്ഷമ്മാ

**ചരണം**

ഭക്തുഡൈന നാപൈ ഇന്ത വാദാ മായമ്മാ
മുക്തിനീയവേ ശ്യാമകൃഷ്ണനുതാ അംബാ

**സാരാംശം :**

അമ്മേ, കാമാക്ഷീ! എൻെറ അഭ്യർത്ഥന കേട്ട്, എന്നെ രക്ഷിക്കണമെന്നാണെൻെറ പ്രാർത്ഥന. അമ്മേ! നിന്ദിതരുടെയും പീഡിതരുടെയും ആശ്രയമാണല്ലോ അവിടന്ന്. കാരുണ്യപൂർണ്ണമായ അനുഗ്രഹങ്ങൾ എനിക്കേകാനായി ഞാൻ ദേവിയോട് പ്രാർത്ഥിക്കുന്നു. ദേവിയിൽ പൂർണ്ണ വിശ്വാസമർപ്പിച്ചും, ആ വിശ്വാസത്തെ അടിക്കടി ഓർമ്മിപ്പിച്ചും, ഞാൻ നിരന്തരം ദേവിയെ ധ്യാനിക്കുക പതിവാണല്ലോ. ശ്യാമകൃഷ്ണൻ പൂജിക്കുന്ന അമ്മേ! സാധുവായ ഈ ഭക്തനോട് അവിടുത്തേക്കെന്താണ് ഒരു അതൃപ്തി? ഭവതിയെ സംശയലേശമെന്യേ വിശ്വസിക്കുകയും, അനുഗ്രഹങ്ങൾക്കായി ചരണങ്ങളിൽ വീണു വണങ്ങുകയും ചെയ്തിട്ടുള്ള ഒരു ഭക്തനെ രക്ഷിക്കുക എന്നത് ഒരു വലിയ ഭാരമാണെന്നാണോ അവിടന്ന് വിചാരിക്കുന്നത്? അറിവില്ലായ്മമൂലം ഞാൻ കരുതിക്കൂട്ടിയോ, അല്ലാതെയോ ചെയ്തിട്ടുള്ള അപരാധങ്ങൾ പൊറുത്ത്, എൻെറ മനോവേദന യകറ്റി, മോക്ഷസിദ്ധിയിലേക്ക് നയിക്കാൻ ഞാൻ നിന്തിരുവടിയോട് അഭ്യർത്ഥിക്കുന്നു!

## 260. നാനാടി ബടുകു

**രാഗം : രേവതി - താളം : ആദി**

**വാഗ്ഗേയകാരൻ : അന്നമാചാര്യ - ഭാഷ : തെലുങ്ക്**

**ആരോ: സ രി1 മ1 പ നി2 സ - അവരോ: സ നി2 പ മ1 രി1 സ**

**2 രത്നാംഗി ജന്യം**

**പല്ലവി**

നാനാടി ബടുകു നാടകമു
കാനക കന്നതി കൈവല്യമു

**ചരണം 1**

പുട്ടുടയു നിജമു പോവുടയു നിജമു
നട്ട നടിമി പനി നാടകമു
യെട്ട നെദുടഗലദീ പ്രപഞ്ചമു
കട്ടഗടപടിതി കൈവല്യമു (നാനാടി)

**ചരണം 2**

കുടിചേദന്നമു ശൊക ചുട്ടെഡിദി
നടു മന്ത്രപു പനി നാടകമു
വൊഡിഗട്ടു കൊനിന വുഭയകർമുലു
ഗടിദാടിനപുഡേ കൈവല്യമു (നാനാടി)

**ചരണം 3**

തെകദു പാപമു തീരദു പുണ്യമു
നകി നകി കാലമു നാടകമു
യെവകുനെ ശ്രീ വേങ്കടേശ്വരുടെലിക
ഗഖനമു മീതിതി കൈവല്യമു (നാനാടി)

**സാരാംശം:**

ഈ ലോകത്തിൽ പ്രകടമായിട്ടുള്ള സത്വങ്ങളെല്ലാം വെറും ഒരു നാടകം മാത്രമാണ്. സായുജ്യമെന്നത് ഈ നാടകീയാനുഭവങ്ങൾക്കതീതമാണ്. ജനനമൃത്യുക്കളും മരണാനന്തരവും സായുജ്യം അതിനിടക്കുള്ള പരീക്ഷണങ്ങൾക്കും ക്ലേശങ്ങൾക്കുമെല്ലാമതീതമാണ്. ഈ ലോകം ഒരു നടനവേദിയും അതിലെ മനുഷ്യർ വെറും നടന്മാരുമാണ്. എന്ത് ഭക്ഷണമാണ് കഴിക്കുന്നത്, ഏതുതരത്തിലുള്ള വസ്ത്രമാണ് ധരിക്കുന്നത്, എന്തെല്ലാം സ്വത്തുക്കളാണ് ഉണ്ടാക്കിയിട്ടുള്ളത് അഥവാ പാരമ്പര്യമായി ലഭിച്ചിട്ടുള്ളത്, നല്ലതും ഹീനവുമായ എന്തെല്ലാം പ്രവൃത്തികളാണ് ചെയ്തുകൊണ്ടിരിക്കുന്നത്, എന്നിവകൾക്കെല്ലാമതീതമാണ് സായുജ്യം. പാപങ്ങൾ പെരുകിക്കൊണ്ടിരിക്കുന്നതിനോടൊപ്പം നന്മകളും നിലനിൽക്കുന്നുണ്ടെന്നതാണ് വസ്തുത. ഈ രീതിയിൽ ജീവിതനാടകം അനന്തമായി അരങ്ങേറിക്കൊണ്ടേയിരിക്കുന്നു. അതിനിടയ്ക്ക്, സമയമോ, അതിന്റെപാട്ടിനു കുണുങ്ങിച്ചിരിച്ചുകൊണ്ട്, ജയഭേരിമുഴക്കി, മുന്നോട്ട് പൊയ്ക്കൊണ്ടിരിക്കുന്നു. കൈവല്യം അഥവാ സായുജ്യമെന്നത്, ഇതിനെല്ലാമെല്ലാം ഉപരിയായുള്ള, വെങ്കടേശ ഭഗവാൻ കുടികൊള്ളുന്ന മലയ്ക്കുമുകളിലെ, നഭസ്സിലത്രെ!

## 261. നാൻ ഒരു വിളയാട്ടു ബൊമ്മൈയാ

**രാഗം : നവരസകന്നഡ – താളം : ആദി**
**വാഗ്ഗേയകാരൻ : പാപനാശം ശിവൻ – ഭാഷ : തമിഴ്**
**ആരോ: സ ഗ3 മ1 പ സ – അവരോ: സ നി2 ധ2 മ1 ഗ3 രി2 സ**
**28 ഹരികാംബോജി ജന്യം**

**പല്ലവി**
നാനൊരു വിളയാട്ടു ബൊമ്മൈയാ? ജഗൻ
നായകിയേ ഉമൈയേ ഉന്ദനുക്ക്
**അനുപല്ലവി**
നാനിലത്തിൽ പല പിറവി എഡുത്ത്
തിണ്ഡാഡിനദ് പോദാദാ? ദേവി
ഉന്ദനുക്കു (നാൻ)

**ചരണം**
അറുളമുദൈപ്പരുഗ അമ്മാ അമ്മാ എന്റ്
അലറുവദൈക്കേൾപദാനന്ദമാ?
ഒരു തുണൈ ഇന്റി ഉൻ തിരുവഡി
അഡൈന്ദേനേ
തിരുവുളം ഇരങ്ങ്ഗാദാ! ദേവി ഉന്ദനുക്കു
(നാൻ)

**സാരാംശം:**

ഹേ, ഉമേ! ജഗന്നായകീ! ഞാൻ നിന്റെ മുൻപിൽ വെറും ഒരു കളിപ്പാവയാണെന്നോ? ഈ ഭുവനത്തിൽ ഇത്രയൊക്കെ ജന്മങ്ങളെടുത്ത് ഞാൻ ഉഴന്ന് പുണ്ടതൊന്നും പോരായെന്നോ? നിന്റെ കരുണാമൃതം പാനം ചെയ്യാൻ, അമ്മേ, അമ്മേ, എന്ന് വിളിച്ചുകൂവുന്നത് കേൾക്കുവാൻ നിനക്ക് ആനന്ദമായിരിക്കും! വേറെ മാർഗ്ഗമൊന്നുമില്ലാതെ, നിന്റെ ചരണങ്ങളിൽ അഭയം പ്രാപിച്ച എന്നോട് നീ ദയ കാണിക്കുകയില്ലേ?

## 262. നിന്നുവിനാ സുഖമുഗാന

**രാഗം : തോഡി – താളം : രൂപകം**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**
**ആരോ: സ രി1 ഗ2 മ1 പ ധ1 നി2 സ – അവരോ: സ നി2 ധ1 പ മ1 ഗ2 രി1 സ**
**8 ഹനുമത്തോഡി മേളം**

**പല്ലവി**
നിനുവിനാ സുഖമുഗാന;നീരജനയനാ!
**അനുപല്ലവി**
മനസുകെന്തൊ യാനന്ദമൈ മയിപുലകരിംചഗ

**ചരണം**
രൂപമു പ്രതാപമു ശരചാപമു,
സല്ലാപമു ഗൽ
കരുണാരസ! പരിപൂർണവരദ!
മൃദുവാർതലു ഗൽ
രാഗരസിക! രാഗരഹിത! ത്യാഗരാജ ഭാഗധേയ!

**സാരാംശം:**

ഹേ, രാജീവലോചനാ, രാമാ! അപൂർവമായ ആനന്ദത്താൽ അവിടുന്നെന്റെ ഹൃദയം നിറയ്ക്കുകയും, ശരീരത്തെ പുളകം കൊള്ളിക്കുകയും ചെയ്യുന്നു. ആനന്ദമെന്നത് ഞാൻ അങ്ങയിൽമാത്രം ദർശിക്കുന്ന ഒന്നാണ്. ഹേ, കരുണാമൂർത്തേ! എല്ലാ വരപ്രസാദങ്ങളും ഒരുമിച്ച് നല്കുവാൻ കഴിവുള്ള, ഹേ, ദേവാ! മൃദുഭാഷണാ! സംഗീതരസികാ! രാഗരഹിതാ! ത്യാഗരാജഭാഗധേയാ! എന്റെ വിവേചനാശക്തികൾക്കെല്ലാം ഉത്തേജനമായിട്ടുള്ളത് ഭവാന്റെ സുന്ദരാകാരവും, പ്രതാപവും, ധനുർബ്ബാണങ്ങളോട് സല്ലപിക്കാനുള്ള കർമ്മശേഷിയുമത്രെ!

## 263. നേ മൊരബെട്ടിതേ

രാഗം : തോഡി - താളം : രൂപകം
വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ - ഭാഷ : തെലുങ്ക്
ആരോ: സ രി1 ഗ2 മ1 പ ധ1 നി2 സ - അവരോ: സ നി2 ധ1 പ മ1 ഗ2 രി1 സ
8 ഹനുമത്തോഡി മേളം

പല്ലവി
നേ മൊരബെട്ടിതേ മദിലോന
നീ കായസ മേലരാ
അനുപല്ലവി
ഈ മാനവാധമുലനു ഗോരി-യെല്ലവാരലവലെ
നുണ്ഡകനു

ചരണം
തപമൊകടി യോനര ജേസിതിനോ?
ദാനംബൊകടി
യദിഗിതിനോ? കപടാത്മുഡൈ പലികിതിനോ
കലിഹര ത്യാഗരാജനുത!

**സാരാംശം:**

ഹേ, ത്യാഗരാജാർച്ചിതാ! കലിയുഗത്തിലെ പാപങ്ങളും ദുഃഖങ്ങളും നിർമ്മാർജ്ജനം ചെയ്യുന്നവനാണല്ലോ അവിടന്ന്. സമൂഹത്തിലെ ഏറ്റവും നികൃഷ്ടരായവരോട് കൂട്ടുകൂടി നടക്കുന്നവരോടുള്ള ബന്ധം വിടർത്തി പ്പോന്ന് അങ്ങയിൽ പ്രാപിക്കാനുറച്ച എന്നോട് എന്തിനാണ് ഈ വിമുഖത? അവിഹിതമായി, സ്വന്തം സ്വാർത്ഥലാഭത്തിന്, ഞാൻ തപസ്സ് അനുഷ്ഠിക്കുകയുണ്ടായോ? ഒരു കപടധാരിയെപ്പോലെ ഞാൻ സത്യ വിരുദ്ധമായി പ്രവർത്തിക്കുകയോ വ്യാജപ്രസ്താവന നടത്തുകയോ ചെയ്യുകയുണ്ടായോ?

## 264. നരസിംഹാ

രാഗം : ബിലഹരി - താളം : മിശ്ര ചാപ്പ്
വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ - ഭാഷ : തെലുങ്ക്
ആരോ: സ രി2 ഗ3 പ ധ2 സ - അവരോ: സ നി3 ധ2 പ മ1 ഗ3 രി2 സ
29 ധീര ശങ്കരാഭരണം ജന്യം

പല്ലവി
നരസിംഹാ നനു ബ്രോവ വേ ശ്രീലക്ഷ്മീ
(നരസിംഹാ)
അനുപല്ലവി
കൊരമാലിന നരുല ഗൊനിയാഡനു
നേനു പരമ പാവന നാപാലി ശ്രീലക്ഷ്മീ
(നരസിംഹാ)

ചരണം
നീജപമു നീ സ്മരണ, നീപദ പൂജ,
നീ വാരി ചെലിമി യൊസഗി
രാജിഗാ ദയ ചേയു ത്യാഗരാജ സന്നുത! തമ്മു
ഗാദു (നരസിംഹാ)

**സാരാംശം:**

ഹേ, ലക്ഷ്മീനരസിംഹാ! എന്നെ രക്ഷിക്കണേ. സമൂഹത്തിലെ അധമന്മാരായിട്ടുള്ളവരെയും, ദുഷിച്ച മന സ്ഥിതിക്കാരെയും പ്രകീർത്തിച്ചുനടക്കുന്ന സ്വഭാവമെനിക്കില്ല. അങ്ങയുടെ കരുണാകടാക്ഷം അല്പമെ ങ്കിലും എനിക്ക് നല്കുക. ഞാൻ അങ്ങയെപ്പോലുള്ളവരോടൊപ്പം സംസർഗ്ഗം ചെയ്യുകയും, എല്ലായ്പോഴും അങ്ങയെ ധ്യാനിക്കുകയും, അങ്ങയുടെ നാമം ജപിക്കുകയും പാദപൂജ ചെയ്യുകയും ചെയ്യുകൊള്ളാം!

## 265. നാരായണ തേ നമോ നമോ

രാഗം : ബെഹാഗ് - താളം : ആദി
വാഗ്ഗേയകാരൻ : അന്നമാചാര്യ - ഭാഷ : സംസ്കൃതം
ആരോ: സ ഗ3 മ1 പ നി3 ധ2 നി3 സ - അവരോ: സ നി3 ധ2 പ മ1 ഗ3 രി2 സ
29 ധീര ശങ്കരാഭരണം ജന്യം

പല്ലവി
നാരായണ തേ നമോ നമോ (ഭവ)
നാരദ സന്നുത നമോ നമോ (നാരായണ)
ചരണം 1
മുരഹര നഗധര മുകുന്ദ മാധവ
ഗരുഡ ഗമന പങ്കജനാഭ
പരമ പുരുഷ ഭവ ബന്ധന തേ (നമോ)
നരമൃഗശരീര നമോ നമോ (നാരായണ)
ചരണം 2
ജലധി ശയന രവിചന്ദ്ര വിലോചന
ജലരുഹ ഭവനുത ചരണയുഗാ
ബലി ബന്ധന ഗോപീജനവല്ലഭ നളിനോദര തേ
നമോ നമോ (നമോ) (നാരായണ)
ചരണം 3
ആദി ദേവ സകലാഗമ പൂജിത
യാദവ കുല മോഹനരൂപാ
വേദോദ്ധര തിരു വെങ്കടനായക
നാദ പ്രിയ തേ നമോ നമോ (നമോ)
(നാരായണ)

**സാരാംശം:**

ഹേ, നാരായണാ! നാരദൻ ആരാധിക്കുന്ന ദേവനെ ഞാൻ സാഷ്ടാംഗം പ്രണമിക്കുന്നു. ഹേ, മുകുന്ദാ! മാധവാ! അവിടന്ന് മുരാസുരനെ വധിച്ചു. ഗോവർദ്ധനപർവ്വതം പൊക്കിപ്പിടിച്ചു. ഹേ, പത്മനാഭ! നരസിംഹ! പാൽക്കടലിലാണ് അവിടന്ന് പള്ളികൊള്ളുന്നത്. സൂര്യചന്ദ്രന്മാർ നയനങ്ങളായുള്ള അവിടന്ന് ബ്രഹ്മാവിനാൽ ആരാധിക്കപ്പെടുന്നവനാകുന്നു. അസുരചക്രവർത്തിയായ മഹാബലിയെ അവിടന്ന് ബന്ധിച്ചു. ആദിലോകനാഥനായ ദേവനെ വേദങ്ങൾ പുകഴ്ത്തിപ്പാടുന്നു. യാദവരിൽ അഗ്രഗണ്യനായ അവിടുന്ന് സുന്ദരമായ ആകാരത്തിനുടമയും, ഗോപിമാരുടെ കമിതാവുമത്രെ. ഹേ വെങ്കടനായക! സംഗീതം അവിടത്തേക്ക് ആഹ്ലാദജനകമായിട്ടുള്ളതാണല്ലോ. ഹേ, നാരായണാ! ഞാൻ നിന്തിരുവടിയെ സാഷ്ടാംഗം പ്രണമിക്കുന്നു

## 266. നാ ജീവാധാര

**രാഗം : ബിലഹരി - താളം : ആദി**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ - ഭാഷ : തെലുങ്ക്**
**ആരോ: സ രി2 ഗ3 പ ധ2 സ - അവരോ: സ നി3 ധ2 പ മ1 ഗ3 രി2 സ**
**29 ധീര ശങ്കരാഭരണം ജന്യം**

**പല്ലവി**
നാ ജീവാധാര! നാ നോമു ഫലമാ!
**അനുപല്ലവി**
രാജീവലോചന! രാജരാജ ശിരോമണി!
(നാജീവ)

**ചരണം**
നാ ചൂപു പ്രകാശമാ! നാ നാസിക പരിമളമാ!
നാ ജപവർണരൂപമാ! നാദു പൂജാസുമമാ!
ത്യാഗരാജനുത! (നാജീവ)

**സാരാംശം:**

ഹേ, രാജീവലോചനാ! രാജാധിരാജാ! അവിടന്നാണ് എന്നെ താങ്ങി നിർത്തുന്നത്. ഞാൻ അനുഷ്ഠിച്ച തപസ്സിൻെറയെല്ലാം ഫലമാണവിടന്ന്. എൻെറ നയനങ്ങളുടെ പ്രകാശവും നാസികയുടെ പരിമളവുമാണവിടുന്ന്. അവിടന്ന് ഞാൻ ജപിക്കുന്ന നാമത്തിൻെറ രൂപവും എൻെറ പൂജാപുഷ്പവുമത്രെ!

## 267. നവരാത്രികൃതികൾ-തോടയം-ജയ ദേവകീകിശോര!

**രാഗം : നാട്ട - താളം : ഖണ്ഡ ചാപ്പ്**
**വാഗ്ഗേയകാരൻ : സ്വാതി തിരുനാൾ - ഭാഷ : സംസ്കൃതം**
**ആരോ: സ രി3 ഗ3 മ1 പ ധ3 നി3 സ - അവരോ: സ നി3 പ മ1 രി3 സ**
**36 ചലനാട്ട ജന്യം**

ജയ ദേവകീ കിശോര! ജയ കോടിസ്മരാകാര!
ജയ കാളിന്ദീതട വിഹാര! ജയ ഗോപികാ ജാര!
(ജയ ജയ)
ജയ മുരളീഗാന ലോല! ജയ സുവർണരുചി
ചേല!
ജയ സലീലധൃതശൈല! ജയ വാരിദനീല!
(ജയ ജയ)

ജയ ചരിത്രധുതപാപ! ജയ
ഖണ്ഡിതാസുരാടോപ!
ജയ യാദവകുലദീപ! ജയ ഗോപാലരൂപ!
(ജയ ജയ)
ജയ കുടിലാസിതകേശ! ജയ മുനിമാനസ
നിവേശ!
ജയ പങ്കജനാഭാധീശ! ജയ ഭൂമീരമേശ!
(ജയജയ)

**സാരാംശം:**

ഹേ, ദേവകീനന്ദന! കോടി അനംഗതുല്യശരീര! ജയിച്ചാലും! മഞ്ഞപ്പട്ടുടുത്ത്, മുരളിയുമൂതി, കളിന്ദജാതീരത്ത്, ഗോപികമാരുമൊത്തു കേളികളാടിയ കാറൊളിവർണ്ണ! നീയെന്നെന്നും ജയിക്കട്ടെ!! യാദവകുലത്തിൽ പിറന്നതും, ഗോപാലനായി വളർന്നതും, സലീലം ഗോവർദ്ധനപർവതം കരതലത്തിലേന്തി നിന്നതും, അസുരരെ പലരെയും വധിച്ചതും ആയ നിൻെറ ചരിത്രങ്ങൾ കേൾക്കുന്നവരുടേയും പാടുന്നവരുടേയും പാപങ്ങൾ നിർമ്മാർജ്ജനം ചെയ്യുന്നു. ഇരുണ്ട ചുരുൾമുടികളുള്ള ലക്ഷ്മീകാന്തൻ ജയിക്കട്ടെ! ഭൂമീദേവിയുടേയും ലക്ഷ്മീദേവിയുടേയും ഈശനായ പദ്മനാഭൻ ജയിച്ചാലും!! മുനിമാനസങ്ങളിൽ നിരന്തരം വസിക്കുന്ന ദേവദേവൻ ജയിക്കട്ടെ!!

## 268. നവരാത്രികൃതികൾ-ഗണേശഗീതം-പരിപാഹി ഗണാധിപ

രാഗം : സാവേരി - താളം : ആദി
വാഗ്ഗേയകാരൻ : സ്വാതിതിരുനാൾ - ഭാഷ : സംസ്കൃതം
ആരോ: സ രി1 മ1 പ ധ1 സ - അവരോ: സ നി3 ധ1 പ മ1 ഗ3 രി1 സ
15 മായമാളവഗൗള ജന്യം

**പല്ലവി**
പരിപാഹി ഗണാധിപ ഭാസുരമൂർത്തെ!
**അനുപല്ലവി**
ശരണാഗതഭരണ സാമജാനന സുന്ദരാസ്യ
(പരിപാഹി)

**ചരണം**
ഹിമകിരണ ശകല ശേഖര തനുഭവ
ശമല നിവഹ ശമന
കമലജമുഖ സുരവൃന്ദ നുത ചരിത
കാമിതപൂരക പാദസരോരുഹ
(പരിപാഹി)

**സാരാംശം:**

ഉജ്ജ്വലമായ സ്വരൂപത്തോടുകൂടിയ ഗണേശാ! രക്ഷിക്കണേ! തന്റെ തൃക്കാലടികളിൽ ശരണം തേടിവന്ന വരെ നന്നായി നോക്കിനടത്തുന്ന ഗജാനനാ! സുന്ദരവദനാ! രക്ഷിക്കണേ! ചന്ദ്രക്കലാധരന്റെ പുത്രനായ അവിടത്തെ പാദപങ്കജങ്ങൾ, കഷ്ടതകളെല്ലാം നീക്കി ആഗ്രഹങ്ങൾ സാധിച്ചുകൊടുക്കുന്നു. പദ്മജാദി സുരന്മാരെല്ലാം അവിടുത്തെ ചരിതങ്ങൾ പാടുന്നു.

## 269. നവരാത്രികൃതികൾ-1. ദേവി ജഗജ്ജനനി

രാഗം : ശങ്കരാഭരണം - താളം : ആദി
വാഗ്ഗേയകാരൻ : സ്വാതിതിരുനാൾ - ഭാഷ : സംസ്കൃതം
ആരോ: സ രി2 ഗ3 മ1 പ ധ2 നി3 സ - അവരോ: സ നി3 ധ2 പ മ1 ഗ3 രി2 സ
29 ധീരശങ്കരാഭരണം മേളം

**പല്ലവി**
ദേവീ ജഗജ്ജനനീ ദേഹി കൃപയാ മമ
താവകചരണഭക്തിം (ദേവി)
**അനുപല്ലവി**
ദേവമകുടമണിദേദീപ്യമാനപാദേ
കേവലാനന്ദപൂർണ്ണെ കീരസുവാണി വാണി
(ദേവി)
**ചരണം**
വീണാപുസ്തകരഞ്ജിതകരതലവിഹസിത
കഞ്ജവരേംബികേ
വേണീമഞ്ജിമപുഞ്ജവിനിർജിതവിതത
ഘനാഘനമാലികേ
ഏണീമദവിനിവാരണനിപുണതരേക്ഷണ
ഹൃതനതപാതകേ
ശാണൊല്ലീഢമഹാമണിഭൂഷണ
ശാലിനി ബുധജനപാലികേ
പ്രീണിതമുനിഗേയേ ദ്രുഹിണജായേ പരമമേയേ
നിരപായേ (ദേവി)

**സാരാംശം:**

ദേവീ, ജഗദംബികേ! അടിയന്, അവിടത്തെ തൃപ്പാദങ്ങളിൽ ഭക്തിയുണ്ടാവാൻ കനിവുണ്ടാകണേ! നിന്തി രുവടിയുടെ പാദങ്ങളിൽ, ദേവന്മാരുടെ കിരീടങ്ങൾ നിരന്നു കിടന്നു തിളങ്ങുന്നു. വാണീദേവീ, കേവലാ നന്ദമൂർത്തിയായ അവിടന്ന്, ചെന്താമരപ്പൂപോലുള്ള തൃക്കൈകളിൽ വീണയും പുസ്തകവുമേന്തിയിരിക്കുന്നു. കിളിമൊഴിയായ ദേവിയുടെ ചികുരഭാരം പാറിക്കിടക്കുന്ന കാർമുകിൽമാലകളെ വെല്ലുന്നു. മാൻപേടയുടെ അഹങ്കാരം തീർക്കുന്ന ആ തൃക്കണ്ണുകൾ ഭക്തരുടെ പാതകങ്ങൾ നശിപ്പിക്കുന്നതിലും സാമർഥ്യമേറിയവ യാണ്. സജ്ജനസംരക്ഷകയായ ദേവി വിലപ്പിടിപ്പുള്ള രത്നങ്ങൾ പതിച്ച ആഭരണങ്ങളണിഞ്ഞുനിൽക്കുന്നു. പരമശിവജായേ, ആപത്തുകൾ അടുക്കാൻ ഭയപ്പെടുന്ന അവിടത്തെ, മുനിജനങ്ങൾ സ്തുതിക്കുന്നു.

## 270. നവരാത്രികൃതികൾ-2. പാഹി മാം ശ്രീവാഗീശ്വരി

രാഗം : കല്യാണി - താളം : ആദി
വാഗ്ഗേയകാരൻ : സ്വാതിതിരുനാൾ - ഭാഷ : സംസ്കൃതം
ആരോ: സ രി2 ഗ3 മ2 പ ധ2 നി3 സ - അവരോ: സ നി3 ധ2 പ മ2 ഗ3 രി2 സ
65 മേചകല്യാണി മേളം

**പല്ലവി**
പാഹി മാം ശ്രീവാഗീശ്വരി
പാഹി ഭുവനേശ്വരി

**അനുപല്ലവി**
ദേഹി താവകദയാം മയി ഭാരതി
ദേഹി ബോധസുഖദായികാം ഇഹ

മോഹഭാരതിമിരസഞ്ചയാമൃത-
മൂർത്തിം അമലബുധലോകവിലസിത-
മോഹനീയകടകാങ്ഗദഭൂഷിത
മുഗ്ധഗാത്രി തുഹിനാംശുവതംസിനി
ബാഹുലാലസിതപുസ്തകജപപട-
ബന്ധുരാഭയവരേ പരചിന്മയി
ചരണം
ശാരദേ കചപാശവിഡംബിതരുചിര
തരാസിതനീരദേ
നിജപതികമലജനിരുപമതരസുഖ
കരണവിശാരദേ
സ്ഫുടതരധവളിമവിലസിതമുകുര
ശകലപടലീരദേ വിനുതനാരദേ
ദാരുണാധികപാതകാവലി
ദാരണൈകനിരതേ സുഭാഷിണി
സാരസഗർഭദളായതലോചന
പൂരിതഭക്തമനോരഥവല്ലരി
വാരണകുംഭമദാപഹകുചയുഗ-
ഭാരവിനമ്രകൃശോദരി മാമക-
കരപദമുഖസമസ്തകരണനികരമപി
ചരണയുഗഭജനപരമിഹ കുരു തവ

**സാരാംശം:**

ഭുവനേശ്വരിയായ വാഗ്ദേവതേ! രക്ഷിക്കണേ! അറിവിൻെറ സുഖമെന്തെന്നടിയന്നറിയാനിട നൽകേണമേ! ഹേ, ഭാരതീ! അജ്ഞാനാന്ധകാരത്തിൽനിന്നും അടിയനെ മോചിപ്പിക്കണേ! മുഗ്ധാംഗിയായ അവിടുന്ന്, കടകാംഗദാദികളണിഞ്ഞ്, വെള്ളപ്പട്ടുടുത്ത്, കൈകളിൽ പുസ്തകവും ജപമാലയുമേന്തി, വരാഭയദാത്രിയായി വിലസുന്നു. ചിന്മയീ, ശാരദേ, നിന്തിരുവടിയുടെ കേശപാശം കാർകൊണ്ടലിനിണ്ടലേകുന്നു. സുഭാഷണങ്ങൾകൊണ്ട് അവിടന്ന് സ്വന്തം ഭർത്താവായ ബ്രഹ്മാവിന് അളവറ്റ സുഖമേകുന്നു. നാരദനുതയായ ദേവിയുടെ ദന്തനിരകൾ വെളുവെളാ തിളങ്ങുന്നു. അതിദാരുണങ്ങളായ പാപങ്ങളും ഇല്ലാതാക്കാൻ സമർത്ഥയായ അവിടന്ന്, ചെന്താരിതളൊക്കുന്ന കണ്ണുകളാൽ ഭക്തരുടെ മനോരഥങ്ങൾ പൂവണിയിക്കുന്നു. വാരണകുംഭത്തിൻെറ മദം നശിപ്പിക്കുന്ന കുചങ്ങളുടെ ഭാരംകൊണ്ടെന്നപോലെ ഉള്ളിലേക്കമർന്ന ഉദരമാണവിടുത്തേത്. ദേവീ! കൈകാലുകൾ തുടങ്ങി എല്ലാ ഇന്ദ്രിയങ്ങൾകൊണ്ടും ഞാൻ ചെയ്യുന്ന എല്ലാ പ്രവൃത്തികളും അവിടത്തെ ചരണഭജനമായിവരേണമേ!!

## 271. നവരാത്രികൃതികൾ-3. ദേവി പാവനെ

**രാഗം : സാവേരി - താളം : ആദി**

**വാഗ്ഗേയകാരൻ : സ്വാതിതിരുനാൾ - ഭാഷ : സംസ്കൃതം**

**ആരോ: സ രി1 മ1 പ ധ1 സ - അവരോ: സ നി3 ധ1 പ മ1 ഗ3 രി1 സ**

**15 മായമാളവഗൗള ജന്യം**

**പല്ലവി**
ദേവി പാവനേ സേവേ ചരണേ തേ ബുധാവനേ
**അനുപല്ലവി**
ഭാവുകദായി കടാക്ഷവിലാസിനീ
ഭാരതി ദേവി സദാ കുശലം ഭുവനെശ്വരീ
**ചരണം**
സോമബിംബമദഹരസുമുഖി ഭക്തജനാഖില-
കാമിതദാനനിരതേ കാന്ത കുന്ദദന്തി
ഭീമാനന്താജ്ഞാനതിമിരഭേദനമിഹിരായിതേ
മാമക ഹൃദി വിഹര മാന്യഗുണാവാസേ
സാമജപുങ്ഗവചാരുഗതേ സുര-
സാധ്യനുതേ വിമലേ വരദേ ഭുവനേശ്വരി
(ദേവി പാവനെ)

**സാരാംശം:**

അറിവുള്ളവർ നമിക്കുന്ന പരിശുദ്ധയായ ദേവീ, നിന്തിരുവടിയുടെ ചരണങ്ങളെ ഞാൻ സേവിക്കുന്നു. ഭാവുകങ്ങളരുളുന്ന കടാക്ഷങ്ങളും, ചന്ദ്രബിംബത്തിൻെറ അഹങ്കാരം ശമിപ്പിക്കുന്ന സുന്ദരവദനവും, മുല്ലമൊട്ടുകൾപോലുള്ള പല്ലുകളും ഉള്ള ഭുവനേശ്വരീ! ഭക്തജനങ്ങൾക്ക് അഖിലകാമങ്ങളും ദാനം ചെയ്യുന്നതിൽ മുഴുകിയിരിക്കുന്ന ദേവിയെനിക്ക് കുശലം നൽകണമേ! ഹേ, ഭാരതീ! അന്തമില്ലാത്ത, ഭീമാകാരമായ, അജ്ഞാനാന്ധകാരത്തെ മുറിക്കുന്ന സൂര്യനാണല്ലോ അവിടന്ന്. സദ്ഗുണങ്ങളുടെ ആവാസകേന്ദ്രമായ അവിടുന്ന് എൻെറ ഹൃദയത്തിൽ വിളയാടിയാലും! ആനയാനയായ ദേവിയെ, വിമലയും വരദയുമായ ഭുവനേശ്വരിയെ, സുരന്മാരും സാദ്ധ്യന്മാരും സ്തുതിക്കുന്നവളെ, ഞാനിതാ സേവിക്കുന്നു.

## 272. നവരാത്രികൃതികൾ-4. ഭാരതി മാമവ

**രാഗം : തോഡി - താളം : ആദി**

**വാഗ്ഗേയകാരൻ : സ്വാതിതിരുനാൾ - ഭാഷ : സംസ്കൃതം**

**ആരോ: സ രി1 ഗ2 മ1 പ ധ1 നി2 സ - അവരോ: സ നി2 ധ1 പ മ1 ഗ2 രി1 സ**

**8 ഹനുമത്തോഡി മേളം**

**പല്ലവി**
ഭാരതി മാമവ കൃപയാ നതജനാർത്തി-
ഭാരഹരണനിരതയാ
**അനുപല്ലവി**
ശാരദവിധുമണ്ഡലസദൃശമനോഹരമുഖി
**ചരണം**
വാസവാദിസുരവിനുതേ തരണിശത-
ഭാസുരഭൂഷണലസിതേ
ഹാസജിതകന്ദവിതതെ വിമലമുക്താ-
ഹാരകണ്ഠി ഗജേന്ദ്രഗതേ

ദാസഭൂതജനവിദ്യാദാനലോലേ പരദേവി
ഭാസുരചന്ദനമൃഗമദ കുസുമ സു-
വാസിതഗാത്രി സുപാവനശീലേ (ഭാരതി
മാമവ)

**സാരാംശം:**

വന്ദിക്കുന്ന ജനങ്ങളുടെ ആർത്തിഭാരം നശിപ്പിക്കുന്നതിൽ നിരതയായ ഭാരതീ, കൃപാപൂർവ്വം എന്നെ രക്ഷിക്കണേ! ശരൽക്കാലത്തെ ചന്ദ്രബിംബംപോലെ മനോഹരമാണവിടത്തെ മുഖം. ഇന്ദ്രാദി ദേവന്മാർ വന്ദിക്കുന്ന അവിടന്ന്, നൂറു സൂര്യന്മാരെപ്പോലെ തിളങ്ങുന്ന ആഭൂഷണങ്ങളണിഞ്ഞുവിലസുന്നു. മന്ദഹാസത്താൽ കുന്ദത്തെ വെല്ലുന്ന അവിടന്ന്, നിർമ്മലമായ മുത്തുമാലകൾ കഴുത്തിലണിഞ്ഞിരിക്കുന്നു. ഇഭഗമനയായ ദേവി, പരിശുദ്ധസ്വഭാവമുള്ളവളും, ദാസജനങ്ങൾക്ക് വിദ്യാദാനം ചെയ്യുന്നതിൽ അതീവ തൽപ്പരയുമാണ്. ചന്ദനം, പുഴുക്, പൂക്കൾ എന്നിവകളാൽ അലംകൃതയായ ഭാരതീദേവീ, എന്നെ രക്ഷിക്കണേ!

## 273. നവരാത്രികൃതികൾ-5. ജനനീ മാമവാമേയെ

**രാഗം : ഭൈരവി - താളം : മിശ്ര ചാപ്പ്**
**വാഗ്ഗേയകാരൻ : സ്വാതിതിരുനാൾ - ഭാഷ : സംസ്കൃതം**
**ആരോ: സ രി2 ഗ2 മ1 പ ധ2 നി2 സ - അവരോ: സ നി2 ധ1 പ മ1 ഗ2 രി2 സ**
**20 നഠഭൈരവി ജന്യം**

**പല്ലവി**
ജനനീ മാമവാമേയേ ഭാരതി ജയ
സരസിജാസനജായേ
**അനുപല്ലവി**
അനുപമിതകമലാവാസേ
ചാരുഹസിത കൃതകന്ദനിരാസേ ദേവി
മുനിവരേഡിതവിമലചരിതേ
മോഹനീയഗുണൗഘഭരിതേ (ജനനീ മാമവ)

**ചരണം**
തരുണി വാരിദനിഭവേണി
ദേവതരുകിസലയോപമപാണി
കലിതവരദാഭീതിമുദ്രേ കല്യാണി
പൂർണശരദിന്ദുസമകാന്തേ വാണീ
സുരുചിരനയനജിതൈണി
പരമകരുണാരസശിശിരവേണി
ചരണഗതജനഭരണനിപുണേ
പരമാമൃതമധുരഭാഷിണി (ജനനീ മാമവ)

**സാരാംശം:**

കമലാസനജായയായ സരസ്വതീ, അമ്മേ! എന്നെ രക്ഷിക്കണേ! വെൺതാമരപ്പൂവിൽ വാഴുന്ന ദേവീ, നിന്തിരുവടിയുടെ ചാരുമന്ദഹാസം മുല്ലമൊട്ടുകളുടെ മാനം കെടുത്തുന്നു. മഹദ്ഗുണങ്ങളുടെ വിളനിലമായ അവിടത്തെ വിമലചരിതങ്ങൾ മുനിവരന്മാർ പാടിനടക്കുന്നു. കരിമുകിൽക്കൊത്ത വേണിയും, ദേവതാരുത്തളിരൊത്ത പാണിയും, ശരൽപൗർണ്ണമിക്കൊത്ത കാന്തിയും ഒത്തിണങ്ങിയ വാണീ, ഹേ, കല്യാണീ, അമ്മേ, എന്നെ രക്ഷിക്കണേ! കാരുണ്യപാരമ്യത്താൽ ആർദ്രങ്ങളായ അമ്മയുടെ സുന്ദരനയനങ്ങൾ മാൻപേടയെ ജയിക്കുന്നു. അമൃതംപോലെ മാധുര്യമാർന്ന ഭാഷണങ്ങളാൽ, തന്റെ കാൽക്കൽ കുമ്പിടുന്ന ജനങ്ങളെ, വേണ്ടപോലെ കൊണ്ടുനടക്കുന്ന അമ്മേ! എന്നെ രക്ഷിക്കണേ!

## 274. നവരാത്രി കൃതികൾ-6. സരോരുഹാസനജായെ

**രാഗം : കാമവർധനി - താളം : ആദി**
**വാഗ്ഗേയകാരൻ : സ്വാതിതിരുനാൾ - ഭാഷ : സംസ്കൃതം**
**ആരോ: സ രി1 ഗ3 മ2 പ ധ1 നി3 സ - അവരോ: സ നി3 ധ1 പ മ2 ഗ3 രി1 സ**
**51 കാമവർധനി മേളം**

**പല്ലവി**
സരോരുഹാസനജായേ ഭവതീം സാമോദമംബ
നമാമി
**അനുപല്ലവി**
പുരന്ദരാദിസുരോത്തമസുരുചിരകിരീട-
മണികിരണാഞ്ചിത ചരണേ
(സരോരുഹാസനജായേ)
**ചരണം**
ബാലചന്ദ്രാവതംസിനി പരിജനപാലനൈകപരേ
ഘനപാതക ശൈലഭിദുരായിതചരിതേ
കരുണാലവാലായിതഹൃദയേ
ലോലരുചിരാളകപരിവൃതസുവിശാലനിടിലായിത
വദനേ
നാലമിഹ ഫണിനായകോപി ബതാലപിതുമയി
മഹിമാനം തേ
തുലതാം നയ മമോദ്യദവിദ്യാജാലമാശു നനു
ഭാരതി സകലം
ഫാലലോചനമുഖാഖിലവന്ദിതപദ്മനാഭ
പദസേവകനിരതേ
(സരോരുഹാസനജായെ)

സാരാംശം:

അമ്മേ, പദ്മാസനനായ ബ്രഹ്മദേവന്റെ പത്നിയായ ഭവതിയെ ഞാൻ സാമോദം നമിക്കുന്നു. പുരന്ദരൻ മുതലായ ദേവശ്രേഷ്ഠന്മാരുടെ കിരീടങ്ങളിലെ രത്നങ്ങൾ തൂവുന്ന കിരണങ്ങൾ അമ്മയുടെ ചരണങ്ങളിൽ ചെന്ന് ചൊരിയുന്നു. പരിജനങ്ങളെ പരിപാലിക്കുന്നതിൽ അതിശ്രദ്ധ ചെലുത്തുന്ന, കരുണാലോലഹൃദയയായ, ദേവിയുടെ ചരിതങ്ങൾ കുന്നുകുന്നായിക്കിടക്കുന്ന പാപങ്ങളെ നിശ്ശേഷം നശിപ്പിക്കുന്നു. ബാലേന്ദുവിനെ ശിരസ്സിലണിയുന്ന ദേവിയുടെ, കോമളമായ കുടിലാളകങ്ങളാലലങ്കൃതമായ വദനത്തോടുകൂടിയ ദേവിയുടെ, മഹിമകൾ വർണ്ണിച്ചുതീർക്കാൻ രണ്ടായിരം നാവുള്ള അനന്തനും ആവതില്ല!! എന്നിലുള്ള അവിദ്യാജാലമൊക്കെ വേഗം തുത്തുവാരിക്കളയണേ! പരമശിവൻ തുടങ്ങി ഏവരും വന്ദിക്കുന്ന പദ്മനാഭന്റെ പാദസേവകരെ പ്രത്യേകം ശ്രദ്ധിക്കുന്നവളാണല്ലോ അമ്മ!!

## 275. നവരാത്രികൃതികൾ-7. ജനനി പാഹി

**രാഗം : ശുദ്ധസാവേരി - താളം : മിശ്രചാപ്പ്**
**വാഗ്ഗേയകാരൻ : സ്വാതിതിരുനാൾ - ഭാഷ : സംസ്കൃതം**
**ആരോ: സ രി2 മ1 പ ധ2 സ - അവരോ: സ ധ2 പ മ1 രി2 സ**
**29 ധീരശങ്കരാഭരണം ജന്യം**

**പല്ലവി**
ജനനി പാഹി സദാ ജഗദീശേ ദേവി
സുരഹരവല്ലഭേ

**അനുപല്ലവി**
അനവദ്യതരനവഹാരാലംകൃതേ മഞ്ജു-
വനജായതലോചനേ വാഹിനീതടവാസേ
(ജനനീ പാഹി)

**ചരണം**
ശൈലരാജതനയേ ചണ്ഡമുണ്ഡനാശിനി
ശൂലശോഭിതകരേ സുന്ദരരൂപേ
ഫാലരാജിതിലകേ പരമകൃപാവതി
പാലിതസുജനമാലികേ സുര-
സാലകിസലയ ചാരുനിജപാദേ
(ജനനി പാഹി)

സാരാംശം:

ഹരവല്ലഭയായ ജഗദീശ്വരി, അമ്മേ, ദേവീ, എപ്പോഴും രക്ഷിക്കണേ! നദീതീരത്തു വസിക്കുന്ന, പുതുഹാരങ്ങളാൽ അലങ്കൃതയായ, അമ്മയുടെ കണ്ണുകൾ താമരപ്പൂവിതളുകൾപോലെ മനോഹരങ്ങളാണ്. സുന്ദരരൂപിണിയായ പാർവതീ, കൈകളിൽ ശൂലം ധരിച്ച അവിടന്ന് ചണ്ഡമുണ്ഡന്മാരെ നശിപ്പിച്ച്, കൃപയോടെ സജ്ജനങ്ങളെ പാലിച്ചു. നെറ്റിയിൽ തിലകം ധരിച്ച ദേവിയുടെ സുന്ദരങ്ങളായ പാദങ്ങൾ കൽപ്പവൃക്ഷത്തളിരുകൾ പോലെയാണല്ലോ. അമ്മേ അടിയനെ രക്ഷിക്കണേ!!

## 276. നവരാത്രികൃതികൾ-8. പാഹി ജനനി സന്തതം

**രാഗം : നാട്ടകുറിഞ്ജി - താളം : മിശ്രചാപ്പ്**
**വാഗ്ഗേയകാരൻ : സ്വാതിതിരുനാൾ - ഭാഷ : സംസ്കൃതം**
**ആരോ: സ രി2 ഗ3 മ1 നി2 ധ2 നി2 പ ധ2 നി2 സ -**
**അവരോ: സ നി2 ധ2 മ1 ഗ3 മ1 പ ഗ3 രി2 സ**
**28 ഹരികാംബോജി ജന്യം**

**പല്ലവി**
പാഹി ജനനി സന്തതം മാമിഹാമലപരിണത
വിധുവദനേ

**അനുപല്ലവി**
ദേവീ സകലശുഭദേ ഹിമാചലകന്യേ
സാഹസികദാരുണ ചണ്ഡമുണ്ഡനാശിനി

**ചരണം**
കമനീയതമരൂപേ കന്യാകുബ്ജവാസിനി
ശമിതപാപനികരേ ശാന്തഹൃദയഗേഹേ
അമിതവിമലരുചിഹാരേ നീല
വാരിദോപമവേണി ശ്രീപദ്മനാഭസോദരി
(പാഹി ജനനി)

സാരാംശം:

ഹിമഗിരിതനയേ, സകലശുഭദായികേ, കളങ്കലേശമില്ലാത്ത പൂർണ്ണചന്ദ്രനെപ്പോലെയാണ് അവിടത്തെ വദനം. അംബികേ! എപ്പോഴും എന്നെ രക്ഷിക്കണേ! ഭയങ്കരന്മാരായ ചണ്ഡമുണ്ഡന്മാരെ നശിപ്പിച്ച ദേവീ, കന്യാകുബ്ജത്തിൽ വാണരുളുന്ന മനോഹരീ, അവിടന്ന് പാപങ്ങളെല്ലാം നശിപ്പിക്കുന്നവളും, ശാന്തഹൃദയങ്ങളിൽ വസിക്കുന്നവളുമാകുന്നു. നീലക്കാർകുന്തലിൽ മനോഹരങ്ങളായ ഹാരങ്ങളണിഞ്ഞ പദ്മനാഭസോദരീ, അമ്മേ, എന്നെ എപ്പോഴും രക്ഷിക്കണേ!!

## 277. നവരാത്രികൃതികൾ-9. പാഹി പർവതനന്ദിനി

രാഗം : ആരഭി - താളം : ആദി
വാഗ്ഗേയകാരൻ : സ്വാതിതിരുനാൾ - ഭാഷ : സംസ്കൃതം
ആരോ: സ രി2 മ1 പ ധ2 സ - അവരോ: സ നി3 ധ2 പ മ1 ഗ3 രി2 സ
29 ധീര ശങ്കരാഭരണം ജന്യം

**പല്ലവി**
പാഹി പർവതനന്ദിനി മാമയി
പാർവണേന്ദുസമവദനേ
**അനുപല്ലവി**
വാഹിനീതടനിവാസിനി കേസരി-
വാഹനേ ദിതിജാളിവിദാരണേ
(പാഹി പർവതനന്ദിനി)

**ചരണം**
പഞ്ചദളിലളിതാളകേ തില-
കാഞ്ചിതശശിധരകലാളികേ നത-
വഞ്ചിനൃപാലകവംശശുഭോദയ-
സഞ്ചയൈകകൃതിസതതഗുണനികേ
(പാഹി പർവതനന്ദിനി)

**സാരാംശം:**
പൂർണ്ണചന്ദ്രമുഖിയായ പാർവതീദേവീ, എന്നെ രക്ഷിക്കണേ! സിംഹത്തിൻെറ പുറത്തേറി, ദൈത്യന്മാരെയെല്ലാം കൊന്നൊടുക്കി, നദീതീരത്തു വസിക്കുന്ന പാർവതീ, അടിയനെ രക്ഷിച്ചാലും. വണ്ടുകൾക്കൊത്ത അളകങ്ങളാലും, തിലകത്താലും, അമ്പിളിത്തെല്ലാലും ശോഭയാർന്ന അവിടുന്ന്, വഞ്ചിഭൂപാലവംശത്തിന്നാകമാനം നന്മകളേകിക്കൊണ്ടു വാണരുളുന്നു!

## 278. നിന്നെ നോഡി

രാഗം : തോഡി - താളം : രൂപകം
വാഗ്ഗേയകാരൻ : പുരന്ദരദാസർ - ഭാഷ : കന്നഡ
ആരോ: സ രി1 ഗ2 മ1 പ ധ1 നി2 സ - അവരോ: സ നി2 ധ1 പ മ1 ഗ2 രി1 സ
8 ഹനുമത്തോഡി മേളം

**പല്ലവി**
നിന്നെ നോഡി ധന്യനാദെനൊ ഹെ!
ശ്രീനിവാസാ (നിന്നെ)
**അനുപല്ലവി**
പക്ഷിവാഹന ലക്ഷ്മീ രമണാ ലക്ഷ്യ വിത്തു
നോഡോ പാണ്ഡു
പക്ഷ സർവ ദൈത്യ ശിക്ഷ രക്ഷിസന്ന
കമലാക്ഷാ (നിന്നെ)

**ചരണം**
ദേശ ദേശ തിരിഗിനാനു ആശ ബദ്ധ നാദെ
സ്വാമി
ദാസനെനിസി എന്ന ജഗദീശ കായോ
വാസുദേവാ
അന്തരംഗ ദാസ യന്നു അന്തര വില്ല ദേ
പാലിസയ്യ
ഹന്തകാരി പുരന്ദര വിഠലന (നിന്നെ)

**സാരാംശം:**
ഹേ, ശ്രീനിവാസാ! നിന്തിരുവടിയുടെ ദർശനം സിദ്ധിച്ചതിനാൽ ഞാൻ അതീവ സന്തുഷ്ടനാണ്. ഹേ മഹാലക്ഷ്മികാന്താ! പാണ്ഡവസുഹൃത്തേ! ഗരുഡവാഹനനായ അവിടന്ന് അപകടകാരികളായ നിരവധി രാക്ഷസരെ നശിപ്പിച്ചിട്ടുണ്ടല്ലോ. ഹേ രാജീവാക്ഷാ! അവിടത്തെ പ്രാപിക്കുന്നതിനുമുൻപ്, ഇഹലോക സുഖങ്ങൾക്കായി അവിടെയിവിടെയെല്ലാം തെണ്ടിനടന്ന് ഞാൻ ചെയ്തുകൂട്ടിയിട്ടുള്ള പാപകർമ്മങ്ങളെല്ലാം പൊറുത്ത്, പാപിയായ ഈ ആത്മാവിനെ അനുഗ്രഹിക്കണേ. അവിടത്തെ എറ്റവും വിശ്വസ്തനായ ഭക്തനായി എന്നെ സ്വീകരിച്ചിട്ടുണ്ടെന്നും, വളരെക്കാലമായിട്ടുള്ള എൻെറ പ്രാർഥന അവിടന്ന് കേട്ടിട്ടുണ്ടെന്നും, എൻെറ ആശകൾക്കെത്രയോ അതീതമായി എന്നിൽ അവിടന്ന് കരുണ ചൊരിഞ്ഞിട്ടുണ്ടെന്നും ഞാൻ മനസ്സിലാക്കുന്നു!

## 279. നിന്നനെ നംബി

രാഗം : ഭൈരവി - താളം : ആദി
വാഗ്ഗേയകാരൻ : പുരന്ദരദാസർ - ഭാഷ : കന്നഡ
ആരോ: സ രി2 ഗ2 മ1 പ ധ2 നി2 സ - അവരോ: സ നി2 ധ1 പ മ1 ഗ2 രി2 സ
20 നഠഭൈരവി ജന്യം

**പല്ലവി**
നിന്നനെ നംബിദെ നു എന്ന സലഹയ നീ
എന്ന ഗുണ ദോഷഗള എണ്ണിസ ബേദയ്യ
(നിന്നനെ)

**അനുപല്ലവി**
ആസ യെംബുദു അജന ലോഗകെ മുത്തുദിദേ
പേസരദേ സ്ത്രീയ രോളു ബുദ്ധി എങെ
(നിന്നനെ)

ചരണം
വാസുദേവനെ നിന്ന ധ്യാന മാഡിദവ നല്ല
കേശവാ എന്ന
ക്ലേശഗള ബിഡിസയ്യ ഈ ദേശദിരി ഗളെല്ലാരനാ
ഇന്ദിരേശനേ കാല
ദീനനാഗിദ്ദ എന്ന അജ്ഞാനദി ദാസന
ശിശുവെന്നു കാവാ,
മന്നിസുവ തെരദലി ധാത പുരന്ദര വിഠല
സലഹോ ദയമാഡി (നിന്ന)

സാരാംശം:

ഹേ, വാസുദേവാ! നിരവധി പാപകർമ്മങ്ങൾ ചെയ്തിട്ടുള്ളവനെങ്കിലും, ഭവാന്റെ ഏറ്റവും വിശ്വസ്തനായ ഭക്തനായി കണക്കാക്കി, ഈയുള്ളവനെ രക്ഷിക്കണേ. ഭവാനെ സന്തതം ഭജിച്ചിരുന്നിട്ടില്ലെന്നതും, ശാസ്ത്രങ്ങളിൽ പ്രസ്താവിച്ചിട്ടുള്ളപോലെ ധർമ്മാനുഷ്ഠാനങ്ങൾ നടത്തിയിട്ടില്ലെന്നതും വാസ്തവം തന്നെ. ജീവിതമെന്നത് അനശ്വരമാണെന്നും മരണത്തെ അഭിമുഖീകരിക്കേണ്ടിവരില്ലെന്നും തെറ്റിദ്ധരിച്ച്, ഞാൻ എന്റെ സമയമെല്ലാം വൃഥാ ചെലവഴിച്ചല്ലോ. ഹേ, ലക്ഷ്മീകാന്താ! എന്റെ അറിവില്ലായ്മകൊണ്ടു മാത്രമാണിതെല്ലാ. ഹേ, കേശവാ! എന്റെ പാപങ്ങൾ പൊറുക്കാൻ ഞാൻ ഭവാനെ താണു വണങ്ങുന്നു. അമ്മ മക്കളോട്, ചെയ്യുന്നപോലെ, അവിടന്ന് എന്റെ പാപങ്ങൾ ക്ഷമിച്ച്, എന്നെ ഭവാന്റെ ഏറ്റവും വിശ്വസ്തനായ ഭക്തനാക്കിയെടുത്ത്, ഞാൻ അർഹിക്കുന്ന രക്ഷ എനിക്കേകുകയില്ലേ?

## 280. നന്ദനന്ദന വേണുനാദ

**രാഗം : ഭടിയാർ – താളം : മിശ്രചാപ്പ്**
**വാഗ്ഗേയകാരൻ : അന്നമാചാര്യ – ഭാഷ : തെലുങ്ക്**
**ആരോ: സ ധ2 പ ധ2 മ2 പ ഗ3 മ2 ധ2 സ – അവരോ: രി1 നി3 ധ2 പ മ2 പ ഗ3 രി1 സ**
**53 ഗമനശ്രമാ ജന്യം**

**പല്ലവി**
നന്ദനന്ദന വേണുനാദ വിനോദ
മുകുന്ദ കുന്ദ മന്ദഹാസ
ഗോവർധന ധാരാ (നന്ദ)
**ചരണം 1**
രാമ രാമ ഗോവിന്ദ രവിചന്ദ്ര ലോചന
കാമ കാമകലുഷ വികാര വിദൂരാ
ധാമ ധാമ വിഭവത്പ്രതാപ രൂപ ദനുജ
നിർദ്ദമ ധാമകരണ ചതുര
ഭാവ ഭഞ്ജന (നന്ദ)
**ചരണം 2**
പരമ പരാത്പര പരമേശ്വരാ
വരദ വരദാമല വാസുദേവ
ചിര ചിര ഘനനഗ ശ്രീ വെങ്കടേശ്വര
നര ഹരിനാമ പന്നഗശയനാ (നന്ദ)

സാരാംശം:

ഹേ, നന്ദനന്ദന! രാമ! ഗോവിന്ദ! രവിചന്ദ്രന്മാർ കണ്ണുകളായിട്ടുള്ളവനേ! ഗോവർധനധാരാ! കാമ കലുഷിതമായ വികാരങ്ങൾക്ക് അതീതനായിട്ടുള്ളവനേ! പരമ പരാത്പര! പരമേശ്വര! വാസുദേവ! വെങ്കടേശ്വര! ഹരേ! പന്നഗശയനാ! ഭവാനിൽ അചഞ്ചല വിശ്വാസമർപ്പിക്കുകയും ഭവാനായി എല്ലാം സമർപ്പിക്കുകയും ചെയ്യുന്നവർക്ക് മോക്ഷം ലഭിക്കുമെന്നത് ഉറപ്പായി വിശ്വസിക്കാവുന്ന വസ്തുതയത്രെ!

## 281. നംബി കെട്ടവർ ഇല്ലവോ

**രാഗം : കല്യാണി – താളം : മിശ്രചാപ്പ്**
**വാഗ്ഗേയകാരൻ : പുരന്ദരദാസർ – ഭാഷ : കന്നഡ**
**ആരോ: സ രി2 ഗ3 മ2 പ ധ2 നി3 സ – അവരോ: സ നി3 ധ2 പ മ2 ഗ3 രി2 സ**
**65 മേചകല്യാണി മേളം**

**പല്ലവി**
നംബി കെട്ടവർ ഇല്ലവോ രങ്ഗൈയ്യാ നിന്ന
നംബദേ കെട്ടരേ കേഡലീ (നംബി)
**അനുപല്ലവി**
അംബുജനാഭന അഖിലലോകേശന
അപ്രമേയനാദ ആദിപുരുഷ നിന്ന (നംബി)
**ചരണം**
കരിരാജന സലഹി അഞ്ജ ബേഡെന്ദു
ആദരിൻചിദവ ദാരോ
ഗരുഡഗമന ശ്രീ പുരന്ദര വിഠലനാ
ചരണ കമല വന്നു ദ്രിഢ ദിൻ ധനമ്മിരോ
(നംബി)

സാരാംശം:

അവരവരാണ് നേർവഴി വിട്ടു പോകണമോ വേണ്ടയോ എന്ന് തീരുമാനിക്കുന്നത്. ഇത് അവനവന് ഈശ്വരനിലുള്ള വിശ്വാസമനുസരിച്ചത്രെ. രംഗനാഥ ഭഗവാനിൽ വിശ്വാസമർപ്പിച്ചിട്ടുള്ളവർ പശ്ചാത്തപിച്ചിട്ടില്ല, വഴി കാണാതെ വലഞ്ഞിട്ടില്ല, വഴി വിട്ടുപോയിട്ടുമില്ല. അവിടുന്ന് ആദിപുരുഷനാണ്; അവിടുത്തേക്ക്

സമാനനായി ഈ ഭുവനത്തിൽ മറ്റാരുമില്ല. ഭഗവാന്റെ ദയയ്ക്കായുള്ള വിളികേട്ട ഉടനെ ഗരുഡന്റെ പുറത്തേറി ഗജേന്ദ്രനെ മുതലയുടെ വായിൽനിന്ന് രക്ഷിക്കാൻ പറന്നെത്തിയില്ലേ ഭഗവാൻ? ഗജേന്ദ്രന് ഭഗവാനിലുള്ള അചഞ്ചലമായ ഭക്തിയാണ് അദ്ദേഹത്തിന്റെ രക്ഷയ്ക്ക് ഭഗവാന്റെ സഹായമായെത്തിയത്. ഭഗവാനിൽ അചഞ്ചലമായ വിശ്വാസമർപ്പിച്ചിട്ടുള്ളവർ പശ്ചാത്തപിച്ചിട്ടില്ല, വഴി കാണാതെ വലഞ്ഞിട്ടില്ല, നേർവഴി വിട്ടുപോയിട്ടുമില്ല!!

## 282. നീന്യാകോ നിന്ന

**രാഗം : രാഗമാലിക-ചെഞ്ചുരുട്ടി – താളം : ആദി**

**വാഗ്ഗേയകാരൻ : പുരന്ദരദാസർ – ഭാഷ : കന്നഡ**

**ആരോ: ധ2 സ രി2 ഗ3 മ1 പ ധ2 നി2 – അവരോ: നി2 ധ2 പ മ1 ഗ3 രി2 സ നി2 ധ2 പ ധ2 സ**

**28 ഹരികാംബോജി ജന്യം**

**പല്ലവി ചെഞ്ചുരുട്ടി**

നീന്യാകോ നിന്ന ഹാങ്ഗ്യാകോ നിന്ന
നാമദബല വൊന്ദിദ്ദരേ സാകോ (നീന്യാകോ)

**അനുപല്ലവി ചെഞ്ചുരുട്ടി**

കരി മഗരിഗേ സിക്കി മൊരെയീഡു തിരുവാഗ
ആദിമൂലവെംബ നാമവേ കാഇതോ
(നീന്യാകോ)

**ചരണം 1 ചെഞ്ചുരുട്ടി**

പ്രഹ്ലാദ പിതാ ബാധിസു തിരുവാഗ
നരഹരിയെംബ നാമവേ കാഇതോ (നീന്യാകോ)

**ചരണം 2 നാഥനാമക്രിയാ**

നാരിയ സഭയല്ലി സീരെയ സെളെവാഗ കൃഷ്ണ
കൃഷ്ണ എംബ നാമവേ കാഇതോ
(നീന്യാകോ)

**ചരണം 3**

യമന ദൂതരു അജാമിളന എളേവാഗ
നാരായണനേംബ നാമവേ കാഇതോ
(നീന്യാകോ)

**ചരണം 4 നാഥനാമക്രിയാ**

ആമര ഈമര ധ്യാനി സുത്തിരുവാഗ രാമ രാമ
എംബ നാമവേ കാഇതോ
(നീന്യാകോ)

**ചരണം 5**

ഹസുലി ധ്രുവരായ അഡവിഗേ ഹോവാഗ
വാസുദേവനംബ നാമവേ കാഇതോ
(നീന്യാകോ)

**ചരണം 6 സിന്ധുഭൈരവി**

നിന്ന നാമകെ സരി കാണേനോ ജഗദൊളു
ഘന്ന മഹിമ ശ്രീ പുരന്ദര വിഠല
നിന്ന നാമദ ബല വൊന്ദിദ്ദരേ സാകോ
(നീന്യാകോ)

**സാരാംശം:**

എനിക്ക് അങ്ങയുടെ സാന്നിധ്യത്തിന്റെ ആവശ്യകതയില്ല; അങ്ങയുടെ ദയയും എന്നെ ബാധിക്കുന്നില്ല. എനിക്ക് വേണ്ടത് അങ്ങയുടെ വിശുദ്ധമായ നാമബലമാണ്. മുതലയുടെ വായിൽചെന്നുപെട്ട് മരണത്തെ മുഖാമുഖം കണ്ട സമയത്ത് ഗജേന്ദ്രനെ രക്ഷിച്ചത് സകല ചരാചരങ്ങൾക്കും ആദിമൂലമായവന്റെ നാമമൊന്നുമാത്രമല്ലെ? നരസിംഹനാമബലമല്ലെ പ്രഹ്ലാദന് ദുഷ്ടനായ പിതാവിൽനിന്ന് രക്ഷയ്ക്കായെത്തിയത്? ദുശ്ശാസനൻ രാജസഭയിൽവെച്ച് ദ്രൗപദിയെ അവമാനിക്കാൻ ശ്രമിച്ചപ്പോൾ കൃഷ്ണൻ സഹായത്തിനായെത്തിയത് ഭഗവാന്റെ പേർ വിളിച്ചുള്ള വിളി കേട്ടപ്പോളല്ലേ? നാരായണനാമം കേട്ടപ്പോളാണല്ലൊ ഭഗവാൻ അജാമിളനെ യമനിൽനിന്ന് രക്ഷിക്കാനായെത്തിയത്? വാത്മീകിക്ക് രാമനാമബലം സിദ്ധിച്ചത് 'ആമരം' 'ആമരം' എന്ന് ജപിച്ച്, ജപിച്ച്, രാമനെ തപസ്സുചെയ്തിട്ടല്ലേ? ഭഗവത്സായുജ്യം ലഭിക്കാനായി കാട്ടിൽപ്പോയി തപസ്സു ചെയ്യാനൊരുമ്പെട്ട ബാലനായ ധ്രുവന്റെ രക്ഷയ്ക്കായെത്തിയത് വാസുദേവനാമമല്ലേ? ഹേ, പുരന്ദരവിഠലാ! എല്ലാത്തിലും ഉപരിയായിട്ടുള്ളതും, ഈ ഭുവനത്തിലെ അത്ഭുതസിദ്ധികൾക്കെല്ലാം ആധാരമായിട്ടുള്ളതും നിന്തിരുവടിയുടെ നാമമത്രെ!

## 283. പഞ്ചരത്നകൃതികൾ–1. ദുഡുകു ഗല നന്നേ ദോര

**രാഗം : ഗൗള – താളം : ആദി**

**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**

**ആരോ: സ രി1 മ1 പ നി3 സ – അവരോ: സ നി3 പ മ1 രി1 ഗ3 മ1 രി1 സ**

**15 മായമാളവ ഗൗള ജന്യം**

**പല്ലവി**

ദുഡുകു ഗല നന്നേ ദോര
കൊഡുകു ബ്രോചുരാ? യെംതോ

**അനുപല്ലവി**

കഡു ദുർവിഷയാകൃഷ്ടുഡൈ -
ഗഡിയ ഗഡിയകു നിൻഡാരു (ദുഡുകു)

**ചരണം 1**

ശ്രീവനിതാഹൃദ്കുമുദാബ്ജാവാങ്മനസഗോചര
(ദുഡുകു)

**ചരണം 2**

സകലഭൂതമുലയന്ദു നീ വൈ യുണ്ഡഗ മദിലേക
പോയിന (ദുഡുകു)

**ചരണം 3**
പിരുത പ്രായമുനാഡെ ഭജനാമൃത
രസവിഹീന കുതർകു ഡൈന (ദുഡുകു)
**ചരണം 4**
പരധനമുലകൊരകുനൊരുലമദിനി കരഗബലികി
കഡുപു നിമ്പ ദിരിഗിനട്ടി (ദുഡുകു)
**ചരണം 5**
തനമദിനിഭുവിനിസൗഖ്യപുജീവനമേ യനുചു
സദാ ദിനമുലു ഗഡിപെ (ദുഡുകു)
**ചരണം 6**
തെലിയനി നടവിട ശൂദ്രുലു വനിതലു
സ്വവശമൗട കുപദേശിഞ്ചി സന്തസില്ലി
സ്വരലയംബുലെരുങ്ഗകനുശിലാത്മുലൈ
സുഭക്തുലകുസമാനമനു (ദുഡുകു)
**ചരണം 7**
ദൃഷ്ടികി സാരംബഗു ലലനാ സദനാർഭക
സേനാമിതധനാദുലനു, ദേവദേവ! നെര
നമ്മിതിനി ഗാകനു പദാബ്ജ ഭജനംബു
മരചിന (ദുഡുകു)
**ചരണം 8**
ചക്കനി മുഖ കമലംബുനു സദാ നാ മദിലോ സ്മരണ
ലേകനേ ദുർമദാന്ധ ജനുല ഗോരി
പരിതാപമുലചേ ദഗിലി
നൊഗിലി ദുർവിഷയ ദുരാസലനു രോയലേക
സതത
മപരാധിനൈ ചപല ചിത്തുഡനൈന (ദുഡുകു)
**ചരണം 9**
മാനവതനു ദുർലഭ മനുചു നെംചി പരമാനന്ദ
മോന്ദലേക, മദ മത്സര കാമ ലോഭ
മോഹമുലകു ദാസുഡൈ
മോസബോതി ഗാക, മൊദടി കുലജുദഗുചു
ഭുവിനി ശൂദ്രുല
പനുലു സൽപുചുനു യുംടിനിഗാക,
നരാധമുലനു ഗോരിസാര
ഹീനമതമുലനു സാധിൻപ ദാരുമാരു (ദുഡുകു)
**ചരണം 10**
സതുലകൈ കൊന്നാള്ളാസ്തികൈ സുതുലകൈ
കൊന്നാള്ളു ധന-
തതുലകൈ ദിരിഗിതിനയ്യ, ത്യാഗരാജാപ്ത!
യിടുവംടി (ദുഡുകു)

**സാരാംശം:**

മനുഷ്യന്റെ വാക്ചാതുരിക്കും, ഭാവനാവിലാസത്തിനും അതീതനായിട്ടുള്ള, ഹേ, ഭഗവാനേ! ശശാങ്കൻ ആമ്പൽപ്പൂവിനെ വിരിയിക്കുന്നതുപോലെ, ലക്ഷ്മീദേവിയുടെ ഹൃദയകുസുമത്തെ വികസിപ്പിക്കുന്നവനേ! എന്നെപ്പോലെ വീണ്ടുവിചാരമില്ലാത്തവനും, വിഷയലമ്പടനും ജീവിതത്തിലെ ഓരോ നിമിഷത്തിലും പാപ കരമായ സ്വഭാവവിശേഷങ്ങൾക്ക് അടിമപ്പെട്ടവനുമായ ഒരുവനെ, അവിടന്നല്ലാതെ മറ്റേത് രാജകുമാരനാണ് രക്ഷിക്കാനായെത്തുക? ജഗത്തിലെ സൃഷ്ടികൾക്കെല്ലാം കാരകനായിട്ടുള്ളത് അവിടന്നാണെന്നും, അവിടെ നിലനിൽക്കുന്ന വസ്തുക്കളുടെയെല്ലാം സത്തായിട്ടുള്ളത് അവിടന്നാണെന്നുമുള്ള വസ്തുത മനസ്സിലാക്കാനുള്ള വിവേകമെല്ലാം ചെറുപ്പത്തിൽത്തന്നെ നഷ്ടപ്പെട്ട എന്നെപ്പോലെ ഒരുവനെ, അവിടന്നല്ലാതെ മറ്റേതു രാജകുമാരനാണ് സംരക്ഷിക്കുക? അങ്ങയെ വേണ്ടുംവണ്ണം ബഹുമാനിക്കാതെ, അങ്ങയുടെ നാമ ജപത്താൽ ലഭിക്കാവുന്ന സച്ചിദാനന്ദാമൃതം നുകരാനൊരുങ്ങാതെ, പ്രയോജനരഹിതമായ പ്രവൃത്തികളിൽ മുഴുകുകയും, അഷ്ടിലഭ്യത്തിന്നായി ധനാഢ്യരായവരുടെ സ്തുതിഗീതങ്ങൾ പാടുകയും, ജീവിതത്തിന് അത്യന്താപേക്ഷിതമായിട്ടുള്ളത് ഇന്ദ്രിയസുഖസന്തോഷങ്ങളാണെന്ന് വിശ്വസിക്കുകയും ചെയ്തിരുന്ന എന്നെപ്പോലൊരുവനെ, അവിടന്നല്ലാതെ മറ്റേത് രാജകുമാരനാണ് കാത്തുരക്ഷിക്കുക? അങ്ങയുടെ പ്രണത ഭക്തനാണെന്ന് നടിക്കുകയും, അറിവില്ലാത്തവരും, താഴ്ന്ന പടിയിലുള്ളവരുമായവർക്ക് ധർമ്മോപദേശങ്ങൾ നൽകുകയും ചെയ്യാറുള്ള, എന്നെപ്പോലൊരുവനെ, അവിടന്നല്ലാതെ മറ്റേത് രാജകുമാരനാണ് പരിരക്ഷിക്കുക? സംഗീതത്തെക്കുറിച്ച് എല്ലാമറിയാമെന്ന് അഭിനയിക്കാറുള്ള, ശിലാഹൃദയനായ എന്നെപ്പോലൊരുവനെ, ഏതൊരു രാജകുമാരനാണ് താങ്ങിനിർത്തുക? അങ്ങയുടെ പാദങ്ങളെ അല്പസമയംപോലും ആരാധിക്കുന്നതിന് പകരം, ധനം, വസ്തുവഹകൾ, സുന്ദരികളായ സ്ത്രീകൾ എന്നിവയാണ് ജീവിതത്തിനു ആവശ്യമായിട്ടുള്ളത് എന്ന് വിശ്വസിക്കുകയും, അവ തട്ടിയെടുക്കാൻ ഒരുമ്പെടുകയും ചെയ്തുപോന്ന എന്നെപ്പോലൊരുവനെ, ഏതൊരു രാജകുമാരനാണ് സഹായിക്കുക? അങ്ങയുടെ മോഹനരൂപം ചിന്തിക്കാതെ, സദാചതിയരും, അഹംകാരികളും, ദുർമ്മാർഗ്ഗികളുമായിട്ടുള്ളവരോട് കൂട്ടുകൂടി നടക്കുമായിരുന്ന എന്നെപ്പോലെ ചഞ്ചലനും, മുടിയനുമായിരുന്ന ഒരുവന് അവിടുന്നല്ലാതെ വേറെ ഏതൊരു രാജകുമാരനാണ് സുരക്ഷിതത്വം നൽകുക? ഹേ ദേവദേവ! ത്യാഗരാജാപ്ത! കുലീനമായ കുടുംബത്തിൽ ജനിച്ചവന് യോജിച്ച വിധത്തിലല്ലാതെ, തന്റെ വിലകുറഞ്ഞ വിശ്വാസങ്ങൾ വിവേകശൂന്യമായ വിധത്തിൽ സ്ഥാപിക്കാനായി, നിന്ദ്യമായ പ്രവൃത്തികളിൽ മുഴുകാൻ തക്കവണ്ണം തരംതാഴുകയും, ജീവിതത്തിലെ സിംഹഭാഗവും സ്വന്തം ഉള്ളിലെ ശത്രുക്കളായ കാമം, ക്രോധം, മദം, ലോഭം, അസൂയ, മാത്സര്യം എന്നിവകൾക്കടിമയായിത്തീരുകയുംചെയ്ത എന്നെപ്പൊലൊരു പാപിക്ക്, അവിടന്നല്ലാതെ മറ്റേതൊരു രാജകുമാരനാണ് രക്ഷയായുണ്ടാവുക?

## 284. പഞ്ചരത്നകൃതികൾ–2. ജഗദാനന്ദ കാരക

**രാഗം : നാട്ട – താളം : ആദി**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : സംസ്കൃതം**
**ആരോ: സ രി3 ഗ3 മ1 പ ധ3 നി3 സ – അവരോ: സ നി3 പ മ1 രി3 സ**
**36 ചലനാട്ട ജന്യം**

**പല്ലവി**
ജഗദാനന്ദകാരക!
ജയ ജാനകീ പ്രാണനായക!

**അനുപല്ലവി**
ഗഗനാധിപസത്കുലജ! രാജരാജേശ്വര!
സുഗുണാകര! സുരസേവ്യ! ഭവ്യ ദായക! സദാ
സകല (ജഗദ)

ചരണം 1
അമര താരക നിചയ കുമുദ ഹിത
പരിപൂർണ! അനഘ! സുരാസുരഭുജ!
ദധി പയോധി വാസ ഹരണ!
സുന്ദരതര വദന! സുധാമയ വചോ
വൃന്ദ ഗോവിന്ദ! സാനന്ദ! മാവരാജരാപ്ത
ശുഭകരാനേക (ജഗദ)
ചരണം 2
നിഗമനീരജ അമൃതജപോഷകാ-
നിമിഷവൈരി വാരിദ സമീരണ!
ഖഗ തുരംഗ! സത്കവി ഹൃദാലയാ-
ഗണിത വാനരാധിപ നതാംഘ്രിയുഗ! (ജഗദ)
**ചരണം 3**
ഇന്ദ്ര നീലമണി സന്നിഭാപഘന!
ചന്ദ്ര സൂര്യ നയന! അപ്രമേയ!
വാഗീന്ദ്ര ജനക! സകലേശ! ശുഭ്ര
നാഗേന്ദ്ര ശയന! ശമനവൈരി സന്നുത! (ജഗദ)
**ചരണം 4**
പാദ വിജിത മൗനി ശാപ! സവ പരി
പാല! വര മന്ത്ര ഗ്രഹണ ലോല!
പരമ ശാന്തചിത്ത! ജനകജാധിപ!
സരോജ ഭവ വരദാഖില! (ജഗദ)
**ചരണം 5**
സൃഷ്ടി സ്ഥിത്യന്തകാരക! അമിത
കാമിത ഫലദ! അസമാന ഗാത്ര! ശ-
ചിപതി സുതാബ്ധി മദഹരാനുരാഗരാജ! രാജിത
കഥാ സാരഹിത! (ജഗദ)
**ചരണം 6**
സജ്ജന മാനസാബ്ധി സുധാകര! കു
സുമ വിമാന! സുരസാരിപു കരാബ്ജ
ലാളിത ചരണാവഗുണാസുരാംഗണമദ ഹരണ!
സനാതനാജനുത! (ജഗദ)
**ചരണം 7**
ഓംകാര പഞ്ജര കീര! പുരഹര!
സരോജഭവ കേശവാദി
രൂപ! വാസവരിപുജനകാന്തക! കലാധര
കലാധരാപ്ത! ഘൃണാകര! ശരണാഗത
ജനപാലന! സുമനോ രമണ! നിർവികാര!
നിഗമസാരതര! (ജഗദ)
**ചരണം 8**
കരധൃത ശരജാല! അസുരമദ അപഹരണ!
അവനീസുര സുരാവന!
കവീന ബിലജമൗനി കൃത ചരിത്രസന്നുത! ശ്രീ
ത്യാഗരാജനുത! (ജഗദ)
**ചരണം 9**
പുരാണ പുരുഷ! നൃവരാത്മജ!
ആശ്രിതപരാധീന! ഖരവിരാധ രാവണവിരാവണ!
അനഘ! പരാശര മനോഹര! വികൃത!
ത്യാഗരാജ സന്നുത! (ജഗദ)
**ചരണം 10**
അഗണിത ഗുണ! കനകചേല!
സാല വിദളന! അരുണാഭ സമാന ചരണ!
അപാര മഹിമ! അദ്ഭുത! സുകവിജനഹൃദ്സദന!
സുരമുനി ഗണ വിഹിത! കലശ നീരനിധിജാ
രമണ! പാപ ഗജനൃസിംഹ! വര
ത്യാഗരാജാദിനുത! (ജഗദ)

**സാരാംശം:**

ലോകത്തിന് ആനന്ദം നൽകുന്നവനേ! ജാനകീരമണാ! സൂര്യവംശകുലതിലകാ! രാജരാജേശ്വരാ! സദ്ഗുണസാഗരമേ! ദേവാരാധിതാ! സർവജനമംഗളദായകാ! ജയിക്ക! ചന്ദ്രൻ കുമുദങ്ങളെ വിരിയിക്കുന്നതുപോലെ അവിടന്ന് ദേവന്മാരെ സന്തുഷ്ടരാക്കുന്നു. സർവജ്ഞനായ അവിടന്ന് പാപരഹിതനത്രെ. ഗോപികമാരുടെ ആടകൾ, വെണ്ണ, പാല്, തൈര് എന്നിവ കട്ടെടുത്ത നിന്തിരുവടിയുടെ മോഹനകാന്തിയിലും, മധുരഭാഷണത്തിലും അവർ ആകർഷിതരായിരിക്കുന്നു. ഹേ ഗോവിന്ദാ! ലക്ഷ്മീകാന്താ! ഭക്തർക്ക് നിത്യാനന്ദം നൽകുന്നവനേ! വേദജ്ഞാനമാകുന്ന അമൃത് പാനം ചെയ്താണല്ലൊ അവിടന്ന് വളർന്ന് വലുതായത്. ശത്രുക്കളാകുന്ന മേഘപടലങ്ങളെ പറപ്പിച്ചുകളയുന്ന കൊടുങ്കാറ്റാണവിടന്ന്. ഗരുഡന്മേൽ യാത്ര ചെയ്യുന്ന അവിടന്ന് ദിവ്യരായ കവികളുടെ മനസ്സുകളിൽ വിരാജിക്കുന്നു. ധീരശാലികളായ വാനരപ്രമാണികൾ അവിടുത്തെ ആരാധിക്കുന്നു. ഇന്ദ്രനീലക്കല്ലിൻെറ പ്രഭയും ഘനശ്യാമമേഘത്തിൻെറ വർണ്ണവുമാണ് അവിടത്തെ ശരീരത്തിന്. ഭവാൻെറ നയനങ്ങൾക്ക് സൂര്യബിംബത്തിൻെറ പ്രകാശവും ചന്ദ്രബിംബത്തിൻെറ കാന്തിയുമുണ്ട്. ജഗത്തിൻെറ പരമനാഥനായ അങ്ങയുടെ മാഹാത്മ്യം മാനുഷരുടെ ധാരണാശക്തികൊണ്ട് നിർണ്ണയിക്കാവുന്നതല്ല. അനന്തശായിയായ അവിടന്ന്, ബ്രഹ്മപിതാവും, അന്തകാന്തകനായ ശിവനാൽ പ്രശംസിക്കപ്പെടുന്നവനുമാണ്. നിന്തിരുവടിയുടെ പാദങ്ങൾ, ഭർത്താവിൻെറ ശാപത്തിൽനിന്ന്, അവിടന്ന് അഹല്യയെ വിമുക്തയാക്കി. മഹർഷി വിശ്വാമിത്രൻെറ യാഗകർമ്മങ്ങൾ രക്ഷിക്കാനായിപ്പോയപ്പോൾ ബല, അതിബല എന്നീ മന്ത്രങ്ങൾ അദ്ദേഹത്തിൽനിന്ന് വശമായിക്കിട്ടി. സൃഷ്ടി, സ്ഥിതി, സംഹാരം എന്നിവയും അവിടന്നുതന്നെ നടത്തുന്നു. ഇന്ദ്രനും മറ്റു ദേവന്മാരും ആരാധിക്കുന്ന അവിടന്ന്, നിരവധി ഭക്തരുടെ ആഗ്രഹങ്ങൾ നിറവേറ്റിയിട്ടുണ്ട്. സാഗരപതിയായ വരുണൻെറ അഹങ്കാരം അവിടുന്ന് ശമിപ്പിച്ചു. സംഗീതസാന്ദ്രത, ഭക്തി എന്നിവയ്ക്ക് പ്രസിദ്ധമായ വാത്മീകിരാമായണത്തിലെ പ്രധാന കഥാപാത്രമാണവിടുന്ന്. പൂർണ്ണചന്ദ്രൻ സമുദ്രത്തിലെ അലകളെ ഉയർത്തുന്നതുപോലെ, സജ്ജനങ്ങളെ അവിടന്ന് ആനന്ദത്താൽ പുളകിതരാക്കുന്നു. രാവണനെ തോൽപ്പിച്ച്, പുഷ്പകവിമാനം അവിടുന്നെടുത്തു. സുരസയെ തോൽപ്പിച്ച ഹനുമാൻ അങ്ങയുടെ തൃപ്പാദങ്ങളെ, താമരപ്പൂവുകൊണ്ടെന്നപോലെ വളരെ വളരെ മൃദുലമായി തിരുമ്മാറുണ്ട്. അവിടന്നുതന്നെയാണ് ത്രിമൂർത്തികളായ ബ്രഹ്മാവിഷ്ണുമഹേശ്വരന്മാരായി നിലകൊള്ളുന്നത്. ബ്രഹ്മാവും, വിഷ്ണുവും ആരാധിക്കുന്ന അവിടന്ന് ഓംകാരപഞ്ജരത്തിൽ മരുവുന്ന ശുകമത്രെ. അവിടത്തെ ധ്യാനിക്കുന്ന ഋഷിമാരേയും, ദേവന്മാരെയും അവിടന്ന് പരിരക്ഷിക്കുന്നു. രാക്ഷസവംശത്തെയൊ

ദുഷ്ടരെ നശിപ്പിക്കാനായി അവതരിച്ച അവിടുന്ന്, അവരിൽ പ്രമുഖന്മാരായ ഖരൻ, വിരാധൻ, രാവണൻ എന്നിവരെ വധിച്ചു. വേദങ്ങളുടെ സത്തും, വേദജ്ഞാനികളുടെ രക്ഷകനുമായ അവിടന്ന്, സജ്ജനങ്ങളിൽ സദാ സംതൃപ്തിയുള്ളവരോട് അതീവ കാരുണ്യമുള്ളവനാണ്. കളങ്കരഹിതനും, ശാശ്വതനുമായ അവിടന്ന് രാജാക്കന്മാരിൽവെച്ച് ഏറ്റവും പ്രസിദ്ധിയാർജ്ജിച്ചിട്ടുള്ളവനും, പരാശരമുനിയാൽ ആദരിക്കപ്പെടുന്നവനും, ദശരഥരാജാവിന്റെ ഓമനപ്പുത്രനുമത്രെ. ആദിയുമന്തവുമില്ലാത്തവനും, സദ്ഗുണങ്ങളുടെ കലവറയുമായ അങ്ങയോട് കിടപിടിക്കാൻ മറ്റാരുമില്ല. സുവർണ്ണവസ്ത്രങ്ങളാൽ തിളങ്ങുന്ന അങ്ങയുടെ പാദങ്ങൾ ഭക്തർക്ക് സായൂജ്യമേകുന്നു. ഗജാകാരങ്ങളായ പാപങ്ങൾ പാടേ നശിപ്പിക്കുന്ന മൃഗരാജനാണവിടുന്ന്. പാലാഴിമഥന സമയത്ത് ഉടലെടുത്ത മഹാലക്ഷ്മി വരണമാല്യമണിയിച്ച ഭഗവാനേ! ഭവാന്റെ പ്രണതഭക്തനായ ത്യാഗരാജൻ സംഗീതത്തിലൂടെ നിന്തിരുവടിയെ പാടിപ്പുകഴ്ത്തുന്നു!

## 285. പഞ്ചരത്നകൃതികൾ-3. കനകന രുചിരാ

**രാഗം : വരാളി - താളം : ആദി**

**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ - ഭാഷ : തെലുങ്ക്**

**ആരോ: സ ഗ1 രി1 ഗ1 മ2 പ ധ1 നി3 സ - അവരോ: സ നി3 ധ1 പ മ2 ഗ1 രി1 സ**

**39 ഝാലവരാളി ജന്യം**

**പല്ലവി**

കനകന രുചിരാ കനകവസന! നിന്നു

**അനുപല്ലവി**

ദിന ദിനമുന മനസുന ചനുവുന
നിന്നു (കനക)

**ചരണം 1**

പാലുഗാരു മോമുന ശ്രീയപാര
മഹിമ ദനരു നിന്നു (കനക)

**ചരണം 2**

ബാലാർകാഭ സുചേല; മണിമയ
മാലാലംകൃത കന്ധര! സര -
സിജാക്ഷ! വരകപോല! സുരുചിര കിരീടധര!
സന്തതംബു മനസാരഗ (കനക)

**ചരണം 3**

സാപത്നി മാതയൗ സുരുചിചേ
കർണ്ണശൂലമൈന മാട വീനുല
ജുരുക്കന താളക ശ്രീഹരിനി ധ്യാനിഞ്ചി
സുഖിമ്പഗ ലേദാ? യട്ലു (കനക)

**ചരണം 4**

മൃഗമദലലാമ ശുഭനിടില! വര
ജടായു മോക്ഷഫലദ! പവമാന
സുതുഡു നീദു മഹിമ ദെൽപ
സീത തെലിസി വലചി സൊക്കലേദാ? യാരീതി
നിന്നു (കനക)

**ചരണം 5**

കാമിഞ്ചി പ്രേമമീര കരമുല നീദു
പാദ കമലമുല ബട്ടുകൊനു
വാഡു സാക്ഷി, രാമനാമ രസികുഡു
കൈലാസ സദനുദു സാക്ഷി,
മരിയു നാരദ പരാശര ശുക
ശൗനക പുരന്ദരനഗജാ ധരജ
മുഖ്യുലു സാക്ഷി ഗാദ? സുന്ദരേശ!
സുഖകലശാംബുധിവാസാ ശ്രിതുലകേ (കനക)

**ചരണം 6**

സുഖാസ്പദ വിമുഖാംബുധര
പവന! വിദേഹ മാനസ വിഹാരാപ്ത
സുരഭുജ മാനിത ഗുണാംക ചിദാനന്ദ!
ഖഗതുരങ്ഗ! ധൃതരഥാങ്ഗ!
പരമ ദയാകര കരുണാരസ
വരുണാലയ! ഭയാപഹാര!
ശ്രീരഘുപതേ! (കനക)

**ചരണം 7**

കലകലമനു മുഖ കള ഗലിഗിന സീത
കുലുകുചു നോര കന്നുലനു ജൂചു നിന്നു
(കനക)

**ചരണം 8**

സതതമു പ്രേമ പൂരിതുഡഗു ത്യാഗരാജ
നുത! മുഖജിത കുമുദഹിത വരദ! നിന്നു
(കനക)

**സാരാംശം:**

ഭഗവാനേ! അങ്ങയെ നോക്കിനിൽക്കുമ്പോൾ കിട്ടുന്ന ദിവ്യാനുഭൂതി അവർണ്ണനീയം തന്നെ! നോക്കും തോറും വീണ്ടും വീണ്ടും നോക്കാനുള്ള ആഗ്രഹം വർദ്ധിച്ചുവരുന്നു. അരയിൽ മഞ്ഞപ്പട്ടുടുത്ത്, മാറിൽ ഇളകിയാടുന്ന രത്നമാലയണിഞ്ഞ്, ശിരസ്സിൽ ഒളിമിന്നുന്ന സുവർണ്ണകിരീടം ധരിച്ച് നിലകൊള്ളുന്ന അങ്ങയുടെ രൂപം എത്ര മനോഹരമാണ്? ഞാൻ ഈ സുകുമാരകളേബരം കണികാണാൻ ആഗ്രഹിക്കുന്നത് അങ്ങയോടുള്ള യഥാർഥ സ്നേഹംകൊണ്ടു മാത്രമാണ്. അങ്ങയുടെ പ്രണയിനിയായ സീതാദേവി, അഭിമാനത്തോടെയും അഭിനന്ദനത്തോടെയും ഇടയ്ക്കിടെ ഒളികണ്ണിട്ടുനോക്കുന്ന ഭവാന്റെ സുന്ദരവദനം നോക്കിനിൽക്കാൻ എനിക്ക് എന്തൊരു കൗതുകമാണെന്നോ! തന്റെ രണ്ടാനമ്മയായ സുരുചിയുടെ തുളച്ചുകയറുന്ന വാക്കുകളാൽ വ്രണപ്പെട്ട ധ്രുവകുമാരന്, ഭവാന്റെ ദിവ്യദർശനത്താൽ, ദുഃഖഭാരത്തിൽനിന്ന് മോചനം ലഭിച്ചില്ലേ? ജടായുവിന് മോക്ഷമരുളിയ, ഹേ, ഭഗവാനേ! അശോകവനത്തിലായിരുന്ന സീതാദേവിയോട് ആഞ്ജനേയൻ ഭവാന്റെ കഥകളും, വീരപരാക്രമങ്ങളും വിവരിച്ചപ്പോൾ, ദേവിക്ക് ആനന്ദാതിരേകത്താൽ മോഹാലസ്യംതന്നെ ഉണ്ടായില്ലേ? അത്യധികം സ്നേഹവായ്പ്പോടും ബഹുമാനത്തോടും കൂടി അങ്ങയുടെ ചരണാംബുജങ്ങൾ ഗ്രഹിച്ചിരിക്കുന്ന ആഞ്ജനേയനും, സദാ രാമനാമം ജപിക്കുന്ന കൈലാസനാഥനായ മഹാദേവനും, ഭവാന്റെ മോഹനാകാരം ദർശിക്കാനുള്ള ഈ ഭക്തന്റെ ആഗ്രഹം അതീവ

തിരുമാണെന്ന് ബോധ്യപ്പെടുത്തുന്നില്ലേ? എന്റെ ഈ അഭിപ്രായം സ്ഥിരീകരിക്കാൻ, നാരദൻ, പരാശരൻ, ശുകൻ, ശൗനകൻ, ബ്രഹ്മൻ, സീതാദേവി-ഇങ്ങനെ നിരവധിപേർ ഭവാനിൽ പ്രകടിപ്പിച്ചിരുന്ന ഉത്കടമായ വികാരാവേശം മതിയാകുമല്ലോ. അങ്ങയുടെ സൗന്ദര്യം മുഴുവൻ ആവാഹിച്ചെടുക്കാനെന്നോണമുള്ള സീതാദേവിയുടെ കടാക്ഷങ്ങളും അതീവ മനോഹരംതന്നെ! ഹേ, വരദായകാ! ഭഗവാനേ! അങ്ങയുടെ ദയയോടു കടാക്ഷംകൊണ്ട് മനസ്സ് നിറഞ്ഞ് കവിഞ്ഞ് പരമാനന്ദം സിദ്ധിക്കുന്ന ത്യാഗരാജൻ അങ്ങയെ അനന്ന എന്നെന്നും ഭജിക്കുന്നു!

## 286. പഞ്ചരത്നകൃതികൾ-4. സാധിംചെനേ

**രാഗം : ആരഭി - താളം : ആദി**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ - ഭാഷ : തെലുങ്ക്**
**ആരോ: സ രി2 മ1 പ ധ2 സ - അവരോ: സ നി3 ധ2 പ മ1 ഗ3 രി2 സ**
**29 ധീരശങ്കരാഭരണം ജന്യം**

പല്ലവി
സാധിംചെനേ; ഓ മനസാ!
അനുപല്ലവി
ബോധിഞ്ചിന സന്മാർഗ വചനമുല
ബൊങ്കു ജേസി താ
ബട്ടിനപട്ടു (സാധിംചെനേ)
**ചരണം 1**
സമയാനികി ദഗു മാടാ ളാഡെനെ
ദേവകി വസുദേവുല നേഗിഞ്ചിനടു
**ചരണം 2**
രംഗേശുഡു സദ്ഗങ്ഗാ ജനകുഡു
സംഗീത സാമ്പ്രദായകുഡു
**ചരണം 3**
ഗോപി ജന മനോരഥ മൊസങ്ങ ലേകനേ
ഗേലിയു ജേസെഡു വാഡു
**ചരണം 4**
വനിതല സദാ സൊക്ക ജേയുചുനു മ്രൊക്ക
ജേസെ; പരമാത്മുദദിയുഗാക-
**ചരണം 5**
യശോദ തനയുഡംചുമുദംബുനനു
മുദ്ദു ബെട്ടുനവ്വുചുണ്ഡു ഹരി
**ചരണം 6**
പരമ ഭക്തവത്സലുഡു സുഗുണ
പാരാവാരുന്ദാജന്മ മനഘുഡീ കലി-
ബാധല ദീർചുവാഡനുചു നേ ഹൃദം-
ബുജ ജൂചു ചുണ്ഡഗ
**ചരണം 7**
ഹരേ രാമചന്ദ്ര! രഘു കുലേശ!
മൃദു സുഭാഷ ശേഷശയന! പരനാരീസോദരജ
വിരാജ തുരഗ!
രാജരാജനുത! നിരാമയാപഘന
സരസീരുഹ ദളാക്ഷ! യനുചു
വേഡുകൊന്ന നന്നു താ ബ്രോവകനു
**ചരണം 8**
ശ്രീ വേങ്കടേശ! സ്വപ്രകാശ! സർവോന്നത!
സജ്ജന-
മാനസ നികേതന!
കനകാംബരധര! ലസന്മകുട
കുണ്ഡല വിരാജിത ഹരേ! യനുചു നേ
പൊഗഡഗാ ത്യാഗരാജ ഗേയുഡു മാനവേന്ദ്രു
ഡൈന രാമചന്ദ്രുഡു
**ചരണ ശേഷം**
സദ്ഭക്തുല നഡത ലിട്ല നേനേ
യമരികഗാ നാ പൂജ ഗൊനേനേ
യലുഗ വദ്ദനേനേ
വിമുഖുലതോ ജേര ബോകു മനേനേ
വേത ഗലിഗിതെ താലു കോമ്മനേനേ
ദമശമാദി-സുഖദായകുഡഗു ശ്രീ
ത്യാഗരാജ നുതുഡു ചെന്തരാകനേ
(സാധിംചെനേ)

**സാരാംശം:**

മനസ്സേ! ഭഗവാനത് ചെയ്യു! സത്യസന്ധമായ, നന്മനിറഞ്ഞ ജീവിതം നയിക്കാൻ, അവിടന്നുതന്നെ മന സ്സാധീനമാക്കിയിട്ടുള്ള ആദർശങ്ങൾക്കും, സദാചാരങ്ങൾക്കുമെല്ലാം വിപരീതമായി, ഭഗവാൻ തന്റെ സൗകര്യാനുസരണം എന്നോട് ഉപേക്ഷ കാണിച്ചു. അങ്ങനെ ചെയ്യുന്നതിന് അവിടുത്തേക്ക് എല്ലാ യ്പോഴും സ്വന്തം ചില യുക്തിവാദങ്ങളുമുണ്ട്! വസുദേവനും, ദേവകിക്കും അവിടുന്നുണ്ടാക്കിവെച്ച പരീക്ഷ ണങ്ങളും, ക്ലേശങ്ങളും നിരവധിയാണ്. തന്നെ കാരാഗൃഹത്തിൽനിന്ന് രക്ഷിക്കാൻ പ്രേരിപ്പിച്ച് അവിടന്ന്, കൗശലത്തിൽ സ്വന്തംകാര്യം നേടിയെടുത്തു! സംഗീതരസികനും, ഗംഗയുടെ ധാതാവുമായ രങ്ഗനാഥൻ താനാണെന്നാണ് അവിടന്ന് സ്വയം വിശേഷിപ്പിക്കുന്നത്. യശോദാപുത്രനായ അവിടത്തെ ഗോപിമാർ എടുത്ത് ചുംബിച്ചപ്പോൾ, അവരുടെ നേർക്കുനോക്കി കള്ളച്ചിരി ചിരിച്ചവനല്ലേ അവിടന്ന്? യുവാവായ പ്പോൾ, തന്റെ അഭൗമസൗന്ദര്യം മുതലെടുത്ത് അവരെ ഭ്രമിപ്പിച്ചു. എന്നിട്ടോ? മനസ്സിലെ മോഹങ്ങൾ സാധിച്ചപ്പോൾ, അവരെ വഞ്ചിക്കുകയും ചെയ്തു. അതുകൊണ്ട് അവർക്കുണ്ടായത്, ചീത്തപ്പേരും അവമാ നവും മാത്രം! വളരെ ശുഷ്കാന്തിയോടെ, ഭക്തിപൂർവ്വം അങ്ങയുടെ നാമം ജപിച്ച്, അനുഗ്രഹങ്ങൾക്കായി കേണപേക്ഷിച്ചെങ്കിലും, സ്വന്തവൈ ഭക്തരോടു കൂറുകാണിക്കുന്ന അവിടന്ന്, എന്നോട് ഉപേക്ഷ കാണിച്ചു. മാത്രമല്ല, കലിയുഗത്തിലെ കെട്ടുപാടുകളിൽനിന്ന് എന്നെ മോചിപ്പിക്കുന്നതിലും അവിടന്നു പരാജയപ്പെ ട്ടിരിക്കുന്നു. ഇന്ദ്രനും, ബ്രഹ്മാവും, ഗരുഡനും ആരാധിക്കുന്ന അങ്ങയെ ഞാൻ കൃഷ്ണനെന്ന് വിളിക്കാം.

അതല്ലെങ്കിൽ രഘുകുലോത്തമനായ രാമനെന്ന് വിളിക്കാം. ത്യാഗരാജൻ സംഗീതത്തിൽക്കൂടി പാടിപ്പുകഴ്ത്തുന്ന ഘനശ്യാമവർണ്ണനാണ് നിസ്തുലനായ അവിടന്ന്. കനകാംബരധാരിയായി, തിളങ്ങുന്ന കിരീടകർണ്ണാഭരണ ഭൂഷിതനായി, അത്യന്തം പ്രഭയോടുകൂടി വിളങ്ങുന്ന പരമാത്മാവും, ഭക്തരുടെ ഹൃദയങ്ങളിൽ കുടികൊള്ളുന്നവനുമായ വെങ്കടേശ്വരനാണവിടുന്ന്. ഭക്തിഹീനരായവരോട് കരുതലോടെ പെരുമാറാനും, പരീക്ഷണങ്ങളും, കഷ്ടപ്പാടുകളും, വന്നുചേരുമ്പോൾ, ക്ഷമാശീലത്തോടെ വർത്തിക്കാനും, എന്നെ ഉപദേശിച്ചത് ഭഗവാനാണ്. അവിടന്ന് കാരുണ്യഹൃദയനും, കളങ്കരഹിതനും, സർവ്വഗുണ സമ്പന്നനുമാണെന്നുള്ള വസ്തുത പ്രസിദ്ധമാണല്ലോ. അവിടത്തെ അവതാരത്തിന്റെ ഉദ്ദേശം മുഴുവനും അവിടന്ന് പൂർത്തീകരിച്ചിട്ടില്ലേ? അവിടത്തെക്കുറിച്ച് ആർക്കെങ്കിലും മറിച്ച് ചിന്തിക്കാനൊക്കുമോ?

## 287. പഞ്ചരത്നകൃതികൾ–5. എന്ദരോ മഹാനുഭാവുലു

**രാഗം : ശ്രീരാഗം – താളം : ആദി**

**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**

**ആരോ: സ രി2 മ1 പ നി2 സ – അവരോ: സ നി2 പ ധ2 നി2 പ മ1 രി2 ഗ2 രി2 സ**

**22 ഖരഹരപ്രിയ ജന്യം**

**പല്ലവി**

എന്ദരോ മഹാനുഭാവുലന്തരികി വന്ദനമു

**അനുപല്ലവി**

ചന്ദ്ര വദനു നി യന്ദ ചന്ദമുനു ഹൃദയാര
വിന്ദമുന ജൂചി ബ്രഹ്മാനന്ദ
മനുഭവിഞ്ചുവാ (എന്ദരോ)

**ചരണം 1**

സാമഗാനലോല മനസിജ ലാവണ്യ
ധന്യമൂർധന്യു (എന്ദരോ)

**ചരണം 2**

മാനസ വനചരവര സഞ്ചാരമു സലിപി
മൂർതിബാഗുഗ ബൊഡഗനേ വാ (എന്ദരോ)

**ചരണം 3**

സരഗുണ പാദമുലകു സ്വാന്തമനു സരോജമുനു
സമർപണമു ജേയുവാ (എന്ദരോ)

**ചരണം 4**

പതിതപാവനുഡനെ പരാത്പരുനി ഗുരിഞ്ചി
പരമാർഥമഗു നിജമാർഗമു
തൊനു വാഡുചുനു സല്ലാപമുതോ സ്വരലയാദി
രാഗമുലതെലിയുവാ (എന്ദരോ)

**ചരണം 5**

ഹരിഗുണ മണിമയ-സരമുല ഗളമുന ശോഭില്ലു
ഭക്തകോടു ലിലലോ
തെലിവിതോ ജെലിമിതോ കരുണ ഗൽഗി
ജഗമെല്ലനു സുധാ ദൃഷ്ടിചേ ബ്രോചു
വാ (എന്ദരോ)

**ചരണം 6**

ഹൊയലുമീര നഡലു ഗൽഗു സരസുനി
സദാ കനുല ജൂച്ചുനു പുലക
ശരീരുലൈ ആനന്ദപയോധി നിമഗ്നുലൈ
മുദംബുനനു യശമു ഗലവാ (എന്ദരോ)

**ചരണം 7**

പരമ ഭാഗവത മൗനിവര ശശിവിഭാകര
സനകസനന്ദന
ദിഗീശസുര കിമ്പുരുഷ കനക കശിപു സുത
നാരദ തുംബുരു
പവനസൂനു ബാലചന്ദ്രധര ശുക സരോജഭവ
ഭൂസുരവരുലു
പരമ പാവനലു ഘനുലു ശാശ്വതുലു കമലഭവ
സുഖമു സദാനുഭവുലു ഗാക (എന്ദരോ)

**ചരണം 8**

നീ മേനു നാമ വൈഭവംബുലനു നീ പരാക്രമ
ധൈര്യ
മുല ശാന്ത മാനസമു നീവുലനു വചന
സത്യമുനു രഘുവര
നീയഡ സദ്ഭക്തിയു ജനിഞ്ചകനു ദുർമതമുലനു
കല്ലജെസി നട്ടി നീമദി
നീരിങ്ങി സാന്തസംബുനനുഗുണ ഭജനാനന്ദ
കീർതനമു ജേയുവാ (എന്ദരോ)

**ചരണം 9**

ഭാഗവത രാമായണ ഗീതാദി ശ്രുതി ശാസ്ത്ര
പുരാണപു മർമമുലനു
ശിവാദി ഷണ്മതമുല ഗൂഢമുലൻ മുപ്പദിമുക്കോടി
സുരാന്ത
രംഗമുല ഭാവംബുല നേരിഗി ഭാവരാഗ ലയാദി
സൗഖ്യമുചെ
ചിരായുവുല ഗലിഗി നിരവധി സുഖാത്മുലൈ
ത്യാഗരാജാപ്പുലൈനവാ (എന്ദരോ)

**ചരണം 10**

പ്രേമ മുപ്പിരിഗൊനുവേള നാമമു ദലചുവാരു
രാമഭക്തുഡൈന
ത്യാഗരാജ നുതുനി നിജദാസുലൈന
വാ (എന്ദരോ)

**സാരാംശം:**

മനുഷ്യരാശിയിൽ ആത്മീയജ്ഞാനം സിദ്ധിച്ചിട്ടുള്ള മഹാത്മാക്കൾ നിരവധിയുണ്ട്; അവർക്കെല്ലാം പ്രണാമങ്ങൾ! അവർ തങ്ങളുടെ ഹൃദയകമലങ്ങളിൽ രാകേന്ദുവദനനായ ജഗദീശ്വരനെ ദർശിച്ച്, അളക്കാനാവാത്ത പരമാനന്ദം ആസ്വദിക്കുന്നു! അഭൗമവും വശ്യവുമായ സൗന്ദര്യത്തിന്റെ സാക്ഷാത്കാരവും, സാമവേദസംഗീതശ്രവണതൽപ്പരനുമായ ഭഗവാന്റെ സാന്നിധ്യം ലഭിച്ചിട്ടുള്ളവരാണ് ആ പുണ്യവാന്മാർ. അവർ, വാനരസദൃശമായ മനശ്ചാഞ്ചല്യത്തെ നിയന്ത്രിച്ച്, തങ്ങളുടെ മാനസകുസുമങ്ങൾ ഭഗവദ്പ്പാദങ്ങളിലർപ്പിക്കുന്നു. പാപമെല്ലാം നശിച്ച്, നിർമ്മലരാകുന്നതോടെ, അവർ, ഭക്തിമാർഗ്ഗത്തിൽക്കൂടി സഞ്ചരിക്കുന്നവരുടെ അനുയായികളായിത്തീർന്ന്, ഭഗവത്കീർത്തികൾ പാടിനടക്കുകയും, സ്വരരാഗലയങ്ങളിൽ

പൂർണ്ണജ്ഞാനം നേടി, സംഗീതത്തിന്റെ ഭാഷയിൽ ഭഗവാനുമായി ഹൃദയപൂർവം സംഭാഷണങ്ങളിലേർപ്പെടുകയും ചെയ്യുന്നു. ഹരിയുടെ സൗന്ദര്യവിശേഷങ്ങളുടെ പ്രതീകങ്ങളായ മുത്തുമണിമാലകൾ കണ്ഠത്തിൽ അണിയുന്ന അവർ അത്യന്തം അനുഗൃഹീതരത്രെ. ഭക്തി, പ്രേമം, ദയ എന്നിവയാൽ അവർ തങ്ങളുടെ അമൃതംചൊരിയുന്ന നോട്ടംകൊണ്ട് ലോകത്തെ പരിരക്ഷിക്കുന്നു. തങ്ങളുടെ നയനങ്ങളാൽ അവർ ഭഗവാന്റെ പദങ്ങൾ വീക്ഷിക്കുകയും ആനന്ദാതിരേകനിർവൃതിസാഗരത്തിൽ ആറാടുകയും ചെയ്യുന്നു. പരമാത്മാക്കളായ അവർ, തങ്ങളുടെ ഹൃദയനൈർമ്മല്യത്തിന് കേൾവികേട്ടവരും, ഭഗവൽസാക്ഷാത്കാരം സിദ്ധിച്ചവരുമത്രെ. സൂര്യചന്ദ്രന്മാർ, ഋഷിവര്യന്മാരായ സനകസനന്ദനാദികൾ, അഷ്ടദിക്പാലന്മാർ, ദേവന്മാർ, കിന്നരന്മാർ, കിമ്പുരുഷന്മാർ, പ്രഹ്ലാദൻ, നാരദൻ, തുംബുരു, അമരനായ ഹനുമാൻ, അർദ്ധചന്ദ്രകലാധരനായ പരമശിവൻ, ശുകൻ, ബ്രഹ്മാവ്, വേദജ്ഞാനികളായ ബ്രാഹ്മണർ, പരമവിശുദ്ധരായ യോഗിമാർ, സർവസമയവും ബ്രഹ്മാനന്ദത്തിൽ മുഴുകിക്കഴിയുന്ന പരമാത്മാക്കൾ എന്നിവർ അവരിൽ ഉൾക്കൊള്ളുന്നു. അവർ ഭഗവാന്റെ അഭൌമ സൗന്ദര്യത്തിൽ പുളകംകൊള്ളുന്നു. അവിടത്തെ മഹത്തായ നാമത്തിലും, ഗുണഗണങ്ങളായ ധൈര്യം, പ്രാഭവം, മഹാമനസ്കത, ഔദാര്യം, പരമസത്യസന്ധത എന്നിവയിലും ആനന്ദംകൊള്ളുന്നു. ഭാഗവതം, രാമായണം, ഗീത, വേദങ്ങൾ, പുരാണങ്ങൾ, ശാസ്ത്രങ്ങൾ എന്നിവയുടേയും, ശിവൻ, മറ്റീശ്വരന്മാർ, മുപ്പത്തിമൂന്നു കോടി ദേവന്മാർ എന്നിവർ വിശ്വാസമർപ്പിച്ചിട്ടുള്ള ഷഡ് മതസംഹിതകളുടേയും പ്രാധാന്യം, സങ്കീർണ്ണത, ആന്തരികതത്ത്വങ്ങൾ എന്നിവ അറിയാവുന്നവരാണവർ. രാഗഭാവലയാദികളുൾക്കൊള്ളുന്ന സംഗീതത്തിന്റെ ഹർഷോന്മാദത്തിൽ മുഴുകി അതിന്റെ അനശ്വരസൗന്ദര്യം ആസ്വദിക്കുന്നവരാണവർ. ത്യാഗരാജന്റെ ഉപദേഷ്ടകരും സഹായികളുമാണവർ. ഉള്ളഴിഞ്ഞ ഭക്തിയോടെ, വിശ്വാസമോടെ അവർ ശ്രീരാമനെ ഭജിക്കുകയും, ത്യാഗരാജൻ വാഴ്ത്തുന്ന ഭഗവാന്റെ യഥാർഥ ഭക്തരായിത്തീരുകയും ചെയ്യുന്നു. മഹാത്മാക്കളായ അവർക്കെല്ലാം പ്രണാമങ്ങൾ!!

## 288. പഞ്ചമാതങ്ഗമുഖ ഗണപതിനാ

**രാഗം : മലഹരി – താളം : രൂപകം**

**വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ – ഭാഷ : സംസ്കൃതം**

**ആരോ: സ രി1 മ1 പ ധ1 സ – അവരോ: സ ധ1 പ മ1 ഗ3 രി1 സ**

**15 മായമാളവഗൗള ജന്യം**

**പല്ലവി**
പഞ്ചമാതങ്ഗമുഖ ഗണപതിനാ
പരിപാലിതോഹം സുമുഖേന ശ്രീ
**അനുപല്ലവി**
പഞ്ചഭൂതാത്മക പ്രപഞ്ചോദയാദി കരണവിരിഞ്ചി
ഹരി രുദ്ര നുതേന പഞ്ചവക്ത്ര
ശിവസുതേന
**ചരണം**
വരാഭയ പാശ ശൃണി
കപാല ദന്ത മോദക മുദ്ഗരാക്ഷമാലാകരേണ
കമലാപുരവിഹാരേണ പുരുഹൂതാദ്യഖിലദേവ
പൂജിതവിഘ്നേശ്വരേണ
വരഗുരുഗുഹ
സോദരേണസുരുചിരലംബോദരേണ
കരുണാങ്ഗ ഗൗരതരേണ
കലിമലഹരണ തരേണ

**സാരാംശം:**

സുന്ദരനായ പഞ്ചഗജാനനൻ എന്നെ പരിരക്ഷിക്കുന്നു. അവിടന്ന് പഞ്ചഭൂതാത്മകനാണ്. പഞ്ചമുഖപരമശിവതനയനായ അവിടന്ന്, ത്രിമൂർത്തികളായ ബ്രഹ്മാവിഷ്ണുമഹേശ്വര സന്നുതനത്രെ. തൃക്കരങ്ങളിൽ പാശം, അംകുശം, കപാലം, ദന്തം, മോദകം, മുദ്ഗരം, രുദ്രാക്ഷമാല, അഭയവരദമുദ്രകൾ എന്നിവ ധരിച്ചുകൊണ്ട് കമലപുരത്തിൽ പ്രതിഷ്ഠിച്ചിട്ടുള്ള ഭഗവാനെ, ഇന്ദ്രനും, മറ്റു ദേവന്മാരും ആരാധിക്കുന്നു. ഗുരുഗുഹഭ്രാതാവായ അവിടുന്ന്, ലംബോദരനും സുന്ദരനും കീർത്തിമാനുമാണ്. കരുണാമയനെന്നു പ്രസിദ്ധിയുള്ള നിന്തിരുവടി, കലിയുഗപാപഹരനും, സർവ്വവിഘ്നവിനാശകനുമത്രെ!

## 289. പതിത പാവന

**രാഗം : തോഡി – താളം : ആദി**

**വാഗ്ഗേയകാരൻ : പാപനാശം ശിവൻ – ഭാഷ : സംസ്കൃതം**

**ആരോ: സ രി1 ഗ2 മ1 പ ധ1 നി2 സ – അവരോ: സ നി2 ധ1 പ മ1 ഗ2 രി1 സ**

**8 ഹനുമത്തോഡി മേളം**

**പല്ലവി:**
പതിത പാവന രാമ പശുപതിനുത നാമ
പരിപൂർണ്ണ സത്യകാമ പരംജോതിഃപരന്ധാമ
**അനുപല്ലവി**
പങ്കജോപമചരണ ഭക്താഭീഷ്ട വിതരണ
സങ്കടരാശിഹരണ സംസാരാർണ്ണവോത്തരണ
**ചരണം**
സാമജാഭയദായക സർവ ഭുവന നായക
രാമ! സാകേതനായക രാമദാസ ഹൃന്നായക

**സാരാംശം:**

ഹേ, ഭഗവാനേ! രാമാ! പരംജ്യോതിസ്വരൂപനായ അവിടന്നത്രേ താഴെയ്ക്കു വീഴുന്നവരെ പരിശുദ്ധരാക്കി ത്തീർക്കുന്നത്. പശുപതി ജപിക്കുന്നത് പരമധാമമായ അവിടത്തെ നാമമത്രേ! അവിടന്ന് പരിപൂർണ്ണനും, സത്യനിഷ്ഠനുമാകുന്നു. ഭക്തർക്കിഷ്ടം വിതരണം ചെയ്യുന്ന ആ ചരണാംബുജങ്ങൾ, ആശ്രയിക്കുന്നവരെ, സങ്കടങ്ങളെല്ലാം നശിപ്പിച്ച്, സംസാരാർണ്ണവത്തിൽ നിന്നും കരകയറ്റുന്നു. അല്ലയോ രാമാ! സകലഭുവന ങ്ങളുടെയും, രാമഭക്തഹൃദയങ്ങളുടെയും, സാകേതത്തിന്റെയും നായകനാണവിടുന്ന്!!

## 290. പ്രണവാകാരം

**രാഗം : ആരഭി – താളം : ആദി**
**വാഗ്ഗേയകാരൻ : ഊത്തുക്കാട് വെങ്കടസുബ്ബയ്യർ – ഭാഷ : സംസ്കൃതം**
**ആരോ: സ രി2 മ1 പ ധ2 സ – അവരോ: സ നി3 ധ2 പ മ1 ഗ3 രി2 സ**
**29 ധീരശങ്കരാഭരണം ജന്യം**

**പല്ലവി**
പ്രണവാകാരം സിദ്ധിവിനായകം
പ്രസന്ന സ്മിത വദനം അനുഭാവയേ
(പ്രണവാകാരം)
**അനുപല്ലവി**
ഗണനായകം നിഖിലഭുവന മംഗളവരദായകം
മണിഗണ കിരണ നാനാവിധ കൽപ ധരണം
ലോക കാരണം (പ്രണവാകാരം)
**ചരണം 1**
അദി സംവൃത ശിവ ഗണ സുര ഗണ
മഹിതാനന്ദ നടനം
ദുന്ദുഭി ഡിൻഡിമ മൃദംഗ ഡമരുഹ രവ
ദ്രിമിത ദ്രിമിത സമചല ചരണം
(പ്രണവാകാരം)
**ചരണം 2**
കരുണാരസ വർഷന മുഖകമലം
കാർത്യായനിഫലപ്രദം
നന്ദകുമാര ലബ്ധിവരപ്രദമതിശയ ലംബോദര
വികടരാജ മമലം (പ്രണവാകാരം)

**സാരാംശം:**

ഓംകാരമൂർത്തിയായ സിദ്ധിവിനായകൻ, പുഞ്ചിരിയോടെ, പ്രസന്നനായി മരുവുന്നതായി ഞാനെപ്പോഴും ഭാവന ചെയ്യുന്നു. ലോകങ്ങൾക്കെല്ലാം മംഗളമേകുന്ന ഗണനാഥനെ, ശോഭ ചൊരിയുന്ന നാനാവിധരത്ന ങ്ങൾ ധരിച്ചവനെ, ലോകങ്ങളുടെ ഉൽപ്പത്തിക്കു കാരണമായ ഗണേശനെ ഞാൻ ധ്യാനിക്കുന്നു. ശിവ ഗണങ്ങളുടെയും, ദേവഗണങ്ങളുടെയും അകമ്പടിയോടെ, ദുന്ദുഭി, ഡിൻഡിമം, മൃദംഗം, ഡമരു എന്നിവ യുടെ 'ഡ്രം-ഡ്രം-ഡ്രിമിത-ഡ്രിമിത' താളത്തിനൊത്ത്, ചുവടുകൾ ചവിട്ടി മഹാനടനമാടുന്ന ഗണനായകനെ ഞാൻ ചിന്തനം ചെയ്യുന്നു. ആ മുഖകമലത്തിൽനിന്നും വർഷിക്കുന്നത് കാരുണ്യമാണ്. കാർത്യായനിയുടെ പ്രീതിക്ക് പാത്രമാകാനും, അതുവഴി, നന്ദകുമാരനെ സ്വന്തമാക്കാനും കഴിയും, കളങ്കമേതുമേശാത്ത, അതി ശയാകാരനായ, വികടരാജനായ, ലംബോദരനെ ഭജിച്ചാൽ!!

## 291. പൂരയ മമ കാമം

**രാഗം : ബിലഹരി – താളം : ആദി**
**വാഗ്ഗേയകാരൻ : നാരായണ തീർഥർ – ഭാഷ : സംസ്കൃതം**
**ആരോ: സ രി2 ഗ3 പ ധ2 സ – അവരോ: സ നി3 ധ2 പ മ1 ഗ3 രി2 സ**
**29 ധീര ശങ്കരാഭരണം ജന്യം**

**പല്ലവി**
പൂരയ മമ കാമം, ഗോപാല, പൂരയ മമ കാമം
**അനുപല്ലവി**
വാരം വാരം വന്ദനമസ്തു തവ
വാരിജ ദള നയനാ, ഗോപാലാ (പൂരയ)
**ചരണം 1**
മന്യേ ത്വാമിഹ മാധവ ദൈവം
മായാ സ്വീകൃത മാനുഷ ഭാവം
ധന്യൈരാദൃത തത്വ സ്വഭാവം
ദാതാരം ജഗതാമതി വിഭവം (പൂരയ)
**ചരണം 2**
വൃന്ദാവന ചര ബർഹാവതംസ
ഭക്ത കുഞ്ജ വന ബഹുല വിലാസ
സാന്ദ്രാനന്ദ സമുദ്ഗീർണ്ണ ഹംസ
സങ്ഗത കേയൂര സമുദിത ദാശ (പൂരയ)
**ചരണം 3**
മത്സ്യ കൂർമ്മാദി ദശ മഹിതാവതാര
മദനുഗ്രഹ കര മദന ഗോപാല
വാത്സല്യ പാലിത വര യോഗി വൃന്ദ
വര നാരായണ തീർത്ഥ വർദ്ധിത മോദ(പൂരയ)

**സാരാംശം:**

ഹേ, ഗോപാലാ! എന്റെ ആഗ്രഹങ്ങളെല്ലാം സാധിപ്പിച്ചുതരണേ! ചെന്താമരക്കണ്ണനായ ഭവാനെ, ഞാൻ, വീണ്ടും, വീണ്ടും വന്ദിക്കുന്നു. അല്ലയോ മാധവ!! ധന്യരായവർക്കെല്ലാം ആദരണീയമാംവണ്ണം ലോകനന്മ ക്കായി വേലചെയ്യാൻവേണ്ടി മനുഷ്യഭാവം കൈക്കൊണ്ട ദൈവമായി ഭവാനെ ഞാൻ കരുതുന്നു. പീലി ത്തിരുമുടി ചൂടി, കേയൂരാദികളണിഞ്ഞ്, വൃന്ദാവനത്തിൽ ചരിക്കുന്നവനായും, ഭക്തന്മാരാകുന്ന ഗുഞ്ജാവ

ങ്ങളിൽ വിലസുന്നവനായും ഭാഗ്യാവസരത്തിൽ കുതിച്ചൊഴുകുന്ന ഗംഗയായും ഞാൻ ഭവാനെ സ്മരിക്കുന്നു. മത്സ്യം, കൂർമ്മം തുടങ്ങി പത്തു മഹത്തായ അവതാരങ്ങൾ എടുത്തവനാണവിടുന്ന്. എനിക്ക് അനുഗ്രഹങ്ങൾ അരുളുന്ന ജനസംരക്ഷകനാണവിടുന്ന്. ശ്രേഷ്ഠന്മാരായ യോഗിവൃന്ദത്തെ വാത്സല്യമോടെ പരിപാലിക്കുന്നവനും, നാരായണതീർത്ഥർക്ക് ആഹ്ലാദം വർദ്ധിപ്പിക്കുന്നവനുമാണവിടുന്ന്!!

## 292. പാഹി ശ്രീ ഗിരിരാജസുതേ

രാഗം : ആനന്ദഭൈരവി – താളം : രൂപകം
വാഗ്ഗേയകാരൻ : ശ്യാമ ശാസ്ത്രി – ഭാഷ : സംസ്കൃതം
ആരോ: സ ഗ2 രി2 ഗ2 മ1 പ ധ2 പ നി2 സ – അവരോ: സ നി2 ധ2 പ മ1 ഗ2 രി2 സ
20 നഠഭൈരവി ജന്യം

പല്ലവി
പാഹി ശ്രീ ഗിരിരാജസുതേ കരുണാകലിതേ
പദസരോജമനുസരാമി തേ അംബ
അനുപല്ലവി
ദേഹി മതേരനുപമഗതിം മേ ഏകാമരപതി
സുമതി സതി തേജസാ അതുലിത ദിവ്യമൂർത്തേ
ലളിതേ അതിലളിതേ
ചരണം 1
ദേവി പുരാണി നിഗമവിനുതേ പ്രീതിരിഹ
വസതു തേ മാനദേ അനുദിനമജിതേ യുധി
ജിതേന്ദ്ര വിമതേ
ദേവാവിരത കൃത നുതേ കാമകോടിപീഠ ഗതേ
ദീനജന നികരേ ഭുവി പരദേവതേ സുചരിതേ

ചരണം 2
നീപവനീ പരമനിവസനേ നമ്ര ജഗദവന നേത്രി
ജനനി കനകവസനേ
ത്ധഷവിശാലനയനേ ഗോപായിത സുകവിജനേ
പാപ താപ ഖണ്ഡന നിപുണേ കുന്തള വിജിത
ഘനേ ഘനജഘനേ കലാവതി രതേ
ചരണം 3
കാമിതദാത്രി കമലമുഖി കാമാക്ഷി
അഖിലസാക്ഷി കാമരതി കാമ ശുഭഫലദേ ധൃത
സുഗന്ധ ഘനലതേ ശ്യാമേ അദ്യ ഭവ മമ മുദേ
ശ്യാമകൃഷ്ണസദ്വരദേ ശ്യാമളേ
ആശ്രിതരതേ വിദിതഗതേ സദാ ഇഹ വരദേ

**സാരാംശം:**

ഹേ, ഗിരിരാജസുതേ! അമ്മേ! എന്നെ രക്ഷിക്കണേ! കരുണാമയീ! ഭവതിയുടെ പരിശുദ്ധമായ പാദങ്ങളിൽ ഞാൻ അഭിവാദ്യം അർപ്പിക്കുന്നു. മനോഹരങ്ങളായ ദന്തങ്ങളോടുകൂടിയ ഹേ, പരമശിവപ്രണയിനീ! താരതമ്യമില്ലാത്ത ബുദ്ധിവികാസം എനിക്കേകിയാലും. ഹേ, ലളിതേ! അസ്യദശമായ ഐശ്വര്യവും ബുദ്ധി വൈഭവവുമുള്ളവളേ! ഹേ, ആദിലോകനാഥേ! അവിടത്തെയെ എല്ലാ വേദങ്ങളും പ്രശംസിക്കുന്നു. അവിടത്തെയുടെ ഇച്ഛാശക്തിയേ ഈ ലോകത്തിൽ ശാശ്വതമായിട്ടുള്ളൂ. വിശ്വാസികൾ അവിടുത്തയെ എന്നെന്നും വണങ്ങുന്നു. ദേവന്മാർ ആരാധിക്കുന്ന അവിടത്തയെ, കാമകോടിപീഠത്തിലാണ് പ്രതിഷ്ഠിച്ചിട്ടുള്ളത്. സർവ്വഗുണസമ്പന്നയായ അവിടന്ന്, നിന്ദിതരും പീഡിതരുമായവർക്കുള്ള ഏക ആശ്രയമാണ്. കദംബവന വാസം അവിടുത്തേക്ക് പ്രിയംകരമാണ്. പാപഹാരിണിയായ അവിടത്തെ ആരാധിക്കുന്ന ഭക്തർക്ക് ഭവതിയുടെ കരുണാകടാക്ഷം ലഭിക്കുന്നു. കനകാംബരധാരിയായ അവിടന്ന് പ്രഭാപൂരത്താൽ മിന്നിത്തിളങ്ങുന്നു. ഭവതിയുടെ കമലവദനവും, നീണ്ട നയനങ്ങളും, നീലമേഘത്തോടുപമിക്കാവുന്ന കേശഭാരവും, വടിവൊത്ത നിതംബവുമെല്ലാം അതിമനോഹരംതന്നെ. സർവ്വ കലകളിലും നിപുണയായ അവിടന്ന്, കലാകാരന്മാർക്ക് ഉത്തേജനം നൽകുന്നവളത്രെ. ഹേ, കാമാക്ഷീ! കാമനും, രതിക്കും അവിടന്ന് ആനന്ദത്തെ പ്രദാനം ചെയ്യു. ചെന്താമരമുഖിയായ അവിടന്ന്, ഭക്തർക്ക് അനുഗ്രഹവും, വരദാനവും നൽകുന്നു. ഈ ജഗത്തിൽ സംഭവിക്കുന്നതിനെല്ലാം സാക്ഷിയായിട്ടുള്ളവളാണ് അവിടന്ന്. ഹേ, ശ്യാമളേ! എന്റെ ഈ ദിവ്യാനുഭൂതിക്ക് കാരണഭൂതയും അവിടന്നുതന്നെ. ബുദ്ധിമതിയും, വിദുഷിയുമായ അവിടന്ന് ആശ്രയിക്കുന്ന ഭക്തരെ സമ്മോദിപ്പിക്കുന്നു. ശ്യാമകൃഷ്ണന് മങ്ങളാനുഗ്രഹങ്ങളും, വരദാനവും നൽകുന്ന നിന്തിരുവടി, ഈ ഭൂലോകത്തിലെ ഏറ്റവും ഉദാരമതിയായ ഭഗവതിയത്രെ!

## 293. പാഹി മാം ശ്രീ രാജരാജേശ്വരി

രാഗം : നാട്ട – താളം : രൂപകം
വാഗ്ഗേയകാരൻ : ശ്യാമ ശാസ്ത്രി – ഭാഷ : സംസ്കൃതം
ആരോ: സ രി3 ഗ3 മ1 പ ധ3 നി3 സ – അവരോ: സ നി3 പ മ1 രി3 സ
36 ചലനാട്ട ജന്യം

പല്ലവി
പാഹി മാം ശ്രീ രാജരാജേശ്വരി അംബ
പാഹിമാം ശ്രീ രാജരാജേശ്വരി ശ്രീ
രാജരാജേശ്വരി ശ്രീരാജരാജേശ്വരി

അനുപല്ലവി
സിംഹാസനാരൂഢേ ദേവതേ
ദൃഢവ്രതേസിംഹാസനാരൂഢേ
ഏഹി ആനന്ദ ഹൃദയേ

ചരണം 1
കാമിതാർത്ഥ ഫലദായികേ, അംബികേ കലികേ
കാമിതാർത്ഥ ഫലദായികേ,
കാമകോടി പീഠഗതേ

ചരണം 2
മാനവ മുനിഗണ പാലിനി മാനിനി ജനനി
ഭവാനി മാനിത ഗുണശാലിനി
നിരഞ്ജനി നിഖിലപാപ ശമനി

ചരണം 3
സാരസപദയുഗളേ സ്വരജതി കല്പിത
സങ്ഗീതരസികേ നടപ്രിയേ ബാലേ
സുരഭി പുഷ്പ മാലേ

ചരണം 4
ശാരദേ സാമഗാന സമ്മോദിതകരി ശ്രീചക്ര
രാജേശ്വരി സുലയകരി
ശ്യാമകൃഷ്ണ സോദരി

**സാരാംശം:**

ഹേ, രാജരാജേശ്വരി എന്നെ രക്ഷിച്ചാലും! സിംഹാസനത്തിൽ ഉപവിഷ്ടയായി, കഠിനമായ തപസ്സ് അനുഷ്ഠിക്കുന്നവളേ! ഹേ, ആനന്ദഹൃദയേ, വന്നാലും! ഹേ, അംബികേ! കലികേ! കാമിതഭാഗ്യദായികയായ അവിടുത്തെ കാമകോടി പീഠത്തിലാണ് പ്രതിഷ്ഠിച്ചിട്ടുള്ളത്. മനുഷ്യരേയും, മുനിജനങ്ങളേയും പരിപാലിക്കുന്നത് അവിടുന്നാണ്. ഹേ, ഭവാനി! സദ്ഗുണസമ്പന്നയായ അവിടത്തെ, ഏവരും ബഹുമാനിക്കുന്നു. നിരഞ്ജനിയായ അവിടന്ന് സർവ്വർക്കും നിഖിലപാപശമനിയാണ്. സ്വരം, ജതി എന്നിവയുൾക്കൊള്ളുന്ന സംഗീതം അവിടുത്തേക്ക് പ്രിയമാണെന്ന് മാത്രമല്ല, അത്തരത്തിലുള്ള സംഗീതത്തിൽ അവിടന്നൊരു പ്രഗല്ഭകൂടിയാണ്. സുരഭിലകുസുമങ്ങളാൽതീർത്ത മാലകളണിഞ്ഞിട്ടുള്ള അവിടുന്ന്, നടനകലകളിൽ ഔത്സുക്യമുള്ളവളത്രെ. സാമവേദസംഗീതം ആസ്വദിക്കുന്ന, അല്ലയോ, ശ്യാമളേ! ശ്രീചക്രേശ്വരിയും, താളലയകരിയുമായ നിന്തിരുവടി, ശ്യാമകൃഷ്ണസോദരിയാണല്ലൊ!

## 294. പാഹി ശ്രീപതേ

**രാഗം : ഹംസധ്വനി - താളം : ആദി**
**വാഗ്ഗേയകാരൻ : സ്വാതി തിരുനാൾ - ഭാഷ : സംസ്കൃതം**
**ആരോ: സ രി2 ഗ3 പ നി3 സ - അവരോ: സ നി3 പ ഗ3 രി2 സ**
**29 ധീര ശങ്കരാഭരണം ജന്യം**

**പല്ലവി**
പാഹി ശ്രീപതേ മോഹനമൂർത്തേ ഭാവയേങ്ഘ്രലി
തേ (പാഹി)

**അനുപല്ലവി**
സാഹസാധിക ഗർവഹരാസുര വൈരിനുത പരമ
ഗരിമാലയ പാവന (പാഹി)

**ചരണം**
ഭാനു ശശാങ്ക നയന വാരയ പാപജാതം
വനരുഹാസന ഹര വലരിപു പൂജിത
കനക രുചി വസന കമനീയ തര കീർത്തേ
സ്യാനന്ദൂരപുരാധീശ സരസിജനാഭ
മൗനി സമാജ ഭയാപഹ മഞ്ജുഹാസേന്ദുരുചേ
ഗുണസാഗര സുന്ദര (പാഹി)

**സാരാംശം:**

മനോഹരാകാരനായ മഹാലക്ഷ്മീവല്ലഭാ! നിന്തിരുവടിയുടെ തൃപ്പാദങ്ങൾ ഞാൻ ധ്യാനിക്കുന്നു. ഏറെ സാഹസികരായവരുടെ ഗർവ്വം ശമിപ്പിക്കുന്ന, ഏറ്റവും മാഹാത്മ്യമുള്ള, നിന്തിരുവടിയെ ദേവന്മാർ സ്തുതിക്കുന്നു. സൂര്യചന്ദ്രന്മാർ തൃക്കണ്ണുകളായ അവിടത്തെ ബ്രഹ്മാവ്, മഹേശൻ, ഇന്ദ്രൻ മുതലായവർ പൂജിക്കുന്നു. ഹേ, പദ്മനാഭാ! സ്യാനന്ദൂരപുരേശ്വരാ! സദ്ഗുണാകരാ! സുന്ദരാ! മഹർഷിമാരുടെ ഭയങ്ങളെല്ലാമകറ്റി, മഞ്ഞപ്പട്ടുടയാടയുടുത്ത്, പുഞ്ചിരിപ്പൂനിലാവൊഴുക്കുന്ന അവിടന്ന്, അടിയന്റെ പാപങ്ങളെല്ലാമകറ്റണേ!!

## 295. പന്നഗേന്ദ്ര ശയന

**രാഗം : രാഗമാലിക-ശങ്കരാഭരണം - താളം: ആദി**
**വാഗ്ഗേയകാരൻ : സ്വാതിതിരുനാൾ - ഭാഷ : സംസ്കൃതം**
**ആരോ: സ രി2 ഗ3 മ1 പ ധ2 നി3 സ - അവരോ: സ നി3 ധ2 പ മ1 ഗ3 രി2 സ**
**29 ധീര ശങ്കരാഭരണം മേളം**

**1 രാഗം: ശങ്കരാഭരണം**
പന്നഗേന്ദ്ര-ശയന! ശ്രീ-പദ്മനാഭ! മുദാ
കാമ--സന്ന-മാനസ മാമവ!
സാരസായത-ലോചന!

**2 രാഗം: കാംബോജി**
മന്ദ-മാരുതോപി മമ മാനസം വിവശയതി
കുന്ദകുഡ്മള-രദന! കോപ-മാശു ജഹി മയി

**3 രാഗം: നീലാംബരി**
കോകില-ശുകാദി മഞ്ജുകൂജിതമപിമേഹന്ത!
പാകശാസനവിനുത! ഭാതി ഘോരതമം മയി

**4 രാഗം: ഭൈരവി**
മാനിനീ-ജന-ഹസിതാ മാകുരു മാമന്യേശ!
സുനസായകസദൃശ! ശോഭനാംഗ! ദയാ-പര!

**5 രാഗം: തോഡി**
യാമിനീസംവേശയ ത്വാം കാമമവലോകയാമി
കോമളാങ്ഗ വിഗളിതഘോരതാപാ
ക്ഷണം തദാനീം

6 രാഗം: ശുരുട്ടി
പാടല-ബിംബ-സദൃശ! പാവന-വിമലാ-ധര!
ഹാടകോപമ-വസന! ഹാര-ശോഭിത-കന്ധര!
7 രാഗം: നാഥനാമക്രിയ
ദേവദേവ! കൃപയാ മേ ദേഹി ബാഹു
നിപീഡനം
ഭാവയാമി ഭവദീയാ-പാങ്ഗ-ലീലാം രമാവര!
8 രാഗം: ഭൂപാളം
മോദയാമി ജഗദീശ! മോഹന കാമ-കേളിഷു
സാദര-മർദ്ദയേ നാ! സാമജ-വര-ഗമന!

**സാരാംശം:**

അനന്തശയനനായ ശ്രീപദ്മനാഭാ! അംബുജേക്ഷണാ! എന്നെ രക്ഷിക്കണേ! മന്ദമാരുതൻ എൻ്റെ മനസ്സിനെ വിവശമാക്കിത്തീർക്കുന്നു; അവിടുന്ന് എന്നോടു കോപിക്കരുതേ! കുയിൽ, തത്ത മുതലായവയുടെയെല്ലാം മധുരശബ്ദങ്ങൾ ഇപ്പോഴെനിക്ക് കഠിനമായിട്ടാണനുഭവപ്പെടുന്നത്. ദയാനിധേ! മദനകോമളാ! എന്നെ അന്യയായി കണക്കാക്കരുതേ! ഞാൻ അവിടത്തെ ഇഷ്ടംപോലെ നോക്കിക്കണ്ടുനിന്നുകൊള്ളട്ടെ! ഹേ, മനോഹരരൂപാ! എന്നാൽ, അൽപ്പനേരത്തേക്കെങ്കിലും എൻ്റെ കടുത്ത വേദന മാറിക്കിട്ടിയേക്കും! ദേവദേവാ! കരുണ കാട്ടണേ! അവിടുത്തെ കടാക്ഷകേളികൾ ഓർത്തോർത്തിരിക്കുന്ന എന്നെ ഇരുകൈകളാലും ആലിംഗനം ചെയ്യാലും! ജഗദീശ്വരാ! മനോഹരമായ കാമകേളികളാൽ ഞാൻ സുഖിക്കട്ടെ! ഹേ, നാഥാ, അതി ന്നായി ഞാനിതാ, നിൻ്റെ മുന്നിൽ കെഞ്ചുകയാണ്!!!

## 296. പക്കല നിലബഡി

**രാഗം : ഖരഹരപ്രിയാ – താളം : ചാപ്പ്**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**
**ആരോ: സ രി2 ഗ2 മ1 പ ധ2 നി2 സ – അവരോ: സ നി2 ധ2 പ മ1 ഗ2 രി2 സ**
**22 ഖരഹരപ്രിയ മേളം**

**പല്ലവി**
പക്കല നിലബഡി ഗൊലിചേ മുച്ചട ബാഗ
തെൽപ രാദാ? (പക്ക)
**അനുപല്ലവി**
ചുക്കല രായനി ഗേരു മോമുഗല സുദതി
സീതമ്മ സൗമിത്രി രാമുനി കിരു(പക്ക)
**ചരണം**
തനുവുചേ വന്ദന മൊനരിഞ്ചു ചുന്നാരാ?
ചനുവുന നാമ കീർതന സേയുചുന്നാരാ?
മനസുന ദലചി മേമരചിയുന്നാരാ? നെനെരുൻചി
ത്യാഗരാജുനിതോ, ഹരിഹരി! മീരിരു (പക്ക)

**സാരാംശം:**

ഭഗവാൻ ഇത്രയും സന്തുഷ്ടനാവാൻ തക്കവണ്ണം, ഭഗവാൻ്റെ രണ്ടു വശത്തും നിന്നുകൊണ്ട്, നിങ്ങളെടുക്കുന്ന സേവനത്തിൻ്റെ രഹസ്യസ്വഭാവമെന്തെന്ന് എനിക്കൊന്നു പറഞ്ഞു തരാമോ? സീതാദേവീ! ഭംഗിയായി നിരത്തിവെച്ചിട്ടുള്ള മുത്തുമണികൾപോലെ അഴകാർന്ന ദന്തങ്ങളും, സൂര്യപ്രകാശത്തെ വെല്ലുന്ന മുഖകാന്തിയുമുള്ള അവിടന്ന് എത്ര മനോഹരിയാണ്! ഹേ, ലക്ഷ്മണാ! ഭവാൻ്റെ സേവനചര്യ ഇത്ര നിഷ്ഠയേറിയതാക്കാൻ അവിടന്ന് എന്തെല്ലാമാണ് ചെയ്യുന്നത്? സ്വയം മറന്ന് ഭഗവദ്ഭജനത്തിൽ ലയിക്കുന്നതോ; നിരന്തരം ഭഗവന്നാമം ജപിക്കുന്നതോ; അഥവാ ഭഗവാൻ്റെ കീർത്തിഗീതങ്ങൾ ആലപിക്കുന്നതോ? എന്താണങ്ങയുടെ സേവനരഹസ്യമെന്ന് പറയൂ; എന്നാൽപിന്നെ എനിക്കും ആ വഴി പിന്തുടർന്ന് ഭഗവാൻ്റെ പ്രീതി നേടാമല്ലൊ!!

## 297. പാലയമാം പരമേശ്വര

**രാഗം : കേദാരഗൗളം – താളം : ആദി**
**വാഗ്ഗേയകാരൻ : മൈസൂർ വാസുദേവാചാര്യ – ഭാഷ : സംസ്കൃതം**
**ആരോ: സ രി2 മ1 പ നി2 സ – അവരോ: സ നി2 ധ2 പ മ1 ഗ3 രി2 സ**
**28 ഹരികാംബോജി ജന്യം**

**പല്ലവി**
പാലയ മാം പരമേശ്വര ശങ്കര
ശൈലസുതാവര ശശിധര ശേഖര (പാലയ)
**അനുപല്ലവി**
നീലകന്ധര ഹര പാലിത മുനിവര
ഫാലലോചന കാലകാലത്രിപുരഹര(പാലയ)
**ചരണം**
പരമകൃപാകര ദുരിത വിദുര
ശരണജനാധാര ശംബരാരിഹര
വാരണചർമാംബര വര ജാഹ്നവീധര
പരമപുരുഷവാസുദേവകൃതാധര (പാലയ)

**സാരാംശം:**

പരമേശ്വര! ശങ്കര! ചന്ദ്രശേഖര!പാർവ്വതീവല്ലഭ! എന്നെ രക്ഷിച്ചാലും! നീലകണ്ഠ! അന്തകാന്തക! ത്രിപുരാരേ! പാപവിനാശന! മൂന്നാംതൃക്കണ്ണാൽ ഏതും സംഹരിക്കാൻ കഴിവുള്ള അവിടന്ന് പരമകാരുണികനും ശരണാഗതരായ മഹർഷീശ്വരന്മാരെ പാലിക്കുന്നവനുമാകുന്നു. ആനത്തോലാണ് അവിടത്തെ ഉടയാട.

ജനനപുത്രിയായ ഗംഗാദേവിയെ ജടയിൽ ധരിച്ചിട്ടുള്ള ത്രിപുരനാശനനായ നിത്തിരുവടി പരമപുരുഷനായ വാസുദേവന്റെ(മോഹിനീരൂപം പൂണ്ടപ്പോൾ) അധരാമൃതം നുകർന്നിട്ടുണ്ട്!!

## 298. പാവനഗുരു

രാഗം : ഹംസാനന്ദി – താളം : രൂപകം
വാഗ്ഗേയകാരൻ : ലളിത ദാസർ – ഭാഷ : സംസ്കൃതം
ആരോ: സ രി1 ഗ3 മ2 ധ2 നി3 സ – അവരോ: സ നി3 ധ2 മ2 ഗ3 രി1 സ
53 ഗമനശ്രമ ജന്യം

പല്ലവി
പാവനഗുരുപവനപുരാധീശമാശ്രയേ (പാവന)
അനുപല്ലവി
ജീവനാധാര സമകാശം കൃഷ്ണംഗോലോകേശം
ഭാവിത നാരദ ഗിരീശം ത്രിഭുവനാവനാവേശം
(പാവന)

ചരണം
പൂജിതവിധി പുരന്ദരം രാജിത മുരളീധരം
വ്രജലലനാനന്ദകരം അജിതമുദാരം
സ്മരശത സുഭഗാകാരം
നിരവധി കരുണാപൂരം
രാധാ വദന ചകോരം
ലളിതാ സോദരം പരം (പാവന)

**സാരാംശം:**
പരിപാവനമായ വാതാലയത്തിന്റെ അധീശനായി മരുവുന്ന, സാക്ഷാൽ ഗോലോകേശനായ കൃഷ്ണനെ-കാർമുകിൽവർണ്ണനായ കണ്ണനെ-മൂന്നുലോകങ്ങളേയും ആവേശമോടെ സംരക്ഷിക്കുന്ന ഈശ്വരനെ-നാരദൻ, ഗിരീശൻ, വിധി, ഇന്ദ്രൻ എന്നിവരെല്ലാം സദാ ധ്യാനിക്കുകയും പൂജിക്കുകയും ചെയ്യുന്ന ഭഗവാനെ-അടിയൻ സർവ്വാത്മനാ ആശ്രയിക്കുന്നു!! ഉദാരമനസ്സോടെ മുരളീരവം മുഴക്കി, വ്രജവനിതകൾക്ക് പരമാനന്ദം പ്രദാനം ചെയ്യ കാരുണ്യപൂരത്തിനെ-കാത്ത്യായനീസഹോദരനായ അജിതനെ-നൂറു മദനന്മാരുടെ സൗഭാഗ്യം ഒത്തുചേർന്ന പരമപുരുഷനെ-രാധാദേവിയുടെ വദനത്തിന്നു ചകോരമായവനെ-അടിയനിതാ ആശ്രയിക്കുന്നു!!

## 299. പരമകൃപാ സാഗരീ

**രാഗം : യദുകുലകാംബോജി – താളം : രൂപകം**
**വാഗ്ഗേയകാരൻ : ജി.എൻ. ബാലസുബ്രഹ്മണ്യം – ഭാഷ : സംസ്കൃതം**
**ആരോ: സ രി2 മ1 പ ധ2 സ – അവരോ: സ നി2 ധ2 പ മ1 ഗ3 രി2 സ**
**28 ഹരികാംബോജി ജന്യം**

**പല്ലവി**
പരമകൃപാ സാഗരി പാഹി പരമേശ്വരി
**അനുപല്ലവി**
പദ്മനാഭ സോദരി ഭക്ത പ്രിയ വശങ്കരി
സരസിജഭവ ഹരിഹരനുതേന്ദുശേഖരി (പരമ)
**ചരണം**
സകല വേദാഗമസാരേ
സാധുഹൃദയവിഹാരേ
നിഖിലഭുവനാധാരേ
നിരുപമകാന്തശരീരേ
നീലകണ്ഠമനോഹരേ
ശ്രീമഹാത്രിപുര സുന്ദരി
ശ്രീഗണേശ സ്കന്ദ ജനനി
സ്മരദഹന ശിവ വാമ തരുണി
ചിന്താമണി മനോന്മണി (പരമ)
നിത്യാനന്ദകരേ

**സാരാംശം:**
ഹേ, പരമകൃപാ സാഗരീ! പരമേശ്വരി! പദ്മനാഭസോദരീ! ഭക്തരുടെ അഭീഷ്ടങ്ങൾ സാധിപ്പിക്കുന്നവളേ! ബ്രഹ്മാവിഷ്ണുമഹേശ്വരന്മാർ വന്ദിക്കുന്നവളേ! ചന്ദ്രക്കലാധരീ! വേദങ്ങളുടെയെല്ലാം സത്തായിട്ടുള്ളവളേ! നന്മനിറഞ്ഞവരുടെ മനസ്സിൽ വിഹരിക്കുന്നവളേ! ഭുവനത്തിന്നാകെ ആധാരമായിട്ടുള്ളവളേ! നിത്യാനന്ദം നല്കുന്നവളേ! അതിമനോഹര കാന്തിയോടുകൂടിയവളേ! പരമശിവ മനോഹാരിണീ! ശ്രീമഹാ ത്രിപുരസുന്ദരീ! ഗണേശന്റെയും, സ്കന്ദന്റെയും മാതാവേ! കാമനെ ദഹിപ്പിച്ച ശിവന്റെ ഇടതുതുടയിൽ ഇരിക്കുന്നവളേ! ചിന്താമണീ! മനോന്മണീ! രക്ഷിക്കണേ!!

## 300. പരമ പുരുഷ നിരുപമാന

**രാഗം : ബൗളി – താളം : ആദി**
**വാഗ്ഗേയകാരൻ : അന്നമാചാര്യ – ഭാഷ : തെലുങ്ക്**
**ആരോ: സ രി1 ഗ3 പ ധ1 സ – അവരോ: സ നി3 ധ1 പ ഗ3 രി1 സ**
**15 മായമാളവ ഗൗള ജന്യം**

**പല്ലവി**
പരമ പുരുഷ നിരുപമാന ശരണു ശരണു രേ
യേയേയേയേ
ഇന്ദിരാ നിജമന്ദിരാ (പരമ)

**അനുപല്ലവി**
കമലനാഭ കമല നയന കമല ചരണാ ദേവ
അമിത സുരമുനി നാഥ്യൂപ നായകാ
വരദായകാ (പരമ)

**ചരണം**
ചതുര മൂർത്തി ചതുര ബാഹു ശംഖ ചക്രധരാ
അതിശയ ശ്രീ വെങ്കടാധിപ
അഞ്ജനാകൃതി രഞ്ജനാ (പരമ)

**സാരാംശം:**
ഉപമയില്ലാത്തവനും ഇന്ദിരാമന്ദിരനും ആയ പരമപുരുഷൻ ആണെനിക്കു ശരണം. കമലനാഭനും, കമലനയനനും, കമലചരണനുമാണവിടന്ന്. കണക്കില്ലാത്ത ദേവന്മാർക്കും മഹർഷിമാർക്കും നാഥനായും വരപ്രദായകനായും അവിടന്നു വാണരുളുന്നു. നാലു കൈകളിൽ ശംഖ്, ചക്രം ഗദ, പദ്മം മുതലായവ ധരിച്ചു നിൽക്കുന്ന സുന്ദരമൂർത്തിയായ ശ്രീവെങ്കടേശ്വരാ! അവിടന്നാണെനിക്കാശ്രയം!

## 301. പ്രണമാമ്യഹം ശ്രീ

**രാഗം : ഗൗള- താളം : ആദി**
**വാഗ്ഗേയകാരൻ : മൈസൂർ വാസുദേവാചാര്യ - ഭാഷ : സംസ്കൃതം**
**ആരോ: സ രി1 മ1 പ നി3 സ - അവരോ: സ നി3 പ മ1 രി1 ഗ3 മ1 രി1 സ**
**15 മായമാളവ ഗൗള ജന്യം**

**പല്ലവി**
പ്രണമാമ്യഹം ശ്രീ ഗൗരീസുതം
ഫണിതൽപ-വാസുദേവ-ഭക്തം സതതം
**അനുപല്ലവി**
ഗണനാഥ-അമര-വൃന്ദ-സേവിതം
ഫണിഹാര-ഭൂഷിതം മുനിവര-വന്ദിതം

**ചരണം**
ധൃത-ചാരു-മോദകം ഗജമുഖം
ശ്രിതകരാമിത-ഗർവ-ഭഞ്ജകം
നത-ഭൂത-സന്തോഷദായകം
ശ്രിത-ഭക്ത-പാലകം സിദ്ധിവിനായകം

**സാരാംശം:**
ഗൗരീപുത്രനും അനന്തപദ്മനാഭഭക്തനുമായ ഗണനാഥനെ ഞാൻ എല്ലായ്പോഴും പ്രണമിക്കുന്നു. അമരരും മുനിമാരും ഒരുപോലെ വന്ദിക്കുന്ന ഗജമുഖനെ ഞാൻ നമിക്കുന്നു. പാമ്പിൻമാലകൾ കഴുത്തിലണിഞ്ഞ്, മോദകം കയ്യിലെടുത്ത്, ആശ്രയിക്കുന്നവരുടെ ഗർവ്വം ദൂരെക്കളഞ്ഞു സന്തോഷം പ്രദാനം ചെയ്ത്, അവരെയെല്ലാം പാലിക്കുന്ന സിദ്ധിവിനായകനെ, ഞാൻ സാഷ്ടാംഗം നമസ്കരിക്കുന്നു!

## 302. പൊഡഗങ്ഗതിമൈയാ

**രാഗം : മോഹനം - താളം : ആദി**
**വാഗ്ഗേയകാരൻ : അന്നമാചാര്യ - ഭാഷ : തെലുങ്ക്**
**ആരോ: സ രി2 ഗ3 പ ധ2 സ - അവരോ: സ ധ2 പ ഗ3 രി2 സ**
**28 ഹരികാംബോജി ജന്യം**

**പല്ലവി**
പൊഡഗങ്ഗതിമൈയാ നിന്നു പുരുഷോത്തമാ
മമ്മു
നെഡയഗ വൈയ കോനേടി രായഡാ
(പൊഡഗങ്ഗതി)
**ചരണം 1**
കോരി മമ്മു നേലിനട്ടി കുലദൈവമാ ചാലാ
നേരിച്ചി പെദ്ദലിച്ചിന നിധാനമാ
ഗാരവിൻചി തപ്പി തീർചു കാളമേഘമാ മാകു
ചേരുവ ചിത്തമുലോനി ശ്രീനിവാസുഢ
(പൊഡഗങ്ഗതി)

**ചരണം 2**
ഭാവിമ്പ കൈവസമൈൻ പാരിജാതമാ മമ്മു
ചേവദേര ഗാചിനട്ടി ചിന്താമണി
കാമിൻചി കോരികളിച്ചേ കാമധേനുവ മമ്മു
താവൈ രക്ഷിമ്പേടി ധരണിധരാ
(പൊഡഗങ്ഗതി)
**ചരണം 3**
ചെഡനീക ബ്രതികിൻചേ ചിത്ത മന്ത്രമാ
രോഗാലഡചി രക്ഷിൻചേ ദിവ്യൗഷധമാ
പഡിബായക തിരിഗേ പ്രാണബന്ധുഡാ മമ്മു
ഗടിയിൻചിനട്ടി ശ്രീ വേങ്കടനാദുഡാ
(പൊഡഗങ്ഗതി)

**സാരാംശം:**
ഭഗവാനേ! പരമപുരുഷാ! ഞങ്ങൾ ദാഹിക്കുന്നവരും, അഭീഷ്ടകാമങ്ങൾക്കായി നെട്ടോട്ടം കൊള്ളുന്നവരുമാണ്. അവിടന്നെവിടെയാണെന്ന് ഞങ്ങൾക്ക് മനസ്സിലായിരിക്കുന്നു. ഇപ്പോൾ ഞങ്ങളുടെ ഹൃദയങ്ങൾ കാട്ടുതീയായിരിക്കുന്നെന്ന് ഞങ്ങൾ അറിയുന്നു. അവിടത്തേക്ക് മാത്രമേ ഞങ്ങളുടെ ദാഹം ശമിപ്പിക്കാനും, ഇഷ്ടകാമങ്ങൾക്കറുതി വരുത്താനും സാധിക്കുകയുള്ളൂ. ഞങ്ങളുടെ ദാഹം ദൈവികജ്ഞാനം നേടാനും, മോഹം ഈശ്വരസാക്ഷാത്കാരത്തിനും, മോക്ഷലാഭത്തിനുമാണ്. ഞങ്ങളുടെ ആഗ്രഹങ്ങൾ സാധിപ്പിക്കുന്ന, ദിവ്യസിദ്ധികളുള്ള കാമധേനുവായിട്ടാണ് അവിടത്തെ ഞങ്ങൾ കരുതുന്നത്. ഹേ, വെങ്ക

ദേവ ഭഗവാനേ! അവിടത്തേക്ക് മാത്രമേ ഞങ്ങളെ സഹായിക്കാൻ കഴിയൂ! ഞങ്ങൾ മനസ്സിൽ താലോലിക്കുന്ന മോഹങ്ങളെന്താണെന്ന് അവിടത്തേക്ക് മാത്രമേ അറിയാൻ കഴിയൂ! അവിടത്തേക്ക് മാത്രമേ ഞങ്ങളെ രക്ഷിക്കാനും കഴിയൂ!

## 303. പദ്മനാഭ പാഹി

**രാഗം : ഹിന്ദോളം - താളം : ആദി**

**വാഗ്ഗേയകാരൻ : സ്വാതി തിരുനാൾ - ഭാഷ : സംസ്കൃതം**

**ആരോ: സ ഗ2 മ1 ധ1 നി2 സ - അവരോ: സ നി2 ധ1 മ1 ഗ2 സ**

**20 നഠഭൈരവി ജന്യം**

പല്ലവി
പദ്മനാഭ, പാഹി ദീനപ
സാരഗുണവാസന ശൗരേ
**അനുപല്ലവി**
സദ്മകലിതമുനിമാനസപങ്കജ,
സകലഭുവനപരിപാലനലോലുപ
**ചരണം 1**
ചാരുമുഖവിജിതചന്ദ്ര,
നേത്രപരിലസിതകരുണാസാന്ദ്ര
ഭൂരികോപഹതഖലദനുജേന്ദ്ര,
പാവനചരിത, ശ്രീരാമചന്ദ്ര
**ചരണം 2**
സ്യാനന്ദൂരഗേഹ, ഹതവിനതജനഭവമോഹ
സുനബാണമനോഹരദേഹ, സർപ്പപാമസദൃശ
ലാലുബാഹോ
**ചരണം 3**
ഫാലശോഭിലലാമാഖില
പാപസമുദയവിരാമ
പാലിതാമരസഞ്ചയ, വാമ,
പദനതജനകുമുദസോമ

**സാരാംശം:**

ശൗരേ, പീതാംബരധാരിയായ പദ്മനാഭാ, ഗജേന്ദ്രനെ പാലിച്ച അവിടന്ന് എന്നെയും രക്ഷിക്കണേ! മുനികളുടെ മാനസമാകുന്ന താമരയാണവിടന്ന് സ്വന്തം ഭവനമായി കണക്കാക്കിയിരിക്കുന്നത്. സകലഭുവനങ്ങളുടേയും പരിപാലനത്തിൽ വ്യാപൃതനാണവിടുന്ന്. ആ മനോഹരവദനം ചന്ദ്രനെ ജയിക്കുന്നു. നയനങ്ങളിൽനിന്നും കരുണാമൃതം ഒഴുകുന്നു. ശ്രീരാമചന്ദ്രാ, അവിടന്ന്, ഏറിയ കോപമോടെ, ദുഷ്ടരായ ദനുജരെയെല്ലാം കൊന്നൊടുക്കിയ കഥകൾ പരമപാവനമാണ്. കാമോപമശരീരനായ സ്യാനന്ദൂരേശ്വരാ, അവിടന്ന്, വിനയപൂർവ്വം കുമ്പിടുന്നവരുടെ സംസാരമോഹങ്ങൾക്കെല്ലാം അറുതി വരുത്തുന്നു. പരമമായ സദൃശസ്സിന്നുടമയായ വീരാ, നിന്തിരുവടി, സ്വപാദങ്ങളിൽ കുമ്പിടുന്ന ജനങ്ങളാകുന്ന ആമ്പൽപ്പൂക്കൾക്ക് ചന്ദ്രോദയമായി, നെറ്റിയിലൊരു തിലകവുമിട്ട്, നിലകൊള്ളുന്നു. എല്ലാത്തരം പാപസമൂഹത്തിനും വിരാമമിട്ടുകൊടുക്കുന്ന, ദേവന്മാരെ പാലിക്കുന്ന, പദ്മനാഭാ, എന്നെ രക്ഷിക്കണേ!!

## 304. പാർവതിനായക

**രാഗം : ബൗളി - താളം : ആദി**

**വാഗ്ഗേയകാരൻ : സ്വാതി തിരുനാൾ - ഭാഷ : സംസ്കൃതം**

**ആരോ: സ രി1 ഗ3 പ ധ1 സ - അവരോ: സ നി3 ധ1 പ ഗ3 രി1 സ**

**15 മായമാളവ ഗൗള ജന്യം**

പല്ലവി
പാർവതീനായക പാഹി മാം ഫാലലോചന
അനുപല്ലവി
സർവലോകൈകനാഥ, സരസിജദളനേത്ര
സർവശംകുരു മമ ശങ്കര സന്തതം
ചരണം 1
ഗംഗാനിർമ്മിതജടാഭര ദക്ഷമഖഹര
ഗളകലിതഗള കരധൃതമൃഗവര
തുങ്ഗബലമതങ്ഗദിതിജഭഞ്ജനകര
തുഹിനകരശേഖര വിനിഹതപഞ്ചശര
**ചരണം 2**
ഭാനുശശിരഥാങ്ഗയുതഭൂമീരഥ ശംഭോ
ഭാസമാനമേരുചാപ ഹേ ത്വം ഭോ
ദീനരക്ഷണകൃതേ ഹതപുരവര വിഭോ
ദേവ ദർവ്വീകരകൃതഭൂഷണ പ്രഭോ
**ചരണം 3**
പുന്നാഗവനവാസകുതുക, ഗോപതേ
പുരുഹുതസുതവരദാനവിലാസ പുരപതേ
ഖിന്നതരേ മയി കുരു ദയാം സുരപതേ
ഖേദമാശു നാശയ മാമകം ഭൂതപതേ

**സാരാംശം:**

ത്രിനേത്രനായ പാർവ്വതീപതേ! എന്നെ രക്ഷിക്കണേ! സർവ്വലോകനാഥാ, പങ്കജാക്ഷാ, ശങ്കരാ, എല്ലായ്പ്പോഴുമെനിക്കു നന്മ വരണേ ഗംഗാധരാ, ഹേ, പ്രഭോ! ദക്ഷയാഗം മുടക്കിയ നീലകണ്ഠാ, കയ്യിൽ മാങ്കിടാവും മുടിയിൽ ഇന്ദുവുമായ് മരുവും മന്മഥാരേ! ആനയെപ്പോൽ ബലമിയലും ദിതിജരെയെല്ലാം കൊന്നൊടുക്കിയ ദീനരക്ഷക, ദേവ, രക്ഷിക്ക. പുരനുമായി യുദ്ധം ചെയ്യാനൊരുമ്പെട്ട സമയത്ത്, ഭൂമിയെന്ന രഥത്തിന്, സൂര്യചന്ദ്രന്മാരെ ചക്രങ്ങളാക്കിയ ശംഭോ, അവിടുന്ന്. മേരുവിനെയാണല്ലോ വില്ലാക്കി കയ്യിലെടുത്തത്! നാഗങ്ങളെ കങ്കണമായണിയാനും, പുന്നാഗവനത്തിൽ വസിക്കാനും ഇഷ്ടപ്പെടുന്ന വിഭോ, ഗോപതേ, സുര

പതേ, ഭൂതപതേ, പുരപതേ, ഇന്ദ്രപുത്രനായ അർജുനന് ഇഷ്ടവരങ്ങൾ സസന്തോഷം ദാനം ചെയ്ത അവിടന്ന് അങ്ങേയറ്റം ദുഃഖിച്ചിരിക്കുന്ന എന്റെ ഖേദങ്ങളെല്ലാം വേഗം നശിപ്പിച്ചു വരങ്ങളരുളുമാറാകണേ!!

## 305. പാലയമാം പാർവതീശ

**രാഗം : ആനന്ദഭൈരവി – താളം : ആദി**

**വാഗ്ഗേയകാരൻ : ഷഡ്കാല ഗോവിന്ദ മാരാർ – ഭാഷ : സംസ്കൃതം**

**ആരോ:സ ഗ2 രി2 ഗ2 മ1 പ ധ2 പ നി2 സ – അവരോ: സ നി2 ധ2 പ മ1 ഗ2 രി2 സ**

**20 നഠഭൈരവി ജന്യം**

**പല്ലവി**

പാലയമാം പാർവതീശ പാവനകീർത്തേ

**അനുപല്ലവി**

പാലിതസകലലോക ഭാസുരഭോഗിഭൂഷാ

**ചരണം 1**

മദനദഹന ഭവശോകവിനാശന മഹിത
ഗുണനിധേ
മുദിതമുനിനിവഹ മാനസമോഹന മോഹഭാര
തിമിരാരുണ സുചരണ

**ചരണം 2**

മഞ്ജുളതര മണിഭൂഷണ ഭൂഷിത മാന്യശീല
ഭഗവൻ
കഞ്ജദളനയന കനക മഹീധര ചാപവാഹ
പരിശോഭിത സുവദന

**ചരണം 3**

പുണ്ഡരീകപുരവാസ പുരാന്തക പൂർണ്ണചന്ദ്രവദന
കുണ്ഡലീശഗുണ കോമളകാണ്ഡവ
പാണ്ഡവാഭിമത ദായസുദായക

**സാരാംശം:**

പരിപാവനമായ കീർത്തിയാൽ പരിലസിക്കുന്ന പാർവ്വതീവല്ലഭാ! സകലലോകങ്ങളേയും വേണ്ടുംവണ്ണം കൊണ്ടുനടക്കുന്ന, പന്നഗാഭരണനായ, അവിടന്ന് അടിയനെയും പരിപാലിക്കണേ! മദനനെ ഭസ്മമാക്കിയ, മഹദ്ഗുണങ്ങളുടെ നിധിപേടകമായ, നിന്തിരുവടി അടിയന്റെ സംസാരദുഃഖം നിശ്ശേഷം നശിപ്പിക്കണേ! പരമാനന്ദം നിറഞ്ഞുകവിയുന്ന മുനിജനമാനസങ്ങളെപ്പോലും മോഹിപ്പിക്കുന്ന നിന്തിരുവടിയുടെ തൃപ്പാദങ്ങൾ അജ്ഞാനാന്ധകാരത്തെ അകറ്റുന്ന അരുണകിരണങ്ങളത്രേ! ഭഗവാനേ! മനോഹരങ്ങളായ രത്നാഭരണങ്ങളണിഞ്ഞ അവിടത്തെ സ്വഭാവം അത്യന്തം ആദരണീയം തന്നെ. താമരയിതൾപോലെയുള്ള മിഴികളിണങ്ങിയ സുന്ദരവദനത്താൽ സുശോഭിതനായ അവിടന്ന് കനകാചലത്തെ ചാപമായി ധരിച്ചിരിക്കുന്നു. പുണ്ഡരീകപുരത്തിൽ വസിക്കുന്ന പൂർണ്ണചന്ദ്രവദനനായ പുരാന്തകാ! അവിടന്ന് അർജ്ജുനന് വേണ്ടതെല്ലാം നൽകി അനുഗ്രഹിച്ചവനാണല്ലോ! വാസുകിയെ വളയാക്കിയ നിന്തിരുവടി അടിയനെ എന്നെന്നും രക്ഷിക്കണേ!

## 306. പരമപുരുഷ

**രാഗം : വസന്ത – താളം : ആദി**

**വാഗ്ഗേയകാരൻ : സ്വാതി തിരുനാൾ – ഭാഷ : സംസ്കൃതം**

**ആരോ: സ മ1 ഗ3 മ1 ധ2 നി3 സ – അവരോ: സ നി3 ധ2 മ1 ഗ3 രി1 സ**

**17 സൂര്യകാന്തം ജന്യം**

**പല്ലവി**

പരമപുരുഷ ജഗദീശ്വര ജയ ജയ
പങ്കജനാഭ മുരാരേ

**അനുപല്ലവി**

സരസീരുഹഭവശങ്കരവാസവ
സന്നുതചരിത ശൗരേ

**ചരണം 1**

കലിതദരഹസിത കമ്രമുഖാംബുജ
ഖഗവരവാഹന ദേവ
ഖലദനുജാന്തക നിജപദസേവക
കലുഷമയ വനദാവ

**ചരണം 2**

ഭുജഗാധിപശയ പുരടമയവിമല
ഭൂഷണ ഭൂഷിതദേഹ
ഭുജയുഗളോദ്യത ശംഖ രഥചരണ
ബോധാകര ധുതമോഹ

**ചരണം 3**

ചാരുവിധൃതവനമാലാകൗസ്തുഭ,
സാത്വതകമലദിനേശ
സാരംഗാധിപ, താപവിമോചന,
സ്യാനന്ദൂരപുരേശ

**സാരാംശം:**

പരമപുരുഷാ, പദ്മനാഭാ, മുരാന്തകാ, ജഗന്നാഥാ, ജയജയ! ജയജയ! ഹേ, ശൗരേ, പങ്കജോത്ഭവനായ ബ്രഹ്മാവ്, നന്മകൾ നിരന്തരമരുളുന്ന മഹാദേവൻ, ഇന്ദ്രൻ എന്നിവർ നിന്തിരുവടിയുടെ കഥകൾ പാടുന്നു. പുഞ്ചിരിയാൽ മനോഹരമാണവിടത്തെ മുഖപങ്കജം. ദുഷ്ടരാക്ഷസരെ നിഗ്രഹിക്കുന്ന ദേവന്റെ വാഹനം ഗരുഡനത്രേ. ആ തൃപ്പാദങ്ങളിൽ സേവിച്ചുനിൽക്കുന്നവരുടെ പാപവനത്തിനെ, അവിടന്ന്, കാട്ടുതീയെന്നോണം, എരിച്ചു കളയുന്നു. അനന്തനിൽ പള്ളികൊള്ളുന്ന ആ സുന്ദരകളേബരത്തിൽ നല്ലനല്ല ആഭരണങ്ങളണിഞ്ഞിരിക്കുന്നു; ശംഖചക്രങ്ങൾ കൈകളിൽ ധരിച്ചിരിക്കുന്നു; തിരുമാറിൽ കൗസ്തുഭവും വനമാലയും

മോചിക്കുന്നു. ഇപ്രകാരം സ്വാനന്ദപുരത്തിലരുളുന്ന തിരുമേനി സാത്വികരുടെ ഹൃദയപങ്കജങ്ങൾക്ക് ദിനേശനാണ്. അവിടന്ന് അവരെ താപങ്ങളിൽനിന്നെല്ലാം മോചിപ്പിക്കുന്നു!!

## 307. പരാശക്തി

**രാഗം : ഹംസധ്വനി – താളം : ആദി**
**വാഗ്ഗേയകാരൻ : പാപനാശം ശിവൻ – ഭാഷ : തമിഴ്**
**ആരോ: സ രി2 ഗ3 പ നി3 സ – അവരോ: സ നി3 പ ഗ3 രി2 സ**
**29 ധീര ശങ്കരാഭരണം ജന്യം**

**പല്ലവി**
പരാശക്തി ജനനി എന്നൈ
പരിപാലയെന പുരി പർവത കുമാരി (പരാ)
**അനുപല്ലവി**
സുരാസുരൈപണി സരോജ ചരണ
സുന്ദരി നിൻ ചരണാംബുജം നംബിനോം (പരാ)
**ചരണം 1**
ശങ്കരി കൃപാകരി വരാഭയ കരേ എന്നൈ
യാധരി ഹരിസോദരി (പരാ)
**ചരണം 2**
തായേ പരശിവജായേ മനവിരുൾ
മായൈ യകല അരുൾവായേ മായേ (പരാ)
**ചരണം 3**
ഘോരമഹിഷസംഹാരിണി ശ്യാമള-
രൂപിണി സിംഹവാഹിനി മഹേശ്വരി (പരാ)

**സാരാംശം:**
ഹേ, പരാശക്തി! അമ്മേ! ഹിമഗിരിസുതേ! എന്നെ രക്ഷിച്ചാലും! ഹേ, സുന്ദരീ! ദേവന്മാരും അസുരന്മാരും ഭവതിയുടെ പാദപൂജ ചെയ്യുന്നു. ഹേ, ശങ്കരീ! കരുണാമയീ! മഹാവിഷ്ണുസോദരീ! എന്നിൽ കരുണ ചൊരിയാനും എന്നെ സഹായിക്കാനും ഭവതിയോട് പ്രാർഥിക്കുന്നു. ഹേ, പരമശിവകാമിനീ! എന്റെ മനസ്സിലെ ഇരുളകറ്റണേ! ഹേ, ശ്യാമളരൂപിണി! അവിടുന്ന് മഹിഷനെന്ന ദുഷ്ടാസുരനെ വധിച്ചു. ഹേ, മഹേശ്വരീ! സിംഹവാഹിനീ! എന്നെ ഭയങ്ങളിൽനിന്നും, മനസ്സിലെ മായാമോഹങ്ങളിൽനിന്നും മോചിപ്പിക്കണേ!

## 308. പരിപാഹി ദയാകര

**രാഗം : സിംഹേന്ദ്രമധ്യമം – താളം : രൂപകം**
**വാഗ്ഗേയകാരൻ : തുളസീവനം – ഭാഷ : സംസ്കൃതം**
**ആരോ: സ രി2 ഗ2 മ2 പ ധ1 നി3 സ – അവരോ: സ നി3 ധ1 പ മ2 ഗ2 രി2 സ**
**57 സിംഹേന്ദ്ര മധ്യമം മേളം**

**പല്ലവി**
പരിപാഹി ദയാകര ദേവസേനാവര
ഹരഗൗരീകുമാര ശ്രീപരിഖാപുരേശ്വര
**അനുപല്ലവി**
ദുരിതസംഹാരകര വരദ മധുരാകാര
ഹരിണാങ്കവദന ശ്രീവല്ലീമനോഹര
**ചരണം**
വൃന്ദാരകാദിഭക്തവൃന്ദസദാരാധിത
കന്ദേഹുഹിമശ്വേതസുന്ദര പരിപൂത
വന്ദാരുമന്ദാരക സന്താപനാശവ്രത സ്കന്ദ
ഷണ്മുഖ വനതുളസീദളാർച്ചിത

**സാരാംശം:**
ഹേ, ദേവസേനാപതേ! ദയാമയ! ഹരന്റെയും ഗൗരിയുടെയും പുത്രനായിട്ടുള്ളവനേ! ശ്രീപരിഖാപുരേശ്വര! ദുരിതങ്ങളകറ്റുന്നവനേ! ചന്ദ്രനെപ്പോലെ സുന്ദരമായ വദനത്തോടുകൂടിയവനേ! വല്ലിക്ക് മനോഹരനായിട്ടുള്ളവനേ! ദേവാദികളായ ഭക്തവൃന്ദത്താൽ ആരാധിക്കപ്പെടുന്നവനേ! വെൺതാമരപ്പൂവിന്റെയും മഞ്ഞിന്റെയും മനോഹാരിതയിണങ്ങുന്നവനേ! പരിശുദ്ധരായ ഭക്തജനങ്ങൾക്ക് മന്ദാരവൃക്ഷമായി നിലകൊള്ളുന്നവനേ! സന്താപനാശകനായ ഹേ, സ്കന്ദ! ഷണ്മുഖ! വനതുളസിയുടെ ദളംകൊണ്ട് അർച്ചിക്കപ്പെടുന്നവനേ! എന്നെ രക്ഷിക്കണേ!

## 309. ബഡലിക ദീര

**രാഗം : രീതിഗൗള – താളം : ആദി**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**
**ആരോ:സ ഗ2 രി2 ഗ2 മ1 നി2 ധ2 മ1 നി2 നി2 സ –**
**അവരോ: സ നി2 ധ2 മ1 ഗ2 മ1 പ മ1 ഗ2 രി2 സ**
**22 ഖരഹരപ്രിയ ജന്യം**

**പല്ലവി**
ബഡലിക ദീര പവ്വളിഞ്ചവേ
(ബഡലിക)
**അനുപല്ലവി**
സുഡലനി ദുരിതമുനു തേഗഗോസി-സാർവഭൗമ
സാകേതരാമ (ബഡലിക)

**ചരണം**
പങ്കജാസനുനി പരിതാപമു കനി പങ്കജാപ്തകുല
പതിവൈ വെലസി പങ്കജാക്ഷിതൊ വനമുന
കേഗി
ജിങ്കനു വധിയിഞ്ചി മങ്കു രാവണുനി മദമു
നണചി നിശ്ശങ്കുഡഗു വിഭീഷണുനികി
ബങ്കാരു ലങ്ക നൊസഗി സുരുല ബ്രോചിന
നിഷ്കളങ്ക! ത്യാഗരാജനുത രാമ (ബഡലിക)

**സാരാംശം:**
ഹേ, സാർവഭൗമ! സാകേതരാമ! നിഷ്കളങ്ക! ബ്രഹ്മാവിന്റെ മനോതാപമകറ്റുവാൻ അവിടന്ന് സൂര്യവംശത്തിൽ വന്ന് അവതരിച്ചു; നളിനാക്ഷിയായ പത്നി സീതാദേവിയോടുകൂടി വനവാസത്തിന്നായി പുറപ്പെട്ടു; പൊന്മാന്റെ വേഷം ധരിച്ച മാരീചനെ വധിച്ചു; ദുർമാർഗിയായ രാവണന്റെ അഹങ്കാരം നശിപ്പിച്ചു; ലങ്ക തന്റെ വിശ്വസ്ത സേവകനായ വിഭീഷണന് സമ്മാനിക്കുകയും ചെയ്തു. ഇപ്രകാരം അവിടന്ന് ദേവന്മാരെയെല്ലാം പരിരക്ഷിച്ചു. ഇനി, ത്യാഗരാജന്റെ ഹൃദയകമലത്തിൽ പ്രവേശിച്ച്, അതിലെ മാലിന്യങ്ങളകറ്റി, ക്ഷീണംതീർക്കാനായി അവിടെ വിശ്രമിച്ചാലും!

## 310. ബൻടു രീതി കോലു

**രാഗം : ഹംസനാദം – താളം : ആദി**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**
**ആരോ: സ രി2 മ2 പ ധ3 നി3 സ – അവരോ: സ നി3 ധ3 പ മ2 രി2 സ**
**60 നീതിമതി ജന്യം**

**പല്ലവി**
ബൻടു രീതി കോലുവിയവൈയ്യ രാമ (ബൻടു)
**അനുപല്ലവി**
തുണ്ട വിണ്ടിവാനി മൊദലൈന മദാ-
ദുല ഗൊട്ടി നെല ഗൂല ജേയു നിജ (ബൻടു)

**ചരണം**
രോമാഞ്ച മനു ഘന കഞ്ചുകമു
രാമഭക്തുഡനു മുദ്ര ബില്ലയു
രാമനാമമുനു വരഖഡ്ഗ മിവി
രാജില്ലു നൈയ്യ ത്യാഗരാജുനി കേ (ബുൻടു)

**സാരാംശം:**
ഹേ, രാമ! എന്നെ അങ്ങയുടെ കാവൽഭടനായി നിയമിച്ചാലും! കാവൽഭടനെന്ന നിലയിൽ കാമം, ക്രോധം, ലോഭം, മോഹം, മദം, മാത്സര്യം എന്നീ ശത്രുക്കളെ തോൽപ്പിച്ചോടിക്കാൻ വേണ്ട ശക്തി ഞാനാർജ്ജിച്ചിട്ടുണ്ട്. രോമാഞ്ചമാവട്ടെ എന്റെ കവചം! രാമഭക്തി മുദ്രയാവട്ടെ! രാമനാമം എന്റെ മൂർച്ചയേറിയ ഖഡ്ഗവും! പ്രഭോ! അംഗരക്ഷകന് മറ്റെന്ത് യോഗ്യതയാണാവശ്യം?

## 311. ബലമു കുലമു

**രാഗം : സാവേരി – താളം : രൂപകം**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**
**ആരോ: സ രി1 മ1 പ ധ1 സ – അവരോ: സ നി3 ധ1 പ മ1 ഗ3 രി1 സ**
**15 മായമാളവഗൗള ജന്യം**

**പല്ലവി**
ബലമു കുലമു യേല രാമ-ഭക്തി കാരണമു
വെലയു സകല സിദ്ധുലെല്ല വെണ്ട വച്ചുഗാനി
മേനു (ബലമു)
**ചരണം 1**
നീട കാകി മീനു മുനുഗ-നിരത മുദയസ്നാനമാ
തേട
കന്നുലു കൊങ്ഗ ഗൂർച-ദേവ ദേവ ധ്യാനമാ
(ബലമു) (ബലമു)
**ചരണം 2**
പത്രമുലുനു മേയു മേക-ബലമൈന യുപാസമാ
ചിത്ര പക്ഷു ലേഗയ സൂര്യ ചന്ദ്രുലകു സാമ്യമാ
(ബലമു)
**ചരണം 3**
ഗുഹല വേഷ കോടു ലുണ്ടേ-ഗുണമുകൽഗു
മൗനുലാ
ഗഹന മുനനു കോതുലുണ്ടേ-ഘനമൗ
വനവാസമാ
(ബലമു)
**ചരണം 4**
വലചു ത്യാഗരാജ വരദു വര ഭക്തുലു സേയു
ഭക്തി
ചലഗു സകല ജനുലകെല്ല ചെല്ലിന
കാസൗനുഗാ
(ബലമു)

**സാരാംശം:**
ഉന്നതകുലജാതത്വവും, ദേഹബലവുംകൊണ്ടൊക്കെ എന്ത് നേടാനാകും? പകരം, രാമഭക്തി കൈമുതലായുണ്ടെങ്കിൽ ഒരുവന് എല്ലാ സിദ്ധികളും താനെ കൈവന്നുചേരും! കാക്കയും മത്സ്യവും വെള്ളത്തിൽ മുങ്ങാറുണ്ട്; എന്നാൽ അതിനെ പ്രഭാതസ്നാനമായ് കണക്കാക്കാൻ പറ്റുമോ? കൊക്കിന്റെ കണ്ണടച്ചുള്ള ഇരിപ്പിനെ ധ്യാനനിരതയെന്ന് കരുതാൻ കഴിയുമോ? ആട് ഭക്ഷിക്കുന്നത് ഇലകളാണ്; എന്നാൽ അതിനെ ഉപവാസമെന്ന് വിളിക്കാനൊക്കുമോ? പക്ഷികൾ ഉയരങ്ങളിൽ പറക്കുന്നു; എന്നാലത് സൂര്യചന്ദ്രന്മാരെ

പ്പോലെ ഉന്നതങ്ങളിലാകുമോ? മനുഷ്യർ സാധുവേഷമണിഞ്ഞ് ഗുഹകളിൽപ്പാർത്തിരുന്നാൽ മുനിവര്യന്മാരായിത്തീരുമോ? വാനരന്മാരുടെ കാട്ടിലുള്ള താമസത്തിനെ വനവാസമായി വാഴ്ത്തപ്പെടുമോ? ആശ്രിതജനങ്ങളെ സംരക്ഷിക്കുന്ന ശ്രീരാമന്റെ ശരിയായ ഭക്തർക്ക്, അവരുടെ ഭക്തി, അവർക്കെന്നപോലെ, മനുഷ്യരാശിക്കെല്ലാംതന്നെ നവംനവമായ നാണയത്തുട്ടുപോലെയാണ്!!

## 312. ബ്രഹ്മ കഡിഗിന

**രാഗം : മുഖാരി – താളം : ആദി**
**വാഗ്ഗേയകാരൻ : അന്നമാചാര്യ – ഭാഷ : തെലുങ്ക്**
**ആരോ: സ രി2 മ1 പ നി2 ധ2 സ – അവരോ: സ നി2 ധ1 പ മ1 ഗ2 രി2 സ**
**22 ഖരഹരപ്രിയ ജന്യം**

**പല്ലവി**
ബ്രഹ്മ കഡിഗിന പാദമു
ബ്രഹ്മമു താനെ പാദമു (ബ്രഹ്മ)
**ചരണം 1**
ചെലഗി വസുധ ഗൊലിചിന നീ പാദമു
ബലി തല മോപിന പാദമു
തലകോക ഗഗനമു തന്നിന പാദമു
ബലരിപു ഗാചിന പാദമു (ബ്രഹ്മ)
**ചരണം 2**
കാമിനി പാപമു കഡിഗിന പാദമു
പാമു തലനിഡിന പാദമു
പ്രേമപു ശ്രീസതി പിസികെഡി പാദമു
പാമിഡി തുരഗപു പാദമു (ബ്രഹ്മ)
**ചരണം 3**
പരമ യോഗുലകു പരി പരി വിധമുല
വരമൊസഗെഡി നീ പാദമു
തിരുവെങ്കടഗിരി ശിരമനി ചൂപിന
പരമ പദമു നീ പാദമു (ബ്രഹ്മ)

**സാരാംശം:**
ബ്രഹ്മാവ് തന്റെ കമണ്ഡലുവിലെ ജലത്താൽ കഴുകിയ വെങ്കടേശ്വരന്റെ തൃപ്പാദങ്ങൾ മാഹാത്മ്യമേറിയതും ബ്രഹ്മതുല്യവുമത്രെ! ഈ തൃപ്പാദങ്ങളാണല്ലൊ അസുരചക്രവർത്തി മഹാബലിയെ അനുഗ്രഹിച്ചത്! അവതന്നെയാണ് അഹല്യയ്ക്ക് പാപത്തിൽനിന്നും മോചനം നല്കിയത്. ലക്ഷ്മിദേവി സ്നേഹപൂർവം അമർത്തിത്തിരുമ്മാറുള്ള ആ തൃപ്പാദങ്ങളാണ് കൃഷ്ണാവതാരത്തിൽ കാളിയമർദ്ദനത്തിൽക്കൂടെ ആ സർപ്പരാജാവിന്റെ അഹങ്കാരമകറ്റിയത്! സാക്ഷാൽ തിരുവെങ്കടഗിരിയെ ഭഗവദ്സന്നിധിക്കായിട്ടുള്ള പരമപുണ്യസ്ഥാനമാക്കിത്തീർത്തത്, നിരവധി ഋഷിമാർക്ക് വരദാനമേകിയിട്ടുള്ള ഈ തൃപ്പാദങ്ങൾ തന്നെ!!

## 313. ബ്രഹ്മൈവാഹം കില

**രാഗം : നാഥനാമക്രിയ – താളം : ആദി**
**വാഗ്ഗേയകാരൻ : സദാശിവബ്രഹ്മേന്ദ്രർ – ഭാഷ : സംസ്കൃതം**
**ആരോ: സ രി1 ഗ3 മ1 പ ധ1 നി3 – അവരോ: നി3 ധ1 പ മ1 ഗ3 രി1 സ നി3**
**15 മായമാളവ ഗൗള ജന്യം**

**പല്ലവി**
ബ്രഹ്മൈവാഹം കില സദ്ഗുരുകൃപയാ
ബ്രഹ്മൈവാഹം കില
**ചരണം 1**
ബ്രഹ്മൈവാഹം കില ഗുരുകൃപയാ
ചിന്മയബോധാനന്ദഘനം തത്
**ചരണം 2**
ശ്രുത്യന്തൈകനിരൂപിതമതുലം
സത്യസുഖാംബുധിസമരസമനഘം
**ചരണം 3**
കർമാകർമവികർമവിദൂരം
നിർമലസംവിദഖണ്ഡമപാരം
**ചരണം 4**
നിരവധിസത്താസ്പദപദമജരം നിരുപമമഹിമനി
നിഹിതമനീഹം
**ചരണം 5**
ആശാപാശവിനാശനചതുരം
കോശപഞ്ചകാതീതമനന്തം
**ചരണം 6**
കാരണകാരണമേകമനേകം
കലികാലകലിദോഷവിഹീനം
**ചരണം 7**
അപ്രമേയപദമഖിലാധാരം
നിഷ്പ്രപഞ്ചനിജനിഷ്ക്രിയരൂപം
**ചരണം 8**
സ്വപ്രകാശശിവമദ്വയമഭയം
നിഷ്പ്രതർക്യമനപായമകായം

**സാരാംശം:**
സദ്ഗുരുകൃപയാൽ, ബ്രഹ്മംതന്നെയാണ് ഞാൻ എന്ന സത്യം തിരിച്ചറിയുന്നു. സച്ചിദാനന്ദഘനസ്വരൂപിയായ ബ്രഹ്മമാണ് ഞാൻ. വേദാന്തമൊന്നിനാൽമാത്രം നിരൂപണം ചെയ്യപ്പെട്ടതും അതുല്യമായതും സത്യ

സുഖസാഗരം കടഞ്ഞൊടുത്ത കറയില്ലാത്ത രസവുമാണ് ബ്രഹ്മം. കർമ്മത്തിൽനിന്നും അകർമ്മത്തിൽ നിന്നും വികർമ്മത്തിൽനിന്നുമെല്ലാം ഏറെയേറെ ദൂരത്തുള്ള, നിർമ്മലവും നിരന്തരവും പരിധിയില്ലാത്തതു മായ അറിവാണത്. അവസാനമില്ലാത്ത, കേടുപാടുകൾ പറ്റാത്ത, സത്തിന്റെ ആവാസമാണത്. ഈഹക ളൊന്നുമില്ലാത്തതും, ഉപമിക്കാനാവാത്ത മഹിമാവിൽ നിഹിതവുമാണത്. ആശാപാശങ്ങളെ നശിപ്പിക്കുന്ന തിൽ പ്രത്യേകം ചാതുര്യമേറിയതും അനന്തവുമാണത്. അന്നമയം, മനോമയം, പ്രാണമയം, വിജ്ഞാനമയം, ആനന്ദമയം എന്നീ പഞ്ചകോശങ്ങളിൽനിന്നും വ്യതിരിക്തമാണത്, അതിനെല്ലാമുപരിസ്ഥിതമാണത്. കാര ണമായതും, കാരകമായതും, ഏകമായതും അനേകമായതും, കാണപ്പെടുന്നതും എല്ലാം ബ്രഹ്മംതന്നെ. കലികാലത്തെ യുഗപുരുഷനായ കലിയുടെ ദോഷങ്ങൾ ലേശംപോലും അതിനെ തീണ്ടുന്നില്ല. ബുദ്ധി കൊണ്ട് അളവെടുക്കാൻ അസാദ്ധ്യമായ അത്, അഖിലപദാർത്ഥങ്ങൾക്കും ആധാരമത്രെ. ബ്രഹ്മത്തെസ്സംബ ന്ധിച്ചിടത്തോളം പ്രപഞ്ചമെന്നൊന്നില്ലതന്നെ. നിഷ്ക്രിയവുമാണത്. സ്വയം പ്രകാശമാനവും, നന്മയുടെ അവ താരവുമായ അത്, രണ്ടെന്നുള്ള ഭാവനയിൽനിന്നുടലെടുക്കുന്ന ഭയം എന്ന വികാരത്തിൽനിന്നും മോചനം നൽകുന്നു. തർക്കങ്ങളിലൂടെ ലഭ്യനല്ലാത്ത, അപായങ്ങളേൽക്കാത്ത, അശരീരിയായ ആ സാക്ഷാൽ ബ്രഹ്മമാണു ഞാൻ. ഗുരുകൃപയാലേ എനിക്കതറിവായിരിക്കുന്നു.

## 314. ബാഗായനയ്യ

**രാഗം : ചന്ദ്രജ്യോതി – താളം : ആദി**

**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**

**ആരോ: സ രി1 ഗ1 മ2 പ ധ2 സ – അവരോ: സ ധ2 പ മ2 ഗ1 രി1 സ**

**41 പാവനി ജന്യം**

**പല്ലവി:**

ബാഗായനയ്യ നീ മായ ലെന്തോ
ബ്രഹ്മകൈന കൊനിയാഡ തരമാ? (ബാഗായ)

**അനുപല്ലവി**

ഈ ഗാരഡമുനു യൊനരിൻചുചുനു നേ
ഗാദനുചു ബൽകുടയു (ബാഗായ)

**ചരണം**

അലനാഡു കൗരവുല നണച മന യലരി
ദോസമനു നരുനി ജൂചി, പാപഫലമു നീകു
ദനകു ലേദനി ചക്കഗ പാലനമു സേയ ലേദാ?
ത്യാഗരാജനുത? (ബാഗായ)

**സാരാംശം:**

അത്ഭുതാവഹം! അങ്ങയുടെ ഈ ഇന്ദ്രജാലക്കളി അത്ഭുതജനകംതന്നെ! ബ്രഹ്മാവിനുപോലും ഇതു മനസ്സിലാക്കാനോ പുകഴ്ത്തിപ്പാടാനോ സാധ്യമല്ല! അവിടന്നുതന്നെ ഈവിധത്തിലൊരു മായാപ്രതിഭാസ മുണ്ടാക്കുക; എന്നിട്ട് അവിടുത്തേക്കതിൽ യാതൊരു പങ്കുമില്ലെന്ന് സ്വയം പ്രഖ്യാപിക്കുക! ഇത് അതിശയ കരംതന്നെ! ഭാരതയുദ്ധഭൂമിയിൽ വെച്ച് പേടിച്ചരണ്ട അർജുനൻ സ്വജനങ്ങളെ വധിക്കുന്നത് പാപമല്ലേ എന്ന് ഭവാനോട് ചോദിച്ചപ്പോൾ, അതുകൊണ്ടൊരുപാപവുമില്ലെന്നും, അർജുനന് പ്രതികൂലമായി യാതൊ ന്നും സംഭവിക്കില്ലെന്നും ഉറപ്പുകൊടുക്കുകയും, അദ്ദേഹത്തെ സർവഥാ സംരക്ഷിക്കുകയും, പിന്നീട് മോക്ഷം കൊടുക്കുകയും ചെയ്തുവല്ലൊ!

## 315. ബാഗിലനു തേരെദു

**രാഗം : രേവതി – താളം : ആദി**

**വാഗ്ഗേയകാരൻ : കനകാദസ – ഭാഷ : കന്നഡ**

**ആരോ: സ രി1 മ1 പ നി2 സ – അവരോ: സ നി2 പ മ1 രി1 സ**

**2–രത്താംഗി ജന്യം**

**പല്ലവി**

ബാഗിലനു തൊരേന്ദു സേവെയനു കൊഡൊ
ഹരിയേ
കൂഗിധാരു ധ്വനി കേളലില്ലവേ, നര ഹരിയേ

**ചരണം 1**

പരമപഥദൊളഗേ വിഷധരന തല്പദല്ലി നീ
പരമപഥദൊളഗേ വിഷധരന തല്പദല്ലി നീ
ശ്രീ സഹിത ക്ഷീരവാരിധിയൊളിരലു
കരിരാജ കഷ്ടദല്ലി 'ആദിമൂല' യെന്ദു
കരെയലാക്ഷണ ബന്ദു ഒദഗിദെയൊ, നര
ഹരിയെ

**ചരണം 2**

കഡുകോപദിം ഖളനു ഖദുഗവനെയ് പിദിദൂ
നിന്നൊദെയനെല്ലിഹനു യെന്ധു നുദിയെ
ധ്രുദ ഭകുതിയലി ശിശുവു ബിദയെയ് നിന്നനു
ഭജിസെയ്
സദഗരദി കംഭദിന്ദൊഡെദെ, നര ഹരിയെ

**ചരണം 3**

യമ സുതന രാനിഗെയ് അക്ഷയവസനവന്നിത്തെ
സമയധലി അജമിളന പൊരെയ്ധെയ്
സമയാസമയവുന്തെയ് ഭക്തവത്സല നിനഗെയ്
കമലാക്ഷ കാഗിനെലെയാധികെശവനെയ്

**സാരാംശം:**

ഹേ, ഹരി! ദയവായി വാതിൽ തുറക്കൂ. ഞാൻ ഭവാനെയൊന്ന് നല്ലപോലെ ദർശിച്ചുകൊള്ളട്ടെ. ഹേ, നരഹരി! ഞാൻ ഇത്രയുറക്കെ വിളിച്ചുകൂവിയിട്ടും അങ്ങേക്ക് കേൾക്കാനില്ലെന്നോ? കരിരാജൻ വേദനകൊണ്ട് പുളഞ്ഞ് വിളിച്ചുകരഞ്ഞപ്പോൾ, ലക്ഷ്മിയോടൊപ്പം പാലാഴിയിൽ പള്ളികൊണ്ടിരുന്ന ഭവാൻ, രക്ഷയ്ക്കായോടിച്ചെന്നല്ലോ...! ഈ തൂണിലുമുണ്ടോ ഭവാനെന്ന് ചോദിച്ചുംകൊണ്ട്, ദുഷ്ടനായ പിതാവ് തൂൺ വെട്ടിപ്പൊളിക്കാൻ ഒരുമ്പെട്ടപ്പോൾ, ഭവാന്റെ നാമം വിളിച്ചോതിനിന്നിരുന്ന പ്രഹ്ലാദസമക്ഷത്തിലേക്ക് വന്നെത്തിയില്ലേ ഭവാൻ? കണക്കില്ലാത്തത്ര വസ്ത്രം നൽകിയനുഗ്രഹിച്ചല്ലോ, യമസുതനായ യുധിഷ്ടിരന്റെ ഭൈമി വിളിച്ചുകരഞ്ഞപ്പോൾ? അജാമിളന് ആവശ്യം വന്നപ്പോൾ സകല രക്ഷയും നല്കി സഹായിച്ചില്ലേ? ഹേ, കാഗിനെലെ ആദികേശവാ! അവിടന്നെന്തിനാണ് എല്ലാറ്റിനുമീ സമയപരിധി നിർണ്ണയിക്കുന്നത്? ദയവായി, വാതിലൊന്ന് തുറക്കൂ; ഞാൻ ഭവാനെ നല്ലപോലെയൊന്ന് ദർശിച്ചുകൊള്ളട്ടെ!

## 316. ബാലകൃഷ്ണം ഭാവയാമി

**രാഗം : ഗോപികാവസന്തം – താളം : ആദി**
**വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ – ഭാഷ : സംസ്കൃതം**
**ആരോ: സ രി2 ഗ2 മ1 പ ധ1 പ നി2 – അവരോ: സ നി2 ധ1 പ മ1 ഗ2 രി2 സ**
**20 നഠഭൈരവി ജന്യം**

**പല്ലവി**
ബാലകൃഷ്ണം ഭാവയാമി
ബലരാമാനുജം വസുദേവജം
**അനുപല്ലവി**
നീലമേഘ ഗാത്രം ശ്രുതി പാത്രം
നിത്യാനന്ദ ഗന്ധം മുകുന്ദം
**ചരണം**
കമല ലോചനം കലിവിമോചനം
കപട ഗോപികാ വസന്തം
അമരാർച്ചിത ചരണം ഭവതരണം
അർജ്ജുനസാരഥിം കരുണാനിധിം
മമതാരഹിതം ഗുരുഗുഹ വിനുതം
മാധവം സത്യഭാമാധവം
കമലേശം ഗോകുലപ്രവേശം
കംസഭഞ്ജനം ഭക്തരഞ്ജനം

**സാരാംശം:**

ബലരാമസോദരനും വസുദേവപുത്രനും കാർമുകിൽവർണ്ണനുമായ ബാലകൃഷ്ണനെ ഞാൻ വിഭാവനം ചെയ്യുന്നു! വേദങ്ങൾ അവിടത്തെ പരമാനന്ദത്തിന്റെ ഉറവിടമായി കരുതുന്നു. നിത്യാനന്ദസ്വരൂപനായ അവിടത്തെ മുകുന്ദനെന്ന് വിളിക്കുന്നു. കലിയുഗത്തിലെ അടിമത്തത്തിന്റെ മോചയിതാവത്രെ അരവിന്ദലോചനനായ അവിടുന്ന്. ഗോപികമാരുടെ ഹൃദയം കവർന്ന ആ തൃക്കാലിൽ ദേവേന്ദ്രനും വന്നു വീഴുകയുണ്ടായല്ലോ. ഭക്തവത്സലനായ അവിടന്ന് ആശ്രിതരെ സംസാരദുഃഖസാഗരത്തിൽനിന്ന് കരകയറ്റുന്നു. മഹാഭാരതയുദ്ധത്തിൽ അവിടന്ന് അർജുനന്റെ തേരാളിയായി. മമതാരഹിതനായ ഹേ മാധവാ, നിന്തിരുവടിയെ ഗുരുഗുഹൻ വാഴ്ത്തി സ്തുതിക്കുന്നു. സത്യഭാമാപ്രിയ! സാക്ഷാൽ മഹാലക്ഷ്മീവല്ലഭനായ ഭവാൻ ഗോകുലത്തിൽ വന്നു പിറന്ന്, ക്രൂരനായ കംസനെ വധിച്ച്, തന്റെ അനുയായികളോടുള്ള അദമ്യമായ സ്നേഹവാത്സല്യങ്ങൾ ലോകത്തിന് കാണിച്ചുകൊടുക്കുകയും ചെയ്തു.

## 317. ബാരോ കൃഷ്ണയ്യ

**രാഗം : മാൻഡ്, ജോൻപുരി – താളം : ആദി**
**വാഗ്ഗേയകാരൻ : കനകദാസർ – ഭാഷ : കന്നഡ**
**ആരോ: സ ഗ3 മ1 പ ധ2 സ – അവരോ: സ നി3 ധ2 പ മ1 ഗ3 രി2 സ**
**ആരോ: സ രി2 മ1 പ ധ1 നി2 സ – അവരോ: സ നി2 ധ1 പ മ1 ഗ2 രി2 സ**
**29 ധീര ശങ്കരാഭരണം ജന്യം**
**20 നഠഭൈരവി ജന്യം**

**പല്ലവി**
ബാരോ കൃഷ്ണയ്യാ കൃഷ്ണയ്യാ
ബാരോകൃഷ്ണയ്യാ
നിന്നഭക്തരമനേഗിഹ(ബാരോ)
**അനുപല്ലവി**
ബാരോ നിന്ന മുഖ തോരോ നിന്ന സരി
ബാരോ ജഗധരശീലനേ (ബാരോ)
**ചരണം 1**
അന്ദുഗേ പദ ഗവ്വുകാലന്ദുഗേകേരു ഗെജ്ജേ ധിം
ധിമി ധിമി ധിമി ധിമി എനുത
പൊങ്ങൊളനുദുത്ത ബാരയ്യ (ബാരോ)
**ചരണം 2**
കങ്കണ കരദല്ലി പൊന്നുങ്ഗുര ഹൊളെയുത
കിങ്കിണി കിണീ കിണി കിണി എനുത
പൊങ്ങൊളലനുദുത്ത ബാരയ്യ
ബാരോ കൃഷ്ണയ്യ (ബാരോ)
**ചരണം 3**
വാസഉഡുപ്പിഎലേനേ ആദികേശവനേദാസ
നിന്ന പദ ദാസ നിന്ന പദ ദാസ
നിന്ന പദ ദാസ കനകനു ബാരയ്യ (ബാരോ)

**സാരാംശം:**

വാ, വാ, കൃഷ്ണാ! വാ! നിൻെറ ഭക്തരുടെ വീട്ടിലേക്ക് വാ, കൃഷ്ണാ! വാ! നിൻെറ മുഖം എനിക്കൊന്നു കാട്ടിത്താ! പൈക്കളെ മേയ്ക്കാൻ പോകുമ്പോൾ, പൊന്നോടക്കുഴലൂതിക്കൊണ്ട്, ചിലമ്പിട്ട പാദങ്ങളാൽ ധിമി ധിമി ധിമി എന്ന് നടനമാടുന്ന ജഗധരനേ, വാ, കണ്ണാ, വാ! നിൻെറ കൈകളിൽ കങ്കണങ്ങളും, വിരലുകളിൽ പൊന്മോതിരങ്ങളും, അരയിൽ കിണികിണിനാദം പെയ്യുന്ന കിങ്ങിണിയും പളപളാ തിളങ്ങുന്നു. നീയിനി വേണുവുമൂതിക്കൊണ്ടു വാ, കൃഷ്ണാ! വാ! ഉഡുപ്പിയിൽ വസിക്കുന്ന ആദികേശവാ! ഈ കനകദാസനിനി നിൻെറ പദദാസൻ, നിൻെറ പദദാസൻ മാത്രമാണ്! കൃഷ്ണാ! നിൻെറമാത്രം പാദദാസൻ!

## 318. ബാലഗോപാല

**രാഗം : ഭൈരവി – താളം : ആദി**

**വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ – ഭാഷ : സംസ്കൃതം**

**ആരോ: സ രി2 ഗ2 മ1 പ ധ2 നി2 സ – അവരോ: സ നി2 ധ1 പ മ1 ഗ2 രി2 സ**

**20 നഠഭൈരവി ജന്യം**

**പല്ലവി**

ബാലഗോപാല പാലയാശുമാം ഭക്തവത്സല
കൃപാജലധേ

**അനുപല്ലവി**

നീലനീരദശരീര ധീരതര നീരജകര
നിരുപമാനന്ദാകര
ലീലയാ ഗോപവേഷധര മുരളീധര ശ്രീധര
ദാമോദര വര

**ചരണം**

ചാണൂര മല്ലഹരണനിപുണതര ചരണനിഹത
ശകടാസുര മുരഹര
മാണിക്യ മകുട ഹാര വലയധര
മത്തേഭ കുംഭ ഭേദന പടുതര
വാണീശാർച്ചിത പീതാംബരധര
വൈജയന്തീവനമാലാധര
അനവദ്യ വിജയ മാനസാഗര അപഹത
കംസാസുര നത ഭൂസുര
ദ്രോണകർണ ദുര്യോധനാദി ഹൃത ദ്രൗപദീമാന
സംരക്ഷണകര
വൈണിക ഗായക ഗുരു ഗുഹനുത പുരവൈരി
വിഹിത ഗോപികാമനോഹര

**സാരാംശം:**

ഹേ, ബാലഗോപാല, എന്നെ രക്ഷിക്ക! കരുണാസാഗരനും ആശ്രിതവത്സലനുമാണവിടന്ന്. കാർമുകിൽ വർണ്ണനും അരവിന്ദങ്ങൾപോലെയുള്ള കരങ്ങളോടുകൂടിയവനുമാണ് അവിടന്ന്.മായാഗോപാല ബാലനായ അങ്ങയുടെ ബാലലീലകൾ വളരെ രസകരവും ആനന്ദപ്രദവുമാണ്. എപ്പോഴും മുരളി കയ്യിൽ കൊണ്ടു നടക്കുന്ന ഭവാനെ, ഒരുനാൾ ഉരലിൽ കെട്ടിയിട്ടില്ലേ യശോദമ്മ? അജയ്യരായ മല്ലന്മാർ, ചാണൂരനെയും മുഷ്ടികനെയും അവിടന്ന് വധിച്ചു. ശകടാസുരനെ കാലുകൊണ്ടു തൊഴിച്ചാണ് കൊന്നത്. മുരനെന്ന അസുരനെക്കൊന്നതിനാൽ മുരാരിയെന്ന പേര് ലഭിച്ചു. കംസൻെറ കുവലയാപീഡം എന്ന ആനയുടെ മസ്തകം തല്ലിപ്പൊളിച്ച് കൊമ്പുകൾ പറിച്ചെടുത്തു. കംസനടക്കമുള്ള നിരവധി അസുരരെ വധിച്ചു. മഹാഭാരതയുദ്ധത്തിൽ ദ്രോണർ, കർണ്ണൻ, ദുര്യോധനൻ മുതലായവരെ വധിക്കുവാൻ അവിടന്ന് സഹായിയായത്, ദ്രൗപദിയുടെ അഭിമാനം സംരക്ഷിച്ചുകൊള്ളാമെന്ന ഭഗവാൻെറ വാഗ്ദാനം മൂലമത്രെ. ഈശ്വരന്മാരായ ബ്രഹ്മാവും ശിവനും ഭൂലോകവാസികളും ഭവാനെ ആരാധിക്കുന്നു. അവിടന്ന് പീതാംബരവും, രത്നഖചിതമായ കിരീടവും, കങ്കണങ്ങളും, വൈജയന്തിയെന്ന വനമാലയും അണിഞ്ഞിരിക്കുന്നു. പ്രഭോ! ഗോപികമാരുടെ ഹൃദയങ്ങൾ കവർന്നിട്ടുള്ള അവിടുന്ന്, സംഗീത, വീണാ- വാദ്യ വിദഗ്ദ്ധനായ ഗുരുഗുഹനാൽ ആരാധിക്കപ്പെടുന്നവനത്രെ!

## 319. ബാലകുചാംബികേ

**രാഗം : ശുരുട്ടി – താളം : രൂപകം**

**വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ – ഭാഷ : സംസ്കൃതം**

**ആരോ: സ രി2 മ1 പ നി2 സ – അവരോ: സ നി2 ധ2 പ മ1 ഗ3 പ മ1 രി2 സ**

**28 ഹരികാംബോജി ജന്യം**

**പല്ലവി**

ബാലകുചാംബികേ മാമവ വരദായികേ
ശ്രീ (ബാലകുചാംബികേ)

**സമഷ്ടി ചരണം**

ബാലേന്ദുശേഖരി ഭക്തജനാവനശങ്കരി
നീലകണ്ഠമനോരഞ്ജനി ഗുരുഗുഹജനനി
നീരജാസനാദിപോഷിണി കദംബവനവാസിനി
(ബാലകുചാംബികേ)

**സാരാംശം:**

ബാലകുചങ്ങളോടുകൂടിയവളായ, ഹേ, അംബികേ! അടിയന് രക്ഷ നൽകണേ! ചന്ദ്രകല മുടിയിൽ ചൂടിയിട്ടുള്ളവളും ഭക്തജനക്കൂട്ടത്തിന് രക്ഷകിയായിട്ടുള്ളവളുമായ നിന്തിരുവടി, ഗുരുഗുഹജനനിയും, കദംബവനവാസിയും, ഭഗവാൻ നീലകണ്ഠന് ആനന്ദത്തെ പ്രദാനം ചെയ്യുന്നവളും, ബ്രഹ്മാവ് മുതലായവരെ പോഷിപ്പിക്കുന്നവളുമത്രെ!

## 320. ബാലസുബ്രഹ്മണ്യ

**രാഗം : കേദാരഗൗളം – താളം : രൂപകം**
**വാഗ്ഗേയകാരൻ : പാപനാശം ശിവൻ – ഭാഷ : സംസ്കൃതം**
**ആരോ: സ രി2 മ1 പ നി2 സ – അവരോ: സ നി2 ധ2 പ മ1 ഗ3 രി2 സ**
**28 ഹരികാംബോജി ജന്യം**

**പല്ലവി**
ബാലസുബ്രഹ്മണ്യ, ദീന ശരണ്യ, ഗൗരീബാല,
ഭക്ത ജന പരിപാലക, കരുണാലയ, പാലയ
(ബാല)

**അനുപല്ലവി**
നീല മനോഹര മയൂര വാഹന സമാരോഹണ,
കോലാഹലാന്തരംഗ കുസുമശര സന്നിഭ
ശുഭാംഗ, (ബാല)

**ചരണം 1**
ശരവണഭവ, നിഷ്കളങ്ക, ശരത്ചന്ദ്ര ഷഡാനന,
താരകാദി ഘോരാസുര മാതംഗ കുല മൃഗേന്ദ്ര,

**ചരണം 2**
നോജാനേ, സ്വാമി ശൈല വാസ, വിധി
സുരപതി
വിനുത, കനക മകുട ശീർഷ, കലശ സംഭവാദി
വരദ,

**മദ്ധ്യമകാലം**
സ്വാമി നാഥ, പര, ശിവ ഗുരുനാഥ, വല്ലീ ദേവ
സേനാനാഥ,ഖില സുരനാഥ, ജഗന്നാഥ,
രാമദാസ സന്തത വിനുതാർത്തി ഹര,
കാർത്തികേയ,
രാത്രിഞ്ചര ഭീകര വര ശക്ത്യായുധ, കാങ്കേയ!
(ബാല)

**സാരാംശം:**

ഹേ, ബാലസുബ്രഹ്മണ്യ! ദുഃഖിതർക്ക് ശരണമായിട്ടുള്ളവനേ! ഗൗരീപുത്ര! ഭക്തജനങ്ങളെ പരിപാലിക്കുന്നവനേ! കരുണാലയ! മനോഹരമായ നീലമയൂരം വാഹനമായിട്ടുള്ളവനേ! കാമദേവനെപ്പോലെ ചടുലതയേറിയതും സുഭഗവുമായ അംഗങ്ങളോടുകൂടിയവനേ! ശരവണഭവ! നിഷ്കളങ്ക! പൂർണചന്ദ്രനെപ്പോലെയുള്ള ആറു മുഖങ്ങളോടുകൂടിയവനേ! താരകൻ മുതലായ ഘോരാസുരന്മാരാകുന്ന ആനക്കൂട്ടങ്ങൾക്ക് വിറയേൽപ്പിക്കുന്ന സിംഹേന്ദ്ര! സ്വാമിശൈലവാസ! ബ്രഹ്മാവ്, ഇന്ദ്രൻ തുടങ്ങിയവർ വണങ്ങുന്നവനേ! സ്വർണക്കിരീടധാരീ! അഗസ്ത്യമുനിയാൽ ആരാധിക്കപ്പെടുന്നവനേ! സ്വാമിനാഥ! പരമാത്മാവേ! ശിവന് ഗുരുവായിട്ടുള്ളവനേ! വല്ലീ-ദേവസേനമാർക്കും, ദേവന്മാർക്കും, ജഗത്തിനുമെല്ലാം നാഥനായിട്ടുള്ളവനേ! ആശ്രയിക്കുന്നവരുടെ ദുഃഖം നശിപ്പിക്കുന്നവനേ! കാർത്തികേയ! രാത്രിഞ്ചരന്മാരായ ഭീകരർക്ക് ശക്ത്യായുധമായിട്ടുള്ളവനേ! കാങ്കേയ! അടിയനെ രക്ഷിക്കണേ!!

## 321. ബാലസുബ്രഹ്മണ്യം

**രാഗം : ആഭേരി – താളം : ആദി**
**വാഗ്ഗേയകാരൻ : മുത്തയ്യ ഭാഗവതർ – ഭാഷ : സംസ്കൃതം**
**ആരോ: സ ഗ2 മ1 പ നി2 സ – അവരോ: സ നി2 ധ2 പ മ1 ഗ2 രി2 സ**
**22 ഖരഹരപ്രിയ ജന്യം**

**പല്ലവി**
ബാലസുബ്രഹ്മണ്യം ഭജേഹം

**അനുപല്ലവി**
ലീലാവതാരം നിഗമസാരം കാലാതീതം
കാർത്തികേയം

**ചരണം**
സദാശിവ നാമ സങ്കീർത്തന കാരണം
ഷഷ്ട്യോത്സവ പ്രിയം ശാന്തം സദ്ഗുണം
ഗീത രസാവഹം കേകിവാഹം സിതാംശുധര
ഹരികേശ സംഭൂതം

**സാരാംശം:**

ബാലസുബ്രഹ്മണ്യനെ ഞാൻ ഭജിക്കുന്നു. കാലങ്ങൾക്ക് അതീതനാകാനും, വേദസാരം ഉൾക്കൊള്ളാനുമായിരുന്നു അവിടത്തെ കാർത്തികേയനായുള്ള ലീലാവതാരം. സദാശിവന്റെ നാമസങ്കീർത്തനകാരകനായ അവിടന്ന് ഷഷ്ടിദിനത്തിലെ ഉത്സവത്തിൽ ആനന്ദംകൊള്ളുന്നവനും, ശാന്തസ്വരൂപനും, സദ്ഗുണാകാരനുമത്രെ. സംഗീതപ്രിയനായ അവിടുന്ന് മയിൽവാഹനനും ചന്ദ്രക്കലാധരനായ ശിവനിൽനിന്ന് ഭൂജാതനായവനുമത്രെ.

## 322. ബാലസുബ്രഹ്മണ്യം

രാഗം : ശുരുട്ടി - താളം : ആദി

വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ - ഭാഷ : സംസ്കൃതം

ആരോ: സ രി2 മ1 പ നി2 സ - അവരോ: സ നി2 ധ2 പ മ1 ഗ3 പ മ1 രി2 സ

28 ഹരികാംബോജി ജന്യം

**പല്ലവി**
ബാലസുബ്രഹ്മണ്യം ഭജേഹം
ഭക്തകൽപഭൂരുഹം(ബാലസുബ്രഹ്മണ്യം)
**അനുപല്ലവി**
നീലകണ്ഠ ഹൃദാനന്ദകരം
നിത്യ ശുദ്ധ
ബുദ്ധമുക്താംബരം(ബാലസുബ്രഹ്മണ്യം)
**ചരണം**
വേലായുധധരം സുന്ദരം
വേദാന്താർത്ഥ ബോധചതുരം
ഫാലാക്ഷഗുരുഗുഹാവതാരം
പരാശക്തിസുകുമാരം ധീരം
പാലിതഗീർവാണാദിസമൂഹം
പഞ്ചഭൂതമയ മായാമോഹം
നീലകണ്ഠവാഹം സുദേഹം
നിരതിശയാനന്ദപ്രവാഹം(ബാലസുബ്രഹ്മണ്യം)

**സാരാംശം:**

ഭക്തജനങ്ങൾക്ക് കല്പദ്രുമമായ ബാലസുബ്രഹ്മണ്യനെ ഞാൻ ഭജിക്കുന്നു. നിത്യനും, നിർമ്മലനും, ബുദ്ധിശക്തിയുടെ മൂർത്തിമദ്ഭാവവുമായ അവിടന്ന്, പിതാവായ ശിവന് എന്നെന്നും ആനന്ദത്തെ പ്രദാനം ചെയ്യുന്നവനത്രെ. ത്രിശൂലം കയ്യിൽ ധരിച്ചിട്ടുള്ള ഭവാൻ, വേദാന്തസാരം ശരിയായി മനസ്സിലാക്കിക്കൊടുക്കാൻ ചതുരനാണ്. ഗുരുഗുഹനായി ജന്മമെടുത്തതുതന്നെ പിതാവായ ശിവന് ഗുരുവാകാനായിരുന്നല്ലോ. ധൈര്യശാലിയെന്ന് പുകഴ്പെറ്റ അങ്ങ്, പരാശക്തിയായ ദേവി പാർവ്വതിയുടെ സുന്ദരനായ നന്ദനനത്രെ. പഞ്ചഭൂതാത്മകമായ മായാമോഹങ്ങളുടെ സ്രഷ്ടാവായ അവിടന്ന്, ദേവന്മാരുടെ പരിരക്ഷകനുമാണ്. സുമുഖഗാത്രനായ ഹേ, മയിൽവാഹനാ! അവിടന്ന് നിരന്തരമായ ആനന്ദത്തിൻെറ ഒരിക്കലും ഒടുങ്ങാത്ത പ്രവാഹം തന്നെ!

## 323. ബാലാംബികായാ

രാഗം : ശ്രീരഞ്ജനി - താളം : ചതുരശ്ര ഏകം

വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ - ഭാഷ : സംസ്കൃതം

ആരോ: സ രി2 ഗ2 മ1 ധ2 നി2 സ - അവരോ: സ നി2 ധ2 മ1 ഗ2 രി2 സ

22 ഖരഹരപ്രിയ ജന്യം

**പല്ലവി**
ബാലാംബികയാ കടാക്ഷിതോഹം
ബുധജനാദിനുത ത്രികൂട വരയാ
(ബാലാംബികയാ)
**സമഷ്ടി ചരണം**
നീലമേഘജിത വേണീയുതയാ നീലകണ്ഠ
ഗുരുഗുഹ മോദിതയാ
ലീലയാ ഭണ്ഡകുമാര ഹരയാ ശൂലചക്രാദി
ശോഭിതകരയാ (ബാലാംബികയാ)

**സാരാംശം:**

ബുദ്ധിമതികളൊക്കെ ഭജിക്കുന്ന, ത്രികൂടശൈലവാസിനിയായ ബാലാംബികയുടെ കരുണാകടാക്ഷം ലഭിച്ചവനാണ് ഞാൻ. ദേവിയുടെ കബരീഭാരം നീലമേഘശ്യാമവർണ്ണത്തെ വെല്ലുന്നതത്രെ. ഭവതി കാന്തനായ നീലകണ്ഠനും പുത്രനായ ഗുരുഗുഹനും സമ്മോദിതയാണല്ലോ. കയ്യിൽ ത്രിശൂലചക്രങ്ങളേന്തി വിളങ്ങി വിലസുന്ന നിന്തിരുവടി ഭണ്ഡാസുരനെ നിശ്ശേഷം തോൽപ്പിച്ചത്, വെറുമൊരു കളിയിൽ ജയിക്കുന്നപോലെ എളുപ്പത്തോടുകൂടിയായിരുന്നു!

## 324. ബാലാ പാഹി

രാഗം : നീലാംബരി - താളം : ആദി

വാഗ്ഗേയകാരൻ : പാപനാശം ശിവൻ - ഭാഷ : സംസ്കൃതം

ആരോ: സ രി2 ഗ3 മ1 പ ധ2 പ നി3 സ - അവരോ: സ നി3 പ മ1 ഗ3 രി2 ഗ3 സ

29 ധീര ശങ്കരാഭരണം ജന്യം

**പല്ലവി**
ബാല പാഹി വസുദേവ ദേവകീ ബാല പാഹി
ശൗരേ
നീല മേഘ സന്നിഭ ശരീര-ജഗൻ മോഹനാങ്ഗ
നൃഹരേ

**ചരണം 1**
നന്ദഗോപ സുകുമാര-യശോദാ പുണ്യരൂപ
വിഷ്ണോ
മന്ദഹാസ വദന ഗോപികാജന രമണ പാഹി
കൃഷ്ണ
**ചരണം 2**
ദീന ശരണ്യ ദ്രൗപദീ-മാന സം രക്ഷണ
ധുരീണ
ദാനവ ശിശുപാല കംസാദ്യഖില കാല കമല
ചരണ
**ചരണം 3**
നാരദാദി യോഗി വൃന്ദ വന്ദിത വേണു ഗാന
ലോല
നീരജാക്ഷ ഭക്തജന കൽപതരു രൂപ സുഗുണ
ജാല
**ചരണം 4**
കാമിതാർത്ഥ ഫല ദായക-പാർത്ഥ സാരഥേ
ജയ വിഭോ
രാമദാസ സന്നുത അനന്യ-ശരണം-മാം പാഹി
പ്രഭോ-ഗോപാല (ബാല)

**സാരാംശം:**
അല്ലയോ വിഷ്ണുഭഗവാനേ! കാർവർണനും സുന്ദരാംഗനുമായ, ഹേ, ദേവകീവസുദേവനന്ദന! നരസിംഹമേ! യശോദാനന്ദഗോപകുമാരാ! പുണ്യരൂപാ! മന്ദഹാസവദനാ! ഗോപികാജനരമണാ! കൃഷ്ണാ! ദൈന്യർക്ക് ശരണമായിട്ടുള്ളവനേ! ദ്രൗപദിയുടെ മാനംകാക്കാൻ അവിടന്ന് എത്ര തീക്ഷ്ണതയോടെയാണ് പ്രവർത്തിച്ചത്! ശിശുപാലൻ, കംസൻ എന്നീ ദാനവന്മാർക്ക് അവിടന്ന് അന്തകനായി ഭവിച്ചു. ഹേ, നളിനാക്ഷാ! വേണുഗാനലോലാ! അവിടത്തെ നാരദൻ മുതലായ മുനിവര്യന്മാർ പ്രകീർത്തിക്കുന്നു. സദ്ഗുണസമ്പന്നനായ ഭവാൻ ഭക്തർക്ക് കൽപവൃക്ഷംപോലെയാണ്. ഹേ, പാർഥസാരഥി! ഇച്ഛിച്ച ഫലങ്ങൾ നല്കിയനുഗ്രഹിക്കുന്നവനേ! രാമദാസൻ വാഴ്ത്തുന്ന ഹേ, ഗോപാലാ! അവിടന്ന് ജയിച്ചാലും! അവിടത്തെ ആശ്രയിക്കുന്ന അടിയനെ രക്ഷിച്ചാലും!

## 325. ബാലെ ബാലേന്ദു

**രാഗം : രീതി ഗൗള - താളം : ആദി**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ - ഭാഷ : തെലുങ്ക്**
**ആരോ:സ ഗ2 രി2 ഗ2 മ1 നി2 ധ2 മ1 നി2 നി2 സ -**
**അവരോ: സ നി2 ധ2 മ1 ഗ2 മ1 പ മ1 ഗ2 രി2 സ**
**22 ഖരഹരപ്രിയ ജന്യം**

**പല്ലവി**
ബാലേ!ബാലേന്ദുഭൂഷണി!ഭവരോഗശമനി
(ബാലേ)
**അനുപല്ലവി**
ഫാല ലോചനി! ശ്രീ ധർമ സംവർധനി!
സകലലോകജനനി (ബാലേ)
**ചരണം 1**
ശീലേ! നന്നു രക്ഷിമ്പനു ജാഗേലേ!
പരമപാവനി! സുഗുണജാലെ!
നതജന പരിപാലന ലോലേ! കനക മയ
സുചേലേ! കാലവൈരികിപ്രിയമൈന
യില്ലാലവൈ യിന്ദു വെലിസിനംദുകു
ശ്രീ ലളിതേ! നീ തനയുഡനി നന്നു കുശാലുഗാ
പില്വുവ്വലേനമ്മ (ബാലേ)
**ചരണം 2**
സാരേ! സകല നിഗമ വന
സഞ്ചരേ! ചപല കോടിനിഭ ശരീരേ!
ദേവതാങ്ഗനാ പരിവാരേ! പാമരജന ദൂരേ!
കീരവാണി! ശ്രീ പഞ്ചനദപുര
വിഹാരിവൈ വെലസിനംദു കിക നാനേര
കോടുലനെല്ല സഹിഞ്ചി ഗാരവിമ്പ വലേ നമ്മാ
ശിവേ! (ബാലേ)
**ചരണം 3**
രാമേ! പ്രണതാർതി ഹരാഭിരാമേ! ദേവകാമിനി
ലലാമേ!
ത്യാഗരാജ ഭജന സകാമേ!
ദുർജനഗണഭീമേ! നാമനസുന നീ
ചരണമുലസദാനേമമുതോപൂജജേസിതിനി;
ശ്രീ രാമസോദരിവൈ വെലസിന ശ്രീ ശ്യാമളേ!
ധർമസംവർധനി! (ബാലേ)

**സാരാംശം:**
ഹേ, ബാലേ! ബാലേന്ദുഭൂഷണീ! ഫാലലോചനീ! കീരവാണീ! കനകമയസുചേലേ! നിഗമവനസഞ്ചാരിണീ! ഭവരോഗശമനീ! പരമപാവനീ! ധർമസംവർധിനീ! നതജനപരിപാലിനീ! സകലലോകജനനീ! ശ്യാമളേ! രാമസോദരി! ശ്രീലളിതേ! ത്യാഗരാജഭജനസകാമേ! എന്നെ രക്ഷിക്കാൻ ഇനിയും എന്താണ് അവിടന്ന് വൈകിക്കുന്നത്? പരമശിവൻെറ പ്രണയിനിയായ ഭവതിയുടെ പുണ്യചരണങ്ങൾ എൻെറ ഹൃദയത്തിൽ ചേർത്തുപിടിച്ച് പരമഭക്തിയോടുകൂടി ഞാൻ പ്രാർഥിക്കുന്നു. സ്വപുത്രനെപ്പോലെകരുതി, തെറ്റുകൾ പൊറുത്ത് അവിടന്ന് എന്നെ അനുഗ്രഹിക്കില്ലേ?

## 326. ബിരാന വരാലിച്ചി

**രാഗം : കല്യാണി – താളം : രൂപകം**
**വാഗ്ഗേയകാരൻ : ശ്യാമശാസ്ത്രി – ഭാഷ : തെലുങ്ക്**
**ആരോ: സ രി2 ഗ3 മ2 പ ധ2 നി3 സ – അവരോ: സ നി3 ധ2 പ മ2 ഗ3 രി2 സ**
**65 മേചകല്യാണി മേളം**

**പല്ലവി**
ബിരാന വരാലിച്ചി ബ്രോവുമു നിനു നേര
നമ്മിതി
**അനുപല്ലവി**
പുരാരി മനോഹാരിണി ശ്രീ കാമാക്ഷി
(ബിരാന)
**ചരണം 1**
താമസമു സേയകേ നീവു കരുണാനിധി ഗാദാ
പരാമുഖമികനേല വിനു സരോജമുഖി (ബിരാന)
**ചരണം 2**
കാമിതാർഥ ഫലദായകി ദേവി നത
കൽപലതികാ പുരാണി മധുര വാണി
ശിവുനികി രാണീ (ബിരാന)
**ചരണം 3**
ശ്യാമകൃഷ്ണ സോദരി ഗൗരി പരമേശ്വരി
ഗിരിജാ അനാഥരക്ഷണംബു സലുപഗ രാവേ
(ബിരാന)

**സാരാംശം:**
പരമശിവന് ആനന്ദം നൽകുന്ന ഹേ, ദേവീ! കാമാക്ഷീ! ദേവിയിൽ പൂർണ്ണവിശ്വാസമർപ്പിച്ചിട്ടുള്ള അടിയനേ താമസംവിനാ പരിപാലിക്കണേ!ഹേ, നളിനാക്ഷീ!എന്താണവിടന്ന് അപരിചിതഭാവത്തിൽ അടിയൻ പറയുന്നതിലൊന്നും ശ്രദ്ധിക്കാത്തത്? കരുണാനിധിയായിട്ടാണ് അവിടന്ന് അറിയപ്പെടുന്നത്. ഭക്തർക്ക് ഒരു കൽപ്പവൃക്ഷമെന്നതുപോലെ, കാംക്ഷിച്ച വരപ്രസാദങ്ങൾ നല്കുന്നതിനും പ്രസിദ്ധി ആർജ്ജിച്ചിട്ടുള്ളവളാണല്ലോ അവിടന്ന്? അടിയനുമാത്രം അനുഗ്രഹങ്ങൾ നല്കാൻ എന്തിനാണിത്ര കാലതാമസം? ഹേ പുരാണിയായ ദേവീ! മധുരഭാഷിണി! സുന്ദരിയായ ശിവൻെറ റാണീ! ശ്യാമകൃഷ്ണസോദരി! ഗൗരീ! പരമേശ്വരി! ഗിരിസുതേ! അനാഥനായ ഇവൻെറ രക്ഷയ്ക്കായെത്തി ഈ ദൗർഭാഗ്യങ്ങളിൽനിന്ന് മോചിപ്പിച്ചാലും!

## 327. ബുദ്ധി രാദു

**രാഗം : ശങ്കരാഭരണം – താളം : ഝമ്പ**
**വാഗ്ഗേയകാരൻ : ത്യാഗരാജസ്വാമികൾ – ഭാഷ : തെലുങ്ക്**
**ആരോ: സ രി2 ഗ3 മ1 പ ധ2 നി3 സ – അവരോ: സ നി3 ധ2 പ മ1 ഗ3 രി2 സ**
**29 ധീര ശങ്കരാഭരണം മേളം**

**പല്ലവി**
ബുദ്ധി രാദു ബുദ്ധി രാദു പെദ്ദല ശുദ്ധുലു
വിനക
**അനുപല്ലവി**
ബുദ്ധി രാദു ബുദ്ധി രാദു-ഭൂരി വിദ്യലനേർചിന
**ചരണം 1**
ധാന്യധനമുല ചേത ധർമ മെന്തയു ജേസിന
അനന്യ ഭക്തുല വാഗമൃത പാനമു സേയക
**ചരണം 2**
മാനക ഭാഗവതാദി രാമായണമുല ജദിവിന
മാനുസാവതാര ചരിത മർമജ്നുല ജതഗൂദക
**ചരണം 3**
യോഗമു ലഭ്യസിഞ്ചിന ഭോഗമു ലെന്തോ
ഗലിഗിന ത്യാഗരാജ നുതുദൗ രാമ ദാസുല
ചെലിമി സേയക

**സാരാംശം:**
സർവ്വസംഗപരിത്യാഗികളായ മഹാത്മാക്കളുടെ വചനങ്ങൾ മനസ്സിലാക്കാൻ ശ്രമിക്കാത്തവർക്ക് വിവേചനബുദ്ധി ഉണ്ടാവുന്നതല്ല. വിദ്യയുടെ എല്ലാ വിഭാഗങ്ങളും മനപ്പാഠമാക്കിയാലും, ആത്മീയജ്ഞാനം ഉദിച്ചുകൊള്ളണമെന്നില്ല. ശരിയായ ഈശ്വരഭക്തന്മാരുടെ അമൃതമാകുന്ന പ്രഭാഷണങ്ങൾ ആസ്വദിക്കാൻ കഴിയാത്ത ഒരുവൻ, ഒത്തിരി ദാനധർമ്മങ്ങൾ അനുഷ്ഠിക്കുന്നവനെങ്കിൽത്തന്നെ, ജ്ഞാനിയായിത്തീരണമെന്നില്ല. ഈശ്വരൻെറ അവതാരങ്ങളുടെ, അതും മനുഷ്യാവതാരങ്ങളുടെ, ശരിയായ ഉദ്ദേശമെന്തെന്ന്, അത് അറിയുന്നവരോട് ചോദിച്ച് മനസ്സിലാക്കാൻ ശ്രമിക്കാത്ത ഒരുവൻ, രാമായണവും, ഭാഗവതവുമെല്ലാം എത്ര തവണ ഉരുവിട്ടാലും, കൂടുതൽ ജ്ഞാനിയായിത്തീരണമെന്നില്ല. ഈശ്വരചൈതന്യമെന്തെന്ന്, ശ്രീരാമദാസനായ ത്യാഗരാജന്മാരെപ്പോലെയുള്ള അവിടത്തെ ശരിയായ ഭക്തന്മാരിൽനിന്ന്, മനസ്സിലാക്കാൻ ശ്രമിക്കാത്ത ഒരുവന്, യോഗസിദ്ധികൾകൊണ്ടു ലഭിക്കുന്ന ഭോഗങ്ങൾ കൈവശമായെങ്കിൽപോലും, ആത്മീയജ്ഞാനം സിദ്ധിച്ചുകൊള്ളണമെന്നില്ല!

## 328. ബൃഹന്നായകി

രാഗം : ആന്ധാളി – താളം : ആദി
വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ – ഭാഷ : സംസ്കൃതം
ആരോ: സ രി2 മ1 പ നി2 സ – അവരോ: സ നി2 പ മ1 രി2 ഗ3 മ1 രി2 സ
28 ഹരികാംബോജി ജന്യം

**പല്ലവി**
ബൃഹന്നായകി വരദായകി ബ്രഹ്മാദി ജനനി
ഏഹിമുദം ദേഹി മാം പാഹി (ബൃഹന്നായകി)
**സമഷ്ടി ചരണം**
അഹന്താസ്വരൂപിണി ചിദ്രൂപിണി
ആന്ധാളീഹരണചണപ്രതാപിനി
സഹസ്രദള സരസീരുഹവാസിനി
സദാനന്ദഗുരുഗുഹവിശ്വാസിനി (ബൃഹന്നായകി)

**സാരാംശം:**
ഹേ, ബൃഹന്നായകി! വരദായകി! ബ്രഹ്മാവ് എന്നിവർക്ക് മാതാവായിട്ടുള്ളവളേ! 'ഞാൻ' എന്ന നിത്യ സത്യ തത്ത്വത്തിന്റെ സ്വരൂപമായിട്ടുള്ളവളേ! ചിദ്രൂപിണി! അജ്ഞാനത്തെ വെല്ലുന്നതിൽ പ്രതാപശാലി യായിട്ടുള്ളവളേ! ആയിരം ദളങ്ങളോടുകൂടിയ താമരപ്പൂവിൽ വസിക്കുന്നവളേ! ആനന്ദരൂപനായ സുബ്രഹ്മ ണ്യന്റെ വിശ്വാസത്തിന് പാത്രമായിട്ടുള്ളവളേ! അടിയന്റെ മനസ്സിന് ആമോദം നല്കി അടിയനെ രക്ഷി ച്ചാലും!

## 329. ബ്രൂഹി മുകുന്ദേതി

രാഗം : കുറിഞ്ചി – താളം : ആദി
വാഗ്ഗേയകാരൻ : സദാശിവ ബ്രഹ്മേന്ദ്രർ – ഭാഷ : സംസ്കൃതം
ആരോ: സ നി3 സ രി2 ഗ3 മ1 പ ധ2 – അവരോ: ധ2 പ മ1 ഗ3 രി2 സ നി3 സ
29 ശങ്കരാഭരണം ജന്യം

**പല്ലവി**
ബ്രൂഹി മുകുന്ദേതി രസനേ ബ്രൂഹി മുകുന്ദേതി
രസനേ (ബ്രൂഹി)
**ചരണം 1**
കേശവ മാധവ ഗോവിന്ദേതി
കൃഷ്ണാനന്ദ സദാനന്ദേതി (ബ്രൂഹി)
**ചരണം 2**
രാധാ രമണ ഹരേ രാമേതി
രാജീവാക്ഷ ഘനശ്യാമേതി (ബ്രൂഹി)
**ചരണം 3**
ഗരുഡ ഗമന നന്ദക ഹസ്തേതി
ഖണ്ഡിതദശകന്ധരമസ്തകേതി (ബ്രൂഹി)
**ചരണം 4**
അക്രൂര പ്രിയ ചക്രധരേതി
ഹംസനിരഞ്ജനകംസഹരേതി (ബ്രൂഹി)

**സാരാംശം:**
ഹേ! ജിഹ്വേ! മുക്തിപ്രദനെ സ്മരിച്ചുകൊണ്ട് മുകുന്ദനാമം ജപിക്കാം. കേശിമഥനകഥയോർത്തുകൊണ്ട് 'കേശവ' എന്നും മഹാലക്ഷ്മീസ്വയംവരം സ്മരിച്ച് 'മാധവ' എന്നും ഗോലോകമാതാവായ സുരഭിയാൽ അഭിഷിക്തനായ ഗോകുലബാലനെ ധ്യാനിച്ച് 'ഗോവിന്ദ' എന്നും ജപിക്കാം. ഏവരേയും, എപ്പോഴും, തന്നി ലേക്കാകർഷിച്ച്, ആനന്ദിപ്പിച്ചുകൊണ്ടിരിക്കുന്നവനെ 'കൃഷ്ണാ' എന്നു നമുക്കു വിളിക്കാം. നീലക്കാർ മുകിൽവർണ്ണനായ ഈ രാജീവാക്ഷൻ ഒരുനാൾ രാധയെന്നൊരു ഗോപിയുമായാടിയ കേളികൾ ഓർക്കാം. നന്ദകം എന്ന ഗദയും സുദർശനചക്രവും കയ്യിലേന്തി, ഗജേന്ദ്രനെ മുതലയുടെ വായിൽനിന്നും രക്ഷി ക്കാൻ ഗരുഡാരൂഢനായി പറന്നെത്തിയ ശ്രീഹരിയെയും ദശകണ്ഠനെ ഖണ്ഡിച്ച രാമനെയും സ്മരി ക്കെന്റെ മനസ്സേ! അക്രൂരന്റെ തേരിൽ കയറി മഥുരയിലെത്തി കംസനെ വധിച്ച കഥയും സ്മരണീയ മത്രേ! ഹംസാവതാരമെടുത്തവന്റെ, പാപങ്ങൾ നിശ്ശേഷം നശിപ്പിക്കുന്നവന്റെ, നാമങ്ങൾ ഈവിധം നിര ന്തരം, നീരസമെന്യേ, രസനേ, നീ ജപിച്ചു രസിക്കൂ!!

## 330. ബ്രോചുവാ രെവരേ

രാഗം : ശ്രീരഞ്ജനി – താളം : ആദി
വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്
ആരോ: സ രി2 ഗ2 മ1 ധ2 നി2 സ – അവരോ: സ നി2 ധ2 മ1 ഗ2 രി2 സ
22 ഖരഹരപ്രിയ ജന്യം

**പല്ലവി**
ബ്രോചുവാ രെവരേ രഘുപതി
**ചരണം 1**
നിനുവിനാ (ബ്രോചു)
**ചരണം 2**
ശ്രീ രാമ നെനരുന (ബ്രോചു)
**ചരണം 3**
സകല ലോക നായക (ബ്രോചു)

ചരണം 4
നരവര നീസരി (ബ്രോചു)
ചരണം 5
ദാനവരാനുജുനി മെച്ചുടകു ലങ്ക
ദയതോ ദാന മൊസംഗിന സദാ (ബ്രോചു)
ചരണം 6
വാലി നൊക്ക കോലനേസി രവി ബാലുനി
രാജുഗ ഗാവിഞ്ചി ജൂചി (ബ്രോചു)
ചരണം 7
മുനി സവനമു ജൂഡ വെൻട ജനി വാരി
മാരീചാദുല ഹതംബു ചേസി (ബ്രോചു)
ചരണം 8
ഭവാബ്ധി തരണോപായമു നേരനി
ത്യാഗരാജുനി കരംബിഡി (ബ്രോചു)

**സാരാംശം:**

ഹേ, രഘുപതി! ശ്രീരാമാ! ലോകനായക! നരപുംഗവാ! സ്നേഹവാത്സല്യങ്ങളോടെ ദാസരെ സംരക്ഷിക്കുന്നതിൽ ഭവാനെ വെല്ലാൻ മറ്റാരാണുള്ളത്? വിഭീഷണന് ലങ്ക സമ്മാനമായി നല്കുവാനും അനുഗ്രഹാശിസ്സുകൾ ചൊരിയാനുമുള്ള മഹാമനസ്കത അവിടത്തേക്കല്ലാതെ മറ്റാർക്കുണ്ടാകും? ബാലിയെ ഒരൊറ്റ അമ്പുകൊണ്ട് വധിച്ച് സുഗ്രീവനെ ഉടനടി കിഷ്കിന്ധയിലെ രാജാവാക്കാൻ അങ്ങേക്കല്ലാതെ മറ്റാർക്ക് കഴിയും? യജ്ഞശാലയ്ക്ക് കാവൽനിൽക്കാനും ദുഷ്ടരായ മാരീചൻ മുതലായ രാക്ഷസരെ നശിപ്പിക്കാനും വേണ്ടി വിശ്വാമിത്രന്റെ കൂടെ പോകാൻ അവിടന്നല്ലാതെ മറ്റാർ തുനിയും? ഒരു സഹായഹസ്തം നീട്ടി സംസാരദുഃഖസാഗരത്തിൽനിന്ന് ത്യാഗരാജനെ കരകയറ്റാൻ ഭവാനല്ലാതെ മറ്റാരുണ്ട്?

## 331. ബ്രോചേവാരെവരുരാ

**രാഗം : കമാസ് – താളം : ആദി**
**വാഗ്ഗേയകാരൻ : മൈസൂർ വാസുദേവാചാര്യ – ഭാഷ : തെലുങ്ക്**
**ആരോ: സ മ1 ഗ3 മ1 പ ധ2 നി2 സ – അവരോ: സ നി2 ധ2 പ മ1 ഗ3 രി2 സ**
**28 ഹരികാംബോജി ജന്യം**

**പല്ലവി**
ബ്രോചേവാരെവരുരാ നിനുവിന
രഘുവരനനു ബ്രോചേവാരെവരുരാ
**അനുപല്ലവി**
നീ ചരണാംബുജമുല നേ വിഡജാല
കരുണാലവാല(ബ്രോചേവാ)
**ചരണം 1**
ഓ ചതുരാനനാദി വന്ദിത നീകു പരാകേലനയ്യാ
നീ ചരിതമു പൊഗഡലേനി നാ
ചിന്തതീർചി വരമുലിച്ചി വേഗമേ
(ബ്രോചേവാ)
**ചരണം 2**
സീതാപതേ നാപൈ നീകഭിമാനമു ലേദാ
വാതാത്മജാർചിത പാദാ
നാ മൊരലനു വിനരാദാ
ഭാസുരമുഗ കരി രാജുനു ബ്രോചിന
വാസുദേവുഡവു നീവു കദാ (ബ്രോചേവാ)

**സാരാംശം:**

ഹേ, രഘുവര! അവിടന്നല്ലാതാരുണ്ടെന്നെ രക്ഷിക്കാൻ? ഹേ, കരുണാനിധേ! അങ്ങയുടെ ചരണാംബുജങ്ങൾ എനിക്ക് വിട്ടുകളയുവാനൊക്കുമോ? ബ്രഹ്മാവും മറ്റു മഹാത്മാക്കളും വന്ദിക്കുന്ന ഹേ, ദേവ! ഇങ്ങനെ ഒഴിഞ്ഞു മാറി നില്ക്കുന്നത് എന്തുകൊണ്ടാണ്? ഇപ്പോൾ എന്നിൽനിന്ന് അകലാൻ തീരുമാനിച്ചാൽ ഞാൻ കഷ്ടത്തിലായതുതന്നെ. എന്റെ ആവിഷ്കരണരീതിയിലുള്ള അപാകത, ഭവാന്റെ കഥകൾ മോടിയിൽ പാടിനടക്കാൻ വിനയായിയെന്നതു വാസ്തവം! ഭയാശങ്കകൾ മാറ്റി എന്നെ സംരക്ഷിക്കൂ. എന്നോടല്പം വാത്സല്യമുണ്ടെങ്കിൽ, ഹേ, സീതാപതേ! വാതാത്മജനായ ഹനുമാനാൽ പൂജിക്കപ്പെടുന്ന പ്രഭോ! ഗജേന്ദ്രനെ രക്ഷിച്ചപോലെ എന്നേയും രക്ഷിക്കണേ!

## 332. ബ്രോവ ഭാരമാ

**രാഗം : ബഹുദാരി – താളം : ആദി**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**
**ആരോ: സ ഗ3 മ1 പ ധ2 നി2 സ – അവരോ: സ നി2 പ മ1 ഗ3 സ**
**28 ഹരികാംബോജി ജന്യം**

**പല്ലവി**
ബ്രോവ ഭാരമാ? രഘുരാമ!
ഭുവന മെല്ല നീവൈ നന്നൊ കനി
**അനുപല്ലവി**
ശ്രീവാസുദേവ അണ്ഡകോടുലകുക്ഷിനി
യുംച ലേദാ നന്നു (ബ്രോവ)
**ചരണം**
കലശാംബുധിലോ ദയതോ
നമരുലകൈ യദിഗാക
ഗോപികലകൈ കൊണ്ട ലെത്ത ലേദാ?
കരുണാകര! ത്യാഗരാജുനി (ബ്രോവ)

### സാരാംശം:

ഹേ, രഘുരാമാ! ഈ ഭുവനമെ അവിടുന്നാണെന്നിരിക്കെ, എന്നെയൊരാളെ രക്ഷിക്കുന്നത് വലിയ ഭാരമാണെന്നോ! ഉണ്ണികൃഷ്ണനായിരുന്നപ്പോൾ ഭൂലോകം മുഴുവൻ അങ്ങേയുടെ വായിലുണ്ടെന്ന് കൂടിനിന്നവർക്കെല്ലാം കാണിച്ചുകൊടുത്തില്ലേ? അമൃതെടുക്കാൻ പാലാഴി കടഞ്ഞപ്പോൾ കൂർമ്മമായിവന്ന് അവിടന്ന് ദേവന്മാർക്കുവേണ്ടി മന്ദരപർവ്വതത്തെത്തന്നെ ചുമന്നു നിന്നില്ലേ? ത്യാഗരാജനാൽ പ്രശംസിക്കപ്പെടുന്ന ഹേ, കരുണാകര! ഇന്ദ്രൻ ഗോകുലത്തിൽ പെയ്യിച്ച വർഷപാതത്തിൽനിന്ന് ഗോപിമാരെ രക്ഷിക്കാൻ ഒരാഴ്ച അവിടന്ന് ഗോവർധനഗിരി കുടയായി പിടിച്ചുനിന്നില്ലേ?

## 333. ബ്രോവ സമയമിദേ ദേവീ

**രാഗം : പുന്നാഗവരാളി – താളം : ആദി**

**വാഗ്ഗേയകാരൻ : ശ്യാമ ശാസ്ത്രി – ഭാഷ : തെലുങ്ക്**

**ആരോ: നി2 സ രി1 ഗ2 മ1 പ ധ1 നി2 – അവരോ: നി2 ധ1 പ മ1 ഗ2 രി1 സ നി2**

**8 ഹനുമത്തോഡി ജന്യം**

**പല്ലവി**

ബ്രോവ സമയമിദേ ദേവീ! വിനു

ദേവരാജനുതാ! പരദേവതാ! അംബാ!

**അനുപല്ലവി**

ഭാവജാരി റാണീ! ഭക്തപാലിനീ! ഭവാനീ!

ബൃഹദംബാ! നനു

**ചരണം 1**

അംബുജദളനയനാ! വിധു ബിംബനിഭാനനാ!

ഗജഗമനാ!

അംബികേ! പരാകുസേയ തഗുനാ! ബിംബാധരീ!

ഗൗരീ! കുന്ദരദനാ!

**ചരണം 2**

അംബരചരവിനുതാ!

കദംബവനപ്രിയാ! ശ്രീ ലളിതാ!

കംബുഗളാ! വരദാനനിരതാ!

തുംബുരുനാരദനുതാ! സങ്ഗീതരതാ!

**ചരണം 3**

ശ്യാമഗിരിതനയാ! ഗുണ

ധാമകരധൃതമണി വലയാ!

സോമകലാധരി! ശിവപ്രിയാ!

ശ്യാമകൃഷ്ണഹൃദയാംബുജനിലയാ!

### സാരാംശം:

ഹേ, ദേവി അംബേ! ഇന്ദ്രൻെറ പരദേവതേ! എന്നെ സംരക്ഷിക്കാനുള്ള സമയമിതുതന്നെ. കാമാരിയായ ശിവൻെറ പ്രിയതമേ! ഭവാനി! ബൃഹദംബേ! ഭക്തപരിപാലിനീ! എന്നോട് ഈ തരത്തിലുള്ള തണുത്ത മനോഭാവം ശരിയാണോ? ഹേ, ഗൗരീ! അരവിന്ദദളങ്ങൾപോലെയുള്ള ഭവതിയുടെ നയനങ്ങളും, ചന്ദ്രനെപ്പോലെയുള്ള വദനവും, ശംഖിനോടൊത്ത കണ്ഠവും, ബിംബാധരങ്ങളും, മുല്ലമൊട്ടുപോലെയുള്ള ദന്തങ്ങളും ആനനടയും എല്ലാമെല്ലാമെത്രമനോഹരം! ഹേ, ശ്രീലതേ! ദേവന്മാരാൽ പൂജിക്കപ്പെടുന്ന അവിടന്ന് കദംബവന സഞ്ചാരപ്രിയയും, സംഗീതാസ്വാദകയും, തുംബുരു നാരദന്മാരാൽ പ്രശംസിക്കപ്പെടുന്നവളും, ഭക്തർക്ക് വരദാനം ചെയ്യാൻ തത്പരയായിട്ടുള്ളവളുമാകുന്നു. ഹിമവൽപുത്രിയായ അവിടന്ന് സദ്ഗുണ സാക്ഷാത്കാരവും, രത്നഖചിതമായ കങ്കണങ്ങൾ ധരിച്ചവളും, ചന്ദ്രക്കലാധാരിണിയും, ശിവൻെറ പ്രിയതമയും, ശ്യാമകൃഷ്ണഹൃദയനിവാസിനിയുമാകുന്നു!

## 334. ബ്രോവവമ്മാ താമസമേലേ

**രാഗം : മാഞ്ജി – താളം : മിശ്ര ചാപ്പ്**

**വാഗ്ഗേയകാരൻ : ശ്യാമ ശാസ്ത്രി – ഭാഷ : തെലുങ്ക്**

**ആരോ: സ രി2 ഗ2 മ1 പ ധ2 നി2 സ – അവരോ:സ നി2 ധ2 പ മ1 പ മ1 പ ഗ2 രി2 സ**

**20 നഠഭൈരവി ജന്യം**

**പല്ലവി**

ബ്രോവവമ്മാ താമസമേലേ അംബ ദേവീ

താളലേനേ ബിരാന

**അനുപല്ലവി**

നീവേ അനാദരണ ജേസിതേ അംബാ

നിർവഹിമ്പ വശമാ കാമാക്ഷി

**ചരണം 1**

ജാലമേലവിനോദമാശിവ.ശങ്കരിഇദി സമ്മതമാ

ശൂലിനീ നീവേ ഭക്തപരിപാലിനീഗദാബിരാന

**ചരണം 2**

ദീനരക്ഷകി നീവേയനി നീ ദിവ്യനാമമേ

ധ്യാനമു

വേറേ മന്ത്ര ജപമുലെരുഗനേ ബിരാന

**ചരണം 3**

ശ്യാമകൃഷ്ണ സഹോദരീ ശുകശ്യാമളേ ത്രിപുര

സുന്ദരി അംബാ

ഈ മഹിലോ നീ സമാനദൈവമു

എന്ദുഗാനലേനേ ബിരാന

ദേവി, അംബേ! എന്റെ രക്ഷയ്ക്കായെന്താൻ വൈമുഖ്യം കാണിക്കുന്നതെന്തിനാണ്? ഹേ, കാമാക്ഷീ!

**സാരാംശം:**

എന്നിൽ ഉപേക്ഷ കാണിക്കാനാണ് ഭാവമെങ്കിൽ, അത് എനിക്ക് അത്യന്തം അസഹ്യമാണ്. ഹേ, ശിവ ശങ്കരി! എന്റെ കഷ്ടപ്പാടുകൾ ഭവതിക്കൊരു വിനോദമാണോ? ഹേ, ശൂലിനി! ഭക്തരെ സംരക്ഷിക്കുന്നതിൽ അവിടന്ന് പ്രസിദ്ധയാണെന്നറിയാം; എന്നാൽ എന്നെക്കൂടി വേഗം രക്ഷിക്കരുതേ? എനിക്കുച്ചരിക്കാൻ മറ്റു മന്ത്രങ്ങളില്ല. എന്നെ സഹായിക്കാൻ മറ്റാരുമില്ല; എന്റെ വൈവശ്യവും വേദനകളുമകറ്റാൻ ഞാൻ ഭവ തിയെ ഭക്തിപുരസ്സരം ധ്യാനിക്കുന്നു. ഹേ, ശ്യാമകൃഷ്ണസോദരി! ശുകശ്യാമളേ! ത്രിപുരസുന്ദരി! ഈ ലോകത്തിൽ നിന്തിരുവടിക്കൊത്തവൾ മറ്റാരുണ്ട്?

## 335. ഭക്തപരായണ മാമവ

**രാഗം : ശങ്കരാഭരണം – താളം : രൂപകം**

**വാഗ്ഗേയകാരൻ : സ്വാതി തിരുനാൾ – ഭാഷ : സംസ്കൃതം**

**ആരോ: സ രി2 ഗ3 മ1 പ ധ2 നി3 സ – അവരോ: സ നി3 ധ2 പ മ1 ഗ3 രി2 സ**

**29 ധീര ശങ്കരാഭരണം മേളം**

**പല്ലവി**

ഭക്തപരായണ മാമവാനന്തപദ്മനാഭ സതതം

**അനുപല്ലവി**

മുക്തിദ ഫണിവരശയന കൃപാലയ
മോഹന തനുജിത മദന ശുഭരദന

**ചരണം 1**

നീരജാരുണചരണ ദേവേശ വാരണഭയഹരണ
ഘോരഭവാർണവതാരക മധുഹര
കോമളാളകാവൃതവദന ഗരുഡാസന

**ചരണം 2**

കാമിതഫലദായക ശ്രീഭൂമീകാന്ത ഭുവനനായക
മാമപി തവ ചരണൈകഗതിം മുരമർദ്ദന
കരുണാമൃതേന ശിശിരീകുരു

**ചരണം 3**

സ്യാനന്ദൂരപുരവാസ മനോഹര ചമ്പകസുമനാസ
സൂനസായകതാത വിവിധമണിഖചിത
ശോഭനവരകിരീട രുചിരഹാസ

**സാരാംശം:**

ഭക്തരെ പരിരക്ഷിക്കുന്ന ഹേ, അനന്തപത്മനാഭാ! മുക്തിനല്കുന്നവനായ ഹേ, അനന്തശായീ! കൃപാലയ! മോഹനമായ ശരീരംകൊണ്ടിയവനും ഭംഗിയേറിയ ദന്തങ്ങളോടുകൂടിയവനുമായ അവിടന്ന് കാമദേവനെ വെല്ലുന്നവനത്രെ! ഘോരമായ സംസാരദുഃഖമാകുന്ന സാഗരം ഭേദിക്കാൻ സഹായ്ക്കുന്നവനേ! മധു എന്ന രാക്ഷസനെ വധിച്ചവനേ! കോമളമായ അളകങ്ങളാലാവൃതമായ വദനത്തോടുകൂടിയവനേ! ഗരുഡൻ വാഹനമായിട്ടുള്ളവനേ! ആഗ്രഹിക്കുന്നതെല്ലാം സാധിപ്പിച്ച് തരുന്ന ശ്രീഭഗവതിയുടെയും ഭൂമിദേവിയുടെയും രമണനായിട്ടുള്ളവനേ! ലോകനായകാ! മുരനെന്ന അസുരനെ വകവരുത്തിയവനേ! അവിടത്തെ ചരണത്തെ മാത്രം ആശ്രയിച്ചിട്ടുള്ള എന്നേയും അവിടത്തെ കരുണാമൃതംകൊണ്ട് കുളിരണിയിച്ചാലും! ഹേ സ്യാനന്ദര പുരവാസീ! മനോഹരമായ ചെമ്പകപ്പൂപോലെയുള്ള മനസ്സോടുകൂടിയവനേ! കാമദേവപിതാവേ! വിവിധരത്നങ്ങൾ പതിച്ച ശ്രേഷ്ഠമായ കിരീടത്താൽ പ്രശോഭിക്കുന്നവനേ! മധുരമായ മന്ദഹാസം പൊഴിക്കുന്നവനേ! അടിയനെ എല്ലായ്പോഴും രക്ഷിക്കണേ!!

## 336. ഭക്തി ബിച്ച മിയ്യവേ

**രാഗം : ശങ്കരാഭരണം – താളം : രൂപകം**

**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**

**ആരോ: സ രി2 ഗ3 മ1 പ ധ2 നി3 സ – അവരോ: സ നി3 ധ2 പ മ1 ഗ3 രി2 സ**

**29 ധീരശങ്കരാഭരണം മേളം**

**പല്ലവി**

ഭക്തി ബിച്ച മിയ്യവേ ഭാവുകമഗു സാത്ത്വിക

**അനുപല്ലവി**

മുക്തി കഖില ശക്തികി ത്രിമൂർതുല കതി
മേൽമിരാമ

**ചരണം**

പ്രാനമു ലേനി വാനികി-ബങ്ങാരു പാഗ ചുട്ടി
ആണി വജ്ര ഭൂഷണ മുരമന്ദു ബെട്ടു രീതി;
ജാണലകു ബുരാണാഗമ ശാസ്ത്രവേദ ജപ
പ്രസങ്ഗ
ത്രാണ ഗൾഗി യേമി ഭക്ത ത്യാഗരാജനുത രാമ!

**സാരാംശം:**

പ്രഭോ, ഹേ, രാമാ! അവിടത്തെ ഭക്തിക്കായി, അവിടത്തെ മാത്രം ഭക്തിക്കായി, അടിയനിതാ സാഷ്ടാംഗം അവിടത്തെ മുൻപിൽ വന്ന് നിലകൊള്ളുന്നു. എന്തെന്നാൽ, മോക്ഷം-ദൈവികശക്തി-ത്രിമൂർത്തികൾ എന്നിവയ്ക്ക് അതീതമായൊരു പദവി അലങ്കരിക്കുന്ന നിന്തിരുവടി, ഭക്തർക്ക് ഏറ്റവും ഉദാത്തമായ സ്വഭാവ

വിശേഷങ്ങൾ കൊടുത്തനുഗ്രഹിക്കുന്നതിന് പേരുകേട്ട ദാനശീലമനോഭാവമുൾക്കൊള്ളുന്നവനാണല്ലോ! ഈ സ്വഭാവഗുണങ്ങൾ ഉൾക്കൊള്ളാത്തവരും, ഭവാനിൽ നിർവ്യാജമായ ഭക്തിയില്ലാത്തവരുമായ മൂർഖന്മാർ, വേദശാസ്ത്രപുരാണോപനിഷത്തുകളിലെ ആത്മസത്തയെക്കുറിച്ച് ആലാപനങ്ങൾ, സാരോപദേശങ്ങൾ എന്നിവയിൽ ഏർപ്പെടുന്നത്, ചേതനയുമില്ലാത്ത ഒരു ശവശരീരത്തെ, മനോഹരമായി മെനഞ്ഞെടുത്ത സ്വർണ്ണകസവുകളുള്ളതും, മണിമുത്തുകൾ പതിച്ച് അലംകൃതവുമാക്കിയ പട്ടുടയാട ധരിപ്പിക്കുന്നപോലെ, യാതൊരുവിധ പ്രയോജനവുമില്ലാത്ത പ്രവൃത്തിയത്രെ!

## 337. ഭക്തുനി ചാരിത്രമു

**രാഗം : ബേഗഡ - താളം : ആദി**

**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ - ഭാഷ : തെലുങ്ക്**

**ആരോ: സ ഗ3 രി2 ഗ3 മ1 പ ധ2 നി2 ധ2 പ സ - അവരോ: സ നി3 ധ2 പ മ1 ഗ3 രി2 സ**

**29 ധീരശങ്കരാഭരണം ജന്യം**

**പല്ലവി**

ഭക്തുനി ചാരിത്രമു വിനവേ മനസാ! സീതാരാമ

**അനുപല്ലവി**

(ആ)സക്തിലേക താ ഗോരുചു ജീവന്മുക്തുഡൈ
യാനന്ദമു നൊന്ദു(ഭക്ത)

**ചരണം 1**

ജപതപമുല താ ജേസിതി നനരാദു;
അദിഗാകമരി കപടാത്മുഡു മനമൈ ബൽകരാദു;
ഉപമ തനകു ലേക യുണ്ഡവലെ നനി യുര
യൂര തിരുഗാഗ രാദു;
ചപല ചിത്തുഡൈ യാലു സുതുലപൈ
സാരെകു ഭ്രമ കാരാദനേ ഹരി (ഭക്ത)

**ചരണം 2**

ഭവ വിഭവമു നിജമനി യെൻചഗരാദു അദിഗാക
മരി ശിവ മാധവ-ഭേദമു ജേയഗരാദു;
ഭുവന-മന്ദു ദാനെ യോഗ്യുഡനനി ബൊങ്കി
പൊട്ട സാകഗ രാദു;
പവനാത്മജ ധൃതമൗ സീതാപതി പാദമുലനു
യേമര രാദനു ഹരി (ഭക്ത)

**ചരണം 3**

രാജസ താമസ ഗുണമുലു ഗാരാദു; അദിഗാകനു
അവ്യാജമുനനു രാലേദന ഗാരാദു;
രാജയോഗ മാർഗമു നീ ചിത്തമു രാജൂചുട
വിഡവഗ രാദു;
രാജ ശിഖാമണിയൈന ത്യാഗരാജ സഖുനി
മരവ രാദനേ ഹരി (ഭക്ത)

**സാരാംശം:**

മനസ്സേ! മമതാബന്ധങ്ങളിലുള്ള ആസക്തി ഉപേക്ഷിച്ച് ഭഗവാനെ ആശ്രയിക്കുന്നവൻ ജീവന്മുക്തനാവുകയും, സച്ചിദാനന്ദം അനുഭവിക്കുകയും ചെയ്യുന്നു എന്ന ഒരു സീതാരാമഭക്തൻെറ ആപ്തവചനം ശ്രദ്ധിക്കൂ! അപ്രകാരമുള്ള ഒരു ഭക്തൻ ജപതപങ്ങൾ അനുഷ്ഠിക്കുന്നതിൽ അതുല്യനെന്ന് അഹങ്കരിക്കരിക്കുകയില്ല; കപടമനോഭാവനായിരിക്കുകയില്ല; തന്നേക്കാൾ ശ്രേഷ്ഠനായി മറ്റൊരാളില്ല എന്ന ഭാവത്തോടുകൂടി അലയുന്നവനാകുകയില്ല; ചപലസ്വഭാവ മുൾക്കൊള്ളുന്നവനും, തൻെറ ഭാര്യ, കുഞ്ഞുങ്ങൾ മുതലായവരോടുള്ള മമതാബന്ധങ്ങളിൽ നിമഗ്നനുമായിരിക്കുകയില്ല; ഭുവനൈശ്വര്യങ്ങൾ അനശ്വരമാണെന്ന് ധരിക്കുന്നവനാകുകയില്ല; ശിവനും, വിഷ്ണുവും വിഭിന്നമാണെന്ന ചിന്താഗതി വെച്ചുപുലർത്തുന്നവനാകുകയില്ല; താൻ മാത്രമേ ഈ ഭൂമിയിൽ സദ്ഗുണവാനും, സത്യസന്ധനുമായിട്ടുള്ളു എന്ന കരുതുന്നവനാകുകയില്ല; ആഞ്ജനേയനെ സദാ പിന്താങ്ങുന്ന ശ്രീരാമപാദങ്ങളെ വണങ്ങാത്തവനാകുകയില്ല; രജോതമഗുണങ്ങളിൽ അകപ്പെട്ടവനാകുകയില്ല; ഈശ്വരകാരുണ്യമെന്നത് അതിനായി പ്രയത്നിക്കാതെ തനിയെ വന്നുചേരുമെന്ന് വിചാരിക്കുന്നവനാകുകയില്ല; രാജയോഗമാർഗ്ഗത്തിലേക്ക് ചരിക്കാൻ വേണ്ട പരിശ്രമങ്ങളിൽ ഉപേക്ഷകാനിക്കുന്നവനാകുകയില്ല; ത്യാഗരാജൻെറ സഖിയായ ശ്രീരാമൻ രാജശിഖാമണിയാണെന്ന പ്രജ്ഞാനം വിസ്മരിക്കുനവനാകുകയില്ല!!

## 338. ഭജന പരുല

**രാഗം : ശുരുട്ടി - താളം : രൂപകം**

**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ - ഭാഷ : തെലുങ്ക്**

**ആരോ: സ രി2 മ1 പ നി2 സ - അവരോ: സ നി2 ധ2 പ മ1 ഗ3 പ മ1 രി2 സ**

**28 ഹരികാംബോജി ജന്യം**

**പല്ലവി**

ഭജന പരുല കേല ദണ്ഡപാണി ഭയമു? മനസാ
രാമ (ഭജന)

**അനുപല്ലവി**

അജ രുദ്ര സുരേശുല കാ-യാസ്ഥാന മൊസംഗു
രാമ (ഭജന)

**ചരണം**

അണ്ഡകോട്ലു നിണ്ഡിന
കോദണ്ഡപാണി മുഖമുനു
ഹൃത്പുണ്ഡരീകമുന ജൂചി
പൂജ സൽപുചു
നിണ്ഡു പ്രേമതോ ഗരംഗു
നിഷ്കാമമുലകു വര വേദണ്ഡ
പാല ദാസുഡൈന
ത്യാഗരാജു സേയു രാമ (ഭജന)

**സാരാംശം:**

മനസ്സേ! രാമഭക്തനെന്തിന് യമനെ ഭയക്കുന്നു? രാമനല്ലേ ബ്രഹ്മാവ്, ശിവൻ, ഇന്ദ്രൻ എന്നിവർക്കും, യമൻ അടക്കമുള്ള മറ്റ് ദൈവങ്ങൾക്കും അവരുടെ ചുമതലകൾ നിശ്ചയിച്ച് കൊടുത്തിട്ടുള്ളത്? ഐഹികബന്ധങ്ങളില്ലാത്ത വൈരാഗികൾക്കും, പരമഭക്തിയോടും കലവറയില്ലാത്ത പ്രേമത്തോടുംകൂടി ദിവ്യസംഗീതത്താൽ ഗജേന്ദ്രപാലകനായ ഈശ്വരനെ സദാ ഭജിക്കുന്ന ത്യാഗരാജനെപ്പോലുള്ളവർക്കും, മരണഭയമെന്നൊന്നില്ല!

## 339. ഭജന സേയ രാദാ

രാഗം : ധർമവതി – താളം : രൂപകം
വാഗ്ഗേയകാരൻ : മൈസൂർ വാസുദേവാചാര്യ – ഭാഷ : തെലുങ്ക്
ആരോ: സ രി2 ഗ2 മ2 പ ധ2 നി3 സ – അവരോ: സ നി3 ധ2 പ മ2 ഗ2 രി2 സ
59 ധർമ്മവതി മേളം

**പല്ലവി**
ഭജന സേയ രാദാ ഓ മനസാ ശ്രീരാമുനു
**അനുപല്ലവി**
അജഭവേന്ദ്രാദിനുതുനി സുജനാവനലോലുനി
**ചരണം**
പരനാരീസഹോദരുനി പരിപൂർണ്ണ കാമുനി
ധരണിജാ മനോഹരുനി പരവാസുദേവുനി
**മധ്യമകാലം**
ശരണജനാധാരുനി സരസീരുഹലോചനി
നിരവധി സുഖദായകുനി പരമോത്സുനി
ഭക്തപാലുനി

**സാരാംശം:**

ഹേ, മനസ്സേ! ബ്രഹ്മാവ്, ഇന്ദ്രൻ തുടങ്ങിയവർ ഭജിക്കുന്നവനും, സജ്ജനങ്ങൾക്ക് പ്രിയംകരനുമായ ശ്രീരാമനെ, എന്തുകൊണ്ട് നിനക്ക് ഭജിച്ചുകൂടാ? പരിപൂർണ്ണകാമനും, ധരണിജയായ സീതാദേവിക്ക് അതീവ മനോഹരനുമായ, രാജീവലോചനനായ രാമൻ, പരസ്ത്രീകൾക്ക് സഹോദരതുല്യനും, ശരണാഗതന്മാർക്ക് ആശ്രയമായിട്ടുള്ളവനും, ഭക്തജനങ്ങൾക്ക് സൗഭാഗ്യവും, രക്ഷയും നൽകുന്നവനുമത്രെ!

## 340. ഭജന സേയ രാദാ

**രാഗം : അഠാണ – താളം : രൂപകം**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**
**ആരോ: സ രി2 മ1 പ നി3 സ – അവരോ: സ നി3 ധ2 പ മ1 പ ഗ3 രി2 സ**
**29 ധീരശങ്കരാഭരണം ജന്യം**

**പല്ലവി**
ഭജന സേയ രാദാ? രാമ! (ഭജന)
**അനുപല്ലവി**
അജ രുദ്രാദുലകു സതതം-ആത്മ മന്ത്രമൈന
രാമ (ഭജന)
**ചരണം 1**
കരുകുബംഗാരു വലുകടിനെന്തോ മെരയഗ
ചിരു നവ്വുലു ഗല മോഗമുനു
ചിന്തിൻചി ചിന്തിൻചി (ഭജന)
**ചരണം 2**
അരുണാഭാധരമുന സുരുചിര ദന്താവലിനി
മെരയു കപോലയുഗമുനു നിരതമുനനു ദലചി
ദലചി (ഭജന)
**ചരണം 3**
ബാഗുഗ മാനസ ഭവസാഗരമുനനു ദരിമ്പ
ത്യാഗരാജു മനവിനി വിനി
താരകമഗു രാമനാമ (ഭജന)

**സാരാംശം:**

മനസ്സേ! ബ്രഹ്മാവ്, ശിവൻ, ഇന്ദ്രൻ മുതലായ ദേവന്മാർ എല്ലായ്പോഴും ഉപാസിക്കുന്ന രാമമന്ത്രം ജപിക്കൂ. സുവർണവസ്ത്രാഭരണ ഭൂഷിതനും, വശ്യമായ പുഞ്ചിരിയാൽ പ്രശോഭിക്കുന്ന പവിഴാധരങ്ങളോടുകൂടിയവനും, വെണ്മുത്തുകൾപോലെയുള്ള ദന്തങ്ങളോടുകൂടിയവനും, തിളങ്ങുന്ന കവിളിണയോടുകൂടിയവനുമായ രാമനെ സ്തുതിച്ചു പാടൂ. രാമൻെറ യശസ്സിനെക്കുറിച്ച് സർവവും മറന്നുപാടി, ഇഹലോക ദുഃഖ ദുരിതസാഗരത്തിൽനിന്നു കരകയറി, സ്വർഗ്ഗീയാനന്ദം ലഭ്യമാക്കൂ എന്ന ത്യാഗരാജൻെറ അഭ്യർഥന ശ്രദ്ധിച്ചാലും!

## 341. ഭജന സേയവേ

**രാഗം : കല്യാണി – താളം : രൂപകം**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**
**ആരോ: സ രി2 ഗ3 മ2 പ ധ2 നി3 സ – അവരോ: സ നി3 ധ2 പ മ2 ഗ3 രി2 സ**
**65 മേചകല്യാണി മേളം**

**പല്ലവി**
ഭജന സേയവേ; മനസാ!
പരമ ഭക്തിതോ; (ഭജന)
**അനുപല്ലവി**
അജ രുദ്രാദുലകു ഭൂസുരാദുല
കരുദൈന രാമ (ഭജന)

**ചരണം**
നാദ പ്രണവ! സപ്ത സ്വര വേദ വർണ്ണ
ശാസ്ത്രപുരാണാദിചതുഷ്ഷഷ്ടി കളല ഭേദമു
ഗലിഗെ; മോദകര ശരീരമെത്തി
മുക്തി മാർഗമുനു ദെലിയനി
വാദ തർക്ക മേല ശ്രീമദാദി
ത്യാഗരാജനുതുനി (ഭജന)

**സാരാംശം:**
മനസ്സേ! സദ്ബുദ്ധി ഉണ്ടാവാൻ പ്രയോജനപ്പെടുമെന്നതുകൊണ്ട്, ബ്രഹ്മാവും, മഹേശ്വരനും, മഹാത്മാക്കളും ചെയ്യുമ്പോലെ, പരമമായ അർപ്പണബോധത്തോടെ, രാമചരിതങ്ങൾ പാടിപ്പുകഴ്ത്തൂ. മനുഷ്യരായി ജനിച്ച നമ്മൾ എത്ര ഭാഗ്യവാന്മാർ; അതുമൂലം പല പല വിഷയങ്ങളെക്കുറിച്ചും അറിവുണ്ടാകാൻ നമുക്കവസരം ലഭിക്കുന്നു. ഈ ഭൗതികശരീരംകൊണ്ട് ഓംകാരനാദത്തിൻെറ അന്തസ്സത്ത, സംഗീതത്തിൽ സപ്തസ്വരങ്ങൾക്കുള്ള സ്ഥാനം, നാലു വേദങ്ങൾ, അറുപത്തിനാലു കലാരൂപങ്ങൾ, പുരാണങ്ങൾ മുതലായ നിരവധി കാര്യങ്ങളെക്കുറിച്ചറിയാനും അവ ആസ്വദിക്കാനും അവസരം ലഭിക്കുന്നുവല്ലോ. ഈ വിജ്ഞാനം ശരിയായ സ്വർഗീയാനന്ദം എന്താണെന്നു മനസ്സിലാക്കിത്തരുവാനുതകുമ്പോൾ, ഉള്ള ഭക്തികൂടി കെടുത്തും വിധത്തിലുള്ള വാദപ്രതിവാദങ്ങളിൽ മുഴുകി മോക്ഷപന്ഥാവിൽനിന്ന് മാറിപ്പോകാൻ ഇടയാക്കുന്നതെന്തിനാണ്?

## 342. ഭജന സേയു മാർഗമുനു

**രാഗം : നാരായണി – താളം : ആദി**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**
**ആരോ: സ രി2 മ1 പ ധ2 സ – അവരോ: സ നി2 ധ2 പ മ1 രി2 സ**
**28 ഹരികാംബോജി ജന്യം**

**പല്ലവി**
ഭജന സേയു മാർഗമുനു ജൂപവേ
പരമ ഭാഗവത ഭാഗധേയ സദ് (ഭജന)
**അനുപല്ലവി**
അജുഡു രുദ്രുദാഖണ്ഡല പവനജ
വിജയാദുലു ഗുമിഗൂഡി നീദുചരണ (ഭജന)
**ചരണം**
സകല വേദ ശാസ്ത്ര പുരാണാദിദീപ!
സകല മന്ത്ര തന്ത്ര രൂപ! സീതാപ!
സകല ദേവ രിപു സമര പ്രതാപ!
സാധു ത്യാഗരാജനുത ശ്രീരാമ! നിജ (ഭജന)

**സാരാംശം:**
പ്രഭോ! ബ്രഹ്മാവ്, മഹേശ്വരൻ, ഇന്ദ്രൻ, ഹനുമാൻ അർജുനൻ എന്നിവർ അങ്ങയെ ആരാധിക്കുന്ന രീതി എനിക്കുംകൂടി മനസ്സിലാക്കിത്തരൂ! ഭക്തരുടെ ഭാഗധേയം നിർണ്ണയിക്കുന്നത് അവിടുന്നല്ലേ? ഭാവമാത്രവും ഗ്രഹിക്കാൻ കഠിനവുമായിട്ടുള്ള വേദശാസ്ത്രപുരാണങ്ങൾ, വൈദികമായ മറ്റു ലിഖിതങ്ങൾ എന്നിവയ്ക്ക് വെളിച്ചം വീശുന്നത് അവിടന്നല്ലേ? എല്ലാ മന്ത്രതന്ത്രാചാരാനുഷ്ഠാനങ്ങൾക്ക് ഹേതുവായിട്ടുള്ളതും ഫലമായിട്ടുള്ളതും അവിടന്ന് തന്നെയല്ലേ? ഹേ, രാമ! സീതാപതേ! ത്യാഗരാജനായ ഞാൻ ഏതു വിധത്തിൽ പാടിപ്പുകഴ്ത്തിയാലാണ് എനിക്ക് അങ്ങയുടെ അനുഗ്രഹങ്ങൾ ലഭ്യമാവുക?

## 343. ഭജ മാനസ രാമം

**രാഗം : കാനഡ – താളം : ത്രിപുട**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : സംസ്കൃതം**
**ആരോ: സ രി2 ഗ2 മ1 ധ നി2 സ – അവരോ: സ നി2 പ മ1 ഗ2 മ1 രി2 സ**
**22 ഖരഹരപ്രിയ ജന്യം**

**പല്ലവി**
ഭജ മാനസ രാമം (ഭജരേ)
**അനുപല്ലവി**
അജമുഖശുകവിനുതംശുഭചരിതം (ഭജരേ)
**ചരണം 1**
നിർമിത ലോകം നിർജിത ശോകം
പാലിതമുനിജനംഅധുനാന്യപപാകം (ഭജരേ)
**ചരണം 2**
ശങ്കരമിത്രം ശ്യാമഗാത്രം കിങ്കരജനഗണ
താപത്രയ തമോമിത്രം (ഭജരേ)
**ചരണം 3**
ഭൂസമ ശാന്തം ഭൂജാ കാന്തം വാരം അഖിലദം
ത്യാഗരാജഹൃദ്ഭാന്തം (ഭജരേ)

**സാരാംശം:**
രാമനെ ഭജിക്കൂ മനസ്സേ! ബ്രഹ്മാദികൾ മാത്രമല്ല, ശുകനും രാമൻെറ പുണ്യചരിതം അതിശയകരമാംവണ്ണം പാടുന്നു. ശ്രീശങ്കരന്നു മിത്രവും, സ്വകിങ്കരന്മാരുടെ താപത്രയതിമിരം നീക്കുന്ന മിത്രദേവനുമായ ത്രിലോക

...ശോകമെല്ലാമകറ്റി, മുനിജനങ്ങളെ പരിപാലിക്കാൻവേണ്ടി ഇപ്പോൾ ഈ ശ്യാമളകോമളനായ രാജകുമാരനായി നടക്കുന്നത്. ഭൂമിജാകാന്തനായ അവിടന്ന് ഭൂമിയെപ്പോൽ ശാന്തശീലനാണ്. എല്ലാവർക്കും എല്ലാമെല്ലാം വാരിക്കോരിക്കൊടുക്കുന്ന അവിടന്ന് ത്യാഗരാജന്റെ ഹൃദയത്തിൽ പ്രകാശിച്ചുനിൽക്കുന്നു!

## 344. ഭജ രാമം സതതം

**രാഗം : ഹുസേനി – താളം : ആദി**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : സംസ്കൃതം**
**ആരോ: സ രി2 ഗ2 മ1 പ നി2 ധ2 നി2 സ – അവരോ: സ നി2 ധ1 പ മ1 ഗ2 രി2 സ**
**22 ഖരഹരപ്രിയ ജന്യം**

**പല്ലവി**
ഭജ രാമം സതതം മാനസ (ഭജ)
**ചരണം 1**
അമിതശുഭകരം പാപതിമിരവിഭാകരം (ഭജ)
**ചരണം 2**
ശതമഖ നുത ഗീതം സകലാ
ശ്രിത പാരിജാതം (ഭജ)
**ചരണം 3**
പാലിത ലോക ഗാനം പരമ ക
പാലി വിനുത സുഗുണം (ഭജ)
**ചരണം 4**
സരോജവര നാഭം യമപുരാരാതിലാഭം(ഭജ)
**ചരണം 5**
വരാനന്ദകന്ദം നതസുരാദിമുനിവൃന്ദം (ഭജ)
**ചരണം 6**
കമനീയശരീരം ധീരം മമജീവാധാരം (ഭജ)
**ചരണം 7**
കരധൃതശരചാപംരാമംഭരിതഗുണകലാപം (ഭജ)
**ചരണം 8**
ഭവജലനിധിപോതംസാരസ
ഭവമുഖനിജതാതം (ഭജ)
**ചരണം 9**
വാതാത്മജസുലഭംവരസീതാവല്ലഭം (ഭജ)
**ചരണം 10**
രാജരവിനേത്രം ത്യാഗരാജവരമിത്രം (ഭജ)

**സാരാംശം:**

മനസ്സേ! പാപാന്ധകാരത്തെ നശിപ്പിക്കുന്ന സൂര്യനും നന്മകൾ അവസാനമില്ലാത്ത മട്ടിൽ പ്രദാനം ചെയ്യുന്നവനുമായ രാമനെ എപ്പോഴും ഭജിക്കൂ. ആശ്രയിക്കുന്നവർക്കെല്ലാം കല്പവൃക്ഷമാണ് രാമനെന്ന് ഇന്ദ്രൻ പോലും പാടിനടക്കുന്നു. വീണുവണങ്ങുന്ന ദേവന്മാർക്കും മുനിമാർക്കും പരമാനന്ദം പ്രദാനം ചെയ്യുന്ന പദ്മനാഭന്റെ സദ്ഗുണങ്ങളെ പുരാരിയായ പരമശിവനും യമനും പുകഴ്ത്തുന്നു. ചാപധനുർദ്ധരനും ഗുണഗണാന്വിതനും കോമളാകാരനും ധീരനുമായ രാമനാണെന്റെ ജീവനാധാരം. വായുപുത്രനായ ഹനൂമാന് സുലഭനും ശ്രേഷ്ഠയായ സീതയ്ക്കു വല്ലഭനും പദ്മോഭവനായ ബ്രഹ്മാവിന്നു പിതാവുമായവനെ ഭജിച്ചാൽ സംസാരസാഗരത്തിൽനിന്നും കരകയറാം. അതിനാൽ, മനസ്സേ, സൂര്യനെപ്പോലെ തിളങ്ങുന്ന നേത്രങ്ങളോടുകൂടിയ രാമനെ, ത്യാഗരാജന്റെ ആപ്തമിത്രത്തെ, സദാ ഭജിക്കൂ!

## 345. ഭജരേ ഗോപാലം

**രാഗം : ഹിന്ദോളം – താളം : ആദി**
**വാഗ്ഗേയകാരൻ : സദാശിവ ബ്രഹ്മേന്ദ്രർ – ഭാഷ : സംസ്കൃതം**
**ആരോ: സ ഗ2 മ1 ധ1 നി2 സ – അവരോ: സ നി2 ധ1 മ1 ഗ2 സ**
**20 നഠഭൈരവി ജന്യം**

**പല്ലവി**
ഭജരേ ഗോപാലം, മാനസ
ഭജരേ ഗോപാലം
**അനുപല്ലവി**
ഭജഗോപാലം ഭജിതകുചേലം
ത്രിജഗന്മൂലം ദിതിസുതകാരം (ഭജരേ)
**ചരണം**
ആഗമസാരം യോഗവിചാരം
ഭോഗശരീരം ഭുവനാധാരം
നതമന്ദാരം നന്ദകിശോരം
ഹത ചാണൂരം ഹംസ വിഹാരം
(ഭജരേ)

**സാരാംശം:**

ഗോപാലനെ ഭജിക്കെടോ മനസ്സേ, ഗോപാലനെ ഭജിക്കൂ! കുചേലൻ ഭജിക്കുന്ന, ത്രിലോക കാരണഭൂതനായ, ദിതിപുത്രനായ ഗോപാലനെ ഭജിക്കൂ! വേദസാരമുൾക്കൊള്ളുന്നവനും, യോഗവിചാരകനും, ഭോഗശരീരത്തിന്നുടമയായിട്ടുള്ളവനും, ഭുവനത്തിന്നെല്ലാമാധാരമായിട്ടുള്ളവനും, സ്വർലോകത്തിലെ മന്ദാരപുഷ്പങ്ങളാൽ ആരാധക്കപ്പെടുന്നവനും, പരമഹംസവിഹാരിയുമായ, ചാണൂരനെ വധിച്ച ആ നന്ദകിശോരനെ ഭജിക്കെടോ മനസ്സേ! ഭജിക്കൂ!

## 346. ഭജരേ യദുനാഥം

രാഗം : പീലു – താളം : ആദി

വാഗ്ഗേയകാരൻ : സദാശിവ ബ്രഹ്മേന്ദ്രർ – ഭാഷ : സംസ്കൃതം

ആരോ: നി2 സ ഗ3 മ1 പ നി2 ധ2 പ സ –അവരോ: സ നി2 ധ2 പ ധ2 പ മ1 ഗ2 രി2 സ നി2 സ

22 ഖരഹരപ്രിയാ ജന്യം

**പല്ലവി**

ഭജ രേ യദുനാഥം മാനസ ഭജ രേ യദുനാഥം

**ചരണം 1**

ഗോപവധൂപരിരംഭണലോലം

ഗോപകിശോരകമദ്ഭുതലീലം

**ചരണം 2**

കപടാങ്ഗീകൃതമാനുഷവേഷം

കപടനാട്യകൃതകൃത്സ്നസുവേഷം

**ചരണം 3**

പരമഹംസ ഹൃത്തത്വസ്വരൂപം പ്രണവപയോധരം പ്രണവസ്വരൂപം

**സാരാംശം:**

യദുനാഥനെ ഭജിക്കെടോ, മനസ്സേ, യദുനാഥനെ ഭജിക്കൂ! അവിടത്തെ ഗോപസ്ത്രീകളുമായുള്ള പരിരംഭണം എത്ര മനോജ്ഞമാണ്! ഗോപകിശോരനായ അവിടത്തെ ലീലകൾ എത്ര അത്ഭുതാവഹങ്ങളാണ്! കപടമാണെന്ന് എല്ലാവരും അംഗീകരിച്ചിട്ടുള്ള ഹേ, മായാമാനുഷ! അവിടത്തെ വേഷങ്ങളെല്ലാം കപടനാട്യങ്ങൾ തന്നെ! പരമഹംസരുടെ ഹൃദയസ്വരൂപനായ നിന്തിരുവടി പ്രണവസാഗരവും പ്രണവസ്വരൂപവുമത്രെ!

## 347. ഭജരേ രഘുവീരം

**രാഗം : കല്യാണി – താളം : ആദി**

**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**

**ആരോ: സ രി2 ഗ3 മ2 പ ധ2 നി3 സ – അവരോ: സ നി3 ധ2 പ മ2 ഗ3 രി2 സ**

**65 മേചകല്യാണി മേളം**

**പല്ലവി**

ഭജ രേ രഘുവീരം ശരഭരിത

ദശരഥകുമാരം (ഭജരേ)

**ചരണം 1**

നീവു ദുരാസല രോസി പര നിന്ദല നെല്ലനു

ബാസി (ഭജ രേ)

**ചരണം 2**

പഞ്ചേന്ദ്രിയമുല നണചു

പ്രപഞ്ച സുഖമു വിസമനുചു (ഭജ രേ)

**ചരണം 3**

അന്നിയു പനികൊദിഗേനാ ഇടു

അടു തിരിഗിന തെലിസേനാ (ഭജ രേ)

**ചരണം 4**

വേരെപനുലകു ബോക ഗോമുഖ

വ്യാഘ്രമു ചന്ദമു ഗാക (ഭജ രേ)

**ചരണം 5**

തപ്പുതണ്ടലനു മാനി ഭവ

തരണമുനനു മതിപുനി (ഭജ രേ)

**ചരണം 6**

കർമമു ഹരികി നൊസംഗി സത്

കാര്യമുലം ദുപ്പൊങ്ങി (ഭജ രേ)

**ചരണം 7**

ഭക്തി മാർഗമുനു തെലിസി നിജ

ഭാഗവതുല ജത ഗലസി (ഭജ രേ)

**ചരണം 8**

മായാരഹിതുനി ഗൊലിചിനീ

മനസുന രാമുനിദലചി (ഭജ രേ)

**ചരണം 9**

കാമാദുല നേഗിഞ്ചി നീ

കാര്യമുലനു സാധിഞ്ചി (ഭജ രേ)

**ചരണം 10**

രാജാധിപുഗാ വെലസി ത്യാഗ

രാജ വരദുഡനി തെലിസി (ഭജ രേ)

**സാരാംശം:**

ബാണധാരിയായ ദശരഥപുത്രനെ, രഘുവീരനെ, ഭജിക്കൂ. അനഭിലഷണീയമായ മോഹങ്ങൾ ഉപേക്ഷിക്കൂ. അന്യരിൽ പഴി ചാരുന്ന പതിവു നിർത്തൂ. ഐഹികസുഖങ്ങൾ വിഷസമാനമാണെന്ന് മനസ്സിലാക്കൂ. ശരിയായ കർമ്മങ്ങൾ ചെയ്യുന്നതിൽ വ്യാപൃതനാകൂ. അങ്ങനെ ചെയ്യുമ്പോൾ, താൻ വിചാരിക്കുന്നതും പ്രവർത്തിക്കുന്നതും തമ്മിൽ ഭിന്നതയില്ലെന്ന് തീർച്ചപ്പെടുത്തൂ. ഊരുചുറ്റി നടന്നതുകൊണ്ട് വിവേകമുദിച്ചുകൊള്ളണമെന്നില്ല; പ്രത്യുത, വിലയില്ലാത്ത ഐഹികസുഖങ്ങൾ ഉപേക്ഷിച്ച് ഈശ്വരഭജനത്തിലേർപ്പെട്ടാൽ അതുണ്ടാകും. പശുവിന്റെ തോലിട്ട പുലിയെപ്പോലെ മറ്റുള്ളവരെ വഞ്ചിക്കുന്നതിൽ ഏർപ്പെടാതിരിക്കൂ. പാഴ്വേലകളുപേക്ഷിച്ച്, സംസാരസാഗരത്തെ ഭേദിക്കുക എന്ന ലക്ഷ്യം മുൻനിർത്തി സത്കർമ്മങ്ങൾ ചെയ്യുന്നതിൽ വ്യാപൃതനാകൂ. സത്തുക്കളോടു മാത്രമേ കൂട്ടുകൂടുകയുള്ളു എന്നു തീരുമാനിക്കൂ. ഭക്തിമാർഗ്ഗത്തിൽക്കൂടി മാത്രം സഞ്ചരിക്കൂ. പരിപൂർണമായി സ്വയം ഈശ്വരനിലർപ്പിക്കൂ. അകൃത്രിമമായ ഭക്തിയോടെ മായാരഹിതനായ രാമനെ ഭജിക്കൂ; അത് മായയിൽനിന്ന് മുക്തിനേടാനും കാമം മുതലായ ആന്തരിക ശത്രുക്കളെ ജയിക്കാനും ഉപകരിക്കും. രാജാധിരാജനായ രാമൻ ത്യാഗരാജനിൽ അനുഗ്രഹങ്ങൾ ചൊരിയുമാറാകട്ടെ!!

### 348. ഭജരേ രേ മാനസ

**രാഗം : ആഭേരി - താളം : ആദി**
**വാഗ്ഗേയകാരൻ : മൈസൂർ വാസുദേവാചാര്യ - ഭാഷ : സംസ്കൃതം**
**ആരോ: സ ഗ2 മ1 പ നി2 സ – അവരോ: സ നി2 ധ2 പ മ1 ഗ2 രി2 സ**
**22 ഖരഹരപ്രിയ ജന്യം**

**പല്ലവി**
ഭജരേ രേ മാനസ ശ്രീ രഘുവീരം ഭുക്തി മുക്തി
പ്രദം വാസുദേവം ഹരിം (ഭജരേ)
**അനുപല്ലവി**
വൃജിന വിദൂരം വിശ്വാധാരം
സുജന മന്ദാരം സുന്ദരാകാരം (ഭജരേ)
**ചരണം**
രാവണ മഥനം രക്ഷിത ഭുവനം
രവി ശശി നയനം രവിജാരി മർദനം
രവിജാദി വാനര പരിവൃതം നരവരം രത്നഹാര
പരിശോഭിത കന്ധരം
**മധ്യമ കാലം**
രവി ശശി കുജ ബുധ ഗുരു ശുക്ര ശനൈശ്ചര
രാഹു കേതു നേതാരം
രാജകുമാരം രാമം പവനജാപ്തം
അവനിജാ മനോഹരം (ഭജരേ)

**സാരാംശം:**

ഭുക്തിയും മുക്തിയും പ്രദാനം ചെയ്യുകൊണ്ടും, സർവേന്ദ്രിയങ്ങളേയും നിയന്ത്രിച്ചുകൊണ്ടും, വിളങ്ങുന്ന ശ്രീഹരിയെ-രഘുവീരനെ-ഭജിക്കെടോ മനസ്സേ! സജ്ജനങ്ങളുടെ വിഷമതകളെല്ലാം ദൂരത്താട്ടിക്കളഞ്ഞ്, കൽപ്പകവൃക്ഷമെന്നോണം, വിശ്വത്തിനുതന്നെ ആധാരമായി മരുവുന്ന സുന്ദരനെ ഭജിക്കൂ! സൂര്യചന്ദ്രന്മാർ നേത്രങ്ങളായ ഈ രാജശ്രേഷ്ഠൻ ബാലിയെ വധിച്ചു; സുഗ്രീവാദി വാനരന്മാരോടും കൂടിച്ചെന്ന് രാവണനെ മഥിച്ചു. രത്നഹാരങ്ങളാൽ പരിശോഭിക്കുന്ന ഈ രാജകുമാരൻ സൂര്യൻ, ചന്ദ്രൻ, കുജൻ, ബുധൻ, ഗുരു, ശുക്രൻ, ശനി, രാഹു, കേതു എന്നീ നവഗ്രഹങ്ങളേയും നിയന്ത്രിക്കുന്നു. പവനാത്മജന്ന് ഏറ്റവും പ്രിയപ്പെട്ടവനും, അവനിജയുടെ മനസ്സിനെ ആകർഷിച്ചവനുമായ രാമനെ ഭജിക്കെൻെറ മനസ്സേ!!

### 349. ഭജരേ ശ്രീരാമം

**രാഗം : കല്യാണി – താളം : ആദി**
**വാഗ്ഗേയകാരൻ : ഭദ്രാചല രാമദാസ് – ഭാഷ : സംസ്കൃതം**
**ആരോ: സ രി2 ഗ3 മ2 പ ധ2 നി3 സ – അവരോ: സ നി3 ധ2 പ മ2 ഗ3 രി2 സ**
**65 മേചകല്യാണി മേളം**

**പല്ലവി**
ഭജരേ ശ്രീരാമം ഹേ മാനസ ഭജരേ രഘുരാമം
**ചരണം 1**
ഭജ രഘുരാമം ഭണ്ഡന ഭീമം രജനിചരൗഘ
വിരാമം രാമം
**ചരണം 2**
വനരുഹ നയനം ഘനദഹി ശയനം മനസിജ
കോടി സമാനം മാനം
**ചരണം 3**
താരക നാമം ദശരഥ രാമം ചാരു ഭദ്രാദ്രി
സഞ്ചാരം ധീരം
**ചരണം 4**
സീതാരാമം ചിന്മയ ധാമം ശ്രീ തുളസീദള
ശ്രീകര ദാമം
**ചരണം 5**
ശ്യാമള ഗാത്രം സത്യചരിത്രം രാമദാസ
ഹൃദ്-രാജീവ മിത്രം

**സാരാംശം:**

ശ്രീരാമനെ ഭജിക്കു, മനസ്സെ! രഘുരാമനെ ഭജിക്കൂ! ദുഷ്ടാത്മാക്കൾക്ക് ഭീതി ഉളവാക്കുന്നവനും, രാക്ഷസക്കൂട്ടങ്ങളെ നിർമ്മാർജ്ജനം ചെയ്യുന്നവനുമാണവിടുന്ന്. സരസിജനയനനും അനന്തശായിയുമായ നിന്തിരുവടി, കോടി മദനന്മാരുടെ അംഗലാവണ്യമുള്ളവനും, സർവരാലും ആദരിക്കപ്പെടുന്നവനുമാണ്. താരകനാമമുള്ള ഹേ, ദശരഥപുത്ര! ഭദ്രാചല സഞ്ചാരിയായ അവിടുന്ന് തികഞ്ഞ ധൈര്യശാലിയാണല്ലൊ. തുളസീദളമാലാർച്ചിതനും, സച്ചിതാനന്ദസ്വരൂപിയായ, ഹേ, സീതാരാമ! രാമദാസൻെറ ഹൃദയകമല വാസിയും, ശ്യാമളഗാത്രനുമായ ഭവാൻെറ ചരിതം എത്ര സത്യസന്ധമായിട്ടുള്ളതാണ്!!

### 350. ഭജസ്വ ശ്രീ ത്രിപുരസുന്ദരീ

**സാഗം : നാഥനാമക്രിയ – താളം : ആദി**
**വാഗ്ഗേയകാരൻ : ഊത്തുക്കാഡു വെങ്കടസുബ്ബയ്യർ – ഭാഷ : സംസ്കൃതം**
**ആരോ: സ രി1 ഗ3 മ1 പ ധ1 നി3 – അവരോ: നി3 ധ1 പ മ1 ഗ3 രി1 സ നി3**
**15 മായമാളവ ഗൗള ജന്യം**

**പല്ലവി**
ഭജസ്വ ശ്രീ ത്രിപുരസുന്ദരി പാഹി
ഷോഡശദളസർവാശാപരിപൂരകചക്രേശ്വരി
മാമപി
**അനുപല്ലവി**
നിജസുധാലഹരീപ്രവാഹിനി നിത്യകാമേശ്വരി
മധ്യമകാലം
ഗജമുഖജനനി ശശധരവദനി ശിശിരിതഭുവനി
ശിവമനോരമണി

**ചരണം**
അതിസുന്ദരസന്യകരതല പാശാങ്കുശധരണെ
ശശികിരണെ
വിധിഹരിഹരനുതചരണെ
വേദവേദാന്തവിതരണെ
ശ്രുതിനിഗമാഗമരമണെ
ഹാരകേയൂരകിരീടകനകാഭരണെ
**മധ്യമകാലം**
അത്യദ്ഭുതതപനീയഫലൈവ
കുചമണ്ഡലമണ്ഡിതഹാരെ

**സാരാംശം:**

ഹേ, ത്രിപുരസുന്ദരി! പതിനാറ് ദളങ്ങളുള്ള സർവാശാപരിപൂരകചക്രത്തിൻെറ ഈശ്വരിയായ ദേവി! അവിടത്തെ കരുണാകടാക്ഷം അടിയനിലേക്ക് ചൊരിഞ്ഞ്, അടിയനെ പരിരക്ഷിച്ചാലും! അമൃതരൂപേണാ, അവിടന്ന് ഭക്തന്മാർക്ക് സ്വർഗ്ഗീയാനന്ദം പകർന്നുകൊടുക്കുന്നു. ചന്ദ്രനെപ്പോലെ വിളങ്ങുന്ന തിരുവടി, ശിവൻെറ പ്രിയതമയും ഗജാനനനായ ഗണേശൻെറ മാതാവുമാകുന്നു. അവിടത്തെ കരുണാകടാക്ഷം ലോകത്തിനാകമാനം കുളിരേകാനുതകുന്നതത്രെ. ത്രിമൂർത്തികളായ ബ്രഹ്മാവിഷ്ണുമഹേശ്വരന്മാർ അവിടത്തെ വണങ്ങുന്നു. വേദവേദാന്തങ്ങൾ പുകഴ്ത്തുന്ന അവിടുന്ന് അടിയങ്ങൾക്കേകിയ വരദാനങ്ങളാണവ. രത്നങ്ങൾ പതിച്ച കണ്ഠാഭരണങ്ങളാലും, കരങ്ങളിലെ കങ്കണങ്ങളാലും, ശിരസ്സിലണിഞ്ഞിട്ടുള്ള കിരീടത്താലും പരിശോഭിതയാണവിടന്ന്. അവിടത്തെ ഭജിക്കുന്നവർക്ക് അത്ഭുതം ഉളവാകുംവിധം അവിടന്ന് വരപ്രസാദങ്ങളേകുന്നു. അവിടത്തെ മനോഹരങ്ങളായ പയോധരങ്ങൾ മനോജ്ഞമായ ഒരു മാലയാൽ പരിലസിതമത്രെ!

## 351. ഭവനുത

**രാഗം : മോഹനം – താളം : ആദി**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**
**ആരോ: സ രി2 ഗ3 പ ധ2 സ – അവരോ: സ ധ2 പ ഗ3 രി2 സ**
**28 ഹരികാംബോജി ജന്യം**

**പല്ലവി**
ഭവനുത നാ ഹൃദയമുന രമിമ്പുമു ബഡലിക ദീര
**അനുപല്ലവി**
ഭവ താരക നാതോ ബഹു ബൽകിന ബഡലിക ദീര കമല സം
**ചരണം 1**
പവനസുതപ്രിയ! തനകൈ ദിരിഗിന ബഡലികദീര
ഭവനമു ജേരിനനു വേരപിഞ്ചിന ബഡലികദീര
കമല സം
**ചരണം 2**
വരമഗു നൈവേദ്യമുലനു ജേയനി-ബഡലിക ദീര
പരവലേക സരിപോയിനട്ടാഡിന-ബഡലികദീര
കമല സം
**ചരണം 3**
പ്രബല ജേസി നനു
ബ്രോചേദവനുകൊന്ന-ബഡലികദീര
പ്രഭുവു നീവു ത്യാഗരാജുനികി ബഡലികദീര
കമല സം

**സാരാംശം:**

ഹേ, ശ്രീരാമ! ശിവനും ബ്രഹ്മാവും പ്രകീർത്തിക്കുന്നവനേ! ഭവരോഗനാശന! പവനസുതപ്രിയ! അടിയൻെറ ഗൃഹത്തിൽനിന്ന് മറഞ്ഞുപോയത് എവിടേക്കാണ് എന്ന് അന്വേഷിച്ച് ചുറ്റിത്തിരിഞ്ഞതു മൂലമുണ്ടായ ഈ പാരവശ്യമൊന്നകറ്റി അടിയനിൽ ആനന്ദം വർഷിച്ചാലും. അവിടന്ന് ഗൃഹത്തിൽ വന്നപ്പോൾ ഉചിതമായ ഉപഹാരമൊന്നും നല്കി സത്കരിക്കാൻ കഴിയാതെ പോയതിലുള്ള ഈ മൗഢ്യമകറ്റി, അടിയന് ആമോദം നല്കിയാലും.! അടിയൻെറ ഇപ്പോളത്തെ ചുറ്റുപാടുകളുമായി ഒത്തുചേർന്നുപോകാൻ നിർബ്ബന്ധിതനായതിൽനിന്നുളവാകുന്ന മനസ്സമ്മർദ്ദങ്ങൾ ദുരീകരിച്ച്, അടിയനൽപ്പം ആശ്വാസം പകർന്നാലും. അടിയനെ രക്ഷിച്ചുകൊള്ളാമെന്നുള്ള അവിടത്തെ ആവർത്തിച്ചാവർത്തിച്ചുള്ള വാഗ്ദാനങ്ങൾ നിറവേറ്റി, അടിയനിൽ അടിഞ്ഞുകൂടിയിട്ടുള്ള മനോവേദനകളകറ്റിയാലും!

## 352. ഭാഗ്യദ ലക്ഷ്മീ ബാരമ്മാ

**രാഗം : ശ്രീരാഗം, മധ്യമാവതി – താളം : ആദി**
**വാഗ്ഗേയകാരൻ : പുരന്ദരദാസർ – ഭാഷ : കന്നഡ**
**ആരോ: സ രി2 മ1 പ നി2 സ – അവരോ: സ നി2 പ ധ2 നി2 പ മ1 രി2 ഗ2 രി2 സ**
**ആരോ: സ രി2 മ1 പ നി2 സ – അവരോ: സ നി2 പ മ1 രി2 സ**
**22 ഖരഹരപ്രിയ ജന്യം**
**22 ഖരഹരപ്രിയ ജന്യം**

**പല്ലവി**
ഭാഗ്യദ ലക്ഷ്മീ ബാരമ്മാ നമ്മമ്മാ നീ സൗ
(ഭാഗ്യദ)
**ചരണം 1**
ഹെജ്ജയ മെലെ ഹെജ്ജെയനിക്കുത ഗെജ്ജെ
കാൽഗള ധ്വനിയ തോരുത
സജ്ജന സാധു പൂജെയ വേളെഗെ
മജ്ജിഗെയൊളഗിന ബെണ്ണെയന്തെ (ഭാഗ്യദ)

ചരണം 2
കനക വൃഷ്ടിയ കരെയുത ബാരെ മന
കാമനയ സിദ്ധിയ തോറേ
ദിനകര കോടി തേജദി ഹൊളെവ ജനകരായന
കുമാരി ബേരാ (ഭാഗ്യദ)
ചരണം 3
അത്തിത്തലഗലദെ ഭക്തര മനെയലി
നിത്യ മഹോത്സവ നിത്യസുമംഗള
സത്യവ തോരുവ സാധു സജ്ജനര
ചിത്തദി ഹൊളെവാ പുത്ഥളി ബൊംബെ (ഭാഗ്യദ)
ചരണം 4
സംഖ്യെ ഇല്ലദ ഭാഗ്യവ കൊട്ടു
കങ്കണ കൈയ തിരുവുത ബാരെ
കുങ്കുമാങ്കിതെ പങ്കജലോചനെ വെങ്കടരമണന
ബിങ്കദറാണീ (ഭാഗ്യദ)
ചരണം 5
സക്കരെ തുപ്പദ കാലുവെ ഹരിസി ശുക്രവാരദ
പൂജയ വേളഗെ
അക്കരെയുള്ള അളഗിരി രംഗന
ചൊക്ക പുരന്ദര വിഠലന റാണീ (ഭാഗ്യദ)

**സാരാംശം:**

ഹേ, ലക്ഷ്മിദേവി! ഭാഗ്യദേവതേ! കാൽകളിലെ പാദസരങ്ങൾ കുണുങ്ങിശബ്ദിക്കുമാറ് മെല്ലെമെല്ലെ നടന്നു വന്നാലും! തൈര് കടയുമ്പോൾ വെണ്ണ പൊങ്ങി വരുന്നപോലെ ഞങ്ങളുടെ മുന്നിൽ തെളിഞ്ഞു വന്നാലും! സ്വർണ്ണമഴ പെയ്യിച്ച് ഞങ്ങളുടെ സ്വപ്നങ്ങൾ സാക്ഷാൽക്കരിച്ചാലും! എണ്ണിയാലൊടുങ്ങാത്ത സൂര്യകിരണങ്ങളുടെ പ്രഭാപൂരമായി ഞങ്ങളുടെ മുന്നിൽ തിളങ്ങിയാലും! സീതയായി അവതാരമെടുത്ത ഹേ, മഹാദേവി! ഞങ്ങളെ വന്നനുഗ്രഹിച്ചാലും! പങ്കജലോചനയും മഹാവിഷ്ണുവിൻെറ അഭിമാനവുമായ ഹേ, ദേവീ! കൈകളിൽ തിളങ്ങുന്ന സുവർണ കങ്കണമണിഞ്ഞ്, നെറ്റിയിൽ സിന്ദൂരക്കുറിയണിഞ്ഞ്, ഞങ്ങളുടെ മുന്നിൽ പ്രത്യക്ഷപ്പെട്ടാലും! ഹേ, പുരന്ദരവിഠലപ്രിയേ! മുനിജനങ്ങളുടെ ഹൃദയങ്ങളിൽ മംഗളകാരിയായി വിളങ്ങുന്ന നിന്തിരുവടിക്ക് സ്വാഗതം! ഹേ, അളഗിരിരംഗറാണീ! ദധിയുടെയും പഞ്ചസാരയുടെയും അരുവികൾ നിറഞ്ഞുകവിയുന്ന ഞങ്ങളുടെ വെള്ളിയാഴ്ചപ്പൂജയ്ക്ക് എഴുന്നള്ളിയാലും!

## 353. ഭാരതീ

**രാഗം : ദേവമനോഹരി – താളം : രൂപകം**
**വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ – ഭാഷ : സംസ്കൃതം**
**ആരോ: സ രി2 മ1 പ ധ2 നി2 സ – അവരോ: സ നി2 ധ2 നി2 പ മ1 രി2 സ**
**22 ഖരഹരപ്രിയ ജന്യം**

**പല്ലവി**
ഭാരതീ മദ്ധിഷണാജാഡ്യാപഹേ ത്വദ്
ഭക്തകൽപകമഹീരുഹേ
മുഖാംബോരുഹേ ശ്രീ(ഭാരതീ)
**അനുപല്ലവി**
കാരുണ്യസുധാലഹരീ കഞ്ജ ദേവമനോഹരീ
ശാരദേ വാഗധീശ്വരീ
ശശികുന്ദ ധവളഭാസ്വരീ (ഭാരതീ)
**ചരണം**
വല്ലകീപുസ്തകാഭയവരദ കോമള ധരകരേ
പല്ലവാംഘ്രിയുഗള മണിപ്രകാശ മഞ്ജീരധരേ
ഫുല്ലസരസിജാക്ഷി ശ്രീപുര സ്വപീഠാന്തരെ
വല്ലഭേശ വിധി ഹരി ഹര വാഞ്ഛിതാർത്ഥപ്രദേ
വരേ
മല്ലികാദി സുമാർച്ചിതേ മായാകാര്യവർജ്ജിതേ
വല്ലീശ ഗുരു ഗുഹനുതേ
ആദിക്ഷാന്തവർണ്ണയുതേ (ഭാരതീ)

**സാരാംശം:**

അല്ലയോ, ഭാരതീ! ആലസ്യം, മടി എന്നിവയില്ലാതാക്കുന്ന ദേവീ! കമലവദനയായ ഭവതി അവിടുത്തെ ഭക്തർക്ക് കൽപ്പദ്രുമം പോലെയാണ്. ഹേ, ശാരദേ! വാഗധീശ്വരീ! കാരുണ്യാമൃതലഹരിയായ ഭവതി, കഞ്ജഭവനായ ബ്രഹ്മദേവൻെറ മനസ്സിന് ഉല്ലാസമരുളുന്നു. ധവളാഭമായ ഇന്ദുകുന്ദങ്ങളെപ്പോലെ പ്രശോഭിക്കുന്നവളാണവിടുന്ന്. കയ്യിൽ വീണാപുസ്തകങ്ങൾ ധരിച്ചിട്ടുള്ള ഭവതി, ഭക്തർക്ക് വരങ്ങളേകുകയും അവരുടെ ഭയങ്ങളകറ്റുകയും ചെയ്യുന്നു. അവിടത്തെ ചരണദ്വയങ്ങൾ വിടരാൻ തുടങ്ങുന്ന പുഷ്പങ്ങൾ പോലെ മൃദുവും, അവയിൽ ധരിച്ചിരിക്കുന്ന പാദസ്വരങ്ങൾ അതീവ പ്രകാശഭരിതങ്ങളുമത്രെ. പൂർണ്ണമായി വിടർന്ന കമലങ്ങൾപോലെയുള്ള നയനങ്ങളോടുകൂടിയ, ഹേ ദേവീ! ശ്രീപുരപീഠാന്തരവാസിനിയായ നിന്തിരുവടിയെ ഭർത്താവായ ബ്രഹ്മാവ് മാത്രമല്ല, മറ്റീശ്വരന്മാരായ വിഷ്ണുവും, ശിവനും ഭക്ത്യാദരപുരസ്സരം വീക്ഷിക്കുന്നു. മല്ലികാദി പുഷ്പങ്ങളാൽ സമാരാധിക്കപ്പെടുന്ന ഭവതി മായാമോഹങ്ങളകറ്റുന്ന ദേവിയത്രെ. വല്ലീശനായ ഗുരുഗുഹൻ ഭജിക്കുന്ന നിന്തിരുവടി, 'അ' എന്ന് തുടങ്ങുന്നതും 'ക്ഷ' എന്നവസാനിക്കുന്നതുമായ എല്ലാ അക്ഷരങ്ങളുടേയും മൂർത്തിമദ്ഭാവമത്രെ!

## 354. ഭാവമുലോന

**രാഗം : ശുദ്ധധന്യാസി – താളം : ആദി**
**വാഗ്ഗേയകാരൻ : അന്നമാചാര്യ – ഭാഷ : തെലുങ്ക്**
**ആരോ: സ ഗ2 മ1 പ നി2 പ സ – അവരോ: സ നി2 പ മ1 ഗ2 സ**
**22 ഖരഹരപ്രിയ ജന്യം**

**പല്ലവി**
ഭാവമുലോന ബാഹ്യമുലന്ദുനു ഗോവിന്ദാ
ഗോവിന്ദാ അനി കൊലുവവോ മനസാ (ഭാവമു)
**ചരണം 1**
ഹരി അവതാരമുലേ അഖില ദേവതലു ഹരി
ലോനി വേ ബ്രഹ്മാണ്ഡംബുലു

ഹരി നാമമുലേ അന്നി മന്ത്രമുലു ഹരി ഹരി
ഹരി ഹരി അനവോ മനസാ (ഭാവമു)
ചരണം 2 വിഷ്ണുനി മഹിമലേ വിഹിത
കർമ്മമുലു വിഷ്ണുനി പൊഗഡെഡി വേദംബുലു
വിഷ്ണുഡൊക്കഡേ വിശ്വാന്തരാത്മുഡു
വിഷ്ണുവു വിഷ്ണുവനി വെദകവോ മനസാ
(ഭാവമു)

ചരണം 3
അച്യുതുഡിതഡേ ആദിയു അന്ത്യമു അച്യുതുഡേ
അസുരാന്തകുഡു
അച്യുതുഡു ശ്രീ വെങ്കടാദ്രി മീദനിതേ
അച്യുതാഅച്യുതാശരണവോമനസാ(ഭാവമു)

**സാരാംശം:**

മനസ്സേ! അകത്തും പുറത്തും ഗോവിന്ദൻെറ കീർത്തിയെക്കുറിച്ച് പുകഴ്ത്തിപ്പാടൂ! എല്ലാ ഈശ്വരന്മാരും ഹരിയുടെ അവതാരമാണെന്നും, ബ്രഹ്മാണ്ഡം മുഴുവനും ഉൾക്കൊള്ളുന്നത് ഹരിയാണെന്നും, എല്ലാ മന്ത്രങ്ങളും ഹരിയുടെ വിവിധ നാമമാണെന്നും തിരിച്ചറിയൂ; അതിനാൽ ഹരിയുടെ കീർത്തിയെക്കുറിച്ച് വീണ്ടും വീണ്ടും പുകഴ്ത്തിപ്പാടൂ! എല്ലാ ചുമതലകളുടെയും പ്രവർത്തനങ്ങളുടേയും ഉറവിടം വിഷ്ണുവാണെന്നും, എല്ലാ വേദങ്ങളും വിഷ്ണുവിനെക്കുറിച്ച് പ്രശംസിക്കുന്നവയാണെന്നും, വിഷ്ണുവിൻെറ ചൈതന്യം ബ്രഹ്മാണ്ഡമെമ്പാടും നിറഞ്ഞുനിൽക്കുകയാണെന്നും മനസ്സിലാക്കൂ; അതുകൊണ്ട് എല്ലായ്പോഴും വിഷ്ണു എവിടേയാണെന്നന്വേഷിക്കൂ! അച്യുതനാണ് എല്ലാ വസ്തുക്കളുടേയും തുടക്കവും അവസാനവുമെന്നും, എല്ലാ ദുഷ്ടാത്മാക്കളെയും നിർമ്മാർജ്ജനം ചെയ്യുന്നത് അച്യുതനാണെന്നും, അച്യുതൻ വെങ്കടഗിരിയിലാണ് വസിക്കുന്നതെന്നും ഗ്രഹിക്കൂ; ആയതുകൊണ്ട് അച്യുതനിൽ അഭയം തേടൂ! മനസ്സേ! ഗോവിന്ദനെക്കുറിച്ച് അകത്തും പുറത്തും വീണ്ടും വീണ്ടും പുകഴ്ത്തിപ്പാടൂ...!!

## 355. ഭുവനത്രയ സമ്മോഹനകര

**രാഗം : മോഹനം – താളം : ആദി**

**വാഗ്ഗേയകാരൻ : ജി.എൻ. ബാലസുബ്രഹ്മണ്യം – ഭാഷ : സംസ്കൃതം**

**ആരോ: സ രി2 ഗ3 പ ധ2 സ – അവരോ: സ ധ2 പ ഗ3 രി2 സ**

**28 ഹരികാംബോജി ജന്യം**

**പല്ലവി**

ഭുവനത്രയ സമ്മോഹനകര ശാസ്താരം ഭജേഹം
(ഭുവന)

**അനുപല്ലവി**

ഭവഭയ ഹരണം ഭക്തജന സന്താന സൗഭാഗ്യ
വരദ ചരണം
ശിവ മാധവ തത്വൈക്യാവതരണം ശബരിഗിരി
കോടി ശരണകരണം
(ഭുവന)

**ചരണം**

കുവലയാക്ഷ കുടിലാളക മൃഗമദതിലക
കുണ്ഡല ശോഭിതവദനം
ദിവസകര കോടി കാന്തി വിജിത നിരുപമ
സുകുമാരാപഹനം
നവ ജലജാഭയകര കുസുമശര മണീപാത്ര
കാർമുകേഷു വഹനം
ശിവ സ്കന്ദാദി വാഹനാരൂഢ പൂർണാ
പുഷ്കലാ സഹിത ഗമനം

**സാരാംശം:**

ത്രിഭുവനങ്ങളേയും സമ്മോദിപ്പിക്കുന്നവനായ ശാസ്താവിനെ ഞാൻ ഭജിക്കുന്നു. അവിടന്ന് സംസാരഭയങ്ങളെ നശിപ്പിക്കുന്നവനും, അവിടത്തെ പാദങ്ങൾ സന്താനസൗഭാഗ്യവരപ്രദായകങ്ങളുമാണ്. ഹരിഹരതത്വധാരകനായ അവിടന്ന് ശബരിഗിരിയിൽ വന്നുചേരുന്ന കോടികോടി ഭക്തർക്ക് ആശ്രയമരുളുന്നു. നളിനാക്ഷനായ അവിടത്തെ നീണ്ടുചുരുണ്ട അളകങ്ങളും,ഫാലദേശത്തിലെ മൃഗമദതിലകവും, കർണ്ണങ്ങളിലണിഞ്ഞിട്ടുള്ള കുണ്ഡലങ്ങളുമെല്ലാം, അവിടത്തെ വദനം അത്യന്തം ശോഭയുറ്റതാക്കുന്നു. ഉപമയില്ലാത്ത അവിടത്തെ ശരീരസൗകുമാര്യം, കോടിസൂര്യന്മാരുടെ കാന്തിയെ വെല്ലുന്നതാകുന്നു. അവിടത്തെ ഒരു കയ്യിൽ പുതുതാമരപ്പൂവുണ്ട്. അഭയവരദനുമാണവിടുന്ന്. രത്നംകൊണ്ടുള്ള ഒരു പാത്രവും വില്ലും അമ്പും അവിടുന്ന് വഹിച്ചിരിക്കുന്നു. ശിവസ്കന്ദന്മാരുടെ വാഹനങ്ങളിലേറിയ പൂർണ്ണ, പുഷ്കല എന്നീ ദേവിമാരോടൊത്താണവിടന്നു ഗമിക്കുന്നത്.

## 356. ഭുവിനി ദാസുഡനേ

**രാഗം : ശ്രീരഞ്ജനി – താളം : ദേശാദി**

**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : സംസ്കൃതം**

**ആരോ: സ രി2 ഗ2 മ1 ധ2 നി2 സ – അവരോ: സ നി2 ധ2 മ1 ഗ2 രി2 സ**

**22 ഖരഹരപ്രിയ ജന്യം**

**പല്ലവി**

ഭുവിനി ദാസുഡനേ പേരാസചേ
ബോങ്കുലാഡിതിനാ ബുധമനോഹര

**അനുപല്ലവി**

അവിവേക മാനവുല ഗോരി കോരി
അഡ്ഡുദ്രോവ ത്രോക്കിതിനാ ബ്രോവവേ

**ചരണം**

ചാല സൗഖ്യമോ കഷ്ടമോ നേനു
ജാലിജെന്ദിതിനാ സരിവാരിലോ
പാലമുഞ്ചിന നീടമുഞ്ചിനാ പദമുലേ ഗതി
ത്യാഗരാജനുത

**സാരാംശം:**

വിദ്വാന്മാർക്ക് ആനന്ദം നൽകുന്നവനേ! ത്യാഗരാജൻ പ്രകീർത്തിക്കുന്നവനേ! നാഥാ! അടിയനെ രക്ഷിക്കണേ! അവിടത്തെ പ്രണതഭക്തനായിത്തീരാൻ അടക്കാനാവാത്ത ആഗ്രഹമുണ്ടെങ്കിലും, അത് ആർജ്ജിക്കുവാൻ, അടിയൻ അപഥസഞ്ചാരം നടത്തുകയോ, അവിവേകികളായവരുടെ അർഹർതയില്ലാത്ത ആനുകൂല്യങ്ങൾക്കായി ഇറങ്ങിത്തിരിക്കുകയോ ഉണ്ടായിട്ടുണ്ടോ? ഭാഗ്യത്തെപറ്റിയോ നിർഭാഗ്യത്തെപറ്റിയോ അടിയൻ ഏതെങ്കിലും വിധത്തിൽ അവിടത്തോട് വേവലാതിപ്പെടുകയുണ്ടായിട്ടുണ്ടോ? കൂടെയുള്ളവർ കളിയാക്കികൊള്ളട്ടേ, അഥവാ വാനോളം വാഴ്ത്തിക്കൊള്ളട്ടെ, അടിയനെ സംബന്ധിച്ചിടത്തോളം, അവിടത്തെ അനുഗൃഹീതപാദങ്ങളാണ് പരമപൂജ്യമായിട്ടുള്ളത്!

## 357. ഭാവയാമി ഗോപാലബാലം

**രാഗം : യമുനാകല്യാണി - താളം : ഖണ്ഡ ചാപ്പ്**
**വാഗ്ഗേയകാരൻ : അന്നമാചാര്യ - ഭാഷ : സംസ്കൃതം**
**ആരോ: സ രി2 ഗ3 പ മ2 പ ധ2 സ - അവരോ: സ ധ2 പ മ2 പ ഗ3 രി2 സ**
**65 മേചകല്യാണി ജന്യം**

**പല്ലവി**
ഭാവയാമി ഗോപാലബാലം മന-
സ്സേവിതം തത്പദം ചിന്തയേഹം സദാ
**ചരണം 1**
കടി ഘടിത മേഖലാ ഖചിതമണി ഖണ്ഡികാ
പടല നിന ദേന ബിഭ്രാജമാനം
കുടില പദ ഖടിത സംകുല ശിഞ്ജിതേന തം
ചടുല നടനാ സമുജ്വല വിലാസം
**ചരണം 2**
നിരതകര കലിത നവനീതം ബ്രഹ്മാദി സുര
നികര ഭാവനാ ശോഭിത പദം
തിരുവേങ്കടാചല സ്ഥിതം അനുപമം ഹരിം
പരമ പുരുഷം ഗോപാലബാലം

**സാരാംശം:**

ഗോപാലബാലനെ ഞാൻ ഭാവനചെയ്യുന്നു. സർവ്വദാ എൻെറ മനസ്സാൽ ആശ്രയിച്ചുനിൽക്കുന്ന ആ പദങ്ങളെ ഞാൻ ചിന്ത ചെയ്യുന്നു. കരിമുകിലൊളിവർണ്ണൻെറ അരയിൽ അണിഞ്ഞിരിക്കുന്ന കിങ്ങിണിയിൽ കൊരുത്ത മണികളിൽനിന്നും ഉതിരുന്ന കിലുകിലാരവം എത്ര മനോഹരം! കണ്ണൻ ചടുലതയോടെ നടനമാടി വിലസുമ്പോൾ, അവൻെറ കുഞ്ഞിക്കാലുകളിൽ കെട്ടിപ്പിടിച്ചുകിടക്കുന്ന പൊഞ്ചിലമ്പുകൾ പൊഴിക്കുന്ന മഞ്ജുനിനാദം കർണ്ണാനന്ദകരംതന്നെ. ബ്രഹ്മാദികളായ ദേവവൃന്ദം ആവശ്യം വരുമ്പോഴെല്ലാം ആശ്രയിക്കുന്നത് വെണ്ണയുണ്ണാൻ കൊതിയേറെയുള്ള കണ്ണൻെറ കാലടികളാണ്. അനുപമമാഹാത്മ്യങ്ങൾക്കുടമയായ വെങ്കടാചലപതിയെ-പരമപുരുഷനായ ഹരിയെ- ഭൂമിയെയും, വേദങ്ങളെയും, പശുക്കളെയും, പശുബുദ്ധികളെയും ഒരുപോലെ കാത്തരുളുന്ന ഉണ്ണിയെ-ബാലഗോപാലനെ ഞാൻ സർവ്വാത്മനാ ആശ്രയിച്ചുകൊള്ളുന്നു.

## 358. ഭാവയാമി രഘുരാമം

**രാഗം : രാഗമാലിക-സാവേരി - താളം : രൂപകം**
**വാഗ്ഗേയകാരൻ : സ്വാതിതിരുനാൾ - ഭാഷ : സംസ്കൃതം**
**ആരോ: സ രി1 മ1 പ ധ1 സ - അവരോ: സ നി3 ധ1 പ മ1 ഗ3 രി1 സ**
**15 മായമാളവഗൗള ജന്യം**

**പല്ലവി രാഗം1: സാവേരി**
ഭാവയാമി രഘുരാമം
ഭവ്യസുഗുണാരാമം
**അനുപല്ലവി**
ഭാവുകവിതരണപരാപാംഗ
ലീലാലസിതം (ഭാവ)
**ചരണം 1 രാഗം2: നാട്ടക്കുറിഞ്ഞി**
ദിനകരാന്വയതിലകംദിവ്യഗാധി സുതസവനാ
വനരചിതസുബാഹുമുഖ വധമഹല്യാപാവനം
അനഘമീശചാപഭംഗംജനകസുതാപ്രാണേശം
ഘനകുപിതഭൃഗുരാമ ഗർവഹര
മിതസാകേതം (ഭാവ)
**ചരണം 2 രാഗം3: ധന്യാസി**
വിഹതാഭിഷേകമഥ വിപിനഗതമാര്യവാചാ
സഹിതസീതാസൗമിത്രിം ശാന്തതമശീലം
ഗുഹനിലയഗതഞ്ചിത്ര കൂടാഗതഭരതദത്ത
മഹിതരത്നമയപാദുകംമദനസുന്ദരാംഗം (ഭാവ)
**ചരണം 3 രാഗം 4: മോഹനം**
വിതതദണ്ഡകാരണ്യകഗതവിരാധദലനം
സുചരിതഘടജദത്താനുപമിത
വൈഷ്ണവാസ്ത്രം
പതഗവരജടായുനുതം പഞ്ചവടീ
വിഹിതാവാസം
അതിഘോരശൂർപ്പണഖാ
വചനാഗതഖരാദിഹരം (ഭാവ)
**ചരണം 4 രാഗം 5: മുഖാരി**
കനകമൃഗരൂപധര ഖലമാരീചഹരമിഹ സു-
ജനവിമതദശാസ്യഹൃത ജനകജാന്വേഷണം
അനഘപമ്പാതീരസങ്ഗ
താഞ്ജനേയനഭോമണി
തനുജസഖ്യകരംബാലിതനുദളനമീശം (ഭാവ)
**ചരണം 5 രാഗം 6: പൂർവികല്യാണി**
വാനരോത്തമസഹിത വായുസൂനുകരാർപ്പിത

ഭാനുശതഭാസ്വരദിവ്യരത്നാംഗുലീയം
തേന പുനരാനീതാന്യൂനചൂഡാമണിദർശനം
ശ്രീനിധിമുദധിതീരാശ്രിത
വിഭീഷണമിളിതം(ഭാവ)
**ചരണം 6 രാഗം7: മധ്യമാവതി**
കലിതവരസേതുബന്ധം
ഖലനിസ്സീമപിശിതാശന
ദലനം ഉരുദശകണ്ഠവിദാരം അതിധീരം
ജ്വലനപൂതജനകസുതാ
സഹിത യാതസാകേതം
വിലസിതപട്ടാഭിഷേകം
വിശ്വപാലം പദ്മനാഭം (ഭാവ)

**സാരാംശം:**

വിശേഷപ്പെട്ട സദ്ഗുണങ്ങളുടെ പൂന്തോട്ടമായ രഘുരാമനെ ഞാൻ ധ്യാനിക്കുന്നു. നന്മകൾ വിതരണം ചെയ്യുന്നതിൽ വ്യാപൃതങ്ങളായ ആ അപാംഗങ്ങളുടെ ലീലയെത്ര മനോഹരം!
സൂര്യവംശതിലകമായിപ്പിറന്നു, ഗാധിപുത്രനായ വിശ്വാമിത്രൻെറ യാഗരക്ഷയ്ക്കായി പോയി, സുബാഹു മുതലായവരെ കൊന്നു, അഹല്യയെ പരിശുദ്ധയാക്കി. മഹേശ്വരൻെറ വില്ലൊടിച്ച് സീതയെ പ്രാണപ്രേയസിയാക്കി. അതികഠിനമായി കോപിച്ചുവന്ന ഭാർഗ്ഗവരാമൻെറ ഗർവകറ്റി സാകേതത്തിലെത്തി. ഇപ്രകാരമുള്ള അനഘനായ ശ്രീരാമനെ ഞാൻ ധ്യാനിക്കുന്നു.
സ്വന്തം അഭിഷേകത്തിനു വിഘ്നം വന്നപ്പോൾ, അച്ഛൻെറ വാക്കനുസരിച്ച്, സീതയോടും സുമിത്രാത്മജനായ ലക്ഷ്മണനോടുംകൂടി, പരമശാന്തഭാവമോടെ, കാട്ടിലേക്കു പോയി. ഗുഹൻെറ കൂടാരത്തിൽ വാഴുകയുമുണ്ടായി. പിന്നീട്, ചിത്രകൂടത്തിൽ വന്ന ഭരതന് തൻെറ മഹത്ത്വമാർന്ന രത്നഖചിതപാദുകകൾ നൽകിയ നുഗ്രഹിച്ച അനംഗസുന്ദരാംഗനെ ഞാൻ ഭാവന ചെയ്യുന്നു.
ദണ്ഡകാരണ്യത്തിൽ പ്രവേശിച്ചശേഷം ആദ്യമേ വിരാധനെ വധിച്ചു. സന്മനസ്സുള്ള അഗസ്ത്യമുനി നൽകിയ അതിവിശിഷ്ടമായ വൈഷ്ണവാസ്ത്രം സ്വീകരിച്ചു. പക്ഷിശ്രേഷ്ഠനായ ജടായു കൂട്ടായി കൂടി, പഞ്ചവടിയിൽ താമസമാക്കിയശേഷം, ഘോരസ്വഭാവമുള്ള ശൂർപ്പണഖയുടെ വാക്കുകേട്ട് യുദ്ധത്തിനൊരുങ്ങിവന്ന ഖരാദികളെ കൊന്നൊടുക്കിവാണ രാമനെ ഞാൻ സ്മരിക്കുന്നു.
പിന്നീട് പൊന്മാനായിവന്ന ദുഷ്ടമാരീചനെ വധിച്ചു. സജ്ജനങ്ങൾക്ക് അനിഷ്ടനായ രാവണൻ കട്ടുകൊണ്ടുപോയ ജാനകിയെ അന്വേഷിച്ചു നടക്കുമ്പോൾ പമ്പാതീരത്തുവെച്ച് ഹനുമാനെ കണ്ടുമുട്ടി. സൂര്യപുത്രൻ സുഗ്രീവനുമായി ചെയ്ത സഖ്യമനുസരിച്ച്, ബാലിയെ വധിച്ച സർവേശ്വരനായ രാമനെ ഞാൻ വിഭാവനം ചെയ്യുന്നു.
വാനരവീരന്മാരുടെകൂടെ പുറപ്പെട്ട വാതാത്മജൻെറ കയ്യിൽ, ശതസൂര്യപ്രഭയാർന്ന, വിശിഷ്ടമായ തൻെറ രത്നമോതിരം നൽകി. ഹനുമാൻ തിരിച്ചുകൊണ്ടുവന്ന ചൂഡാമണി ദർശിച്ചു. ദക്ഷിണസമുദ്രതീരത്തെത്തവേ വിഭീഷണനുമായി മേളിച്ചവനെ, ശ്രീഭഗവതി നിധിപോലെ കാത്തുസൂക്ഷിക്കുന്നവനെ, ഞാൻ ധ്യാനിക്കുന്നു. ഗംഭീരമായൊരു സേതു ബന്ധിച്ചു. ഖലന്മാരായ എത്രയെത്രയോ രാക്ഷസരെ നശിപ്പിച്ചു. ദശകണ്ഠനെ കടയോടെ പിഴുതെറിഞ്ഞു. ജനകസുതയെ പാവകദേവനിലിറക്കി മുക്കി ശുദ്ധയാക്കാൻ ധൈര്യം കാണിച്ചു. സീതാസമേതനായി സാകേതത്തിലെത്തി, പട്ടാഭിഷേകം ചെയ്ത് വിശ്വമെല്ലാം പാലിച്ചരുളിയ പദ്മനാഭനെ ഞാൻ മനസ്സിൽ കരുതുന്നു.

## 359. ഭാവയേ പരമ ഗുരും

**രാഗം : ഹംസാനന്ദി – താളം : ആദി**
**വാഗ്ഗേയകാരൻ : മിഷ്യു കൃഷ്ണ അയ്യർ – ഭാഷ : സംസ്കൃതം**
**ആരോ: സ രി1 ഗ3 മ2 ധ2 നി3 സ – അവരോ: സ നി3 ധ2 മ2 ഗ3 രി1 സ**
**53 ഗമനശ്രമ ജന്യം**

**പല്ലവി**
ഭാവയേ പരമ ഗുരും സദാഹം
ഭാവയേ പരമ ഗുരും
**അനുപല്ലവി**
ശിവമയ മാനസ ശിവ ഫല ദാ-
തം ശ്രീ സദാശിവ ബ്രഹ്മേന്ദ്രം(ഭാവ)
**ചരണം**
പ്രണവ മയാദ്മകം പ്രഗളിത രാഗം
അനുപമ ആത്മ യോഗാമൃത പാനം
ദിനകര ഭാസുരം ദർശിത ബോധം
പ്രണതമീശൊകൃഷ്ണ ഭാവിത പാദം (ഭാവ)

**സാരാംശം:**

നന്മനിറഞ്ഞ മനസ്സോടുകൂടിയവനും, നന്മകൾ പ്രദാനം ചെയ്യുന്നവനുമായ പരമഗുരു സദാശിവ ബ്രഹ്മേന്ദ്രരെ ഞാൻ വന്ദിക്കുന്നു. ഓംകാരമയനും രാഗദ്വേഷങ്ങൾ വലിച്ചെറിഞ്ഞവനുമാണവിടന്ന്. ആത്മജ്ഞാനം ലഭിച്ച യോഗിവര്യന്മാരിൽ അഗ്രഗണ്യനാണവിടന്ന്. സൂര്യദേവനെപ്പോലെ പ്രകാശമാനും, ആത്മബോധം സിദ്ധിച്ചവനുമായ അവിടുത്തെ പാദങ്ങളെ മീശൊകൃഷ്ണ വണങ്ങുന്നു!

## 360. ഭോ ശംഭോ

രാഗം : രേവതി – താളം : ആദി

വാഗ്ഗേയകാരൻ : ദയാനന്ദ സരസ്വതി – ഭാഷ : സംസ്കൃതം

ആരോ: സ രി1 മ1 പ നി2 സ – അവരോ: സ നി2 പ മ1 രി1 സ

2-രത്നാംഗി ജന്യം

**പല്ലവി**

ഭോ ശംഭോ ശിവ ശംഭോ സ്വയംഭോ

**അനുപല്ലവി**

ഗങ്ഗാധര ശങ്കര കരുണാകര മാമവ ഭവസാഗര

താരക

**ചരണം 1**

നിർഗുണ പരബ്രഹ്മ സ്വരൂപാഗമാഗമ ഭൂത

പ്രപഞ്ച രഹിത

നിജ ഗുഹനിഹിത നിതാന്ത അനന്ത ആനന്ദ

അതിശയ അക്ഷയലിങ്ഗ

**ചരണം 2**

ധിമിത ധിമിത ധിമി ധിമികിട കിടതോം തോം

തോം തരികിട തരികിടകിട തോം

മതങ്ഗ മുനിവര വന്ദിത ഈശ സർവ ദിഗംബര

വേഷ്ടിത വേഷ ഈശ സാംബേശ സർവേശ

**സാരാംശം:**

ഹേ, ശംഭോ! ശിവശംഭോ! സ്വയംഭോ! ഗംഗാധരാ! ശങ്കര! കരുണാകര! ഭവസാഗരം ഭേദിക്കാൻ സഹായിക്കുന്നവനേ! നിർഗ്ഗുണ പരബ്രഹ്മാ! വേദങ്ങൾക്ക് മാത്രം പ്രാപ്യമായിട്ടുള്ളവനേ! പഞ്ചഭൂതാത്മകരഹിതനായിട്ടുള്ളവനേ! ഗുഹനിൽ നിക്ഷിപ്തമായ നിതാന്തവും അനന്തവുമായ ആനന്ദത്തിന്നുറവിടമായ അക്ഷയലിങ്ഗ! മതങ്ഗമുനിയാൽ വന്ദിക്കപ്പെടുന്നവനേ! പ്രപഞ്ചമാകെ നിറഞ്ഞുനിൽക്കുന്ന അംബാസമേതനായ സർവേശ്വരാ! അടിയനെ രക്ഷിക്കണേ!

## 361. ഭോഗീന്ദ്ര ശായിനം

**രാഗം : കുന്തളവരാളി – താളം : ഝമ്പ**

**വാഗ്ഗേയകാരൻ : സ്വാതിതിരുനാൾ – ഭാഷ : സംസ്കൃതം**

**ആരോ: സ മ1 പ ധ2 നി2 ധ2 സ – അവരോ: സ നി2 ധ2 പ മ1 സ**

**28 ഹരികാംബോജി ജന്യം**

**പല്ലവി**

ഭോഗീന്ദ്ര ശായിനം പുരുകുശലദായിനം

പുരുഷം ശാശ്വതം കലയേ

**അനുപല്ലവി**

വാഗീശ ഗൗരീശ വാസവാദ്യ മരപരി വാരാഭി

വന്ദിതപദം പദ്മനാഭം

**ചരണം** അരുണാഭമണി മകുട മകര കുണ്ഡല

ധാര ഹാര കൗസ്തുഭ ഭൂഷിതം

പരിവീത പീതാംബരാകലിത കാഞ്ചികാവരവന്യ

മാലാഞ്ചിതം

നിരവദ്യ വഞ്ചീശ കൃത ലക്ഷദീപാദി

നിത്യോത്സവാനന്ദിതം

സരസീരുഹോദര പലാശായതാക്ഷി പുട

പരിപൂർണ കരുണാമൃതം പദ്മനാഭം

**സാരാംശം:**

ഏവർക്കും മംഗളങ്ങളരുളിക്കൊണ്ട്, അനന്തന്റെ മെത്തയിൽ പള്ളികൊള്ളുന്ന പരമപുരുഷനെ ഞാൻ ആശ്രയിക്കുന്നു. വാണീമണാളനായ അജൻ, പാർവതീപതിയായ മഹാദേവൻ തുടങ്ങിയ അമരപരിവാരങ്ങൾ വന്ദിച്ചുനിൽക്കുന്ന പദ്മനാഭപാദങ്ങളെ ഞാൻ വണങ്ങുന്നു. അവിടുത്തെ തിരുമുടിയിൽ അരുണപ്രഭയാർന്ന രത്നകിരീടമുണ്ട്. കാതുകളിൽ മകരകുണ്ഡലങ്ങൾ ധരിച്ചിരിക്കുന്നു. മാറിൽ മുത്തുമാലകളും കൗസ്തുഭമണിയും വനമാലയും അണിഞ്ഞിരിക്കുന്നു. കെട്ടിയുടുത്ത പീതാംബരപ്പട്ടിനുമേലെ പൊന്നരഞ്ഞാൺ മിന്നുന്നു. നിരവദ്യനായ വഞ്ചീശൻ ചെയ്യുവരുന്ന ലക്ഷദീപം മുതലായ ഉത്സവാഘോഷങ്ങളിൽ ആനന്ദിക്കുന്നു കരുണാമൃതം പൊഴിക്കുന്ന ഈ ചെന്താമരക്കണ്ണൻ.

## 362. മനസി ദുസ്സഹം അയ്യോ

**രാഗം : ആഹിരി – താളം : മിശ്ര ചാപ്പ്**

**വാഗ്ഗേയകാരൻ : സ്വാതിതിരുനാൾ – ഭാഷ : മലയാളം**

**ആരോ: സ രി1 സ ഗ3 മ1 പ ധ1 നി2 സ – അവരോ: സ നി2 ധ1 പ മ1 ഗ3 രി1 സ**

**14 വകുളാഭരണം ജന്യം**

**പല്ലവി**

മനസി ദുസ്സഹം അയ്യോ മദന കദനമെന്തു

മദിരാക്ഷി ഞാൻ ചെയ്യാവു

**അനുപല്ലവി**

പനിമതി മുഖി ബാലേപദ്മനാഭൻഇന്നെന്നിൽ

കനിവില്ലായ്കയാൽകാമൻബാണംഎയ്യുന്നു

ചരണം 1
ലോകവാസികൾക്കെല്ലാംമോദനീയനാം ഇന്ദു
ശോകമെനിക്കുമാത്രംസുമുഖി തരുന്നതെന്തു?
ഏകാന്തത്തിൽഎന്നോടുസാകംചെയ്തലീലകൾ
ആകവേ മമകാന്തനാശു ബത മറന്നോ?

ചരണം 2
ഇന്നു വരും എൻകാന്ത
നെന്നു അനുദിനവും ഞാൻ
ധന്യേ ഹൃദി നിനച്ചു താന്തയായ് മരുവുന്നു
അന്നപാനാദിയിലും അന്നനടയാളേ
നന്നായി വിമുഖതയും നാരീരത്നമേ വന്നു

**സാരാംശം:**

ഹേ, മദിരാക്ഷീ! കാമദേവൻ അടിച്ചേൽപ്പിക്കുന്ന മനോവേദന എനിക്ക് സഹിക്കാനാവുന്നില്ല. ഞാൻ എന്തു ചെയ്യേണ്ടു? ഹേ, ചന്ദ്രമുഖീ! ബാലേ! പദ്മനാഭൻ ഇന്നെന്നോട് ഒട്ടും കരുണ കാണിക്കാത്തതു കൊണ്ടല്ലേ അനംഗനെന്നെ ഈ വിധത്തിൽ പീഡിപ്പിക്കുന്നത്? ഹേ, സുമുഖീ! ലോകവാസികൾക്കെല്ലാം നിർല്ലോഭം ആനന്ദം നൽകുന്ന ഇന്ദു എന്തുകൊണ്ടാണ് എനിക്കുമാത്രം ദുഃഖം തന്നുകൊണ്ടിരിക്കുന്നത്? അന്ന് വിജനതയിൽ എന്നോടൊപ്പംചേർന്നു ചെയ്ത ലീലാവിലാസങ്ങളെല്ലാം എന്റെ പ്രിയകാന്തൻ മറന്നു പോയോ? ഹേ, ധന്യേ! ഈ ഏകാന്തതയിൽ ഇന്നു വരും എന്റെ കാന്തൻ എന്ന് എന്നെന്നും ചിന്തിച്ച് ഞാൻ ദിവസങ്ങൾ കഴിച്ചുകൂട്ടുന്നത് അത്യന്തം വേദനയോടുകൂടിയാണ്. ഹേ, നാരീരത്നമേ! അന്ന നടയാളേ! അന്നപാനാദികളിൽപോലും എനിക്ക് വൈമുഖ്യം വന്നുചേർന്നിരിക്കുന്നു!

## 363. മുരഹരേണ മുകുന്ദേന

**രാഗം : ശുദ്ധമുഖാരി – താളം : രൂപകം**
**വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ – ഭാഷ : സംസ്കൃതം**
**ആരോ: സ രി1 മ1 പ ധ1 സ – അവരോ: സ നി1 ധ1 പ മ1 ഗ1 രി1 സ**
**1 കനകാംഗി ജന്യം**

**പല്ലവി**
മുരഹരേണ മുകുന്ദേന
കേശവേന രക്ഷിതോഹം
**ചരണം**
പുരന്ദരാദി പൂജിത
മുനിപുങ്ഗവ സന്നുതേന
പരമഭാഗവതപ്രണതപ്രസിദ്ധ
ഗുരുഗുഹനുതേന
പരമശുദ്ധമുഖാരി രാഗ
തോഷിതേന വരേണ

**സാരാംശം:**

മുരഹരനും മുകുന്ദനും കേശവനുമായ ഭഗവാനാൽ സംരക്ഷിക്കപ്പെടുന്നവനാണു ഞാൻ. നിന്തിരുവടിയെ ഇന്ദ്രനും, ദേവന്മാരും, മഹാത്മാക്കളായ മുനിമാരും പൂജിക്കുന്നു. പരമഭക്തന്മാർ ആരാധിക്കുന്ന ഗുരുഗുഹനും ഭഗവാനെ വണങ്ങുന്നു. പരമാത്മാവായ അവിടന്ന് ശുദ്ധമുഖാരി രാഗാലാപനത്താൽ തോഷിക്കുന്നു!

## 364. മാനസ ഗുരുഗുഹരൂപം ഭജരേ രേ

**രാഗം : ആനന്ദഭൈരവി – താളം : രൂപകം**
**വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ – ഭാഷ : സംസ്കൃതം**
**ആരോ: സ ഗ2 രി2 ഗ2 മ1 പ ധ2 പ നി2 സ – അവരോ: സ നി2 ധ2 പ മ1 ഗ2 രി2 സ**
**20 നഠഭൈരവി ജന്യം**

**പല്ലവി**
മാനസ ഗുരുഗുഹരൂപം ഭജരേ രേ
മായാമയഹൃത് താപം ത്യജരേ രേ
**അനുപല്ലവി**
മാനവ ജന്മനി സമ്പ്രാപ്തേ സതി, പര-
മാത്മനി നിരതിശയസുഖം വ്രജരേ
**ചരണം**
സത്വഗുണോപാധി സഹിത സദാശിവം
സ്വാവിദ്യാസമേത ജീവോദ്ഭവം തത്വം
താമസയുത വിശ്വ വൈഭവം
താരകേശ്വരമാനന്ദഭൈരവം
നത്വാ ശ്രീഗുരുചരണം
കൃത്വാ നാമസ്മരണം
ജിത്വാ മോഹാവരണം
മത്വാ ത്വദേകശരണം

**സാരാംശം**

മനസ്സേ! മായാമയമായ മനോദുഃഖം അകറ്റുവാൻ ഗുരുഗുഹരൂപം ഭജിക്കൂ! മനുഷ്യരായി ജന്മമെടുത്തവർ പരമാത്മാവിൽ ലയിച്ച് പരമാനന്ദം ലഭിക്കാൻ ശ്രമിക്കേണ്ടതാണ്. എല്ലാ ജീവജാലങ്ങളും ജന്മമെടുക്കുന്നത് സദാശിവനായ ഭഗവാനിൽനിന്നാണ്. അവിദ്യമൂലം അവർ തമോഗുണങ്ങളോടുകൂടി ജന്മമെടുക്കുന്നു. സത്വ ഗുണങ്ങളുടെ വിളനിലമായ ഭഗവാൻ താരകേശ്വരനും ആനന്ദഭൈരവനുമാണ്. ഭഗവാനെ ശരണം പ്രാപിച്ച് നിന്തിരുവടിയുടെ പാദങ്ങളിൽ വീണുവണങ്ങിയാൽ മായാമോഹങ്ങളിൽനിന്ന് മുക്തിനേടാം!

## 365. മംഗള രാഗമാലിക

രാഗം : രാഗമാലിക-സൗരാഷ്ട്രം – താളം : രൂപകം
വാഗ്ഗേയകാരൻ : മുത്തുസ്വാമിദീക്ഷിതർ – ഭാഷ : സംസ്കൃതം
ആരോ: സ രി1 ഗ3 മ1 പ മ1 ധ2 നി3 സ – അവരോ: സ നി3 ധ2 നി2 ധ2 പ മ1 ഗ3 രി1 സ
17 സൂര്യകാന്തം ജന്യം

**പല്ലവി രാഗം: സൗരാഷ്ട്രം**
സിംഹാസനസ്ഥിതേ സുന്ദര
ഗുരുഗുഹ നുത ലളിതേ
ചിദാനന്ദനാഥോഹം വന്ദേഹം വന്ദേഹം
**അനുപല്ലവി രാഗം: വസന്ത**
ബ്രഹ്മാദിസകലദേവതാരാധിതപദയുഗളേ
പരശുരാമപരമഭാഗവത
പ്രമുഖോപാസിത ബഗളേ
**ചരണം 1 രാഗം: സുരുട്ടി**
കമലേശനുതമംഗളേ കവിജനനതമംഗളേ
മന്ത്രിണീ ദണ്ഡിനീ സമൂഹാദി മംഗളേ
**ചരണം 2 രാഗം: മധ്യമാവതി**
ഹയഗ്രീവകുംഭജാദിപൂജിതനിത്യമംഗളേ
നിരതിശയശുഭമംഗളേ നവനവവിധമംഗളേ

**സാരാംശം:**
സിംഹാസനത്തിലിരിക്കുന്നവളും സുന്ദരനായ ഗുരുഗുഹൻ പാടി പുകഴ്ത്തുന്നവളുമായ ദേവി ലളിതയെ ഞാൻ വീണ്ടും വീണ്ടും പ്രണമിക്കുന്നു. ബ്രഹ്മാവും മറ്റു ദേവന്മാരും അവിടത്തെ പാദപൂജ ചെയ്യുന്നു. പരശുരാമനും മറ്റ് വിശിഷ്ടരായ ഭക്തന്മാരും അവിടത്തെ ബഗളേശ്വരിയായി ആരാധിക്കുന്നു. മഹാവിഷ്ണു ആദരിക്കുകയും മഹാത്മാക്കളായ കവിജനങ്ങൾ വണങ്ങുകയും ചെയ്യുന്ന അവിടന്ന് ഏറ്റവും മംഗളമയിയായ ദേവിയാകുന്നു. മന്ത്രിണി, ദണ്ഡിനി എന്നിവർ അവിടത്തയെ സേവ ചെയ്യുന്നു. ദേവി അവർക്ക് നിത്യമംഗളം പ്രദാനം ചെയ്യുന്നു. ഹയഗ്രീവനും അഗസ്ത്യനും ആരാധിക്കുന്ന നിന്തിരുവടി നവംനവങ്ങളായ ശുഭമംഗളങ്ങൾ നിത്യവും പ്രദാനം ചെയ്യുന്ന മൂർത്തിയത്രെ!

## 366. മനവി നാലഗിൻച

രാഗം : നളിനകാന്തി – താളം : ദേശാദി
വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്
ആരോ: സ ഗ3 രി2 മ1 പ നി3 സ – അവരോ: സ നി3 പ മ1 ഗ3 രി2 സ
27 സരസാങ്ഗി ജന്യം

**പല്ലവി**
മനവി നാലഗിഞ്ച രാദടേ
മർമ മെല്ല ദെൽപെദനേ; മനസാ! (മനവി)
**അനുപല്ലവി**
ഘനുഡൈന രാമചന്ദ്രുനി കരുണാന്തരങ്ഗമു
ദെലിസിന നാ (മനവി)
**ചരണം**
കർമകാണ്ഡ മതാകൃഷ്ടുലൈ, ഭവ
ഗഹന ചാരുലൈ; ഗാസി ജേംദഗ
ഗനി മാനവാവതാരുഡൈ
കനിപിഞ്ചി നാഡേ നഡത; ത്യാഗരാജു (മനവി)

**സാരാംശം:**
ദയാപരനായ ശ്രീരാമൻെറ മനസ്സിൻെറ മാഹാത്മ്യം ശരിയായി അറിഞ്ഞിട്ടുള്ളവൻ എന്ന നിലയ്ക്ക്, ഹേ മനസ്സേ! എനിക്ക് സ്വകാര്യമായി പറയാനുള്ളത് ചെവിക്കൊണ്ടാലും! മനുഷ്യർ അവരുടെ സ്വാർത്ഥലാഭത്തിനും ദുർമ്മോഹലബ്ധ്യത്തിനുമായി വേദങ്ങളിലെ കർമകാണ്ഡത്തിൽ പരാമർശിച്ചിട്ടുള്ള ആചാരങ്ങൾ, ബലികൾ മുതലായവ നിർവഹിക്കുന്നതിൽ മുഴുകിയിരുന്ന ഒരു കാലഘട്ടമുണ്ടായിരുന്നു. ഇത്തരത്തിലുള്ള പ്രവണതകളിലകപ്പെട്ട് യാതന അനുഭവിക്കുന്നവരുടെ ദയനീയാവസ്ഥ കണ്ട്, ഭഗവാൻ മനുഷ്യരൂപത്തിൽ ശ്രീരാമനായി അവതരിച്ചത്, എപ്രകാരം ധർമ്മനിഷ്ഠയോടുകൂടി ജീവിതം നയിച്ചാലാണ് മോക്ഷം സിദ്ധിക്കുക എന്നു ബഹുജനങ്ങൾക്ക് കാണിച്ചുകൊടുക്കാനായിരുന്നു!

## 367. മായാഗോപബാലാ

രാഗം : ഹിന്ദുസ്ഥാനി കാപി – താളം : ആദി
വാഗ്ഗേയകാരൻ : കെ.സി. കേശവപിള്ള – ഭാഷ : സംസ്കൃതം
ആരോ: സ രി2 മ1 പ നി2 സ –
അവരോ: സ നി2 ധ2 നി2 പ മ1 ഗ2 മ1 ധ2 പ ഗ2 രി2 സ നി2 സ
22 ഖരഹരപ്രിയ ജന്യം

**പല്ലവി**
മായാഗോപാലബാലാ പാഹി ഭാമാകാമുകാ
**അനുപല്ലവി**
കായകാന്തിജിത മേഘ കാരുണ്യാംബുധേ
(മായാ)
**ചരണം**
കാരുണപുരുഷ കഞ്ജനാഭ ദാരുണാം ഹോ
നാശന മാധവ
വാരണ പാലക കേശവ വിനുത താരാധീശമുഖ

### സാരാംശം:

ഹേ, മായാഗോപാലബാലാ! രമാകാന്താ! താരങ്ങളെ ജയിക്കുന്ന ശരീരകാന്തിയോടുകൂടിയവനേ! കാരുണ്യാംബുധേ! ചരാചരങ്ങൾക്കെല്ലാം ആദികാരണമായിട്ടുള്ളവനേ! താമരപ്പൂവിന്റെ ശോഭയുള്ളവനേ! ഭയങ്കരമായ പാപങ്ങളെ നശിപ്പിക്കുന്ന, ഹേ, മാധവാ! തന്നെ ആശ്രയിച്ച ഗജേന്ദ്രനെ രക്ഷിച്ചവനേ! കേശവാ! ചന്ദ്രന്റെ മുഖകാന്തിയോടുകൂടിയവനെ! രക്ഷിക്കണേ!

## 368. മാ രമണൻ

**രാഗം : ഹിന്ദോളം - താളം : രൂപകം**
**വാഗ്ഗേയകാരൻ : പാപനാശം ശിവൻ - ഭാഷ : തമിഴ്**
**ആരോ: സ ഗ2 മ1 ധ1 നി2 സ - അവരോ: സ നി2 ധ1 മ1 ഗ2 സ**
**20 നഠഭൈരവി ജന്യം**

**പല്ലവി**
മാ രമണൻ ഉമാ രമണൻ
മലരഡി പണി മനമേ ദിനമേ (മാ)

**അനുപല്ലവി**
മാര ജനകൻ കുമാര ജനകൻ
മലൈ മേൽ ഉരൈബവൻ പാർകഡൽ
അലൈ മേൽ തുയിൽബവൻ പാവന (മാ)

**ചരണം**
ആയിരം പെയരാൽ അഴൈപ്പിനും
ആയിരം ഉരുമാറിനും-ഉയർ
തായിൻ മിഗു ദയാപരൻ പദം
തഞ്ജം എൻബവരൈ
അഞ്ജൽ എൻ ററുളും (മാ)

### സാരാംശം:

ഹേ, ലക്ഷ്മീപതേ! ഉമാപതേ! നിങ്ങളുടെ പൂപോലുള്ള പാദങ്ങളിൽ എന്നും ഞാൻ ഹൃദയപൂർവം വണങ്ങുന്നു. ഹേ, മദനജനകാ! അവിടന്ന് പാൽക്കടലിൻ തിരമാലകളിൽ അനന്തശായിയായി വസിക്കുന്നു! ഹേ, സ്കന്ദജനക! അവിടന്ന് കൈലാസപർവതത്തിൽ വസിക്കുന്നു! നിങ്ങളിരുവരും ആയിരം നാമങ്ങളിൽ അറിയപ്പെടുന്നവരും ആയിരം രൂപങ്ങൾ ധരിക്കുന്നവരുമാകുന്നു! അമ്മയെപ്പോലെ ദയാമൂർത്തികളായ നിങ്ങളുടെ പാദങ്ങൾ, ആശ്രയിക്കുന്ന ഒരോരുത്തർക്കും, രക്ഷ നൽകുന്നു!

## 369. മൈത്രീം ഭജത

**രാഗം : രാഗമാലിക-യമുനാകല്യാണി, കാപി - താളം : ആദി**
**വാഗ്ഗേയകാരൻ : സ്വാമി ചന്ദ്രശേഖരസരസ്വതി - ഭാഷ : സംസ്കൃതം**
**ആരോ: സ രി2 ഗ3 പ മ2 പ ധ2 സ - അവരോ: സ ധ2 പ മ2 പ ഗ3 രി2 സ**
**ആരോ: സ രി2 മ1 പ നി3 സ - അവരോ: സ നി2 ധ2 നി2 പ മ1 ഗ2 രി2 സ**
**65 മേചകല്യാണി ജന്യം**
**22 ഖരഹരപ്രിയ ജന്യം**

1. മൈത്രീം ഭജത അഖിലഹൃത്ജൈത്രീം
ആത്മവദേവ പരാനപി പശ്യത
യുദ്ധം ത്യജത, സ്പർധാം ത്യജത
ത്യജത പരേഷ്വസമമാക്രമണം

2. ജനനീ പൃഥിവീ കാമ-ദുഘാസ്തേ
ജനകോ ദേവഃ സകല ദയാലുഃ
'ദമ്യത, ദത്ത, ദയധ്വം' ജനതാ
ശ്രേയോ ഭൂയാത് സകല ജനാനാം
(ശ്രേയോ -3)

### സാരാംശം:

ഏവരുടേയും ഹൃദയം ജയിക്കുമാറുള്ള മൈത്രി പരിശീലിച്ചാലും! തന്നെപ്പോലെ മറ്റുള്ളവരേയും കാണു! യുദ്ധം ഉപേക്ഷിക്കു, സ്പർദ്ധ ഉപേക്ഷിക്കു; അകാരണമായി അസമന്മാരെ ആക്രമിക്കാതിരിക്കു! സർവ്വം ദുഹയായ-എല്ലാ ആഗ്രഹങ്ങളും സാധിപ്പിച്ചു തരാനൊരുങ്ങിയിരിക്കുന്ന-ഭൂമീദേവി നമ്മുടെ അമ്മയാണ്; എല്ലാവരിലും ഒരുപോലെ ദയാവാനായ ദേവൻ നമ്മുടെ അച്ഛനും! 'ദമ്യത (ആത്മനിയന്ത്രണം ചെയ്യൂ), ദത്ത (ദാനം ചെയ്യൂ), ദയധ്വം (ദയ കാണിക്കൂ)' എന്നതാവട്ടെ ഈ ജനതയുടെ മുദ്രാവാക്യം! സകല ജനങ്ങൾക്കും ശ്രേയസ്സു ഭവിക്കട്ടെ!!

## 370. മനസാ എടുലോർതുനേ

**രാഗം : മലയമാരുതം - താളം : രൂപകം**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ - ഭാഷ : തെലുങ്ക്**
**ആരോ: സ രി1 ഗ3 പ ധ2 നി2 സ - അവരോ: സ നി2 ധ2 പ ഗ3 രി1 സ**
**16 ചക്രവാകം ജന്യം**

**പല്ലവി**
മനസാ യെടുലോർതുനേ നാ-മനവി
ചേകൊനവേ ഓ (മനസാ)

**അനുപല്ലവി**
ദിനകരകുല ഭൂഷണു നി
ദീനുഡവൈ ഭജന ജേസി

ദിനമു ഗഡുചു മനിന നീവു വിനവദേല? ഗുണ
വിഹീന (മനസാ)

**ചരണം**

കലിലോ രാജസ താമസ ഗുണമുല ഗലവാരി
ചെലിമി
ഗലസി മെലസി തിരുഗുചു
മരികാലമു ഗഡപക നേ
സുലഭമുഗാ കഡതേരനു
സൂചനലനു തെലിയ ജേയു
ഇലനു ത്യാഗരാജു മാട-വിനവദേല
ഗുണവിഹീന (മനസാ)

**സാരാംശം:**

നിസ്സാരനായ മനസ്സേ! എന്റെ നിർദ്ദേശങ്ങളൊന്നും നീ കേൾക്കുന്ന മട്ടില്ല. നിന്റെ വിലപ്പെട്ട സമയം മുഴുവനും, സൂര്യവംശാലങ്കാരമായ ശ്രീരാമനെ, അത്യന്തം വിനയത്തോടും ഭക്തിയോടുംകൂടി ധ്യാനിക്കുവാൻ വിനിയോഗിക്കണമെന്ന എന്റെ ഉപദേശം നീയെന്താണ് കേൾക്കാത്തത്? ഇതാണെനിക്ക് സഹിക്കാനാകാത്തത്. നിന്റെ വിലയേറിയ സമയം മുഴുവനും സംസാരത്തിലെ സുഖങ്ങളിൽമാത്രം മുഴുകുന്നവരോടു കൂട്ടുകൂടി കളയുവാനുള്ളതല്ല എന്ന എന്റെ അഭിപ്രായം നീ കേൾക്കുക. ഈശ്വരനായി സ്വയം സമർപ്പിച്ച് മോക്ഷം ലഭിക്കാനായുള്ള മാർഗ്ഗം സ്വീകരിക്കുക! ഞാൻ ത്യാഗരാജനാണ്; എന്റെ ഈ ഉപദേശം ചെവിക്കൊള്ളാൻ ഞാൻ നിന്നെ നിർബ്ബന്ധിക്കട്ടെ!

## 371. മനസുലോനി മർമമുലു

**രാഗം : ഹിന്ദോളം – താളം : ആദി**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**
**ആരോ: സ ഗ2 മ1 ധ1 നി2 സ – അവരോ: സ നി2 ധ1 മ1 ഗ2 സ**
**20 നഠഭൈരവി ജന്യം**

**പല്ലവി**

മനസുലൊനി മർമമുനു ദെലുസുകൊ
മാന രക്ഷക മരകതാങ്ഗ! നാ (മനസു)

**അനുപല്ലവി**

ഇനകുലാപ്ത നീവെ ഗാനി വെരെവരു ലെരു;
ആനന്ദഹൃദയ (മനസു)

**ചരണം**

മുനുപു പ്രേമ ഗലദൊരവ, സദാ ചനവു
നെലിനദി ഗൊപ്പഗാദയാ;
കനികരംബുതൊ നീവെല നാ കരമു
ഭട്ടു ത്യാഗരാജവിനുത! (മനസു)

**സാരാംശം:**

മരതകവർണ്ണനായ ഹേ ഭഗവാനേ! മനസ്സ് ആഗ്രഹിക്കുന്നതെന്താണെന്ന് മനസ്സിലാക്കൂ! ഭക്തരെ നിന്ദയിൽ നിന്നും പീഡനത്തിൽനിന്നും രക്ഷിക്കുന്നവനേ! അവിടന്ന് മാത്രമാണെനിക്ക് ആശ്രയമായിട്ടുള്ളത്. ഭക്തർക്ക് ആനന്ദവും നന്മയും ഉളവാക്കുന്ന ഹേ, ഭഗവാനേ! കരുണാമയനും സ്നേഹധനനുമായ നിന്തിരുവടി എത്രയോ ഭക്തർക്ക് ഇതിനുമുൻപ് രക്ഷ നൽകിയിട്ടുണ്ടല്ലോ. എനിക്കിപ്പോഴാണ് അവിടത്തെയുടെ കടാക്ഷം അത്യന്താപേക്ഷിതമായിട്ടുള്ളത്. പെരുത്ത കഷ്ടപ്പാടുകളിലകപ്പെട്ട എന്റെ കൈ പിടിച്ച് കയറ്റാൻ അവിടുന്ന് സന്മനസ്സ് കാണിക്കില്ലേ?

## 372. മോക്ഷമു ഗലദാ

**രാഗം : സാരമതി – താളം : ആദി**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**
**ആരോ: സ രി2 ഗ2 മ1 പ ധ1 നി2 സ – അവരോ: സ നി2 ധ1 മ ഗ2 സ**
**20 നഠഭൈരവി ജന്യം**

**പല്ലവി**

മോക്ഷമു ഗലദാ ഭുവിലൊ
ജീവൻമുക്തുലുഗാനി വാരലകു

**അനുപല്ലവി**

സാക്ഷാത്കാര നീ സദ്ഭക്തി
സംഗീത ജ്ഞാന വിഹീനുലകു

**ചരണം**

പ്രാണാനല സംയോഗമു വല്ല
പ്രണവ നാദമു സപ്തസ്വരമുലൈ ബരഗ
വീണാവാദന ലൊലുഡൗ ശിവമനൊ
വിധ മെരുഗരു, ത്യാഗരാജ വിനുത

**സാരാംശം:**

മോക്ഷം എല്ലാവർക്കും ലഭിക്കുന്ന ഒന്നാണോ? ജീവന്മുക്തരായവർക്ക് മാത്രമല്ലേ അത് ലഭ്യമാകൂ? ഈശ്വരനിൽ ആഴത്തിലുള്ള ഭക്തിയില്ലാത്തവർക്കും, സംഗീതത്തിൽ അഗാധമായ പാണ്ഡിത്യമില്ലാത്തവർക്കും മോക്ഷം ലഭിക്കുമോ? പ്രണവം അഥവാ ഓംകാരം ഉളവാകുന്നത് പ്രാണനും അനലനുംകൂടി സമ്മേളിക്കുമ്പോളാണല്ലോ. പ്രണവത്തിൽനിന്നാണല്ലോ സംഗീതത്തിലെ സപ്തസ്വരങ്ങൾ ഉണ്ടാകുന്നത്. വീണാനാദത്തിൽനിന്നുളവാകുന്ന അവാച്യമായ ആനന്ദം ആസ്വദിക്കുന്ന പരമശിവന്റെ മനസ്സറിയാത്തവർക്ക് മോക്ഷം ലഭ്യമാകുമോ?

## 373. മെലുകോ ദയാനിധി

രാഗം : സൗരാഷ്ട്രം – താളം : രൂപകം
വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്
ആരോ: സ രി1 ഗ3 മ1 പ മ1 ധ2 നി3 സ – അവരോ: സ നി3 ധ2 നി2 ധ2 പ മ1 ഗ3 രി1 സ
17 സൂര്യകാന്തം ജന്യം

**പല്ലവി**
മെലുകൊ ദയാനിധി മെലുകൊ ദാശരഥി
(മെലുകോ)
**അനുപല്ലവി**
മെലുകൊ ദയാനിധി-മിത്രോദയമൗ വേള
(മെലുകോ)
**ചരണം 1**
വെണ്ണ പാലു ബംഗാരു ഗിണ്ണെലോനെ
ഉഞ്ചിനാനു തിന്നഗ നാരഗിഞ്ചി
തേടകനുലതൊ നന്നു ബ്രോവ (മെലുകോ)
**ചരണം 2**
നാരദാദി മുനുലു സുരുലു വാരിജഭവു ദിന്ദു
കലാധരുദു നീ സന്നിധിനേകോരി
കൊലുവുഗാചിനാരു (മെലുകോ)
**ചരണം 3**
രാജരാജാദി ദിഗ്രജുലെല്ലാവച്ചിനാരു
രാജനീതി തെലിയ ത്യാഗ
രാജവിനുത നന്നു ബ്രോവ (മെലുകോ)

**സാരാംശം:**
ദയാനിധിയായ ഭഗവാനേ! ദശരഥകുമാരാ! സൂര്യനുദിക്കാറായി, സുഷുപ്തിയിൽനിന്ന് ഉണർന്നാലും! സ്വർണ്ണ കോപ്പയിലിതാ കൊഴുപ്പുള്ള ദുഗ്ദ്ധമുണ്ട്! അതു സ്വീകരിച്ച് എന്നിൽ കരുണ ചൊരിഞ്ഞാലും! നാരദൻ മുതലായ മുനിമാരും, ദേവന്മാരും, ബ്രഹ്മാവ്, ശിവൻ എന്നീ ഈശ്വരന്മാരും അവിടത്തെ ദർശിക്കുവാനും സേവിക്കാനുമായി കാത്തിരിക്കുന്നു! കുബേരൻ കൂടാതെ ഭൂമിയുടേ നാനാഭാഗത്തുനിന്നും വന്ന രാജാക്കന്മാർ ത്യാഗരാജവിനുതനായ നിന്തിരുവടിയിൽനിന്ന് രാജനീതി പഠിക്കുവാൻ കാത്തുനിൽക്കുന്നു!

## 374. മഹാദേവ ശിവ ശംഭോ

രാഗം : രേവതി – താളം : ആദി
വാഗ്ഗേയകാരൻ : തഞ്ചാവൂർ ശങ്കരയ്യർ – ഭാഷ : സംസ്കൃതം
ആരോ: സ രി1 മ1 പ നി2 സ – അവരോ: സ നി2 പ മ1 രി1 സ
2-രത്നാംഗി ജന്യം

**പല്ലവി**
മഹാദേവ! ശിവ! ശംഭൊ!
ശ്രീമാരകോടിസുന്ദര! പ്രഭൊ!
**അനുപല്ലവി**
സഹസ്ര കോടി ജനപാലന!
സാധുസംരക്ഷണ! പാവന! (മഹാ)
**ചരണം**
സർവേശ്വര! കരുണാകര മൂർത്തെ!
സാമ ഗാന പ്രിയ! വേദമൂർത്തെ!
പരമേശ്വര! ഗംഗാധര! തീർത്ഥേ!
പതിത പാവന! ശ്രീപശുപതെ! (മഹാ)

**സാരാംശം:**
ഹേ, മഹാദേവ! ശിവ! ശംഭൊ! കോടി മദനന്മാരുടെ സൗന്ദര്യമുള്ള പരമേശ്വര! ആയിരംകോടി ജനങ്ങളെ പാലിക്കുന്ന സർവ്വേശ്വര! സജ്ജനങ്ങളെ സംരക്ഷിക്കുന്ന കരുണാമൂർത്തേ! പരിശുദ്ധാത്മാവേ! സാമവേദാലാപനത്തിൽ രസിക്കുന്ന വേദമൂർത്തേ! ഗംഗാധര! പതിത പാവന! പശുപതെ അടിയനെ രക്ഷിക്കണേ!!

## 375. മീനലോചനാ ബ്രോവയോചനാ

രാഗം : ധന്യാസി – താളം : മിശ്രചാപ്പ്
വാഗ്ഗേയകാരൻ : ശ്യാമ ശാസ്ത്രി – ഭാഷ : തെലുങ്ക്
ആരോ: സ ഗ2 മ1 പ നി2 സ – അവരോ: സ നി2 ധ1 പ മ1 ഗ2 രി1 സ
8 ഹനുമത്തോഡി ജന്യം

**പല്ലവി**
മീനലോചനാ ബ്രോവയോചനാ ദീനജനാവനാ
അംബാ
**അനുപല്ലവി**
ഗാനവിനോദിനി നീ സമാനമു
ജഗാന ഗാനനമ്മാ ദേവീ
**ചരണം 1**
കന്നതല്ലി ഗദാ നാ വിന്നപമു വിനവമ്മാ
പന്നഗഭൂഷണുനികി റാണീ നിന്നുവിനാ ഇലലോ
ദാതവേ രെവരുന്നാരമ്മാ
ബങ്ഗാരു ബോമ്മാ

**ചരണം 2**
ഇദുവുരകി നീവു വരമുലൊസഗി നാ
മുദുറപ്പി ദയസേയവമ്മാ കുന്ദരദനാ
ഹിമഗിരികുമാരീ കൗമാരി പരമേശ്വരി

**ചരണം 3**
സാമജഗമനാ നീവു താമസമു സേയക
ശ്യാമകൃഷ്ണസോദരി രാവേ കാമപാലിനീ
ഭവാനി ചന്ദ്ര കലാധാരിണി നീരദവേണീ

**സാരാംശം:**

ഹേ, മീനലോചനേ! അംബേ! ദുരിതം അനുഭവിക്കുന്നവരെ രക്ഷിക്കുകയും സഹായിക്കുകയും ചെയ്യുന്ന, ഹേ, ഈശ്വരീ! അവിടത്തെക്ക് സംഗീതം അത്യന്തം പ്രിയമുള്ളതത്രെ! ഭവതിയോട് തുല്യയായി ഈ ജഗത്തിൽ മറ്റാരാണുള്ളത്? ഹേ, അമ്മേ! എന്റെ ന്യായവാദങ്ങൾ ശ്രദ്ധിച്ചാലും! ഹേ, ശിവകാമിനീ! അവിടുന്നൊരു സുവർണ്ണ പ്രതിമതന്നെ! ഹേ, ചന്ദ്രവദനേ! അവിടുന്നെന്റെ മുന്നിൽ പ്രത്യക്ഷപ്പെട്ട് എനിക്ക് വരമേകുകയില്ലേ? മുല്ലപ്പൂമൊട്ടുപോലെയുള്ള ദന്തങ്ങളോടുകൂടിയവളേ! യൗവനയുക്തയായ ഹിമവൽപുത്രീ! പരമേശ്വരീ! ഗജഗമനേ! എന്റെ മുന്നിൽ ഉടൻ പ്രത്യക്ഷപ്പെടണേ! ഹേ, ശ്യാമകൃഷ്ണസോദരീ! ഭവാനീ! അനംഗരക്ഷകീ! നെറ്റിയിൽ ചന്ദ്രക്കല ധരിച്ചിട്ടുള്ള നിന്തിരുവടിയുടെ കേശഭാരം ഇരുണ്ട മേഘസമാനമത്രെ!

## 376. മരിവേരേ ദിക്കെവരയ്യാ

**രാഗം : ഷണ്മുഖപ്രിയ – താളം : ആദി**
**വാഗ്ഗേയകാരൻ: പട്ണം സുബ്രഹ്മണ്യ അയ്യർ – ഭാഷ: തെലുങ്ക്**
**ആരോ: സ രി2 ഗ2 മ2 പ ധ1 നി2 സ – അവരോ: സ നി2 ധ1 പ മ2 ഗ2 രി2 സ**
**56 ഷണ്മുഖപ്രിയാ മേളം**

**പല്ലവി**
മരിവെരെ ദിക്കെവരയ്യ രാമ
മാടി മാടികിനി തെലുപവലേന
**അനുപല്ലവി**
ദരിദാപു ലേനി നാ ജാലി തെർചി
ദയചേസി ബ്രൊചേ ദൊര നേവു കാദ(മരി)

**ചരണം**
നിന്നു ചാല നമ്മി ഉന്നവാദനുചു
നീ ചിത്തമുനകേ തെലിസി ഉൻഡഗാ
സന്നുതാങ്ഗ ശ്രീ വെങ്കടെശ നീവു
നന്നു ബ്രോവകയുന്ദുത ന്യയമാ
(മരി)

**സാരാംശം:**

ഹേ, രാമാ! ദയാപൂർവ്വം എന്റെ കഷ്ടപ്പാടുകൾ നിർമ്മാർജ്ജനം ചെയ്ത് എന്നെ രക്ഷിക്കാൻ അവിടുത്തേക്കല്ലെ സാധിക്കൂ? അവിടുന്നിൽ പൂർണ്ണ വിശ്വാസമർപ്പിച്ച്, അവിടുന്ന് അരുളിച്ചെയ്യുന്നതുപോലെ മാത്രം പ്രവർത്തിക്കുന്ന ഈയുള്ളവനെ ഇനിയും രക്ഷിക്കാത്തത് ന്യായമാണോ, ഹേ, വെങ്കടേശാ?

## 377. മരി വേരേ ഗതി എവ്വരമ്മാ

**രാഗം : ആനന്ദഭൈരവി – താളം : മിശ്ര ചാപ്പ്**
**വാഗ്ഗേയകാരൻ : ശ്യാമ ശാസ്ത്രി – ഭാഷ : തെലുങ്ക്**
**ആരോ: സ ഗ2 രി2 ഗ2 മ1 പ ധ2 പ നി2 സ – അവരോ: സ നി2 ധ2 പ മ1 ഗ2 രി2 സ**
**20 നഠഭൈരവി ജന്യം**

**പല്ലവി**
മരി വേരേ ഗതി എവ്വരമ്മാ
മഹിലോന ബ്രോചുതകു
**അനുപല്ലവി**
ശരണാഗത രക്ഷകി നീവേയനി
സദാ നിന്നു നമ്മിതി മീനാക്ഷി
**ചരണം 1**
പാദയുഗമു മതി ലൊദ ലചി
കോരിതി നിന്നു മുമ്മദക ജഗ മനൊ
പരുലനു ദിംബ കനേ വര മൊസകൂ
സതതമു നിന്നുമ ദിമരവകനേ

**ചരണം 2**
മദനരിപു സതി നിനി ഹൃദയമുലോ
ഗതി യനിക ലചി
സ്തുതി സ ലിപിതേ മുദ മുദോ പലമു
സകുത കുദ ര ലൊ
നതാ വന കുതൂഹല നീ വേഗ
**ചരണം 3**
ശുക ശ്യാമള ഘനശ്യാമ
കൃഷ്ണുനീ സോദരി കൗമാരി
അകളങ്ക കലാധരി ബിംബാധരി
അപാര കൃപാനിധി നീവേ രക്ഷിമ്പ

**സാരാംശം:**

അമ്മേ!സഹായിക്കാനും രക്ഷിക്കാനും അവിടുന്ന് മാത്രമാണെനിക്കുള്ളത്. ആശ്രയിക്കുന്നവർക്ക് അവിടന്ന് അഭയം നൽകാറുണ്ടല്ലോ. ഹേ, കാമാക്ഷീദേവീ! നിന്തിരുവടിയുടെ പാദങ്ങൾ ലക്ഷ്മിയും സരസ്വതിയും വണങ്ങാറുള്ളതാണല്ലോ. ഹേ, കാർത്യായനീ! മധു, കൈതഭൻ എന്നീ അസുരന്മാരെ അവിടന്ന് നശിപ്പിച്ചു. ബിംബാധരങ്ങളോടുകൂടിയവളും ഗജഗമനയുമാണ് അവിടന്ന്. നെറ്റിയിൽ ചന്ദ്രക്കല ധരിച്ചിട്ടുണ്ട്. ഞാൻ കരുണാമൂർത്തിയായ അവിടത്തെ പാദങ്ങൾ വണങ്ങുകയും എന്റെ ആഗ്രഹങ്ങൾ സാധിച്ചുതരാൻ പ്രാർഥിക്കുകയും ചെയ്യുന്നു. കാമാരിയായ ശിവന്റെ കാമിനീ! ഹൃദയപൂർവം ആരാധിക്കുകയും, കീർത്തികൾ പാടിപ്പുകഴ്ത്തുകയും ചെയ്യുന്നവർക്ക് നിന്തിരുവടി അനുഗ്രഹങ്ങളും വരപ്രസാദവും നൽകുകയില്ലേ, ശ്യാമകൃഷ്ണസഹോദരീ?

## 378. മോഹനമുരളീ

**രാഗം : മോഹനം - താളം : ആദി**
**വാഗ്ഗേയകാരൻ : സി.എസ്.കൃഷ്ണയ്യർ - ഭാഷ : മലയാളം**
**ആരോ: സ രി2 ഗ3 പ ധ2 സ - അവരോ: സ ധ2 പ ഗ3 രി2 സ**
**16 ഹരികാംഭോജി ജന്യം**

**പല്ലവി**
മോഹനമുരളീധാരീ തവ
ഗാനസുധാശ്രവണം കൊതിക്കുന്നേൻ
**അനുപല്ലവി**
ദേഹദേഹികൾ ബന്ധം സൂക്ഷ്മമായ്
ഗീതയിലരുളിയ യാദവ ദീപാ
**ചരണം**
പശുപക്ഷിമൃഗാദി ജീവരാശികൾ
അശനം വെടിഞ്ഞുകേട്ട നിൻ ഗാനം
ഗോകുലവാടിയിൽ രാസലീലയിൽ
ആനന്ദനിർവൃതി നൽകിയഗാനം
ശ്രുതിലയഭാവസമുച്ചയമാം നിൻ
കുഴലിലെഴും ദിവ്യനാദപ്രവാഹത്തിൽ
മുഴുകേണം കൃഷ്ണാ പവനപുരേശാ
കനിയേണമതിനു കിനാവിലെങ്കിലും

**സാരാംശം:**
ഹേ, മോഹനമുരളീധാരീ! യാദവകുലാധിപാ! ശരീരവും ആത്മാവും തമ്മിലുള്ള ബന്ധം ഗീതയിൽക്കൂടി സുസൂക്ഷ്മമായ് മനസ്സിലാക്കിത്തന്ന നിന്തിരുവടിയുടെ ഗാനാമൃതം കേൾക്കാൻ കൊതിക്കുന്നു. പശുപക്ഷി മൃഗാദികൾ ഭക്ഷണംപോലും വെടിഞ്ഞ് കേട്ടുനിന്നിരുന്ന, ശ്രുതിലയസമൃദ്ധിയോടുകൂടി ഗോകുലവാടിയിലെ രാസലീലയിലാലപിച്ച് ആനന്ദനിർവൃതി നൽകിയ മുരളീഗാനപ്രവാഹത്തിൽ മുഴുകാനിടവരുത്തണേ, കൃഷ്ണാ! ഗുരുവായുരപ്പാ! സ്വപ്നത്തിലെങ്കിലും അതിനുള്ള ഭാഗ്യമേകണേ!!

## 379. മായമ്മാ നന്നുബ്രോവവമ്മാ

**രാഗം : നാട്ടകുറിഞ്ഞി - താളം : ആദി**
**വാഗ്ഗേയകാരൻ : ശ്യാമ ശാസ്ത്രി - ഭാഷ : തെലുങ്ക്**
**ആരോ:സ രി2 ഗ3 മ1 നി2 ധ2 നി2 പ ധ2 നി2 സ -**
**അവരോ: സ നി2 ധ2 മ1 ഗ3 മ1 പ ഗ3 രി2 സ**
**28 ഹരികാംബോജി ജന്യം**

**പല്ലവി**
മായമ്മാ നന്നുബ്രോവവമ്മാ മഹാമായാ ഉമാ
**അനുപല്ലവി**
സത്യാനന്ദാ സാനന്ദാ നിത്യാനന്ദാ
ആനന്ദാ അംബാ
**ചരണം**
ശ്യാമകൃഷ്ണജനനീതാമസമേല രാവേ ദേവീ
ശ്യാമളേ നീലോത്പലേ
ഹിമാചലസുതേ സുഫലേ ശിവേ
**സമഷ്ടി ചരണം**
മാധവാദിവിനുതേ സരസിജാക്ഷി
കാഞ്ചികാമാക്ഷി താമസമു സേയകരമ്മാ
മരകതാങ്ഗി മഹാത്രിപുരസുന്ദരി നിന്നേ
ഹൃദയമു പട്ടുകോനി

**സാരാംശം:**
ഉമേ! മഹാമായേ! എന്നെ രക്ഷിക്കണേ! ഹേ, അംബേ! സത്യമായ ആനന്ദം അവിടന്നാണ്. നിത്യമായ ആനന്ദവും അവിടന്നാണ്. ഹേ, ശ്യാമകൃഷ്ണമാതാവേ! ശ്യാമളേ! നീലോൽപ്പലേ! ഹിമഗിരിപുത്രീ! ഭാഗ്യ ദായകീ! ശിവേ! എന്താണ് അവിടുന്ന് വരാൻ വൈകുന്നത്? ഹേ സരസിജാക്ഷീ! കാഞ്ചിയിലെ കാമാക്ഷീ! വിഷ്ണുവും മറ്റീശ്വരന്മാരും അവിടത്തെ വണങ്ങാറുണ്ടല്ലോ. മടികൂടാതെ എന്റെ മുന്നിൽ പ്രത്യക്ഷപ്പെ ടണേ! ഹേ മരതകവർണ്ണിനിയായ ദേവി! മഹാത്രിപുരസുന്ദരീ! ഞാൻ നിന്തിരുവടിയെ എന്റെ ഹൃദയ ക്ഷേത്രത്തിൽ പ്രതിഷ്ഠിച്ചിരിക്കുന്നു!

## 380. മാനസ സഞ്ചരരേ

**രാഗം : ശ്യാമാ - താളം : ആദി**
**വാഗ്ഗേയകാരൻ : സദാശിവ ബ്രഹ്മേന്ദ്രർ - ഭാഷ : സംസ്കൃതം**
**ആരോ: സ രി2 മ1 പ ധ2 സ - അവരോ: സ ധ2 പ മ1 ഗ3 രി2 സ**
**28 ഹരികാംബോജി ജന്യം**

**പല്ലവി**
മാനസ സഞ്ചര രേ ബ്രഹ്മണി
മാനസ സഞ്ചര രേ
**അനുപല്ലവി**
മദശിഖിപിഞ്ഛാലങ്കൃതചികുരേ
മഹനീയകപോലവിജിതമുകുരേ (മാനസ)
**ചരണം**
ശ്രീ രമണീ കുച ദുർഗ്ഗവിഹാരേ
സേവക ജന മന്ദിര മന്ദാരേ
പരമഹംസ മുഖ ചന്ദ്ര ചകോരേ
പരിപൂരിത മുരളീ രവധാരേ (മാനസ)

സാരാംശം

അല്ലയോ മനസ്സേ! നീ ബ്രഹ്മത്തിൽ സഞ്ചരിക്കൂ! നീ ധ്യാനിക്കുന്ന ബ്രഹ്മത്തിന്റെ മുടിക്കെട്ട് മത്തമയൂര ത്തിന്റെ പീലികളാൽ അലങ്കരിച്ചിരിക്കട്ടെ! മഹാത്മാവായ അവന്റെ കവിൾത്തടം കണ്ണാടിയെ ജയിക്കും വിധം തിളങ്ങുന്നതാകട്ടെ! ആ ബ്രഹ്മം മഹാലക്ഷ്മിയുടെ കുചകുംഭങ്ങളാകുന്ന ദുർഗ്ഗത്തിനുള്ളിൽ വിഹ രിക്കുന്നു! അവൻ സേവകർക്കെല്ലാം മുറ്റത്തുനിൽക്കുന്ന കൽപ്പവൃക്ഷമാണ് പരമഹംസന്മാർ ആ മുഖ ചന്ദ്രനെ ചകോരപ്പക്ഷിയെപ്പോലെ ആസ്വദിക്കുന്നു. മുരളീഗാനധാരയാൽ ഭുവനം മുഴുകെ നിറയ്ക്കുന്ന ഈ ബ്രഹ്മത്തിലാകട്ടെ മനസ്സേ, നിന്റെ സഞ്ചാരം!!

## 381. മോശം പോകാതെ നെഞ്ചെ

രാഗം : ഹിന്ദുസ്ഥാനി കാപി – താളം : ആദി
വാഗ്ഗേയകാരൻ : നീലകണ്ഠൻ ശിവൻ – ഭാഷ : തമിഴ്
ആരോ: സ രി2 മ1 പ നി2 സ –
അവരോ: സ നി2 ധ2 നി2 പ മ1 ഗ2 മ1 ധ2 പ ഗ2 രി2 സ നി2 സ
22 ഖരഹരപ്രിയ ജന്യം

**പല്ലവി**
മോശം പോകാതെ നെഞ്ചെ വീണായ്മതി

**അനുപല്ലവി**
ആശാപിശാശപ്പിഡിത് ആഡിഓഡിത്തിരിന്ത്
ഈശൻ പാദാരവിന്ദം ഏറ്റി പോറ്റമറന്ത്

**ചരണം**
കാലനൈ വെൻട്ര വല്ലാൻ ഗതി
നീലകണ്ഠനല്ലാൻ
കാലിണൈ ശേരാർക്കെല്ലാം കാലനയ്യയ്യോ
പൊല്ലാൻ

സാരാംശം

മനസ്സേ! ഈശ്വരപാദങ്ങളിൽ സ്വയം സമർപ്പിക്കുന്നതിനുപകരം, മോഹങ്ങളാകുന്ന കലിയാൽ ബാധിക്ക പ്പെട്ട്, അങ്ങുമിങ്ങും തെണ്ടി നടന്ന് ജീവിതം പാഴാക്കി സ്വയം നശിക്കാൻ ഇടയാകരുതേ. കാലന്റെകാല നായ പരമശിവനെ ഭജിക്കാൻ മുതിരാത്തവർക്ക് മരണഭയത്തിൽനിന്ന് മോചനമുണ്ടാകുകയില്ല എന്ന് മനസ്സിലാക്കുക!

## 382. മോഹന രാമ

രാഗം : മോഹനം – താളം : ആദി
വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്
ആരോ: സ രി2 ഗ3 പ ധ2 സ – അവരോ: സ ധ2 പ ഗ3 രി2 സ
28 ഹരികാംബോജി ജന്യം

**പല്ലവി**
മോഹന രാമ മുഖജിത സോമ
മുദ്ദുഗ ബൽകുമാ (മോഹന)

**അനുപല്ലവി**
മോഹന രാമ മൊദടി ദൈവമാ
മോഹമു നീപൈ മൊനസി യുന്നാദിര
(മോഹന)

**ചരണം**
ധര മനുജാവതാര! മഹിമ വിനി
സുര കിന്നര കിമ്പുരുഷ വിദ്യാധര
സുരപതിവിധിവിഭാകരചന്ദ്രാദുലു
ഗരഗുചുപ്രേമതോ
വര മൃഗപക്ഷിവാനര തനുവുലചേ ഗിരിനി
വേലയു സീതാവര!
ചിരകാലമു ഗുരി ദപ്പക മൈമരചി സേവിൻചിരി;
വര ത്യാഗരാജവരദാഖില ജഗൻ (മോഹന)

സാരാംശം

ഹേ, മോഹനരാമാ! ഭവാന്റെ മധുരഭാഷിതം ഞാൻ കേട്ടുകൊള്ളട്ടെ! തിന്തിരുവടിയുടെ സുന്ദരമായ വദനം ഇന്ദുവിനെ തോൽപ്പിക്കുന്നതാകുന്നു! ഏറ്റവും മനോഹരരൂപത്തോടുകൂടിയ ഹേ, പരമപുരുഷ! മനുഷ്യരൂപ മെടുത്ത് അവതരിച്ച അവിടത്തെയുടെ കീർത്തി സർവ്വദിക്കിലും വ്യാപിച്ചിരിക്കുന്നു. ബ്രഹ്മാവ്, ഇന്ദ്രൻ, സൂര്യൻ, ചന്ദ്രൻ, സുരന്മാർ, കിന്നരന്മാർ, കിമ്പുരുഷന്മാർ, വിദ്യാധരന്മാർ മുതലായവർ ആനന്ദാതിരേക ത്തോടെ പക്ഷിമൃഗവാനരാദികളായി വേഷംധരിച്ച് ഭവാനെ കൺകുളിർക്കെ ദർശിക്കാനിതാ ഭൂമിയിൽ വന്നു ചേർന്നിരിക്കുന്നു!

## 383. മീ വല്ല ഗുണദോഷ

രാഗം : കാപി – താളം : ഝമ്പ
വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്
ആരോ: സ രി2 മ1 പ നി3 സ – അവരോ: സ നി2 ധ2 നി2 പ മ1 ഗ2 രി2 സ
22 ഖരഹരപ്രിയ ജന്യം

**പല്ലവി**
മീ വല്ല ഗുണദോഷ മേമി, ശ്രീ രാമ
നാവല്ലനേ ഗാനി നളിനദള നയനാ

**അനുപല്ലവി**
ബങ്ഗാരു ബാഗുഗ പദി വന്നെ ഗാകുണ്ടെ
അമ്മഗലാർചുചു ബച്ചു നാഡുകോനേല
(മീ വല്ല)

ചരണം 1
തന തനയ പ്രസവവേദന കോർവ ലേകുണ്ടേ
അനയ യല്ലുനികപ സഹജമാ ബന്ധനേല
(മീ വല്ല)

ചരണം 2
ഏ ജന്മമുന പാത്ര മെരിഗി ദാനംബീക
പൂജിഞ്ച മരചി വേൽപുല നാഡുകോനേല
(മീ വല്ല)

ചരണം 3
നാ മനസു നാ പ്രേമ നന്നലയ ജേസിന
രാജില്ലു ശ്രീ ത്യാഗരാജ നുത ചരണാ (മീ വല്ല)

സാരാംശം:

ഹേ, രാമാ! ഗുണവും ദോഷവും ഞാൻ ഉണ്ടാക്കിത്തീർക്കുന്നതാണ്; അവിടത്തെ മഹാത്മ്യമായി അതിന് യാതൊരു ബന്ധവുമില്ല. സ്വർണത്തിന്റെ ശുദ്ധി അതിന്റെ മാനദണ്ഡത്തിൽനിന്നു താഴ്ന്നുപോയാൽ സ്വർണ്ണത്തട്ടാൻ അതിനുത്തരവാദിയാകുമോ? മകൾക്ക് പ്രസവവേദന സഹിക്കാൻ കഴിയാത്തതിന് ജാമാതാവിനെ പഴിച്ചിട്ടെന്ത് ഫലം? മനുഷ്യർ കഴിഞ്ഞുപോയ ജന്മങ്ങളിൽ ഈശ്വരനെ വേണ്ടവിധത്തിൽ പ്രാർഥിക്കാതിരുന്നതിനും, ദാനധർമ്മങ്ങളനുഷ്ഠിക്കാത്തതിനും ഈശ്വരന്മാർ എങ്ങിനെ ഉത്തരവാദിത്വമേൽക്കും? എന്റെ പ്രയാസങ്ങൾക്കു കാരണം എന്റെ മനസ്സും എന്റെ മനോഭാവവുമാണ്!

## 384. മരുഗേലര

രാഗം : ജയന്തശ്രീ – താളം : ദേശാദി
വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്
ആരോ: സ ഗ2 മ1 ധ1 നി2 സ – അവരോ: സ നി2 ധ1 മ1 പ മ1 ഗ2 സ
20 നഠഭൈരവി ജന്യം

**പല്ലവി**
മരുഗേലരാ?ഓ രാഘവാ! (മരുഗേലര)

**അനുപല്ലവി**
മരുഗേല? ചരാചര രൂപ! പരാത്പര!സൂര്യ
സുധാകര ലോചന! (മരുഗേലര)

**ചരണം**
അന്നി നിവനുചു നന്തരംഗമുന ദിന്നഗ വെദകി
തെലിസികൊണ്ടിനയ
നിന്നെഗാനി മദി നെന്നജാല നൊരുല നന്നു
ബ്രോവവയ്യാ ത്യാഗരാജനുത (മരുഗേലര)

സാരാംശം:

ഹേ, രാഘവാ! അവിടന്ന് ഒളിഞ്ഞു നിൽക്കുന്നതെന്താണ്? ഹേ, വിശ്വരൂപ! സൂര്യചന്ദ്രന്മാർ നയനങ്ങളായിട്ടുള്ള ഭഗവാനേ! ഈ ലോകത്തിൽ അവിടന്ന് മാത്രമാണെനിക്ക് സർവവുമെന്നറിയാം! അവിടത്തെക്കുറിച്ച് മാത്രമേ ഞാൻ ചിന്തിക്കുന്നുള്ളു! ഹേ, ത്യാഗരാജനുത, അവിടന്ന് എന്നെ രക്ഷിച്ചാലും!

## 385. മാരു ബൽക

രാഗം : ശ്രീരഞ്ജനി – താളം : ആദി
വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്
ആരോ: സ രി2 ഗ2 മ1 ധ2 നി2 സ – അവരോ: സ നി2 ധ2 മ1 ഗ2 രി2 സ
22 ഖരഹരപ്രിയ ജന്യം

**പല്ലവി**
മാരു ബൽക കുന്നാവേമിരാ?
മാ മനോരമണ!

**അനുപല്ലവി**
ജാരചോര ഭജന ജേസിതിനാ?
സാകേത സദന!

**ചരണം**
ദൂരഭാരമന്ദു
നാഹൃദയാരവിന്ദമന്ദു നെലകൊന്ന
ദാരിനെരിഗി സന്ത സില്ലി നട്ടി ത്യാഗരാജനുത!

സാരാംശം:

ഹേ, ലക്ഷ്മീരമണ! എന്താണെന്നോടൊരു പ്രതികരണവും കാണിക്കാത്തത്? ഞാൻ എപ്പോഴെങ്കിലും ലമ്പടന്മാരെയോ സത്യസന്ധരല്ലാത്തവരെയോകുറിച്ച് സ്തുതിക്കാറുണ്ടോ, സാകേതനാഥാ? അവിടന്ന് ഒരേ സമയത്ത് എല്ലായിടത്തും സന്നിഹിതനാകുന്നവനാണ്. എന്റെ ഹൃദയകമലത്തിലുംഅവിടുന്ന് കുടികൊള്ളുന്നുണ്ട്. എനിക്ക് വഴി മനസ്സിലായി; ഞാൻ അതിൽ ആഹ്ലാദിക്കുകയും ചെയ്യുന്നു!

## 386. മാര വൈരി

രാഗം : നാസികാഭൂഷണി - താളം : ആദി (തിസ്ര നട)
വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ - ഭാഷ : സംസ്കൃതം
ആരോ: സ രി3 ഗ3 മ2 പ ധ2 നി2 സ - അവരോ: സ നി2 ധ2 പ മ2 ഗ3 രി3 സ
70 നാസികാഭൂഷണി മേളം

**പല്ലവി**
മാര വൈരി രമണി മഞ്ജു ഭാഷിണി
**അനുപല്ലവി**
ക്രൂര ദാനവേഭ വാരണാരി ഗൗരി

**ചരണം**
കർമ ഭാണ്ഡ വാരണ
നിഷ്കാമ ചിത്ത വരദേ
ധർമസംവർധിനി സദാ
വദനഹാസേ ശുഭഫലദേ

**സാരാംശം:**

മാരവൈരിഭഗവാനെ മധുരഭാഷണംകൊണ്ട് രമിപ്പിക്കുന്ന ദേവീ! ഹേ, ഗൗരീ! ക്രൂരരായ ദാനവരെയെല്ലാം നശിപ്പിക്കുന്നു. കർമ്മഭാണ്ഡങ്ങളെല്ലാം ഇറക്കിവെച്ച്, നിഷ്ക്കാമകർമ്മം ചെയ്യുന്നവർക്ക് നീ വരങ്ങളരുളുന്നു. സദാ പുഞ്ചിരി തൂകുന്ന മുഖമോടെ, നീ, ധർമ്മങ്ങളെ പ്രോത്സാഹിപ്പിക്കുകയും അതിന് ശുഭ ഫലങ്ങളേകുകയും ചെയ്യുന്നു!!

## 387. മെലുകോവയ്യ

രാഗം : ബൗളി - താളം : ഝമ്പ
വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ - ഭാഷ : തെലുങ്ക്
ആരോ: സ രി1 ഗ3 പ ധ1 സ - അവരോ: സ നി3 ധ1 പ ഗ3 രി1 സ
15 മായമാളവ ഗൗള ജന്യം

**പല്ലവി**
മെലുകോവയ്യ! മമ്മേലുകോ രാമ!
**അനുപല്ലവി**
മേലൈന സീതാസമേത! നാഭാഗ്യമാ!
(മെലുകോ)
**ചരണം 1**
നാരദാദുലു നിന്നു കോരി നീ മഹിമ ലവ്വാരിഗാ
ബാഡുചുന്നാരിപുഡു തെല്ല
വാര ഗാവച്ചിനദി ശ്രീ രാമ! നവനീത
ക്ഷീരമുലു ബാഗുഗ നാരഗിമ്പനു വേഗ
(മെലുകോ)

**ചരണം 2**
ഫണിശയന! യനിമിഷരമണു ലൂഡിഗമുസേയ
അണുകുവഗ നിണ്ഡാരു പ്രണുതി ജേസെദരു
മണിമയാഭരണമുലൈ യണിമാദു ലിഡു
ദീപമണുലു തെലുപായനു തരണിവംശ
വരതിലക (മെലുകോ)
**ചരണം 3**
രാജരാജേശ്വര! ഭരാജമുഖ! സാകേത രാജ!
സദ്ഗുണ ത്യാഗരാജനുത ചരണ!
രാജന്യ! വിബുധഗണ രാജാദുലെല്ല നിനു
പൂജിമ്പ ഗാചിന രീജഗമു
പാലിമ്പ (മെലുകോ)

**സാരാംശം:**

ഹേ, രാമാ! യശസ്വിനിയായ സീതാദേവിയുടെ ഭാഗ്യനാഥാ! ലോകത്തെ രക്ഷിക്കാൻ സുഷുപ്തിയിൽനിന്ന് ഉണരൂ! നേരം പ്രകാശമായിരിക്കുന്നു! നാരദാദികൾ വന്ന് അവിടത്തെ മഹിമകൾ കീർത്തിക്കുന്നു. ഈ കൊഴുത്ത പാൽ നുകരൂ! ഹേ, അനന്തശായിയായിട്ടുള്ള ഭഗവാനേ! ദേവാംഗനമാർ അവിടത്തെ സേവിക്കാനവസരം കാത്തുനിൽക്കുന്നു! ഹേ, സൂര്യവംശരത്നമേ! അഷ്ടസിദ്ധികളെപ്പോലെ തിളങ്ങി നിന്നിരുന്ന ദീപങ്ങൾ മങ്ങാൻ തുടങ്ങിയിരിക്കുന്നു! ഹേ, രാജാധിരാജാ! ഇന്ദുവദനാ! സാകേതനാഥാ! സദ്ഗുണധാമാ! രാജാക്കന്മാരും, ദേവഗണങ്ങളുമടങ്ങുന്ന ഒരു വലിയ ജനക്കൂട്ടം നിന്തിരുവടിയെ മുഖം കാണിക്കാനും, അവിടുത്തെയുടെ അനുഗ്രഹാശിസ്സുകൾ ലഭിക്കാനുംവേണ്ടി കാത്തു നിൽക്കുന്നു!

## 388. മാമവസദാ ജനനീ

രാഗം : കാനഡ - താളം: രൂപകം
വാഗ്ഗേയകാരൻ : സ്വാതി തിരുനാൾ - ഭാഷ : സംസ്കൃതം
ആരോ: സ രി2 ഗ2 മ1 ധ നി2 സ - അവരോ: സ നി2 പ മ1 ഗ2 മ1 രി2 സ
22 ഖരഹരപ്രിയ ജന്യം

**പല്ലവി**
മാമവ സദാ ജനനീ
മഹിഷാസുരസൂദനി (മാമവസദാ)

**അനുപല്ലവി**
സോമബിംബമനോഹര സുമുഖി സേവകാഖില
കാമദനീരദകടാക്ഷ വിലാസിനി (മാമവസദാ)

ചരണം
കുരു മേ കുശലം സദാ കമലനാഭാനുജേ
നിരവധിഭവ ഖേദനിവാരണ നിരതേ
ചാരുനൂതന ഘന സാന്ദ്രതരജിത വേണി
ദാരുണദനുജാളി ദാരണ പടുചരിതേ
(മാമവസദാ)

**സാരാംശം:**
മഹിഷാസുരമർദ്ദിനിയായ അമ്മേ, അടിയനെ എല്ലായ്പോഴും രക്ഷിക്കണേ! അമ്മയുടെ സുന്ദരവദനം ചന്ദ്രബിംബംപോലെ ഏവരുടേയും മനസ്സിനെ ആകർഷിക്കുന്നതാണ്. അവിടന്ന് ഒരു കടാക്ഷംകൊണ്ട്, സേവിച്ചുനിൽക്കുന്നവരുടെ എല്ലാ ആഗ്രഹങ്ങളും സാധിച്ചുകൊടുത്ത് വിലസുന്നു. പദ്മനാഭന്റെ അനുജത്തിയായ അവിടന്ന്, സംസാരത്തിലെ സംഖ്യയില്ലാത്തത്ര സങ്കടങ്ങളെല്ലാം തടഞ്ഞുനിർത്തുന്നതിൽ സമർത്ഥയാണല്ലോ! നീർ നിറഞ്ഞ പുതുമേഘത്തെ ജയിക്കുന്നമട്ടിൽ പരന്നു നിരന്നു കിടക്കുകയാണ് അവിടത്തെ കബരീഭാരം. ഭീകരരായ രാക്ഷസരെ ഉന്മൂലനാശം ചെയ്യുന്ന നിന്തിരുവടി അടിയന് എപ്പോഴും കുശലമരുളണേ!!

## 389. മാം മഹാപരാധ

**രാഗം : തോഡി – താളം : ആദി**
**വാഗ്ഗേയകാരൻ : നാരായണ തീർഥർ – ഭാഷ : സംസ്കൃതം**
**ആരോ: സ രി1 ഗ2 മ1 പ ധ1 നി2 സ – അവരോ: സ നി2 ധ1 പ മ1 ഗ2 രി1 സ**
**8 ഹനുമത്തോഡി മേളം**

**പല്ലവി**
മാം മഹാപരാധയുതം ക്ഷമ്യതാം ത്വയാ
**അനുപല്ലവി**
മാം മഹാപരാധ യുതം
മാ ഗണയ ധവായുതം
**ചരണം**
താരാധരാകാരധീര
ഘോരാരി സംഹാര ശൂര!
നീരജനാഭ നിരുപമ നിർമലാനന്ദ
പുരാവര ശ്രീവിഹാര പാപതിമിര ഭാസ്കര
നാരായണതീർഥ ശാന്താകാര!
നാനാഗമാന്തസഞ്ചാര

**സാരാംശം:**
മഹാപരാധങ്ങൾ ചെയ്യുകൂട്ടിയിട്ടുള്ള എന്നോടു പൊറുക്കണേ, ഭഗവാനേ! അസുരരെ സംഹരിക്കുന്ന അവിടുന്ന് ചന്ദ്രനെപ്പോലെ പ്രശോഭിക്കുന്നുവല്ലോ. ഹേ, പദ്മനാഭ! ഉപമയില്ലാത്തവനേ! ആനന്ദമൂർത്തേ! മഹാലക്ഷ്മിയുടെ കളിവീടായ നിന്തിരുവടി പാപാന്ധകാരത്തെ അകറ്റുന്ന ഭാസ്കരനുമല്ലോ! നിരവധി വേദങ്ങൾക്കുള്ളിലൂടെ ഊളിയിടുന്ന ശാന്താകാരനായ അവിടന്ന് നാരായണതീർഥന് നന്മയേകുന്നു!

## 390. മാമവതു ശ്രീ

**രാഗം : ഹിന്ദോളം – താളം : ആദി**
**വാഗ്ഗേയകാരൻ : മൈസൂർ വാസുദേവാചാര്യ – ഭാഷ : സംസ്കൃതം**
**ആരോ: സ ഗ2 മ1 ധ1 നി2 സ – അവരോ: സ നി2 ധ1 മ1 ഗ2 സ**
**20 നാഠഭൈരവി ജന്യം**

**പല്ലവി**
മാമവതു ശ്രീ സരസ്വതി
കാമകോടി പീഠ വാസിനി (മാമവതു)
**അനുപല്ലവി**
കോമളകര സരോജ ധൃത വീണാ സീമാതീത
വരവാഗ്വിഭൂഷണാ(മാമവതു)
**ചരണം**
രാജാധി രാജ പൂജിത ചരണാ
രാജീവ നയനാ രമണീയ വദനാ
**മധ്യമകാലം**
സുജന മനോരഥ പൂരണ ചതുരാ
നിജഗള ശോഭിത മണിമയ ഹാരാ
അജ ഭവ വന്ദിതാ വാസുദേവ ചരണാർപിത
സകല വേദ സാരാ (മാമവതു)

**സാരാംശം:**
കാമകോടിപീഠത്തിൽ വസിക്കുന്ന ശ്രീസരസ്വതീ! രക്ഷിക്കണേ! കോമളകരസരോരുഹങ്ങളിൽ വീണയുമേന്തി, ഏറ്റവും ശ്രേഷ്ഠമായ വാക്കുകളാകുന്ന ആഭരണങ്ങളണിഞ്ഞ്, താമരപ്പൂവിതൾപോലുള്ള നയനങ്ങളും സുന്ദരവദനവുമുള്ള ദേവിയുടെ ചരണങ്ങൾ ചക്രവർത്തിമാർ പൂജിക്കുന്നു. ദേവിയുടെ കഴുത്തിൽ രത്നമാലകൾ ശോഭിക്കുന്നു. നന്മ നിറഞ്ഞ മനസ്സുള്ളവരുടെ മനോരഥങ്ങൾ നിറവേറ്റുന്നതിൽ സാമർഥ്യമേറുന്നവളും, വാസുദേവചരണങ്ങളിൽ സ്വയം അർപ്പിച്ചവളും, സകല വേദസാരയുമായ ദേവിയെ അജനും ഭവനും വന്ദിക്കുന്നു!!

## 391. മനുജുഡൈ പുട്ടി

രാഗം : ആഭോഗി - താളം : ആദി
വാഗ്ഗേയകാരൻ : അന്നമാചാര്യ - ഭാഷ : തെലുങ്ക്
ആരോ: സ രി2 ഗ2 മ1 ധ2 സ - അവരോ: സ ധ2 മ1 ഗ2 രി2 സ
22 ഖരഹരപ്രിയ ജന്യം

**പല്ലവി**
മനുജുഡൈ പുട്ടി മനുജുനി സേവിൻചി
അനുദിനമുനു ദുഃഖമന്ദനേല

**ചരണം 1**
ജുട്ടെഡു കഡുപുകൈ ജൊരനിചൊഡു ചൊച്ചി
പട്ടെഡു കൂഡികൈ പതി മാലി
പുട്ടിന ചോതികേ പൊരലി മനസു
വിട്ടി വട്ടി ലമ്പടമു വദല നെരഡു ഗാന

**ചരണം 2**
അന്ദരിലോ പുട്ടി അന്ദരിലോ ജേരി
അന്ദരി രൂപമുലഡുദാനൈ
അന്തമൈന ശ്രീ വെങ്കടാദ്രീസു സേവിഞ്ചി
അന്തരാനി പദമു അണ്ടെനു അഡുഗാന

**സാരാംശം:**

മനുഷ്യനായി ജനിച്ച ഒരുവന് മറ്റൊരുവനുവേണ്ടി ജോലി ചെയ്യേ മതിയാകൂ. എന്നാൽ ഇത് അത്യന്തം ദുഃഖത്തിന് ഇടയാക്കുന്നു. വിശന്നുവലഞ്ഞു ചെല്ലുന്ന സ്ഥലത്ത് ഭക്ഷിക്കാൻ യാതൊന്നുമില്ല എന്ന് വരുകയാണെങ്കിൽ വീണ്ടും ഭക്ഷണം ഇരന്നുവാങ്ങേണ്ടിവരുന്ന ഗതിപോലെയല്ലേ അത്? അങ്ങനെ യാത്ര അവസാനിച്ചിട്ടും തുടങ്ങിയിടത്തുതന്നെ എത്തിച്ചേർന്നു എന്ന മട്ടല്ലേ അത്? അതുകൊണ്ട് ദുരിതം കൂടുതൽ സങ്കീർണ്ണമാകുകയല്ലെ ചെയ്യത്? വിവിധ രൂപത്തിൽ സർവജ്ഞനായ ഈശ്വരൻ എല്ലായിടത്തും എല്ലാവരിലും കുടികൊള്ളുന്നുണ്ടെന്നിരിക്കേ, വെങ്കടഗിരിയിൽ വസിക്കുന്ന ഭഗവാനെ ഉപാസിച്ച് വില യേറിയ കൈവല്യാനന്ദം ആസ്വദിക്കുകയല്ലേ നല്ലത്?

## 392. മരെയ ബേഡ മനവേ

രാഗം : കമാസ് - താളം : രൂപകം
വാഗ്ഗേയകാരൻ : പുരന്ദരദാസർ - ഭാഷ : കന്നഡ
ആരോ: സ മ1 ഗ3 മ1 പ ധ2 നി2 സ - അവരോ: സ നി2 ധ2 പ മ1 ഗ3 രി2 സ
28 ഹരികാംബോജി ജന്യം

**പല്ലവി**
മരെയ ബേഡ മനവേ നീനു
ഹരിയ സ്മരണേയ

**ചരണം 1**
യാഗ യജ്ഞ മാഡ ലേകെ യോഗി
യതിയു ആഗ ലേകെ
നാഗ ശയന നാരദ വന്ദ്യന
കൂഗി ഭജനെ മാഡു മനുജ (മരെയ)

**ചരണം 2**
സതിയു സുതരു ഹിതരു യെന്ദു
മതിയ കെട്ടു തിരുഗ ലേകെ
ഗതിയു തപ്പി ഹോഗുവാഗ
സതി സുതുരു ബരുവ രേനോ (മരെയ)

**ചരണം 3**
ഹരിയ സ്മരണെ മാത്രദിന്ദ
ദുരിത കുലിസഗളെല്ല നാശ
പരമ പുരുഷ പുരന്ദര വിഠല
പരമ പദവി കൊഡുവനോ (മരെയ)

**സാരാംശം:**

മനസ്സേ! ഈശ്വരകാരുണ്യം ലഭിക്കാൻ ഒരുവന് യോഗിയോ, സന്ന്യാസിയോ ആകേണ്ടതുണ്ടോ? യാഗമോ, യജ്ഞമോ നടത്തേണ്ടതുണ്ടോ? സാക്ഷാൽ ശ്രീഹരിയുടെ നാമം എല്ലായ്പോഴും മനസ്സിലുണ്ടായാൽ പോരേ? നാരദനെപ്പോലെയുള്ള മുനിവര്യന്മാർ എപ്പോഴും ഹരിനാമം ഉച്ചത്തിൽ പാടിക്കൊണ്ടിരിക്കുന്നു. ഭാര്യയും കുട്ടികളും മാത്രമേ ഒരുവന് ബന്ധുക്കളായുണ്ടാവാൻ പാടുള്ളു എന്നുണ്ടോ? മരണസമയത്ത് എന്തെങ്കിലും രക്ഷ നൽകാൻ ഇവർക്ക് സാധിക്കുമോ? അപകടസമയത്ത് ഹരിക്കുമാത്രമെ വേണ്ട സഹായം ചെയ്യുതരാൻ സാധിക്കുകയുള്ളൂ. അതിനാൽ ഹരിനാമം ജപിച്ചുകൊണ്ടിരുന്നുകൊള്ളുക; ഭഗവാൻ വന്നു സഹായിക്കുകയും പാപവിമുക്തനാക്കിത്തരുകയും ചെയ്യുകൊള്ളും!

## 393. മുദ്ദുഗാരെ യശൊദാ

രാഗം : കുറിഞ്ചി - താളം : ആദി
വാഗ്ഗേയകാരൻ : അന്നമാചാര്യ - ഭാഷ : തെലുങ്ക്
ആരോ: സ നി3 സ രി2 ഗ3 മ1 പ ധ2 - അവരോ: ധ2 പ മ1 ഗ3 രി2 സ നി3 സ
29 ശങ്കരാഭരണം ജന്യം

**പല്ലവി**
മുദ്ദുഗാരെ യശോദാ മുങ്ഗിട്ടി മുത്യമുവിദു
ദിദ്ദരാനി മഹിമല ദേവകി സുതുദു

**ചരണം 1**
അന്തനിന്ത ഗൊല്ലെതല അരചെതി മാനിക്യമു
പന്തമാഡെയ് കംസുനി പാലി വജ്രമു

കാന്തുല മൂദു ലോകാല ഗരുഡപച്ചപൂസ
ചെന്തല മാലൊനുന്ന ചിന്നി കൃഷ്ണനുഡു
**ചരണം 2**
രതികേലി രുക്മിണികി രങ്ങുമൊവി പഗഡമു
മിതി ഗോവർധനപു ഗോമേദികമു
സതമൈ ശൻഖചക്രാല സന്ദുല വൈദൂര്യമു
ഗതിയൈ മമ്മു ഗാചെ കമലാക്ഷുഡു
**ചരണം 3**
കാലിംഗുനി തലപൈ ഗപ്പിന പുഷ്യരാഗമു
യെല്ലെതി ശ്രീ വെങ്കടാദ്രി ഇന്ദ്രനീലമു
പാലജലനിധിലൊന പായനി ദിവ്യ രത്നമു
ബാലുനീവലെ ധൃഗി പദ്മനാഭുഡു

**സാരാംശം:**

എല്ലാവർക്കും പ്രിയങ്കരനും ദേവകീനന്ദനനുമായ കൃഷ്ണൻെറ മാഹാത്മ്യം വാക്കുകളാൽ വിസ്തരിക്കാവുന്നതാണോ? യശോദയുടെ മുത്തായ ഭഗവാൻ ഗോപിമാർക്ക് ഉള്ളങ്കയ്യിലെ മാണിക്യക്കല്ലും നിർബ്ബന്ധബുദ്ധിയായ കംസന് വജ്രവുമാണല്ലൊ. ലോകമെമ്പാടും പ്രഭാപൂരം പരത്തുന്ന മരതകമണിയാണ് ഭഗവാൻ. ഭഗവാൻെറ പ്രേമലീലകളിൽ പുളകം കൊള്ളുന്ന രുക്മിണിക്ക് ആ തുടുത്ത അധരങ്ങൾ പവിഴംപോലെയാണ്. രാജീവലോചനനായ ഭഗവാനെ ആശ്രയിക്കുന്നവർക്ക് അവിടുന്ന് എല്ലാ രക്ഷയും നല്കുന്നു. തൻെറ പടത്തിൽ നൃത്തം ചെയ്ത അവിടുന്ന് കാളിയൻപാമ്പിന് മൂർച്ഛയുള്ള മഞ്ഞ രത്നക്കല്ലാണ്. വെങ്കടഗിരിയിൽ വസിക്കുന്ന ആ ഇന്ദ്രനീലക്കല്ല് പാൽക്കടലിൽ പള്ളികൊള്ളുന്ന മഹിതരത്നമത്രെ! ഭഗവാൻ പദ്മനാഭനായ അവിടന്ന് ദേവകിയുടെ അരുമബാലനായി രൂപമെടുത്തിരിക്കുകയാണത്രെ. സുന്ദരിയായ യശോദയുടെ മുത്തായ അവിടത്തെയുടെ മാഹാത്മ്യം വാക്കുകളാൽ വിസ്തരിക്കാവുന്നതല്ല!

## 394. മാമവ പട്ടാഭിരാമ

**രാഗം : മണിരംഗ് – താളം : മിശ്ര ചാപ്പ്**
**വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ – ഭാഷ : സംസ്കൃതം**
**ആരോ: സ രി2 മ1 പ നി2 സ – അവരോ: സ നി2 പ മ1 ഗ2 രി2 സ**
**22 ഖരഹരപ്രിയ ജന്യം**

**പല്ലവി**
മാമവ പട്ടാഭിരാമ ജയ
മാരുതിസന്നുതനാമ രാമ
**അനുപല്ലവി**
കോമളതരപല്ലവപദകോദണ്ഡരാമ
ഘനശ്യാമളവിഗ്രഹാഞ്ജനേയ
സമ്പൂർണകാമ രഘുരാമ കല്യാണരാമ രാമ
**ചരണം**
ഛത്രചാമരകരധൃതഭരതലക്ഷ്മണ-
ശത്രുഘ്നവിഭീഷണസുഗ്രീവ
പ്രമുഖാദിസേവിത
അത്രിവസിഷ്ഠാദ്യനുഗ്രഹപാത്ര ദശരഥ –
പുത്ര മണിരങ്ഗവല്യാദ്യലങ്കൃത നവരത്നമണ്ഡപേ
വിചിത്രമണിമയസിംഹാസനേസീതയാസഹ
സംസ്ഥിത സുചരിത്ര പരമപവിത്ര
ഗുരുഗുഹമിത്ര പങ്കജമിത്രവംശസുധാംബുധിചന്ദ്ര
മേദിനീപാല രാമചന്ദ്ര

**സാരാംശം:**

ഹേ, പട്ടാഭിരാമാ, മാരുതപുത്രനായ ഹനുമാൻ എപ്പോഴും നിന്തിരുവടിയുടെ നാമങ്ങൾ ഉരുക്കഴിച്ചുകൊണ്ടിരിക്കുന്നു. തളിരുപോലെ കോമളമായ പാദങ്ങളാണവിടുത്തേത്. വില്ലേന്തിയിരിക്കുന്നു. കൈകളിൽ വെൺകൊറ്റക്കുടയും വെൺചാമരവും ഏന്തിനിൽക്കുന്നു ഭരതനും ലക്ഷ്മണനും. ശത്രുഘ്നൻ, വിഭീഷണൻ, സുഗ്രീവൻ മുതലായവർ ചുറ്റും സേവിച്ചുനിൽക്കുന്നു. അത്രി, വസിഷ്ഠൻ മുതലായ മഹർഷിമാരുടെയെല്ലാം അനുഗ്രഹം നേടിയിട്ടുണ്ട് ദശരഥപുത്രനായി ജന്മമെടുത്ത അവിടന്ന്. അതിഗംഭീരമായലങ്കരിച്ച നവരത്നമണ്ഡപത്തിൽ, അതിവിചിത്രരത്നമയസിംഹാസനത്തിൽ, സീതാസമേതനായി, ഇരുന്നരുളുന്ന മേഘശ്യാമളനായ അവിടന്ന് അഞ്ജനാതനയനായ ഹനുമാൻെറ ആഗ്രഹങ്ങളെല്ലാം നിറവേറ്റിയിട്ടുണ്ട്. സൂര്യവംശസുധാസാഗരത്തിൽനിന്നും ഉദിച്ചുപൊങ്ങിയ ചന്ദ്ര, രാമചന്ദ്രാ, രാമാ, രഘുരാമാ, കല്യാണരാമാ, എന്നെ രക്ഷിക്കണേ!

## 395. യാരേ രങ്ഗനാ

**രാഗം : ഹിന്ദോളം – താളം : ആദി**
**വാഗ്ഗേയകാരൻ : പുരന്ദരദാസർ – ഭാഷ : കന്നഡ**
**ആരോ: സ ഗ2 മ1 ധ1 നി2 സ – അവരോ: സ നി2 ധ1 മ1 ഗ2 സ**
**20 നഠഭൈരവി ജന്യം**

**പല്ലവി**
യാരെ രങ്ഗന യാരെ കൃഷ്നനാ
യാരെ രങ്ഗന കരെയ ബന്ദവരു
**അനുപല്ലവി**
ഗോപാല കൃഷ്നനാ പാപ വിനാശനാ
ഈപരി ഇന്ദലി കരെയ ബന്ദവരു(യാരെ രങ്ഗന)

ചരണം
വേണു വിനോദന പ്രാണ പ്രിയനാ
[illegible] ദസന കരെയ ബന്ദവനു(യാരെ
രംഗന)

കരി രാജ വരദന പരമ പുരുഷനാ
പുരന്ദര വിഠലനാ കരെയ ബന്ദവനു(യാരെ
രംഗന)

**സാരാംശം:**

ആരാണ് പരമപുരുഷനെ ഭഗവാൻ കൃഷ്ണൻ, രങ്ഗനാഥൻ, പാപനാശകൻ, മുരളീധരൻ, സർവാരാധിതൻ, ഗോപികാഹൃദയനിവാസൻ, ഗജേന്ദ്രമോക്ഷദായകൻ, പുരന്ദരവിഠലൻ എന്നെല്ലാം വിളിച്ചത്?

## 396. യോചനാ

**രാഗം : ദർബാർ – താളം : ആദി**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**
**ആരോ: സ രി2 മ1 പ ധ2 നി2 സ – അവരോ: രി2 സ നി2 സ ധ2 പ മ1 രി2 ഗ2 ഗ2 രി2 സ**
**22 ഖരഹരപ്രിയ ജന്യം**

**പല്ലവി**
യോചനാ കമലലോചനാ
നന്നു ബ്രോവ നിംക (യോചനാ)
**അനുപല്ലവി**
സൂചന ദേലിയക നൊരുല യാചന
സേതു നനുചു നീകു ദോചേന ദ്യുതി
വിജിതായുത വിരോചന നന്നു ബ്രോവ നിങ്ക
(യോചനാ)
**ചരണം**
കേചന നിജഭക്ത നിചയ പാപ വിമോചന ഗല
ബിരുദ ലെല്ല ഗൊനി
നന്നേചന കൃതവിപിനചരവരാഭിഷേചന
ത്യാഗരാജ പൂജിത (യോചനാ)

**സാരാംശം:**

ഹേ, രാജീവാക്ഷനായ ഭഗവാനേ! എന്നിൽ അവിടത്തെ കരുണാകടാക്ഷം പതിക്കാൻ എന്താണിത്ര താമസം? ദയാദാക്ഷിണ്യങ്ങൾക്കായി സാധാരണക്കാരോടുപോലും ഭിക്ഷയാചിക്കുകയാണ് ഞാനെന്ന വസ്തുത, പ്രഭാപൂരത്തിൽ ഭാനുബിംബത്തെ വെല്ലുന്ന നിന്തിരുവടിക്കറിയാവുന്നതാണല്ലോ. വിശ്വാസമർപ്പിക്കുന്ന ഭക്തരെ പരിരക്ഷിക്കുന്നവനാണ് അവിടന്നെന്നത് വളരെ പ്രസിദ്ധമായ വസ്തുതയാണ്. ഒരു കുരങ്ങനായ സുഗ്രീവനെ കിരീടധാരിയാക്കിയല്ലോ അവിടന്ന്! പക്ഷേ, എന്നെ മാത്രം ഇങ്ങനെ കബളിപ്പിക്കുന്നതെന്താണ്?

## 397. യാരോ ഇവർ യാരോ

**രാഗം : ഭൈരവി – താളം : ആദി**
**വാഗ്ഗേയകാരൻ : അരുണാചല കവി – ഭാഷ : തമിഴ്**
**ആരോ: സ രി2 ഗ2 മ1 പ ധ2 നി2 സ – അവരോ: സ നി2 ധ1 പ മ1 ഗ2 രി2 സ**
**20 നഠഭൈരവി ജന്യം**

**പല്ലവി**
യാരോ ഇവർ യാരോ എന്ന പേരോ അറിയേനേ
(യാരോ)
**അനുപല്ലവി**
കാരുലാവും ശീരുലാവും മിതിലൈയിൽ
കന്നിമാഡം തന്നിൽ മുന്നേനിന്രവർ(യാരോ)
**ചരണം**
ചന്ദ്ര ബിംബ മുഖ മലരാലേ
എന്നൈ താനേ പാർക്കിരാർ ഒരുക്കാലേ
അന്ദ നാളിൽ തൊണ്ടം പോലേ
ഉരുഗിരാർ ഇന്ദ നാളിൽ
വന്ദു സേവൈ തരുഗിരാർ(യാരോ)

**സാരാംശം:**

ഇദ്ദേഹം ആരാണ്? ഇദ്ദേഹത്തിൻെറ പേരെന്താണ്? ഐശ്വര്യസമൃദ്ധമായ മിഥിലാപുരിയിൽ മണിമേടയുടെ മുന്നിൽ വന്നു നിൽക്കുന്ന ഇദ്ദേഹം ആരാണ്? ചന്ദ്രബിംബസമാനമായ മുഖം തിരിച്ച് എന്നെത്തന്നെ നോക്കിക്കൊണ്ടിരിക്കുന്ന ഇദ്ദേഹം ആരാണ്? അന്ന് ദാസവൃത്തി സ്വീകരിച്ച് കഷ്ടപ്പെട്ടു; ഇന്ന് സേവിക്കപ്പെടാനായി വന്നിരിക്കുന്നു!

*(യാഗപരിസമാപ്തിക്ക് ശേഷം മുനി വിശ്വാമിത്രനോടും ലക്ഷ്മണനോടുംകൂടി മിഥിലയിലെത്തിയ ശ്രീരാമനെ ഉദ്യാനത്തിൽ വെച്ച് ദർശിക്കാനിടയായ സീതയുടെ വിചാരങ്ങളാണ് ഇതെല്ലാം. കഴിഞ്ഞ ജന്മം സീത ശിവനായിരുന്നെന്നും രാമൻ പാർവതിയായിരുന്നെന്നും ഉള്ള ഒരു ദ്രാവിഡ സങ്കല്പമാണ് ഈ കൃതിക്കാധാരം...!!)*

## 398. യാദവ നീ ബാ

രാഗം : കർണ്ണാടകദേവഗാന്ധാരി – താളം : ആദി
വാഗ്ഗേയകാരൻ : പുരന്ദരദാസർ – ഭാഷ : കന്നഡ
ആരോ: സ ഗ3 മ1 പ നി2 സ – അവരോ: സ നി2 ധ2 പ മ1 ഗ3 രി2 സ
28 ഹരികാംബോജി ജന്യം

**പല്ലവി**
യാദവ നീ ബാ യദുകുല നന്ദന
മാധവ മധുസൂദന ബാരോ
**അനുപല്ലവി**
സോദര മാവന മധുരെല്ലി മഡുഹിത
യശോദ കന്ദാ നീ ബാരോ(യാദവ)
**ചരണം 1**
ശങ്ക ചക്രവു കൈയെലി ഹൊളെയുത
ബിങ്കദ കോവള നീ ബാരോ
അകളങ്ക മഹിമന ആദി നാരായണ
ബേഗെമ്പ ഭക്തരി കൊലിബാരോ(യാദവ)
**ചരണം 2**
കണ്ണ കാലന്ദിഗെ ഘിലിലു ഘിലിലുയെന്നുദലി ഝണ്ണ
ഝണ്ണ വേണു നാദദലി
ചിണ്ണികൊലു ചെണ്ഡു പുകരിയ നാദുദ സന്ന
സന്ന ഗോവളരൊഡി കൂഡേ(യാദവ)
**ചരണം 3**
ഖഗ വാഹനനേ ബഗേ ബഗേ രൂപനേ
നഗെമൊഗദരസനെ നീ ബാരോ
ജഗദൊലു നിന്നയ മഹിമെയ പൊഗളുവേ
പുരന്ദര വിഠല നീ ബാരോ(യാദവ)

**സാരാംശം:**

വന്നാലും, ഹേ, യാദവാ! യാദവകുലാരാധിത! മാധവാ! മധുസൂദനാ! മഥുരയിൽ വെച്ച് അവിടന്ന് അസുരനായ മാതുലനെ വധിച്ചു. പശുപാലകരായ കൂട്ടരുമൊത്ത് വിനോദങ്ങളിലേർപ്പെടുന്നത് അവിടത്തേക്കിഷ്ടമാണല്ലോ. ഹേ, യശോദാനന്ദനാ! കാലിലെ തളയുടെ മണിനാദം കേൾപ്പിച്ച്, അവിടത്തെ മുരളീ ഗാനാലാപനത്തിന്റെ മധുരമായ ഈണവുമായിവന്നാലും! ഹേ, ആദിലോകനാഥാ! നാരായണ! ഭക്തജനാരാധിതാ! കൈകളിൽ ശംഖും, ചക്രവുമായി, വന്നാലും! ഹേ, പുരന്ദരവിഠലാ! ഗരുഡഗമനാ! അഭൗമസൗന്ദര്യത്തിന്റെ മന്ദസ്മിതവുമായി ഞങ്ങളോടൊപ്പം വന്നുചേർന്നാലും! ഞങ്ങൾ അവിടത്തെ കീർത്തികളെക്കുറിച്ച് പാടിപ്പുകഴ്ത്തട്ടെ!

## 399. യാദവരായ

രാഗം : ആരഭി – താളം : ആദി
വാഗ്ഗേയകാരൻ : കനകദാസ – ഭാഷ : കന്നഡ
ആരോ: സ രി2 മ1 പ ധ2 സ – അവരോ: സ നി3 ധ2 പ മ1 ഗ3 രി2 സ
29 ധീര ശങ്കരാഭരണം ജന്യം

**പല്ലവി**
യാദവരായ ബ്രിന്ദാവനദൊളു
വേണു നാദവ മാഡുതിരെ
**അനുപല്ലവി**
രാധാ മുന്താദ ഗോപിയരെല്ല മധുസൂദന
നിന്നനു സേവിസുതിരെ
സുരരു അംബരദി സ്നദണിസിരെ അപ്സര
സ്ത്രീയരു മൈ മരെതിരെ (യാദവ)
**ചരണം 1**
കരദലി കൊളലനു ഊദുത പാഡുത
സ രി ഗ മ പ ധ നീ
സ്വരഗള നുഡിസുത ഹരി
ഹര ബ്രഹ്മരു നലിദാഡുതിരെ
തുംബുരു നാരദരു പാഡുതിരെ (യാദവ)
**ചരണം 2**
അരവിന്ദ ദള നയന കൃഷ്ണ കരുഗള
സഹിതലെ ഗോകുലവെല്ല
സിരി കാഗിനെലെയാദി കേശവ രായ തരുഗല
സഹിതലെ വരഗോപാല(യാദവ)

**സാരാംശം:**

അല്ലയോ, യാദവദേവാ! മധുസൂദനാ! രാധയോടും മറ്റു ഗോപിമാരോടുമൊപ്പം വൃന്ദാവനത്തിലിരുന്ന്, അവിടന്നാലപിക്കുന്ന മുരളീഗാനം എത്ര മനോഹരമാണ്! മുരളിയുടെ രന്ധ്രങ്ങളിൽക്കൂടി കൈവിരലുകൾ അതിമൃദുലമായി ചലിപ്പിച്ചുകൊണ്ട് സ രി ഗ മ പ ധ നി, സ്വരങ്ങളാലുള്ള, അവിടത്തെ ഹൃദയഹാരിയായ മുരളീരവം, അതീവ താത്പര്യത്തോടെ ശ്രവിച്ചാനന്ദിക്കുവാൻ, സ്വർഗ്ഗത്തിൽനിന്ന് ഈശ്വരന്മാരും, ദേവലോകത്തുനിന്ന് അപ്സരസ്സുകളും, അദൃശ്യരായി നിലകൊള്ളുന്നു. പൈക്കളെ മേയ്ക്കുന്നനേരത്ത്, നിരവധി ശൈലികളിൽ, ഈണങ്ങളിൽ, രാഗങ്ങളിൽ, അവിടന്ന് മുരളിയൂതുമ്പോൾ, തുംബുരുനാരദന്മാർ ആ സംഗീതത്തിലും ബ്രഹ്മാവും, മഹേശ്വരനും നൃത്തനൃത്ത്യങ്ങളിലും പങ്കുചേരുന്നു! ഹേ, നീലോൽപ്പലാക്ഷനായ ആദികേശവാ! വൃന്ദാവനത്തിൽ അവിടുന്നാലപിക്കുന്ന മുരളീഗാനം അവിടുത്തെ ഗോക്കളേയും, കിടാങ്ങളെയും ആനന്ദപുളകിതരാക്കി ആഹ്ലാദിപ്പിക്കുന്നു!

## 400. രാമ-സ്വരകൃതികൾ - 1. രാമചന്ദ്രം രാജീവാക്ഷം

**രാഗം : ശങ്കരാഭരണം - താളം : ചതുരശ്ര ഏകം**
**വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ - ഭാഷ : സംസ്കൃതം**
**ആരോ: സ രി2 ഗ3 മ1 പ ധ2 നി3 സ - അവരോ: സ നി3 ധ2 പ മ1 ഗ3 രി2 സ**
**29 ധീര ശങ്കരാഭരണം മേളം**

രാമചന്ദ്രം രാജീവാക്ഷം ശ്യാമളാങ്ഗം
ശാശ്വതകീർതിം കോമളഹസ്തം കോസലരാജം
മാമകഹൃത്കമലാഗാരം
മാരുതിയുക്തം ധീമന്തം
മാനിതഭക്തം ശ്രീമന്തം കൗമാരവരം

ഗുരുഗുഹമിത്രം കാരുണ്യനിധിം
ദശരഥപുത്രം ഭൂമിസുതാപം ഭൂപതിരൂപം
കോമളപല്ലവപാദം മോദം കാമഗുരും
സീതാരാമം കൗസ്തുഭഭൂഷം വന്ദേഹം

**സാരാംശം:**

കമലനയനനും, ശ്യാമളാങ്ഗനും, കോമളങ്ങളായ ഹസ്തങ്ങളോടുകൂടിയവനും, ശാശ്വത കീർത്തിമാനും, കോസലേന്ദ്രനുമായ, ശ്രീരാമചന്ദ്രൻ എന്റെ ഹൃദയകമലത്തിൽ വാഴുന്നു. ഭക്തരോട് ഏറ്റവുമധികം താത്പര്യം കാണിക്കുന്ന അവിടന്ന്, എല്ലായ്പോഴും ആഞ്ജനേയനോടൊപ്പമുണ്ട്. മഹാലക്ഷ്മിയുടെ അവതാരമായ സീതാദേവിയുടെ പ്രാണനാഥനാണവിടന്ന്. പരമാത്മാവായ നിന്തിരുവടി ഒരു രാജകുമാരനായി, ദശരഥനന്ദനനായി അവതരിച്ചു. കരുണാമൂർത്തിയും, ആനന്ദകാരകനുമായ അവിടത്തെ പുണ്യപാദങ്ങൾ കോമളപല്ലവങ്ങൾപോലെ മൃദുലമത്രെ! അനംഗപിതാവായ അവിടന്ന്, ഗുരുഗുഹമിത്രവുമാണ്. അപ്രകാരമുള്ള, കൗസ്തുഭധാരിയായ ഈ സീതാരാമനെ ഞാൻ വണങ്ങുന്നു!

## 401. രാമ-സ്വരകൃതികൾ-2. രാജീവലോചനം രാമചന്ദ്രം

**രാഗം : ശങ്കരാഭരണം - താളം : തിസ്ര ഏകം**
**വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ - ഭാഷ : സംസ്കൃതം**
**ആരോ: സ രി2 ഗ3 മ1 പ ധ2 നി3 സ - അവരോ: സ നി3 ധ2 പ മ1 ഗ3 രി2 സ**
**29 ധീര ശങ്കരാഭരണം മേളം**

രാജീവലോചനം രാമചന്ദ്രം രാമാനുജാഗ്രജം
രാജേന്ദ്രം സദ്ഗുണസാന്ദ്രം കൃപാപാങ്ഗം
സദ്ഗുരുഗുഹമുദിതം ശാന്തം രാവണാന്തകം
ജനകസുതാരമണം ഭക്തഭരണം
പരമഘനശ്യാമളം ശ്രീരഘുകുലതിലകാഭരണം
ഭരതശത്രുഘ്നസോദരം

വിഭീഷണവിനുതപദം
സുഗ്രീവപ്രമുഖാദിനുതപാദപങ്കജം
കൗസല്യാത്മജംകോദണ്ഡകരം
അഹല്യാദേവീശാപവിമോചനസുചരിത്രം
കൗസ്തുഭധാരിണം കൈവല്യപ്രദം ദശരഥാത്മജം
ഭജേഹം

**സാരാംശം:**

കൗസല്യാപുത്രനും, ലക്ഷ്മണന്റെ ജ്യേഷ്ഠസഹോദരനും, ദയ, നൈർമ്മല്യം, നന്മ എന്നിവയോടു കൂടിയവനും, രാജീവാക്ഷനുമായ രാമചന്ദ്രനെ ഞാൻ ഭജിക്കുന്നു. രാജാക്കന്മാരിൽ വെച്ച് ഏറ്റവും ശ്രേഷ്ഠനായ അവിടന്ന്, തന്റെ പ്രജകളിൽ അത്യന്തം താത്പര്യമുള്ളവനത്രെ. ശാന്തസ്വരൂപനായ അവിടത്തെ, സദ്ഗുണസമ്പന്നനായ ഗുരുഗുഹൻ ആരാധിക്കുന്നു. പരമഘനശ്യാമളാകാരനായ അവിടന്ന്, ജനകസുതാരമണനാണല്ലോ. രാവണാന്തകനായ അവിടന്ന്, രഘുവംശതിലകനും, ഭരതശത്രുഘ്നന്മാരുടെ ജ്യേഷ്ഠനുമത്രെ. കോദണ്ഡപാണിയായ അവിടത്തെ, വിഭീഷണസുഗ്രീവന്മാർ പാദപൂജ ചെയ്യുന്നു. ഭവാന്റെ നിരവധി സുചരിതങ്ങളിൽ, അഹല്യാമോക്ഷം, പ്രാധാന്യം അർഹിക്കുന്ന ഒന്നത്രെ. ദാശരഥിയും, കൗസ്തുഭധാരിയും, മോക്ഷദായകനുമായ ഭഗവാൻ രാമചന്ദ്രനെ ഞാൻ ഭജിക്കുന്നു!

## 402. രാമ-സ്വരകൃതികൾ-3. ദാശരഥേ ദീനബന്ധോ

**രാഗം : ശങ്കരാഭരണം - താളം : ആദി**
**വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ - ഭാഷ : സംസ്കൃതം**
**ആരോ: സ രി2 ഗ3 മ1 പ ധ2 നി3 സ - അവരോ: സ നി3 ധ2 പ മ1 ഗ3 രി2 സ**
**29 ധീര ശങ്കരാഭരണം മേളം**

ദാശരഥേ ദീനബന്ധോ
ദാനവഭീകര ദാമോദര
കേശവ മാധവ സീതാധവ
കേയൂരഹാര രഘുവീര

കോമളപാദാബ്ജ കോദണ്ഡരാമ ശ്യാമളവിഗ്രഹ
സമ്പൂർണകാമ
നാമകീർത്തനെ സദാമോദ
നാരദവീണാഹ്ലാദാഹ്ലാദ

**സാരാംശം:**

ഹേ, ദശരഥകുമാരാ! ദീനബന്ധോ! ദാനവഭീകര! ദാമോദരാ! കേശവാ! സീതാകാന്താ! കേയൂരഹാരാ! രഘുവീരാ! കോമളങ്ങളായ പദാരവിന്ദങ്ങളോടുകൂടിയവനേ! ശ്യാമളാകാരാ! ഹേ, കോദണ്ഡരാമ! സദ്ഗുണ മൂർത്തിയായ അവിടുത്തേക്ക് ഭക്തന്മാരുടെ രാമനാമജപം പ്രിയമാണല്ലോ. നാരദന്റെ വീണാലാപനത്തിൽ ആനന്ദംകൊള്ളുന്ന നിന്തിരുവടി എന്നെ രക്ഷിക്കണേ!

## 403. രാമ-സ്വരകൃതികൾ – 4. രാമ ജനാർദ്ദന

**രാഗം : ശങ്കരാഭരണം – താളം : തിസ്ര ഏകം**
**വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ – ഭാഷ : സംസ്കൃതം**
**ആരോ: സ രി2 ഗ3 മ1 പ ധ2 നി3 സ – അവരോ: സ നി3 ധ2 പ മ1 ഗ3 രി2 സ**
**29 ധീര ശങ്കരാഭരണം മേളം**

രാമ ജനാർദ്ദന രാവണമർദ്ദന രാമാനുജാഗ്രജ
രാജ വിഭൊ
പാമരമോചന പങ്കജലോചന ഭക്തജനപ്രിയ
പാലയ മാം

ഭൂമിജാനായക ഭുക്തിപ്രദായക ഭൂസുരപാലന
ഭൂമിപതെ
ശ്യാമളവിഗ്രഹ ശാന്തഗുരുഗുഹ സമ്മത
ശ്രീരാമചന്ദ്രപ്രഭൊ

**സാരാംശം:**

ഹേ, രാമ! ജനാർദ്ദന! രാവണമർദ്ദകനായ അവിടുന്ന്, ലക്ഷ്മണാഗ്രജനും, രാജാധിരാജനുമാണല്ലോ. പങ്കജ ലോചനനും, പാമരമോചനനും, ഭക്തരുടെ കണ്ണിലുണ്ണിയും, സീതയുടെ പ്രാണനാഥനും, ഭാഗ്യദായകനും, ഭൂസുരപരിരക്ഷകനും, ഭൂമീപതിയും, ശ്യാമളാകാരനും, ശാന്തനും, ഗുരുഗുഹസമ്മതനുമായ, ഹേ, രാമചന്ദ്ര! എന്നെ രക്ഷിക്കണേ!

## 404. രാമ-സ്വരകൃതികൾ – 5.പാഹിമാം ജാനകീവല്ലഭ

**രാഗം : ശങ്കരാഭരണം – താളം : തിസ്ര ഏകം**
**വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ – ഭാഷ : സംസ്കൃതം**
**ആരോ: സ രി2 ഗ3 മ1 പ ധ2 നി3 സ – അവരോ: സ നി3 ധ2 പ മ1 ഗ3 രി2 സ**
**29 ധീര ശങ്കരാഭരണം മേളം**

പാഹിമാം ജാനകീവല്ലഭ ശ്രീഹരേ
ഭാരതീശപ്രിയാനന്ദമൂർത്തേ
ദേഹിമേ സമ്പദം ദീനചിന്താമണേ

ദേവദേവോത്തമാനന്ദമൂർത്തേ
ഏഹി കാകുസ്ഥ കോദണ്ഡഹസ്ത
ഈപ്സിതാർത്ഥപ്രദാഹ്ലാദമൂർത്തേ

**സാരാംശം:**

ഹേ, സീതാപതേ! ശ്രീഹരീ! ബ്രഹ്മദേവപ്രിയാ! ഭാഗ്യദായകാ! ദീനചിന്താമണേ! ദേവദേവാ! ഉത്തമാ! ആനന്ദമൂർത്തേ! കോദണ്ഡപാണിയായ അവിടന്ന് കാകുസ്ഥവംശതിലകമാണല്ലോ. ആഗ്രഹങ്ങൾ സഫല മാക്കുന്ന, ഹേ, ഭഗവാനേ! ചിത്താഹ്ലാദമൂർത്തേ! എന്നെ രക്ഷിക്കണേ!

## 405. രാമ-സ്വരകൃതികൾ-6. ദീനബന്ധോ

**രാഗം : ശങ്കരാഭരണം – താളം : തിസ്ര ഏകം**
**വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ – ഭാഷ : സംസ്കൃതം**
**ആരോ: സ രി2 ഗ3 മ1 പ ധ2 നി3 സ – അവരോ: സ നി3 ധ2 പ മ1 ഗ3 രി2 സ**
**29 ധീര ശങ്കരാഭരണം മേളം**

ദീനബന്ധോ ദയാസിന്ധോ ധീമണേ മേ മുദം
ദേഹി സദാ ദേഹി ജാനകീനായകാംഭോജാനന

സാധുസം രക്ഷണാപാങ്ഗാഖിലദേവതാ
സാർവഭൗമാദിവന്ദ്യ ഗുരുഗുഹ നുത

**സാരാംശം:**

ഹേ, ദീനബന്ധോ! ദയാസിന്ധോ! ധീമണേ! ജാനകീനായകാ! അംഭോജാനനാ! സാധുപരിരക്ഷണാ! അരച ന്മാരും അമരന്മാരും ആരാധിക്കുന്നവനേ! ഗുരുഗുഹൻ ഭജിക്കുന്നവനേ! എനിക്ക് മുദം നല്കിയാലും! എന്നെന്നും നിലനിൽക്കുന്ന ദിവ്യാനന്ദാനുഭൂതി എനിക്ക് നല്കിയാലും!

## 406. രാമവിഭക്തി കൃതികൾ-1. ശ്രീരാമചന്ദ്രോ രക്ഷതു

രാഗം: ശ്രീരഞ്ജനി - താളം: മിശ്ര ചാപ്പ്
വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ - ഭാഷ : സംസ്കൃതം
ആരോ: സ രി2 ഗ2 മ1 ധ2 നി2 സ - അവരോ: സ നി2 ധ2 മ1 ഗ2 രി2 സ
22 ഖരഹരപ്രിയ ജന്യം

**പല്ലവി**
ശ്രീരാമചന്ദ്രോ രക്ഷതു മാം രാക്ഷസാദിഹരോ
രഘുവരഃ

**അനുപല്ലവി**
ഭരതാഗ്രജഃ കൗശികയാഗരക്ഷകഃ താടകാന്തകഃ

**ചരണം**
മിഥിലാനഗരപ്രവേശമഹേശ്വരധനുർഭേദകോ
സീതാകല്യാണമഹോത്സവവൈഭവയുത
ചിത്രാവേശകോ
മാധുര്യഗാനാമൃതപാനപ്രിയ
ഗുരുഗുഹവിശ്വാസോ
മഹാദേവീഭക്തപരശുരാമഗർവഹരോല്ലാസഃ

**സാരാംശം:**

ഹേ, രഘുവര! ഭരതന്റെ ജ്യേഷ്ഠനായി അവിടന്ന് ജന്മമെടുത്തു. വിശ്വാമിത്രന്റെ യാഗരക്ഷയ്ക്കായി പോകുമ്പോൾ, നിരവധി രാക്ഷസരെ തോൽപ്പിച്ചോടിക്കുകയും, താടകയെ വധിക്കുകയും ചെയ്തു. അതിനു ശേഷം മിഥിലാരാജ്യത്ത് പ്രവേശിച്ച്, മഹാദേവന്റെ വില്ലൊടിച്ചു; പട്ടുവസ്ത്രം ധരിച്ചു; സർവ്വാഭരണഭൂഷിതയായി നിലകൊള്ളുന്ന, സീതാദേവിയെ പാണിഗ്രഹണം ചെയ്തു. പിന്നീട് മഹാദേവിയുടെ പ്രണതഭക്തനായ പരശുരാമന്റെ അഹങ്കാരം ശമിപ്പിച്ചു. സംഗീതാമൃതപാനം അവിടത്തേക്ക് പ്രിയങ്കരമാണ്. ഗുരുഗുഹൻ പ്രശംസിക്കുന്ന, ഹേ, ഭഗവാനേ! രാമചന്ദ്ര! എന്നെ രക്ഷിക്കണേ!

## 407. രാമവിഭക്തി കൃതികൾ-2. രാമചന്ദ്രം ഭാവയാമി

**രാഗം : വസന്ത - താളം : രൂപകം**
**വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ - ഭാഷ : സംസ്കൃതം**
**ആരോ: സ മ1 ഗ3 മ1 ധ2 നി3 സ - അവരോ: സ നി3 ധ2 മ1 ഗ3 രി1 സ**
**17 സൂര്യകാന്തം ജന്യം**

**പല്ലവി**
രാമചന്ദ്രം ഭാവയാമി രഘുകുലതിലകമുപേന്ദ്രം

**അനുപല്ലവി**
ഭൂമിജാനായകം ഭുക്തിമുക്തിദായകം
നാമകീർത്തനതാരകം നരവരം ഗതമായികം

**ചരണം**
സാകേതനഗരേ നിവസന്തം
സാമ്രാജ്യപ്രദഹനുമന്ത്രം
രാകേന്ദുവദനം ഭഗവന്തം
രമണീയകല്യാണഗുണവന്തം
കാകുത്സ്ഥം ധീമന്തം കമലാക്ഷം ശ്രീമന്തം
നാകേശനുതമനന്തം നരഗുരുഗുഹവിഹരന്തം

**സാരാംശം:**

ഹേ, ശ്രീരാമചന്ദ്ര! രഘുവംശതിലകനായ അവിടത്തെയെ ഞാൻ ധ്യാനിക്കുന്നു. വാമനാവതാരത്തിൽ അവിടന്ന് ഉപേന്ദ്രനായി ജന്മമെടുത്തിട്ടുണ്ട്. ഭൂമിദേവിയുടെ പുത്രിയായ സീതയുടെ നാഥനാണല്ലോ അവിടുന്ന്. ഭാഗ്യവും മോക്ഷവും നല്കുന്നവനാണ് അവിടന്ന്. രാമനാമം ജപിച്ചാണ് അങ്ങയുടെ യശസ്സിനെക്കുറിച്ച് ഭക്തർ പാടിനടക്കുന്നത്. മനുഷ്യരിൽ വെച്ച് ഏറ്റവും ശ്രേഷ്ഠനാണവിടുന്ന്. സാകേതനാഥനായ അവിടന്ന്, രാജാവെന്നനിലയിൽ തനിക്ക് സ്വന്തമായതെല്ലാം ആഞ്ജനേയന് നല്കുകയാണല്ലൊ ഉണ്ടായത്. രാകേന്ദുവദനനും രാജീവാക്ഷനുമായ അവിടന്ന് അത്യന്തം ബുദ്ധിശാലിയുമാണ്. കാകുത്സ്ഥവംശ തിലകനായ അവിടുന്ന് മംഗളാനന്ദഗുണമൂർത്തിയത്രെ. ഭാഗ്യദായകനായ ഭവാനെ ഇന്ദ്രൻ ആരാധിക്കുന്നു. അനന്തനായ നിന്തിരുവടി ഗുരുഗുഹഹൃദയത്തിൽ കളിയാടുന്നു!

## 408. രാമവിഭക്തി കൃതികൾ-3. രാമചന്ദ്രേണ സംരക്ഷിതോഹം

**രാഗം : മാഞ്ജി - താളം : രൂപകം**
**വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ - ഭാഷ : സംസ്കൃതം**
**ആരോ: സ രി2 ഗ2 മ1 പ ധ2 നി2 സ - അവരോ: സ നി2 ധ2 പ മ1 പ മ1 പ ഗ2 രി2 സ**
**20 നഠഭൈരവി ജന്യം**

**പല്ലവി**
രാമചന്ദ്രേണ സംരക്ഷിതോഹം സീതാ-

**അനുപല്ലവി**
രമാഭാരതീഗൗരീരമണസ്വരൂപേണ ശ്രീ

**ചരണം**
കാമകോടിസുന്ദരേണ കമനീയകന്ധരേണ
കോമളഘനശ്യാമേന കോദണ്ഡരാമേണ
മാമകഹൃദയസ്ഥിതേന മാരുതിഗീതാമൃതേന
മഞ്ജീരമണിമണ്ഡിതേനഗുരുഗുഹമാനിതേന

### സാരാംശം:

സീതാരാമനാണ് എന്നെ സംരക്ഷിക്കുന്നത്. ഹേ, രാമചന്ദ്ര! ബ്രഹ്മാവും, വിഷ്ണുവും, ശിവനും എല്ലാം അവിടന്നുതന്നെ. കോടി അനംഗന്മാരുടെ സൗന്ദര്യമുള്ള ഭവാൻെറ കണ്ഠത്തിനെന്തൊരഴകാണ്! അവിടുത്തെ ഘനശ്യാമമേഘവർണ്ണത്തിനും അതീവ ഭംഗിയുണ്ട്. കോദണ്ഡപാണിയായ അവിടന്ന് എൻെറ മനസ്സിൽ വിഹരിക്കുന്നു. മനോഹരമായ ശബ്ദമുണ്ടാക്കുന്ന തളകളണിഞ്ഞ അങ്ങയെ ഗുരുഗുഹൻ പ്രശംസിക്കുന്നു. അങ്ങയുടെ നാമം ആഞ്ജനേയൻെറ അധരങ്ങളിലെ അമൃതമത്രെ!

## 409. രാമവിഭക്തി കൃതികൾ-4. രാമചന്ദ്രായ നമസ്തെ

**രാഗം : തോഡി - താളം : മിശ്ര ചാപ്പ്**

**വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ - ഭാഷ : സംസ്കൃതം**

**ആരോ: സ രി1 ഗ2 മ1 പ ധ1 നി2 സ - അവരോ: സ നി2 ധ1 പ മ1 ഗ2 രി1 സ**

**8 ഹനുമത്തോഡി മേളം**

**പല്ലവി**

രാമചന്ദ്രായ നമസ്തെ രാജീവലോചനായ വരായ

**അനുപല്ലവി**

സാമഗാനലോലായ സാധുജനാദിപാലായ
കോമളതരഗുരുഗുഹനുതായ
കോടിമാരലാവണ്യായ

**ചരണം**

ദശരഥരാജകുമാരായ ദണ്ഡകാരണ്യവിഹാരായ
കൗശികകൃതമഖരക്ഷകായ
കനകമണിമാലാധരായ
ദശഗ്രീവപ്രാണഹരായ ദാസവിഭീഷണപാലകായ
കുശലവസീതാസമേതായ
കപിവൃന്ദാദിമനോഹരായ

### സാരാംശം:

സാമവേദസംഗീതതത്പരനും, വരദായകനും, രാജീവലോചനനുമായ രാമചന്ദ്രനെ ഞാൻ വണങ്ങുന്നു. കോടി മന്മഥന്മാരുടെ കാന്തിയുണ്ടവിടത്തേക്ക്. സജ്ജനങ്ങളെ പരിരക്ഷിക്കുന്ന അവിടത്തെ, ഗുരുഗുഹനെപ്പോലെ ഉത്കൃഷ്ടരായവർ ആരാധിക്കുന്നു. ദശരഥനന്ദനനായ അവിടന്ന്, ദണ്ഡകാരണ്യത്തിൽ കുറെയേറെ ചുറ്റിനടന്നിട്ടുണ്ട്. വിശ്വാമിത്രൻെറ യാഗക്രിയകളെ അവിടന്ന് പരിരക്ഷിച്ചു. വളരെ ഭംഗിയുള്ളതും പ്രകാശമേറിയതുമായ കണ്ഠാഭരണമാണ് അവിടന്ന് ധരിച്ചിട്ടുള്ളത്. ദശമുഖനായ രാവണൻെറ ജീവനെ കവർന്നെടുത്ത്, അവിടന്ന് തൻെറ ഭക്തനായ വിഭീഷണനെ രക്ഷിച്ചു. അതിനുശേഷം, സീതാസമേതനായി, വാനരപ്പടയോടുംകൂടി മടങ്ങിപ്പോന്നു. തദനന്തരം പുത്രരായ ലവകുശന്മാരോടൊത്ത് വസിച്ചരുളുകയും ചെയ്തു

## 410. രാമവിഭക്തി കൃതികൾ-5. രാമചന്ദ്രാദന്യം ന ജാനേഹം

**രാഗം : ധന്യാസി - താളം : ഖണ്ഡ ചാപ്പ്**

**വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ - ഭാഷ : സംസ്കൃതം**

**ആരോ: സ ഗ2 മ1 പ നി2 സ - അവരോ: സ നി2 ധ1 പ മ1 ഗ2 രി1 സ**

**8 ഹനുമത്തോഡി ജന്യം**

**പല്ലവി**

രാമചന്ദ്രാദന്യം ന ജാനേഹം ശ്രീ
ഹരിഹരാത്മരൂപിണൊ

**സമഷ്ടി ചരണം**

കാമജനകാത് കഠിന സുബാഹു മാരീച
ഖരദൂഷണാദി മദഹരണാന്തകരൂപിണൊ
സമസ്തസുരസന്നുത ശരചാപപാണിനഃ
സരസഗുരുഗുഹ സംഗീതതത്വബൊധിനഃ

### സാരാംശം:

കാമദേവൻെറ ജനകനായ വിഷ്ണുവിൻേറയും, ശിവൻേറയും അവതാരമായ ഭഗവാൻ രാമചന്ദ്രനെപ്പോലെ മറ്റൊരീശ്വരനെ ഞാൻ അറിയാനിടയായിട്ടില്ല. അന്തകരൂപത്തിൽ അവിടന്ന് സുബാഹു, മാരീചൻ, ഖരൻ, ദൂഷണൻ എന്നീ രാക്ഷസന്മാരുടെ അഹങ്കാരത്തെ അടിച്ചമർത്തി. എല്ലാ ദേവന്മാരും അവിടത്തെ ആരാധിക്കുന്നു. ഭവാൻെറ കരങ്ങളിൽ ചാപവും ശരങ്ങളുമുണ്ട്. സകലകലാവല്ലഭനായ അവിടന്നാണ് സരസനായ ഗുരുഗുഹന് സംഗീതത്തിൻെറ സങ്കീർണ്ണതയെല്ലാം വശമാക്കിക്കൊടുത്തത്!

## 411. രാമവിഭക്തി കൃതികൾ-6. രാമചന്ദ്രസ്യ ദാസോഹം

രാഗം : ധർമവതി – താളം : ആദി
വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ – ഭാഷ : സംസ്കൃതം
ആരോ: സ രി2 ഗ2 മ2 പ ധ2 നി3 സ – അവരോ: സ നി3 ധ2 പ മ2 ഗ2 രി2 സ
59 ധർമ്മവതി മേളം

പല്ലവി
രാമചന്ദ്രസ്യ ദാസോഹം ശ്രീസീതാനായകസ്യ
ഗുരുഗുഹഹിതസ്യ

സമഷ്ടി ചരണം
സാമദാനഭേദാദിചതുരസ്യ സജ്ജനപാലസ്യ
ദുഷ്ടഹരസ്യ സമയാചാരസമ്പ്രദായകസ്യ
ശബരീമോക്ഷപ്രദസ്യ വരസ്യ

**സാരാംശം:**
സീതയുടെ നായകനും, ഗുരുഗുഹന് ഹിതനുമായ രാമചന്ദ്രൻെറ ദാസനാണ് ഞാൻ. ശിക്ഷണോപായങ്ങളായ സാമം, ദാനം, ഭേദം, ദണ്ഡം എന്നിവയുടെ നടപടിക്രമങ്ങളിൽ അവിടത്തേക്ക് അതീവ ചാതുര്യമുണ്ട്. അവിടന്ന് സജ്ജനങ്ങളെ പരിരക്ഷിക്കുകയും, ദുഷ്ടരെ നശിപ്പിക്കുകയും ചെയ്യുന്നു. സമയാചാരസമ്പ്രദായങ്ങളെ വേണ്ടുംവണ്ണം നടപ്പാക്കുന്നവനാണവിടന്ന്. ശബരിയെ അനുഗ്രഹിച്ച്, മോക്ഷം നല്കിയ അവിടത്തെ സ്വഭാവം വളരെ ശ്രേഷ്ഠംതന്നെ!

## 412. രാമവിഭക്തി കൃതികൾ-7. രാമേ ഭരതപാലിത

രാഗം : ജ്യോതി – താളം : ഖണ്ഡ ചാപ്പ്
വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ – ഭാഷ : സംസ്കൃതം
ആരോ: സ രി3 ഗ3 മ2 പ ധ1 നി2 സ – അവരോ: സ നി2 ധ1 പ മ2 ഗ3 രി3 സ
68 ജ്യോതിസ്വരൂപിണി മേളം

**പല്ലവി**
രാമേ ഭരതപാലിതരാജ്യമർപയാമി
രാജാധിരാജപൂജിതചരണം നമാമി
**സമഷ്ടി ചരണം**
അമരേശാദിസകലദേവതാമോദനെ
അന്തരങ്ഗഗുരുഗുഹാനന്ദമൃദുഗദനെ
സമസ്തമുനിഗണസാധുജനാദിവന്ദനെ
സാനന്ദയുതസീതാമനൊഹരമദനെ

**സാരാംശം:**
ഭരതൻ പരിരക്ഷിച്ചുകൊണ്ടിരുന്ന രാജ്യം ഞാനിതാ ശ്രീരാമന് സമർപ്പിക്കുന്നു. രാജാധിരാജന്മാർ ആരാധിക്കുന്ന അവിടത്തെ പാദങ്ങളെ ഞാനും വണങ്ങുന്നു. അവിടന്ന് ഇന്ദ്രൻ മുതലായ ദേവന്മാർക്ക് ആനന്ദത്തെ പ്രദാനം ചെയ്യുന്നു. ഗുരുഗുഹൻെറ അന്തരംഗത്തിൽ പ്രീതിയോടെ വസിക്കുന്നു. മുനിമാരും സാധുജനങ്ങളും ഭവാനെ ആരാധിക്കുന്നു. സൗകുമാര്യത്തിൽ കാമദേവനെ വെല്ലുന്ന അവിടന്ന് സീതാദേവിയുടെ ഹൃദയത്തിൽ കളിയാടുന്നു!!

## 413. രാമവിഭക്തി കൃതികൾ-8. രാമരാമ കലികലുഷവിരാമ

രാഗം : രാമകാളി – താളം : രൂപകം
വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ – ഭാഷ : സംസ്കൃതം
ആരോ: സ രി1 ഗ3 പ ധ1 സ – അവരോ: സ നി3 ധ1 പ മ1 ഗ3 രി1 സ
15 മായമാളവ ഗൗള ജന്യം

**പല്ലവി**
രാമരാമ കലികലുഷവിരാമ ധരാഭൃല്ലലാമ
**സമഷ്ടി ചരണം**
ശ്രീമഹിജാകാമ സുഗുണധാമ
പരന്ധാമ ശ്യാമ
മാമവ ശിവഗുരുഗുഹസുത്രാമ
വിബുധവിനുതനാമ

**സാരാംശം:**
കലികാലത്തിൻേറതായ കാലുഷ്യങ്ങളെല്ലാമകറ്റുന്ന രാമാ, രാജരാജതിലകമേ, സീതാപതേ! സദ്ഗുണധാമമേ! പരമധാമത്തിൽ വസിക്കുന്ന ശ്യാമളകോമളാ! പരമശിവൻ, സ്കന്ദൻ, ഇന്ദ്രൻ തുടങ്ങിയ ദേവന്മാരെല്ലാം സ്തുതിക്കുന്ന രാമാ! എന്നെ രക്ഷിക്കണേ!!

## 414. രാഗസുധാരസ

**രാഗം : ആന്ദോളിക - താളം : ദേശാദി**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ - ഭാഷ : തെലുങ്ക്**
**ആരോ: സ രി2 മ1 പ നി2 സ - അവരോ: സ നി2 ധ2 മ1 രി2 സ**
**28 ഹരികാംബോജി ജന്യം**

**പല്ലവി**
രാഗ സുധാരസ പാനമു ജേസി രാജില്ലവേ
മനസാ! (രാഗ)

**അനുപല്ലവി**
യാഗ യോഗ ത്യാഗ ഭോഗ ഫല മോസംഗേ
(രാഗ)

**ചരണം**
സദാശിവ മയമഗു നാദോംകാര സ്വര
വിദുലു ജീവന്മുക്തുലനി ത്യാഗരാജു ദേലിയു
(രാഗ)

**സാരാംശം:**
രാഗമാകുന്ന അമൃതിന്റെ രസം നുകരുന്നവന് യാഗം, യോഗം, ത്യാഗം, ഭോഗം എന്നിവയുടെ ഗുണകരമായ ഫലങ്ങൾ ആസ്വദിക്കാൻ സാധിക്കുന്നു. മനസ്സേ! ഇവ പാനം ചെയ്യു! ഇവയുടെ രുചിയറിയൂ. സദാശിവമയമായ, നാദം, ഓംകാരം, സ്വരം എന്നിവയിൽ ദിവ്യജ്ഞാനം ലഭിച്ചിട്ടുള്ളവർ ആത്മാരാമന്മാരാണെന്നത്രെ ത്യാഗരാജന്റെ സുചിന്തിതാഭിപ്രായം!!

## 415. രാമ നീ സമാനമെവരു

**രാഗം : ഖരഹരപ്രിയ - താളം : രൂപകം**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ - ഭാഷ : തെലുങ്ക്**
**ആരോ: സ രി2 ഗ2 മ1 പ ധ2 നി2 സ - അവരോ: സ നി2 ധ2 പ മ1 ഗ2 രി2 സ**
**22 ഖരഹരപ്രിയ മേളം**

**പല്ലവി**
രാമാ നീ സമാനമെവരു?
രഘു വംശോദ്ധാരക! (രാമാ )

**അനുപല്ലവി**
ഭാമാ മരുവമ്പു മൊലക
ഭക്തിയനു പഞ്ജരപു ചിലുക (രാമാ)

**ചരണം**
പലുകു പലുകുലകു തേനേ-
ലൊലുകു മാടലാഡു
സോദരുലഗല ഹരി ത്യാഗരാജ-
കുലവിഭൂഷ! മൃദുസുഭാഷ! (രാമാ)

**സാരാംശം:**
ഹേ, രാമാ! അവിടത്തേക്ക് സമാനനായി മറ്റൊരാളുണ്ടോ? രഘുവംശോദ്ധാരകനായ, ഹേ, ഭഗവാനേ! അവിടത്തെ പ്രണയിനിയായ സീതാദേവി, സുഗന്ധം പരത്തുന്ന ലോലയായൊരു ലതയെപ്പോലെ, ഭവാന്റെ മാറിടത്തിൽ പടർന്ന് വിഹരിക്കുന്നു. ദേവിയുടെ ഭക്തിപഞ്ജരത്തിലെ ശുകമാണവിടന്ന്. അമൃതം വഴിയുന്ന വാക്കുകൾ പൊഴിക്കുന്ന സഹോദരരുണ്ടവിടത്തേക്ക്. ഹേ, സൗമ്യഭാഷണാ! ത്യാഗരാജന്റെ പരദേവതയായ അവിടുന്ന്, അദ്ദേഹത്തിന്റെ കുലത്തിന്നാകെ അഭിമാനഭാജനമത്രെ!

## 416. രാമാ നീയെഡ

**രാഗം : ഖരഹരപ്രിയ - താളം : മധ്യാദി**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ - ഭാഷ : തെലുങ്ക്**
**ആരോ: സ രി2 ഗ2 മ1 പ ധ2 നി2 സ - അവരോ: സ നി2 ധ2 പ മ1 ഗ2 രി2 സ**
**22 ഖരഹരപ്രിയ മേളം**

**പല്ലവി**
രാമാ! നീയെഡ പ്രേമ രഹിതുലകു
നാമരുചി തെലുസുനാ? ഓ സീതാ (രാമാ)

**അനുപല്ലവി**
കാമിനി വേഷധാരികി സാധ്വീ നഡത
ലേമൈന തെലുസുനാ?യാരീതിസീതാ (രാമാ)

**ചരണം**
തനസൗഖ്യമു താനെരുഗക യൊരുലകു
തഗു ബോധന സുഖമാ? ഘനമഗു
പുലി ഗോരൂപമൈന ത്യാഗരാജനുത
ശിശുവു പാലു ഗൽഗുനാ (രാമാ)

**സാരാംശം:**

ഹേ, രാമാ! അവിടുത്തയോട് ഉള്ളുഴിഞ്ഞ ഭക്തിയില്ലാത്ത ഒരുവന് രാമനാമം ജപിക്കുമ്പോൾ ലഭിക്കുന്ന മാധുര്യം ആസ്വദിക്കാൻ കഴിയുമോ? സ്ത്രീവേഷംകെട്ടിയാൽ ഒരു പുരുഷന് സ്ത്രീയുടെ ചാരിത്ര്യത്തെക്കുറിച്ച് അറിവുണ്ടാകുമോ? സ്വയമായി ആത്മജ്ഞാനം നേടാൻ കഴിയാത്ത ഒരുവന് മറ്റൊരുത്തന് എങ്ങനെ ധർമ്മോപദേശം നല്കാൻ കഴിയും? പശുവിന്റെ മുടുപടം ധരിച്ച ഒരു വ്യാഘ്രത്തിന് മനുഷ്യക്കുഞ്ഞിനെ പാലൂട്ടാനൊക്കുമോ?

## 417. രാമ മന്ത്രവ ജപിസോ

**രാഗം : ജോൻപുരി – താളം : ആദി**
**വാഗ്ഗേയകാരൻ : പുരന്ദരദാസർ – ഭാഷ : കന്നഡ**
**ആരോ: സ രി2 മ1 പ ധ1 നി2 സ – അവരോ: സ നി2 ധ1 പ മ1 ഗ2 രി2 സ**
**20 നഠഭൈരവി ജന്യം**

**പല്ലവി**
രാമ മന്ത്രവ ജപിസൊ എ മനുജ
**അനുപല്ലവി**
ആ മന്ത്ര ഈ മന്ത്ര മെച്ചിനിഗെഡബേഡ
സോമശേഖരതന്ന ഭാമിനിഗൊരേദിഗ (രാമ)

**ചരണം**
സകല വേദ ഗളിഗേ സാരമേ ഇവ മന്ത്ര
മുക്തി മാർഗകേ ഈവേ മൂല മന്ത്ര
ഭക്തി രസ കേദാരി ഉമ്മേ തൊരുവമന്ത്ര
സുഖനിധിപുരന്ദരവിഠലന മഹാ മന്ത്ര (രാമ)

**സാരാംശം:**

മനുഷ്യാ! പരിശുദ്ധമായ രാമനാമം ജപിക്കു. ഭക്തിരസത്തിന്റെ കേദാരമായ, അത്യാനന്ദത്തെ പ്രദാനം ചെയ്യുന്ന ശ്രീരാമമന്ത്രം ജപിക്കു. പിന്നെ അതുമിതുമായി മറ്റു മന്ത്രങ്ങളുടെ പുറകേ പോകേണ്ട ആവശ്യമില്ല. കാരണം, ആ മഹത്തായ മന്ത്രം വേദപുരാണങ്ങളുടെയെല്ലാം സത്തായ പുരന്ദരവിഠല മന്ത്രമായതുകൊണ്ടുതന്നെ. ഭക്തിമാർഗ്ഗത്തിൽക്കൂടി ഈശ്വരസാക്ഷാൽക്കാരവും മോക്ഷവും ലഭിക്കാൻ ശ്രമിക്കുന്നവർക്ക് ഏറ്റവും അനുയോജ്യമായതത്രെ ആ മന്ത്രം!

## 418. രാമഭക്തി

**രാഗം : ശുദ്ധബങ്ഗാള – താളം : ആദി**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**
**ആരോ: സ രി2 മ1 പ ധ2 സ – അവരോ: സ ധ2 പ മ1 രി2 ഗ2 രി2 സ**
**22 ഖരഹരപ്രിയ ജന്യം**

**പല്ലവി**
രാമഭക്തി സാമ്രാജ്യ
മേമാനവുല കബ്ബെനോ മനസാ (രാമ)
**അനുപല്ലവി**
ആമാനവുല സന്ദർസന
മത്യന്ത ബ്രഹ്മാനന്ദമേ (രാമ)

**ചരണം**
ഈലാഗനി വിവരിമ്പ ലേനു
ചാലാ സ്വാനുഭവ വേദ്യമേ
ലീലാ സൃഷ്ടജഗത്രയമന
കോലാഹല ത്യാഗരാജ നുതുഡഗു (രാമ)

**സാരാംശം:**

രാമഭക്തിയെന്ന സാമ്രാജ്യം സിദ്ധിച്ചിട്ടുള്ളവരെ ദർശിക്കുന്നതുതന്നെ പരമാനന്ദമായിട്ടുള്ളതാണല്ലോ. അങ്ങനെ ലഭിക്കുന്ന പരമാനന്ദം അവാച്യവും അഗോചരവുമത്രെ! അവനവന്റെ ആത്മാവ് സ്വയം അത് അനുഭവിച്ചറിയേണ്ടതുമത്രെ!

## 419. രാമാ നിന്നേ

**രാഗം : ഹുസേനി – താളം : ആദി**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**
**ആരോ: സ രി2 ഗ2 മ1 പ നി2 ധ2 നി2 സ – അവരോ: സ നി2 ധ1 പ മ1 ഗ2 രി2 സ**
**22 ഖരഹരപ്രിയാ ജന്യം**

**പല്ലവി**
രാമാ! നിന്നേ നമ്മിനാനു നിജമുഗ സീതാ
(രാമാ)

**അനുപല്ലവി**
കാമ ജനക കമനീയ വദന നനു കാവവേ,
കാരുണ്യ ജലധേ; (രാമാ)

**ചരണം 1**
സാരാ! സാമാദിവേദസാരാ! സന്തത ബുധ
വിഹാര രാജിത മുക്ത-
ഹാരാ! കനക കേയൂരധരാ! സുഗുണ പാരാവാരാ!
സുരാരാധിതപദാ! (രാമാ)

**ചരണം 2**
ധീര സുജന ഹൃത് പഞ്ജരകീര! നീ പാദഭക്തി
മാകീര! മദനസുന്ദരാകാരാ!
ദനുജസംഹാരാ! ദുഷ്ട ജനദൂരാ!
രഘുകുലോദ്ധാരാ! ഉദാരാ! (രാമാ)

**ചരണം 3**
രാജരാജ വന്ദിത! ഭുജാനായക!
സുരസമാജശ്രീകര! ത്യാഗരാജ-
മാനസസരോജകുസുമദിനകര!
പംക്തിരഥരാജതനയ! ശ്രീ (രാമാ)

**സാരാംശം:**

ഹേ, രാമാ! ഭവാനിൽ ഞാൻ സർവ്വവിശ്വാസവുമർപ്പിച്ചിട്ടുണ്ട്. ഈ ഉലകത്തിൽ കാണുന്നതിനെല്ലാം കാരണഭൂതനായിട്ടുള്ളത് അവിടന്നല്ലേ? മോഹനാകാരനായ ഭഗവാനേ! കരുണാസിന്ധോ! എന്നെ രക്ഷിക്കണേ! മോക്ഷദായകങ്ങളായിട്ടുള്ള വേദ പുരാണങ്ങളുടെയെല്ലാം സത്തല്ലേയവിടന്ന്? സദ്ഗുണസാഗരമായ അവിടുന്ന് ബുദ്ധിമാന്മാരായ അങ്ങയുടെ ഭക്തർക്ക് നിത്യാനന്ദത്തെ പ്രദാനം ചെയ്യുന്നു. സന്മാർഗ്ഗികളായിട്ടുള്ളവരുടെ ഹൃദയപഞ്ജരങ്ങളിൽ വസിക്കുന്ന ശുകമാണവിടന്ന്. രാക്ഷസരെ നശിപ്പിക്കുന്ന അങ്ങയെ അമരർ ആരാധിക്കുന്നു. കാമദേവന്റെ സൗന്ദര്യമുള്ള ഭവാന്റെ അടുത്തേക്ക് ദുർമ്മാർഗ്ഗികൾക്ക് എത്തിച്ചേരാൻ സാധ്യമല്ല. രഘുവംശത്തെ അവിടുന്ന് കീർത്തിയേറിയതാക്കിത്തീർത്തു. ഭാഗ്യദായകനായ അവിടത്തെ കുബേരൻ സർവ്വാത്മനാ പൂജിക്കാറുള്ളതാണല്ലോ. ഹേ, സീതാകാന്താ! ദശരഥനന്ദനാ! നിന്തിരുവടി ത്യാഗരാജന്റെ ഹൃദയകമലത്തെ വികസിപ്പിക്കുന്ന സൂര്യദേവനത്രെ!!

## 420. രമിഞ്ചുവാരെവരുരാ

**രാഗം : സുപോഷിണി – താളം : രൂപകം**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**
**ആരോ: സ രി2 സ മ1 പ നി2 ധ2 സ – അവരോ: സ ധ2 പ മ1 രി2 മ1 സ**
**28 ഹരികാംബോജി ജന്യം**

**പല്ലവി**
രമിഞ്ചുവാരെവരുരാ? രഘൂത്തമാ! നിനുവിനാ
(രമിൻ)

**അനുപല്ലവി**
ശമാദി ഷഡ്ഗുണഗണാ!
സകലഭുവനജനുലലോ (രമിൻ)

**ചരണം**
രാമയനെ സുമർമ്മമു-രാമയനെ ശർമ്മമു ലസ
ദമര വരുലകബ്ബെനോ? ത്യാഗരാജസന്നുത!
(രമിൻ)

**സാരാംശം:**

ഹേ, രഘുവംശോത്തമാ! ശമം, ദമം മുതലായ ഷഡ്ഗുണങ്ങൾ അവിടത്തോട് ഇണങ്ങിനിൽക്കുന്നു! അവിടത്തേക്കല്ലാതെ മറ്റാർക്കാണ് ഇന്ദ്രിയാവബോധത്തിന്നതീതമായ ആനന്ദാതിരേകത്തിലേക്ക് അടിയങ്ങളെ വഹിച്ചുകൊണ്ടു പോകാനാവുക? നിന്തിരുവടിയുടെ പുണ്യനാമത്തിന്റെ അർഥവ്യാപ്തിയെക്കുറിച്ചും, പ്രാധാന്യത്തെക്കുറിച്ചും, ദിവ്യാനുഭൂതി നല്കാനുള്ള ആ നാമത്തിന്റെ കഴിവിനെക്കുറിച്ചും ദേവന്മാർക്കു പോലും കാര്യമായ അറിവുള്ളതായി തോന്നുന്നില്ല!

## 421. രഘുവംശ

**രാഗം : കഥനകുതൂഹലം – താളം : ആദി**
**വാഗ്ഗേയകാരൻ : പട്ടണം സുബ്രഹ്മണ്യ അയ്യർ – ഭാഷ : സംസ്കൃതം**
**ആരോ: സ രി2 മ1 ധ2 നി3 ഗ3 പ സ – അവരോ: സ നി3 ധ2 പ മ1 ഗ3 രി2 സ**
**29 ശങ്കരാഭരണം ജന്യം**

**പല്ലവി**
രഘു വംശ സുധാംബുധി ചന്ദ്ര ശ്രീ
രാമ രാമ രാജേശ്വര

**അനുപല്ലവി**
അഘമേഘമാരുത ശ്രീകര
അസുരേശ മൃഗേന്ദ്ര ജഗന്നാഥ (രഘു)

**ചരണം**
ജമദഗ്നിജ ഗർവഖണ്ഡന
ജയ രുദ്രധീ വിസ്മിതവന്ദന
കമലാപ്താന്വയ മണ്ഡന
ഗണിതാത്ഭുതശൗര്യ ശ്രീവെങ്കടേശ (രഘു)

**സാരാംശം:**

ഹേ, രാമാ, രഘുവംശാമൃതവാരാന്നിധിയിൽ ഉദിച്ച ചന്ദ്രനാണ് രാജരാജേശ്വരനായ അവിടന്ന്. ഹേ, ജഗന്നാഥാ, പാപമേഘജാലങ്ങളെ അടിച്ചകറ്റി, ശ്രേയസ്സു നല്കുന്നവനാണ് രാവണാന്തകനായ അവിടന്ന്. ഹേ, വെങ്കടേശ്വരാ, സൂര്യാന്വയത്തിന്നൊരലങ്കാരമാണ് അത്ഭുതശൗര്യത്തിന്നുടമയായ അവിടുന്ന്. ജമദഗ്നി പുത്രനായ പരശുരാമന്റെ ഗർവ്വിന്റെ മുനയൊടിച്ച്, അവിടന്ന് രുദ്രനെ വിസ്മയം കൊള്ളിച്ചു. അപ്രകാരമെല്ലാമിരിക്കുന്ന നിന്തിരുവടി സർവ്വാത്മനാ ജയിച്ചരുളിയാലും!!

## 422. രങ്ഗപുരവിഹാര

**രാഗം : ബൃന്ദാവനസാരങ്ഗ – താളം : രൂപകം**
**വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ – ഭാഷ : സംസ്കൃതം**
**ആരോ: സ രി2 മ1 പ നി3 സ – അവരോ: സ നി2 പ മ1 രി2 ഗ2 രി2 സ**
**22 ഖരഹരപ്രിയ ജന്യം**

പല്ലവി
രങ്ഗപുരവിഹാര ജയ കോദണ്ഡരാമാവതാര
രഘുവീര ശ്രീ (രങ്ഗപുരവിഹാര)
അനുപല്ലവി
അങ്ഗജ ജനക ദേവബൃന്ദാവനസാരങ്ഗേന്ദ്ര
വരദ രമാന്തരങ്ഗ
ശ്യാമളാങ്ഗ വിഹങ്ഗതുരങ്ഗ സദയാപാങ്ഗ
സത്സങ്ഗ(രങ്ഗപുരവിഹാര)
ചരണം
പങ്കജാപ്തകുലജലനിധിസോമ വര
പങ്കജമുഖ പട്ടാഭിരാമ പദ
പങ്കജ ജിതകാമ രഘുരാമ
വാമാങ്കഗതസീതാവരവേഷ ശേ-
ഷാങ്കശയന ഭക്തസന്തോഷ ഏണാങ്കരവിനയന
മൃദുതരഭാഷ അക-
ളങ്കദർപണകപോല വിശേഷ മുനി
സങ്കടഹരണ ഗോവിന്ദ
വേങ്കടരമണ മുകുന്ദ സങ്കർഷണ മൂലകന്ദ ശങ്കര
ഗുരുഗുഹാനന്ദ (രങ്ഗപുരവിഹാര)

**സാരാംശം:**

അല്ലയോ, രഘുരാമാ! ശ്രീരങ്ഗപുരനിവാസാ! ജയിച്ചാലും! കോദണ്ഡപാണിയായി, രാമനായവതരിച്ച, ഹേ, രഘുവീരാ! അനംഗജനക! ദേവന്മാരെ രക്ഷിക്കാൻ ധ്രുതഗതിയിൽ ഓടിയെത്തുന്ന സാരങ്ഗമേ! ഇന്ദ്രവര ദായകാ! ലക്ഷ്മീഹൃദയവിഹാരാ! ശ്യാമളാംഗാ! ഗരുഡഗമനാ! ദയാപരാ! സദ്ഗുണസംഗാ! സൂര്യവംശ സാഗരത്തിൽ ഉദയംചെയ്ത സോമാ! സരസിജവദനാ! പട്ടാഭിരാമാ! അംബുജംപോലെയുള്ള ചരണങ്ങളോടു കൂടിയവനേ! സൗന്ദര്യത്തിൽ കാമദേവനെ വെല്ലുന്നവനേ! അവിടത്തെയുടെ പ്രിയവധു, സീതാദേവി, ഇട ത്തെ തുടയിലാണല്ലോ ഇരിക്കാറുള്ളത്! ആദിശേഷശയനാ! ഭക്തർക്ക് ആനന്ദം നല്കുന്നവനേ! സൂര്യചന്ദ്ര ന്മാർ നയനങ്ങളായിട്ടുള്ള ഭഗവാനേ! മൃദുഭാഷണാ! ചളിപുരളാത്ത കണ്ണാടിപോലുള്ള കവിൾത്തടങ്ങളോടു കൂടിയവനേ! മുനിജനങ്ങളുടെ സങ്കടങ്ങൾ ഇല്ലാതാക്കുന്നവനേ! ഗോവിന്ദാ! വെങ്കടരമണാ! മുകുന്ദാ! സങ്കർഷണ! എന്തിൻേറയും ആദികാരണമായിട്ടുള്ളവനേ! ശങ്കരനെയും ഗുരുഗുഹനെയും സമ്മോദിപ്പിക്കുന്ന വനേ! നിന്തിരുവടി വിജയിച്ചാലും!!

## 423. രാമം ഭജത

**രാഗം : ശ്രീരാഗം – താളം : ആദി**
**വാഗ്ഗേയകാരൻ : പാപനാശം ശിവൻ – ഭാഷ : സംസ്കൃതം**
**ആരോ: സ രി2 മ1 പ നി2 സ – അവരോ: സ നി2 പ ധ2 നി2 പ മ1 രി2 ഗ2 രി2 സ**
**22 ഖരഹരപ്രിയ ജന്യം**

**പല്ലവി:**
രാമം ഭജത മനുജാ!
രവികുല തിലകം ശ്രീ (രാമം)
**അനുപല്ലവി:**
കാമം-കലികലുഷ ജലനാശന
നാമം- ഖല രജനിചര നികര
ഭീമം-അഭിനവ ജലധരസു
ശ്യാമം-സകല ചേതനാത്മാ (രാമം)
**ചരണം:**
ധീരം-ജനകജാഹൃദയശൃം
ഗാരം-പരിഗൃഹീതമനുജാ
കാരം-ആശ്രിതസജ്ജനമ
ന്ദാരം-അനു വാരം വാരം (രാമം)

**സാരാംശം:**

സൂര്യവംശതിലകമായ ശ്രീരാമനെ ഭജിക്കൂ, മനുഷ്യാ! കലികാലകാലുഷ്യങ്ങളെയെല്ലാം അകറ്റുന്നതാണാ നാമം. അഹങ്കാരികളായവരെയെല്ലാം ഭയപ്പെടുത്തുന്നതാണാനാമം. പുതുമേഘവർണ്ണനായ, സകല ജീവാന്ത ര്യാമിയായ രാമനെ ഭജിക്കൂ, മനുഷ്യാ! മനുജാകാരമെടുത്ത്, ജാനകീഹൃദയത്തിൽ ശൃംഗാര സ്വരൂപനായും, ആശ്രയിക്കുന്ന സജ്ജനങ്ങൾക്ക് കൽപ്പതരുവായും മരുവുന്ന രാമനെ അനവരതം ഭജിക്കൂ, മനുഷ്യാ, ഭജിക്കൂ!!

## 424. രാധാ മുഖകമല

**രാഗം : ഹിന്ദുസ്ഥാനി കാപി – താളം : ആദി**
**വാഗ്ഗേയകാരൻ : പാപനാശം ശിവൻ – ഭാഷ : സംസ്കൃതം**
**ആരോ: സ രി2 മ1 പ നി2 സ –**
**അവരോ: സ നി2 ധ2 നി2 പ മ1 ഗ2 മ1 ധ2 പ ഗ2 രി2 സ നി2 സ**
**22 ഖരഹരപ്രിയാ ജന്യം**

പല്ലവി
രാധാ മുഖകമല മധു രസികം (രാധാ)
**അനുപല്ലവി:**
ചേതോ ഭജ സദാ യദുതിലകം (രാധാ)

ചരണം 1
സാധു ജനാവന ധൃതശിശുരൂപം
സ്മരണ മാത്രഹൃതസ്മൃതി താപം (രാധാ)
ചരണം 2
മായാ പ്രപഞ്ച നാടകസൂത്ര ധാരം
വ്രജഗോ ധൂളി ധൂസരിത ശരീരം (രാധാ)
**ചരണം 3**
വിധിമുഖ വിനുതം ശ്രുതിഭിരഗണിതം
ദധി നവനീത സുരഭി വദനം തം (രാധാ)

**സാരാംശം:**

രാധാമുഖാംബുജത്തിലെ മധു നുകരുന്നതിൽ രസം കണ്ടെത്തിയ വണ്ടിനെ, യദുകുലതിലകനെ, സദാ ഭജിക്കൂ, മനസ്സേ! സജ്ജനസംരക്ഷണത്തിനായി ശിശുരൂപമെടുത്ത്, വ്രജത്തിലെ പശുക്കളുടെ കുളമ്പിലെ പൊടി ദേഹമാസകലമണിഞ്ഞു നടക്കുന്ന കണ്ണനെ, സ്മരണമാത്രയിൽ മനസ്സിൻെറ താപങ്ങളെല്ലാം ഹരിച്ചുകളയുന്ന കണ്ണനെ, എല്ലായ്പോഴും ചിന്തിക്കൂ, മനസ്സേ! ഈ മായാപ്രപഞ്ചമാകുന്ന നാടകത്തിൻെറ സൂത്രധാരനും, വേദങ്ങളും ബ്രഹ്മാദികളും സ്തുതിക്കുന്നവനുമായ അവൻെറ മുഖത്തുനിന്നും തൈരിൻെറയും വെണ്ണയുടെയും സൗരഭ്യം പരക്കുന്നുണ്ട്. മനസ്സേ! അങ്ങനെയുള്ള കൃഷ്ണനെ ഭജിക്കൂ!!

## 425. രാമചന്ദ്രായ മംഗളം

**രാഗം : ചെഞ്ചുരുട്ടി – താളം : ആദി**
**വാഗ്ഗേയകാരൻ : ഭദ്രാചല രാമദാസ് – ഭാഷ : സംസ്കൃതം**
**ആരോ: ധ2 സ രി2 ഗ3 മ1 പ ധ2 നി2 – അവരോ: നി2 ധ2 പ മ1 ഗ3 രി2 സ നി2 ധ2 പ ധ2 സ**
**28 ഹരികാംബോജി ജന്യം**

രാമചന്ദ്രായ ജനകരാജജാമനോഹരായ
മാമകാധീശ്വരായ മഹിത മംഗളം
കോസലേശായ മന്ദഹാസദാസപോഷണായ
വാസവാദി വിനുത സർവരായ മംഗളം
വിവിധരൂപായ വിവിധ വേദാന്തവേദ്യായ
സുമുഖ ചിത്ത കാമിതായ ശുഭ്ര മംഗളം
രാമദാസായ മൃദുലഹൃദയകമലവാസായ
സ്വാമിഭദ്രഗിരിവരായ ശുഭ്ര മംഗളം

**സാരാംശം:**

ജനകമഹാരാജപുത്രി സീതാദേവിയുടെ മനസ്സ് കട്ടെടുത്തവനും മനോഹരനായിട്ടുള്ളവനും എൻെറ ഹൃദയേശ്വരനുമായ ശ്രീരാമചന്ദ്രന് മംഗളം വരട്ടെ! കോസലേശനും, തൂമന്ദഹാസംകൊണ്ട് തൻെറ ഭക്തജനങ്ങളെ സമ്മോദിപ്പിക്കുന്നവനും, ഇന്ദ്രൻ മുതലായ സർവ്വ ദേവന്മാരും വണങ്ങുന്നവനുമായ കോസലേശന് മംഗളംവന്നീടട്ടെ! വിവിധ രൂപങ്ങൾ ധരിക്കുന്നവനും, വേദാന്തവിചാരമുൾക്കൊള്ളുന്നവനും,ഏവർക്കും മോഹംജനിപ്പിക്കുന്ന വദനത്തോടുകൂടിയവനുമായ ഭഗവാന് മംഗളം വന്നുചേരട്ടെ! രാമദാസൻെറ മൃദുലഹൃദയകമലത്തിൽ വസിക്കുന്നവനും, ഭദ്രഗിരിയിലെ ദേവനുമായ ശ്രീരാമചന്ദ്രസ്വാമിക്ക് സർവ്വവിധ മംഗളവും ഭവിക്കട്ടേ!!

## 426. ലേകനാ നിന്നു

**രാഗം : അസാവേരി – താളം : ആദി**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**
**ആരോ: സ രി1 മ1 പ ധ1 സ – അവരോ: സ നി2 സ പ ധ1 മ1 പ രി1 ഗ2 രി1 സ**
**8 ഹനുമത്തോഡി ജന്യം**

**പല്ലവി**
ലേകനാ നിന്നു ജുട്ടുകൊന്നാരു?
ഏക ഹൃദയുലൈ നിത്യാനന്ദമു (ലേകനാ)
**അനുപല്ലവി**
ശ്രീകര! കരുണാസാഗര! നിരുപമ
ചിന്മയ! ശ്രിതചിന്താമണി! നീയെഡാ (ലേകനാ)
**ചരണം 1**
സൗന്ദര്യമുലലോ സുഖമു സീതമ്മകു
സൗമിത്രികി ഗനുല ജാഡല സുഖമു
(ലേകനാ)
**ചരണം 2**
സുന്ദര മുഖമുന സുഖമു ഭരതുനികി
സുജ്ഞാനരൂപമുനസുഖമു രിപുഘ്നുനികി
(ലേകനാ)
**ചരണം 3**
ചരണ യുഗമുനന്ദു സുഖമാഞ്ജനേ
യുനികി,
വരഗുണ ത്യാഗരാജ വരദ!
നന്ദമു (ലേകനാ)

**സാരാംശം:**

ഹേ, ശ്രീകര! കരുണാസാഗരാ! നിരുപമ ജ്ഞാനമൂർത്തേ! ചിന്താമണേ! എന്തിനാണ് ആളുകൾ ഒരേ മനസ്സോടെ അങ്ങയുടെ ചുറ്റും കൂടുന്നത്? അവിടന്ന് നല്കുന്ന അനശ്വരമായ ആനന്ദം ലഭിക്കുന്നതിനും അത്

അനുഭവിച്ചറിയുവാനുമല്ലേ? ഭവാന്റെ സുന്ദരരൂപം ദർശിച്ച് സീതാദേവി പുളകം കൊള്ളാറുണ്ടല്ലോ. കണ്ണിലെ കൃഷ്ണമണികളുടെ ഒരു ചലനം മതി ലക്ഷ്മണന് അങ്ങയുടെ ആജ്ഞ സസന്തോഷം നിർവ്വഹിക്കാൻ! അങ്ങയുടെ തിരുമുഖമൊന്ന് ദർശിച്ചാൽ മതി ഭരതന് ആനന്ദാതിരേകമുണ്ടാവാൻ! അവിടന്ന് പകർന്നു കൊടുക്കുന്ന ദിവ്യജ്ഞാനത്തിൽക്കൂടിയാണ് ശത്രുഘ്നൻ അവിടത്തെ അനുഭവിച്ചറിയുന്നത്. അവിടത്തെ പാദങ്ങൾ സ്മരിച്ചാൽ മതി കെൽപ്പുള്ള ആഞ്ജനേയന് അനന്തമായ ആകാശത്തിലേക്കുയരാൻ! ഹേ, സദ്ഗുണസാക്ഷാത്കാരമേ! നിന്തിരുവടിയല്ലേ ത്യാഗരാജനു വരപ്രസാദങ്ങളരുളുന്നതും?

## 427.വരമുലൊസഗി

**രാഗം : കീരവാണി - താളം : രൂപകം**
**വാഗ്ഗേയകാരൻ :പട്ണം സുബ്രഹ്മണ്യ അയ്യർ - ഭാഷ : തെലുങ്ക്**
**ആരോ: സ രി2 ഗ2 മ1 പ ധ1 നി3 സ - അവരോ: സ നി3 ധ1 പ മ1 ഗ2 രി2 സ**
**21 കീരവാണി മേളം**

**പല്ലവി**
വരമുലൊസഗി ബ്രോചുട നീ കരുദാ ജഗദാധര
**അനുപല്ലവി**
പരമ ദയാകര സുഗുണാ ഭരണ നേ കാരിന
**ചരണം** ഉദര പോഷണാർഥമൈ ഒരുല മനസു
കരഗ ബൽകിനദി ഒക ഭാരത മൗനേതുതകു
സുഖമു ഗാനക നേ
മദിനി ചിന്ത നൊന്ദുചുവേ മരു നീതോ
ബൽകിദാ മദന ജനക വെങ്കടേശ മനസു
ഗലിഗി ഉണ്ഡേ

**സാരാംശം:**
മദനജനകനായ ഹേ, വെങ്കടേശ! പരമ ദയാപരനും സദ്ഗുണങ്ങൾ ആഭരണങ്ങളായിട്ടുള്ളവനുമായ നിന്തിരുവടി, ചോദിച്ച വരംതന്ന് എന്നെ അനുഗ്രഹിച്ചയയ്ക്കാൻ വൈമുഖ്യം കാണിക്കുന്നതെന്തുകൊണ്ടാണ്? കാലക്ഷേപത്തിന്നായി ഞാൻ മറ്റുള്ളവർക്ക് മഹാഭാരതകഥകൾ പറഞ്ഞുകൊടുക്കാറുണ്ട്. അത് കേൾക്കുമ്പോൾ അവരുടെ മനസ്സലിഞ്ഞുപോകാറുമുണ്ട്. എന്നാൽ, അവിടത്തേക്കെന്താണ് എന്നിൽ ഒരലിവും തോന്നാത്തത്?

## 428. വരുവായ് വരുവായ്

**രാഗം : ദേശ് - താളം : ആദി**
**വാഗ്ഗേയകാരൻ : സുബ്രഹ്മണ്യ ഭാരതി - ഭാഷ : തമിഴ്**
**ആരോ: സ രി2 മ1 പ നി3 സ - അവരോ: സ നി2 ധ2 പ മ1 ഗ3 രി2 സ**
**28 ഹരികാംബോജി ജന്യം**

**പല്ലവി**
വരുവായ് വരുവായ് വരുവായ് കണ്ണ!
വരുവായ് വരുവായ് വരുവായ്!
**ചരണം 1**
ഉരുവായ് അറിവിൽ ഒളിർവായ് കണ്ണ!
ഉയിരിന്നമുദായ് പൊഴിവായ് കണ്ണ!
കരുവായ് യെന്നുൾ കലർവായ് കണ്ണ!
കമലത്തിരുവോഡിണൈവായ് കണ്ണ! (വരുവായ്)
**ചരണം 2**
ഇണൈവായ് യെനദാവിയിലേ കണ്ണ!
ഇദയത്തിനിലേ അമർവായ് കണ്ണ!
കണൈവായശുരർ തലൈകൾ ശിദര്
കഡൈയുഴിയിലെ പഡൈയോഡെഴുവായ്!
(വരുവായ്)

**സാരാംശം:**
ഹേ, കണ്ണാ! വന്നാലും! വന്നാലും! വന്നാലും! ജ്ഞാനമാകുന്ന വെളിച്ചത്തിന്റെ മൂർത്തീകരണമായി വന്നണഞ്ഞാലും! ശാശ്വതമായ അമൃതപ്രവാഹമായി എന്റെ ജീവിതത്തിലേക്ക് കടന്നുവന്നാലും! താർമകളായ ലക്ഷ്മീദേവിയോടുകൂടിവന്ന് എന്റെ ഹൃദയക്ഷേത്രത്തിൽ എന്നെന്നും വസിച്ചാലും! ഈ ലോകത്തിലെ അസുരന്മാരുടെ ശിരസ്സുകൾ അറുത്തുവീഴ്ത്തുവാൻ കഴിവുള്ള മൂർച്ചയേറിയ ഒരു ശസ്ത്രമായി വന്നെത്തിയാലും! അവസാനം ഈ ഭുവനമാകെ പ്രളയത്തിലാണ്ടുമുങ്ങിപ്പോകുമ്പോൾ, അവിടുത്തെ സർവ്വ പരിവാരങ്ങളുമായി വന്നുചേർന്നാലും!!

## 429. വാഗ്വീശ്വരി വരദേ

**രാഗം : ഭൂഷാവലി - താളം : രൂപകം**
**വാഗ്ഗേയകാരൻ : മാവേലിക്കര പ്രഭാകര വർമ്മ - ഭാഷ : സംസ്കൃതം**
**ആരോ: സ രി2 ഗ3 മ2 പ ധ2 സ - അവരോ: സ നി2 ധ2 പ മ2 ഗ3 രി2 സ**
**64 വാചസ്പതി ജന്യം**

**പല്ലവി**
വാഗീശ്വരി വരദേ സുചരിതേ പാലയ
**അനുപല്ലവി**
സംഗീതദേവതേ പാകശാസനാദിനുതേ

**ചരണം**

സകല കലാസ്വരൂപിണി
വീണാപുസ്തകധാരിണി
സർവ്വാഭീഷ്ടപ്രദായിനി
പ്രഭാകരശതഭാസിനി

**സാരാംശം:**

ഹേ, സരസ്വതി! വാഗീശ്വരി! വരദേ! സുചരിതേ! സംഗീതദേവതേ! ഇന്ദ്രൻ ഭജിക്കുന്നവളേ! സകലകലാ ദേവതേ! വീണയും പുസ്തകവും ധരിച്ചിട്ടുള്ളവളേ! എല്ലാ അഭീഷ്ടങ്ങളും സാധിപ്പിച്ചു തരുന്നവളേ! നൂറു പ്രഭാകരന്മാരുടെ തേജസ്സുറ്റവളേ! രക്ഷിക്കണേ!

## 430. വാതാപി ഗണപതിം ഭജേഹം

രാഗം : ഹംസധ്വനി – താളം : ആദി
വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ – ഭാഷ : സംസ്കൃതം
ആരോ: സ രി2 ഗ3 പ നി3 സ – അവരോ: സ നി3 പ ഗ3 രി2 സ
29 ധീര ശങ്കരാഭരണം ജന്യം

**പല്ലവി**

വാതാപി ഗണപതിം ഭജേഹം
വാരണാസ്യം വരപ്രദം

**അനുപല്ലവി**

ഭൂതാദി സംസേവിത ചരണം ഭൂത ഭൗതിക
പ്രപഞ്ച ഭരണം
വീത രാഗിണം വിനത യോഗിനം വിശ്വകാരണം
വിഘ്നവാരണം

**ചരണം**

പുരാ കുംഭസംഭവ മുനിവര പ്രപൂജിതം
ത്രികോണമധ്യഗതം
മുരാരി പ്രമുഖാദ്യുപാസിതം മൂലാധാര ക്ഷേത്ര
സ്ഥിതം
പരാദി ചത്വാരി വാഗാത്മകം പ്രണവ സ്വരൂപ
വക്ര തുണ്ഡം
നിരന്തരം നിടില ചന്ദ്ര ഖണ്ഡം നിജ
വാമകര വിധൃത ഇക്ഷുദണ്ഡം
കരാംബുജ പാശ ബീജാപൂരം കലുഷ വിദൂരം
ഭൂതാകാരം
ഹരാദി ഗുരുഗുഹ തോഷിത ബിംബം
ഹംസധ്വനി ഭൂഷിത ഹേരംബം

**സാരാംശം:**

വാരണവദനനും വരപ്രദനുമായ വാതാപിഗണപതിയെ ഞാൻ ഭജിക്കുന്നു. പഞ്ചഭൂതാത്മകമായ പ്രപഞ്ചത്തെയൊട്ടാകെ സംരക്ഷിക്കുന്നതും വിശ്വത്തിനു കാരണഭൂതനായതും യോഗികളാലാരാദ്ധ്യനായ വിഘ്നേശ്വരൻ തന്നെ. രാഗദ്വേഷവിഹീനനായ അവിടത്തെ ചരണങ്ങളെ ഭൂതാദികൾ സേവിക്കുന്നു. ത്രികോണമദ്ധ്യത്തിൽ, മൂലാധാരക്ഷേത്രത്തിൽ, സ്ഥിതിചെയ്യുന്ന അവിടത്തെ മുരവൈരിയായ മഹാവിഷ്ണു തുടങ്ങിയവർ ഉപാസിക്കുന്നു; അഗസ്ത്യമഹർഷി ഏറ്റവും ഭക്തിയോടെ പൂജിക്കുന്നു. പര, പശ്യന്തി, മദ്ധ്യമ, വൈഖരി എന്നീ നാലുവിധത്തിലുള്ള വാഗ്ദേവതയായി അവിടന്നു നിലകൊള്ളുന്നു. നിന്തിരുവടിയുടെ തുമ്പിക്കൈ പ്രണവത്തിൻെറ രൂപത്തിലാണ് വളഞ്ഞിരിക്കുന്നത്. വലിയ ആകാരം കൈക്കൊണ്ടിട്ടുള്ള അവിടത്തെ തിരുനെറ്റിയിൽ അമ്പിളിക്കലയും ഇടത്തുകയ്യിൽ കരിമ്പിൻതണ്ടും മറുകയ്യിൽ പാശവും ശോഭിക്കുന്നു. ഹരനും ഗുരുഗുഹനും സന്തോഷം നല്കുന്നവനാണവിടുന്ന്. കാലുഷ്യമെല്ലാം അകലെക്കളയുന്ന, ഹംസധ്വനിയാലലങ്കൃതനായ ഹേരംബനെ ഞാൻ ഭജിക്കുന്നു.

## 431. വെള്ളൈത്താമരൈ

രാഗം : ബിംപ്ലാസ് – താളം : ആദി
വാഗ്ഗേയകാരൻ : സുബ്രഹ്മണ്യ ഭാരതി – ഭാഷ : തമിഴ്
ആരോ: നി2 സ ഗ2 മ1 പ നി2 സ – അവരോ: സ നി2 ധ2 പ മ1 ഗ2 രി2 സ
22 ഖരഹരപ്രിയാ ജന്യം

**പല്ലവി**

വെള്ളൈത്താമരൈപ്പൂവിലിരുപ്പാൾ
വീണൈശെയ്യും ഒലിയിൽ ഇരുപ്പാൾ
കൊള്ളൈയിൻബം കുലവ് കവിതൈ
കൂറും പാവലർ ഉള്ളത്തിലിരിപ്പാൾ(വെള്ളൈ)

**ചരണം**

ഉള്ളതാം പൊരുൾ തേഡിഉണർന്ദേ
ഓദും വേദത്തിൻ ഉള്ളിന്റ് ഒളിർവാൾ
കള്ളമറ്റ മുനിവർകൾകൂറും
കരുണൈ വാസകതുട്പെരുളാവാൾ(വെള്ളൈ)

**സാരാംശം:**

വെള്ളത്താമരയിൽ ഉപവിഷ്ടയായിട്ടുള്ളവളും, വീണാനാദത്തിന്റെ ശ്രുതിമാധുര്യത്തിൽ വിഹരിക്കുന്നവളും, അകളങ്കരായ മുനിവര്യന്മാരുടെ ഹൃദയത്തിൽ വസിക്കുന്നവളുമായ ദേവി, ഈശ്വരസാക്ഷാത്കാരത്തിലേക്കുള്ള വഴിവിളക്കുകളായി വിളങ്ങുന്ന വേദങ്ങളുടെ മൂർത്തിമദ്ഭാവമത്രെ!

## 432. വഡവരൈയൈ

**രാഗം : രാഗമാലിക - താളം : ആദി**

**വാഗ്ഗേയകാരൻ : ഇളംഗോവഡിഗൾ - ഭാഷ : തമിഴ്**

1. വഡവരൈയൈ മത്താക്കി വാസുകിയൈ
നാണാക്കിക്
കഡൽവണ്ണൻ പണ്ടൊരുനാൾ കഡലയിറു
കലക്കിനൈയേ
കലക്കിയകൈ യസോതൈയാർ കഡൈകയിറ്റാൽ
കത്തുൺകൈ
മലർക്കമല ഉന്ധിയായ് മായമോ മരുത്കൈത്തേ
2. അറുപൊരുൾ ഇവനെന്റേ അമരർകണം
തൊഴുതേത്ത
ഉറുപസിഒന്റു ഇന്റിയേ ഉലകഡൈയ
ഉണ്ഡനൈയേ ഉണ്ഡവായ്
കളവിനാൻ ഉറിവെണ്ണെയ് ഉണ്ഡവായ്
വൺതുഴായ് മാലൈയായ്
മായമോ മരുത്കൈത്തേ
3. തിരണ്ഡമരർ തൊഴുതേത്തും തിരുമാൽനിൻ
സെങ്കമല
ഇരണ്ഡടിയാൽ മൂവുലകും ഇരുൾതീര
നഡന്ധനൈയേ
നഡന്ധഅഡി പഞ്ചവർക്കുത് തൂധാക
നഡന്ധഅഡി
മഡംഗളായ് മാറത്തായ് മായമോ മരുത്കൈത്തേ
4. മൂവുലകും ഈരടിയാൽ മുറൈനിരംബാ
വകൈമുഡിയത്
താവിയ സേവഡി സേപ്പത് തംബിയൊടും
കാൻപോന്ധു
സോഅരണും പോർമടിയത് തൊല്ലിലംഗൈ
കത്തഴിത്ത
സേവകൻസീർ കേളാത സെവിഎന്ന സെവിയേ
തിരുമാൽസീർ
കേളാത സെവിഎന്ന സെവിയേ
5. പെരിയവനൈ മായവനൈപ് പേരുലകം
എല്ലാം വിരികമല
ഉന്ധിയുഡൈ വിണ്ണവനൈക് കണ്ണും
തിരുവഡിയും കൈയും
തിരുവായും സെയ്യ കരിയവനൈക് കാണാത
കണ്ണെന്ന കണ്ണേ
കൺഇമൈത്തുക് കാൺപാർതം കണ്ണെന്ന
കണ്ണേ
6. മതംതാഴും നെഞ്ചത്തുക്. കഞ്ചനാർ വഞ്ചം
കതന്ധാനൈ നൂറ്റുവർപാൽ നാറ്റിസൈയും
പോറ്റപ്
പതർന്ധു ആരണം മുഴങ്കപ് പഞ്ചവർക്കുത്
തൂധു
നഡന്ധാനൈ ഏത്താത നാവെന്ന നാവേ
നാരായണാ എന്നാ നാവെന്ന
നാവേ
നാരായണാ എന്നാ നാവെന്ന
നാവേ

**സാരാംശം:**

പണ്ടൊരുനാൾ കടൽവർണ്ണൻ പാലാഴി കടയുമ്പോൾ മേരുവിനെ മത്താക്കി, വാസുകിയെ കയറുമാക്കി. പാലാഴി കടഞ്ഞോരക്കൈകളല്ലോ പണ്ട് യശോദമ്മ കയറാലെ കെട്ടിയിട്ടു. ആ കൈകൾ എങ്ങനെ ഈ പൂവുന്തും വണ്ടിയായി? അമ്പരന്നു നിൽപ്പാണീനമ്മളിപ്പോളറിയാതെ. ഇവനാണെല്ലാത്തിൻേറയും പരംപൊരുളെന്ന ഉറച്ച വിശ്വാസമോടെ അമരന്മാർ അവനെത്തന്നെ ആരാധിച്ചുവന്നു. വിശപ്പേതുമില്ലാതെ വിശ്വം മുഴുവൻ അകത്താക്കിയ വായ, കട്ടെടുത്ത നറുവെണ്ണ തിന്നുന്ന ചോരിവായ് പെട്ടെന്നതാ കൃഷ്ണതുളസിയായി മാറി. ഇതെന്തു മറിമായമെന്ന് അത്ഭുതപ്പെടുകയാണു നമ്മൾ. മൂന്നുലോകങ്ങളും ഇരുചുവടുകളാലളന്ന ആ പദാംബുജങ്ങളെ ദേവന്മാർ വന്ദിക്കുന്നു. ആ പാദങ്ങൾ പെട്ടെന്നതാ, ഞങ്ങളെ അമ്പരപ്പിക്കും വിധം, വെറുമൊരു സന്ദേശവാഹകൻേറതായി മാറുന്നു-പാണ്ഡവരുടെ സന്ദേശവും വഹിച്ചു പോയത് മറ്റാരാളല്ലല്ലോ! വാമനനായിപ്പിറന്ന നാളിൽ, മുപ്പാരിലും ചുറ്റിയതു പോരാതെയോ എന്തോ, രാമനായവതരിച്ചപ്പോഴും കാട്ടിലെങ്ങും അലഞ്ഞുനടന്നു. അനുജനുമൊത്ത്, അങ്ങനെ കാനനത്തിൽ ചുറ്റിക്കറങ്ങി, അവസാനം ലങ്കാപുരിയാകമാനം നശിപ്പിക്കുകയുംചെയ്തു! ആ നാഥൻെറയും, ആ ദാസൻെറയും (ആഞ്ജനേയ ഹനുമാൻെറയും) കഥകൾ കേൾക്കാത്ത കാതുകൾകൊണ്ടെന്താണൊരു പ്രയോജനം? മായാഗോപാലനായ ആ കരിമുകിൽവർണ്ണൻെറയും അവൻെറ ജ്യേഷ്ഠൻ ബലരാമൻെറയും ചെയ്തികൾ കാണാൻ മണ്ണിലും വിണ്ണിലുമുള്ളവരെല്ലാം കൊതിച്ചുനിന്നിരുന്നു. അവരുടെ തിരുവടികളും, തിരുമെയ്യും, തൃക്കയ്യും, തിരുവായും കണ്ണിമചിമ്മാതെ നോക്കിനിൽക്കാൻ ഭാഗ്യമില്ലാത്ത കണ്ണെന്തൊരു കണ്ണാണ്? തൂങ്ങിയാടുന്ന മുലകളിൽ വിഷവും പുരട്ടി വന്നവളുമായി മല്ലിടൽ ആരംഭിച്ചു. അവസാനം, ശംഖുവിളിയുമായി നാലുപാടുമെത്തിയ നൂറ്റുവരോടേറ്റുമുട്ടേണ്ടതായിവന്നു. പാർത്ഥസാരഥിയായി ഗീതോപദേശം നൽകിയ അവൻെറ കീർത്തികൾ പാടാത്ത നാവുകൊണ്ടെന്തുപയോഗമാണുള്ളത്? നാരായണാ, ഭഗവാനേ, എന്താണാ നാവിൻെറ പ്രയോജനം?

## 433. വൈഷ്ണവ് ജൻ തോ

രാഗം : രാഗമാലിക – താളം : ആദി

വാഗ്ഗേയകാരൻ : നർസിൻഹ് മെഹ്ത – ഭാഷ: : ഗുജറാത്തി

1. വൈഷ്ണവ് ജൻ തൊ തെനെ കഹിയെ,
ജെ പീഡ് പരായി ജാണെ രെ
പർ-ദുഖ്ഖെ ഉപ്കാർ കരെ തോയെ
മൻ അഭിമാൻ ന ആണെ രെ (വൈഷ്ണവ്)
2. സകൾ ലൊക് മാം സഹുനെ വന്ദെ
നിന്ദാ ന കരെ കെനി രെ
വാച് കാഛ് മൻ നിശ്ചൾ രാഖെ
ധൻ-ധൻ ജനനി തെനി രെ (വൈഷ്ണവ്)
3. സമദൃഷ്ടി നെ തൃഷ്ണാ ത്യാഗി
പരസ്ത്രീ ജെനെ മാത് രെ
ജിഹ്വാ ഥകീ അസത്യ ന ബൊലെ
പര ധൻ നവ് ഝാലേ ഹാഥ് രെ (വൈഷ്ണവ്)
4. മോഹ്-മായാ വ്യാപെ നഹി ജെനെ
ദൃഢ് വൈരാഗ്യ ജെനാ മൻമാം രെ
രാം നാം ശും താളി ലാഗി
സകൾ തീരഥ് തെനാ തൻമാം രെ
(വൈഷ്ണവ്)
5. വൺ ലോഭി നെ കപട്-രഹിത് ഛെ
കാം-ക്രൊധ് നിവാര്യാ രെ
ഭണേ നർസൈയ്യൊ തെനുൻ ദർശൻ കർതാം
കുൾ എകൊതെർ താര്യാം രെ (വൈഷ്ണവ്)

**സാരാംശം:**

വൈഷ്ണവൻ, ഇതരരുടെ, വിശിഷ്യ സമൂഹത്തിലെ ഏറ്റവും പീഡിതരായിട്ടുള്ളവരുടെ, ദുരിതങ്ങൾ മനസ്സിലാക്കുന്നവനും അവരിൽ അലിവ് തോന്നുന്നവനുമാകുന്നു. അയാൾ മനസ്സിൻെറ അഹങ്കാരം, ദുരഭിമാനം എന്നിവ വെടിഞ്ഞ്, സദാ പരനന്മയ്ക്കായി പ്രവർത്തിക്കുന്നു. അത്യന്തം ക്ഷമാശീലത്തോടും, ആത്മസംയമനത്തോടുംകൂടിമാത്രം പെരുമാറുന്ന അയാൾ, മറ്റുള്ളവരെക്കുറിച്ച് ദുഷിച്ചു സംസാരിക്കുന്നില്ല.; പകരം, അവരെ ആത്മാർഥതയോടുകൂടി പ്രശംസിക്കുന്നു. കൊടുത്തുപോയ വാക്കിൽ ഉറച്ചുനിൽക്കുന്ന അയാൾ സ്വയം അനുഷ്ഠിക്കുന്ന കർമ്മങ്ങൾ സ്വന്തം ആദർശങ്ങൾക്കും, വിചാരങ്ങൾക്കും അനുസൃതമല്ലാത്തവിധത്തിലായിരിക്കുകയില്ല. അത്യാഗ്രഹങ്ങൾക്ക് വശംവദനാകാതെ, സമചിത്തതയോടെ അയാൾ, എല്ലാം നോക്കിക്കാണുന്നു. പരസ്ത്രീകളെ സ്വന്തം മാതാവിനെപ്പോലെയാണ് അയാൾ വീക്ഷിക്കുന്നത്. സംസാരത്തിലൊരിടത്തും അസത്യത്തിൻെറ ലാഞ്ഛനപോലും ഉണ്ടാകാതിരിക്കാൻ അയാൾ പ്രത്യേകം ശ്രദ്ധിക്കുന്നു. അയാൾക്കീഭൂലോകത്തിൽ ഒന്നിനോടൊന്ന് ബന്ധങ്ങളോ, സംസാരസുഖഭോഗങ്ങളൊട് അമിതമായ താത്പര്യമോ ഇല്ല. രാമനാമാമൃതപാനത്തിനു വശംവദനായിട്ടുള്ള അയാൾ, എല്ലാ മതങ്ങളേയും ഒരുപോലെനോക്കിക്കാണുന്നു. ശാന്തഗംഭീരനായ അയാൾ, രാഗദ്വേഷങ്ങളിൽനിന്ന് മോചനം ലഭിച്ചവനാകുന്നു. അത്തരത്തിലുള്ളൊരാളുണ്ടെങ്കിൽ നർസ്സയ്യൻ അയാളെ ദർശിക്കാൻ താത്പര്യപ്പെടുന്നു. അയാൾ വൈഷ്ണവനാണെന്നതിൽ സംശയമില്ലെന്ന് മാത്രമല്ല, അയാൾക്ക് ജന്മം നല്കിയ മാതാവ് ധന്യധന്യയുമത്രെ; കാരണം, അയാൾ, തന്നെമാത്രമല്ല, സ്വകുടുംബത്തെ ഒന്നാകെ മോക്ഷപ്രാപ്തിയിലേക്ക് നയിക്കുന്നു!!

## 434. വരവ കൊഡു

**രാഗം : രഞ്ജനി – താളം : ആദി**

**വാഗ്ഗേയകാരൻ : കനകദാസ – ഭാഷ : കന്നഡ**

**ആരോ: സ രി2 ഗ2 മ2 ധ2 സ – അവരോ: സ നി3 ധ2 മ2 ഗ2 സ രി2 ഗ2 സ**

**59 ധർമാവതി ജന്യം**

**പല്ലവി**
വരവ കൊഡു എനഗെ വാഗ്ദേവി നിന്ന
ചരണ കമലങ്ങള ദയമാഡു ദേവി
**ചരണം 1**
ശശി മുഖദ നസു നഗെയ ബാലെ
എസെവ കർണദ മുത്തിന ഓലെ
നസുവ സുപല്ല ഗുണശീലേ ദേവീ
ബിസജാക്ഷി എന്ന ഹൃദയൊള്ളുനിന്ദു
**ചരണം 2**
രവി കോടി തേജ പ്രകാശേ മഹാ
കവിജന ഹൃത്കമല വാസേ
അവിരല പുരി കാഗിനെലെയാദി
കേശവന സുതനിഗെ സന്നുത രാനിവാസേ

**സാരാംശം:**

ഹേ, സരസ്വതീ! വാഗ്ദേവതേ! അവിടത്തെ ചരണാംബുജങ്ങൾ ദയാപൂർവ്വം എനിക്ക് വരങ്ങളേകിയനുഗ്രഹിക്കട്ടെ. അവിടത്തെ ഇന്ദുവദനവും, പ്രഭവിതറുന്ന ദന്തങ്ങളും, ചാരുതയാർന്ന മന്ദഹാസവും എൻെറ ഹൃദയത്തിൽ കുടികൊള്ളുന്നു. അനന്തകോടി സൂര്യന്മാരുടെ പ്രകാശമുള്ള അവിടന്ന് ഉത്കൃഷ്ടരായ നിരവധി കവിഹൃദയകമലങ്ങളിൽ വിരാജിക്കുന്നു. ഹേ, ബ്രഹ്മാവിൻെറ പട്ടമഹിഷീ! കാഗിനെലെയിലെ ആദികേശവൻെറ പുത്രവധുവായ, ഹേ, സരസ്വതീ! വാഗ്ദേവതേ! അവിടത്തെ ചരണാംബുജങ്ങൾ നല്കിയനുഗ്രഹിച്ച് എനിക്ക് വരങ്ങളേകിയാലും!

## 435. വെങ്കടേശ നിന്നു

രാഗം : മധ്യമാവതി - താളം : ആദി

വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്

ആരോ: സ രി2 മ1 പ നി2 സ – അവരോ: സ നി2 പ മ1 രി2 സ

22 ഖരഹരപ്രിയ ജന്യം

**പല്ലവി**

വെങ്കടേശ നിന്നു സേവിമ്പനുപതി
വേലന്നുലു ഗാവലെ നെയ്യാ(വെങ്കടേശ)

**അനുപല്ലവി**

പങ്കജാക്ശ പരി പാലിത മുനി ജന
ഭാവുക മകു ദിവ്യ രൂപമു നുകൊന്ന
(വെങ്കടേശ)

**ചരണം**

യോഗിഹൃദയ നീ വേഗതി അനുജന
ഭാഗദേയ വര ഭോഗീശ ശയന
ഭാഗവതപ്രിയ ത്യാഗരാജ നുത
നാഗാചല മുപൈ ഭാഗുക നെലകൊന്ന
(വെങ്കടേശ)

**സാരാംശം:**

വെങ്കടേശ ഭഗവാനേ! ശേഷാചലവാസിയായ അവിടന്ന് ശ്രേഷ്ഠരായ മുനിഗണമാനസങ്ങളിൽ വിഹരിക്കുന്നു. ഹേ, മുനിജനസംരക്ഷകാ! അവിടത്തെ അതിമനോഹരമായ ഈ രൂപം അതിൻെറ പരമപ്രാഭവത്തോടെ ദർശിക്കണമെങ്കിൽ നിരവധി നയനങ്ങൾകൂടിയേ മതിയാകൂ. ഈശ്വരരിൽവെച്ച് ഏറ്റവും യശസ്വിയായ നിന്തിരുവടിയുടെ ഒരേയൊരു ദർശനത്തിന്നായി വെമ്പൽപൂണ്ടുനിൽക്കുന്ന ഏതൊരു ഭക്തനും സായൂജ്യം ലഭിക്കുമെന്നത് തീർച്ചയാണ്. ഹേ, അനന്തശയനാ! ഭാഗവതപ്രിയാ! എൻെറ മുജ്ജന്മസുകൃതങ്ങളാൽ എനിക്ക് അവിടത്തെ നാമാമൃതം രുചിക്കാനും, മിന്നിത്തിളങ്ങുന്ന പുണ്യപാദങ്ങളിൽ എത്തിച്ചേരാനും സാധിച്ചിരിക്കുന്നു!

## 436. വെങ്കടാചലനിലയം

രാഗം : സിന്ധുഭൈരവി – താളം : ആദി

വാഗ്ഗേയകാരൻ : പുരന്ദരദാസർ – ഭാഷ : സംസ്കൃതം

ആരോ: സ രി2 ഗ2 മ1 ഗ2 പ ധ1 നി2 സ – അവരോ: നി2 ധ1 പ മ1 ഗ2 രി1 സ നി2 സ

10 നാടകപ്രിയ ജന്യം

**പല്ലവി**

വെങ്കടാചല നിലയം വൈകുണ്ഠപുര വാസം
പങ്കജ നേത്രം പരമ പവിത്രം
ശംഖ ചക്രധര ചിന്മയ രൂപം (വെങ്കടാചല)

**അനുപല്ലവി**

അംബുജോദ്ഭവവിനുതം അഗണിതഗുണനാമം
തുംബുരു നാരദ ഗാനവിലോലം
അംബുധീശയനമാത്മാഭിരാമം(വെങ്കടാചല)

**ചരണം**

പാഹിപാണ്ഡവപക്ഷം കൗരവമദാഹരണം
ബാഹുപരാക്രമ പൂർണം
അഹല്യാ ശാപഭയ നിവാരണം
സകലവേദവിചാരം സർവ്വജീവനാകാരം
മകര കുണ്ഡലധര മദനഗോപാലം ഭക്ത പോഷക
ശ്രീ പുരന്ദരവിഠലം (വെങ്കടാചല)

**സാരാംശം:**

ഹേ, വെങ്കടാചലപതേ! അവിടന്ന് പാർക്കുന്നിടംതന്നെ വൈകുണ്ഠമാണല്ലോ! ഹേ, കമലനയനാ! പരമപവിത്രനായിട്ടുള്ള അവിടന്ന് കയ്യിൽ ശംഖും, ചക്രവും ധരിച്ചിട്ടുണ്ട്. ചിന്മയരൂപനായ നിന്തിരുവടിയെ, അംബുജോത്ഭവനായ ബ്രഹ്മാവ് ആരാധിക്കുന്നു. പാലാഴിയിൽ പള്ളികൊള്ളുന്ന അവിടത്തേക്ക് തുംബുരുനാരദന്മാരുടെ സംഗീതം ആനന്ദം നല്കുന്നവയാണ്. ദുഷ്ടരായ കൗരവരെ നശിപ്പിക്കാനും, പാണ്ഡവരെ രക്ഷിക്കാനും അവിടന്ന് കാരണഭൂതനായി. അഹല്യയെ അവിടന്ന് ശാപത്തിൽനിന്നും മുക്തയാക്കി. എല്ലാ വേദങ്ങളും പരമാത്മാവായി പ്രതിപാദിക്കുന്നത് അവിടത്തെക്കുറിച്ചാണല്ലോ. ഹേ, മദനഗോപാലാ! അവിടന്ന് കാതിൽ അണിഞ്ഞിട്ടുള്ള മകരകുണ്ഡലങ്ങൾ അത്യന്തം പ്രഭയോടെ മിന്നിത്തിളങ്ങുന്നു. ഹേ, പുരന്ദരവിഠലാ! അവിടന്നാണല്ലോ ഭക്തർക്കെല്ലാം മോക്ഷം നല്കുന്നത്!

## 437. വന്ദേ വാസുദേവം

രാഗം : ശ്രീരാഗം – താളം : ഖണ്ഡ ചാപ്പ്

വാഗ്ഗേയകാരൻ : അന്നമാചാര്യ – ഭാഷ : സംസ്കൃതം

ആരോ: സ രി2 മ1 പ നി2 സ – അവരോ: സ നി2 പ ധ2 നി2 പ മ1 രി2 ഗ2 രി2 സ

22 ഖരഹരപ്രിയ ജന്യം

**പല്ലവി**

വന്ദേ വാസുദേവം വൃന്ദാരകാധീശ വന്ദിത
പദാബ്ജം(വന്ദേ)

**ചരണം 1**

ഇന്ദീവര ശ്യാമമിന്ദിരാകുശടടി
ചന്ദനാങ്കിതലസത്ചാരു ദേഹം

മന്ദാരമാലികാ മകുട സംശോഭിതം
കന്ദർപ്പജനകം അരവിന്ദ നാഭം (വന്ദേ)
ചരണം 2
തക തകിത കൗസ്തുഭ ഭരണ വക്ഷസ്ഥലം
ഖഗരാജവാഹനം കമല നയനം
നിഗമാദി സേവിതം നിജരൂപ ശേഷ
പന്നഗരാജ ശായിനം ഘനനിവാസം (വന്ദേ)

ചരണം 3
കരിപുര സംരക്ഷണേ തത്പരം കരിരാജ
വരദ സംകടകരാബ്ജം
സരസീരുഹാനനം ചക്രവിഭ്രാജിതം
തിരുവെങ്കടാചലദേവം ഭജേഹം (വന്ദേ)

**സാരാംശം:**

ഇന്ദ്രൻ വന്ദിക്കുന്ന പദാരവിന്ദങ്ങളോടുകൂടിയ വാസുദേവനെ ഞാനും വന്ദിക്കുന്നു. ഭഗവാൻെറ നീലത്താമരപോലെ മനോഹരവും ലക്ഷ്മി വിട്ടുമാറാത്തതും ചന്ദനലേപസുഗന്ധമിയന്നതുമായ മാറിടത്തിൽ മന്ദാരമാലികയും ശിരസ്സിൽ കിരീടവും സംശോഭിക്കുന്നു. കന്ദർപ്പജനകനായ സാക്ഷാൽ പദ്മനാഭനെ ഞാൻ വന്ദിക്കുന്നു. കൗസ്തുഭരത്നം മാറിലണിഞ്ഞ പങ്കജാക്ഷൻ ഗരുഡനെ വാഹനമാക്കിയിരിക്കുന്നു. മേഘവർണ്ണനായ അവിടന്ന് അനന്തൻെറ മുകളിൽ ഇരിക്കുന്ന നേരത്ത് വേദങ്ങൾ സ്തുതിച്ചുനിൽക്കുന്നു. കരിപുരം രക്ഷിക്കുന്നതിൽ തത്പരനായ അവിടന്ന്, ഗജേന്ദ്രനെ സങ്കടത്തിൽനിന്നും കൈനീട്ടി കരകയറ്റിയിട്ടുണ്ട്. ബ്രാഹ്മണൻെറ ചക്രഭീതിയകറ്റിയ തിരുവെങ്കടാചലപതിയെ ഞാൻ വണങ്ങുന്നു.

## 438. വിജയാംബികേ

**രാഗം : വിജയനാഗരി – താളം : ആദി**
**വാഗ്ഗേയകാരൻ : മുത്തയ്യ ഭാഗവതർ – ഭാഷ : സംസ്കൃതം**
**ആരോ: സ രി2 ഗ2 മ2 പ ധ2 സ – അവരോ: സ ധ2 പ മ2 ഗ2 രി2 സ**
**59 ധർമാവതി ജന്യം**

**പല്ലവി**
വിജയാംബികേ വിമലാത്മികേ (വിജയാംബികേ)
**അനുപല്ലവി**
അജ വന്ദിതേ അമരേന്ദ്രനുതേ നിജഭക്തഹിതേ
നിഗമാന്തർഗതേ(വിജയാംബികേ)

**ചരണം**
ശ്രുതി സ്വരാ ഗ്രാമ മൂർഛനാലങ്കാര നാദ
ജനിത രാഗ രസഭരിത സംഗീത
രൂപിണി ഗൗരീ പാലിസൗ മാതേ ഹരികേശ
മനമോദിനി (വിജയാംബികേ)

**സാരാംശം:**

നിർമ്മലഹൃദയയായ വിജയാംബികേ! ബ്രഹ്മനും ഇന്ദ്രനും വന്ദിച്ചു സ്തുതിക്കുന്ന ഭക്തവത്സലേ, വേദവേദ്യേ, രക്ഷിക്കണേ! ശ്രുതി, സ്വരം, മൂർഛന, അലങ്കാരം ഇത്യാദി നാനാനാദങ്ങളിലൂടെ ജനിക്കുന്ന രാഗരസം നിറഞ്ഞ സംഗീതസ്വരൂപിണിയായ ഗൗരീ, അമ്മേ, പരമേശ്വരമനോഹരീ, എന്നെ രക്ഷിക്കണേ!!

## 439. വര വല്ലഭ

**രാഗം : ഹംസധ്വനി – താളം : ആദി**
**വാഗ്ഗേയകാരൻ : ജി.എൻ. ബാലസുബ്രഹ്മണ്യം – ഭാഷ : സംസ്കൃതം**
**ആരോ: സ രി2 ഗ3 പ നി3 സ – അവരോ: സ നി3 പ ഗ3 രി2 സ**
**29 ധീര ശങ്കരാഭരണം ജന്യം**

**പല്ലവി**
വര വല്ലഭ രമണ വിഘ്ന ഹരണ സരസീരുഹ
ചരണാ
മാം പാലയ(വര)
**അനുപല്ലവി**
ഹര മുഖോത്ഭവ സുരഗണ നായക ഹരി
വിധീന്ദ്രാദിഹർഷ പ്രദായക (വര)
**ചരണം**
കരധൃത കമല ഗദാരി തനു ബീജാ പൂര
പാശോത്പലദാന്യരുചാ ദശന
സ്മരശത സുന്ദര സ്മര സഖ കലാധര
ശ്രിതജനമന്ദാര ശ്രീ ലംബോദര (വര)

**സാരാംശം**

വിഘ്നേശ്വരാ! അവിടത്തെ പാദാരവിന്ദങ്ങളിൽ കുമ്പിടുന്ന എന്നെ രക്ഷിക്കണേ! ഹരൻെറ മുഖത്തുനിന്നും ഉത്ഭവിച്ച അവിടന്ന് സുരന്മാരുടെ നായകനും വിഷ്ണു, ബ്രഹ്മാവ്, ഇന്ദ്രൻ തുടങ്ങിയവർക്ക് സന്തോഷം പ്രദാനംചെയ്യുന്നവനുമാകുന്നു. കൈകളിൽ പദ്മം, ഗദ, ചക്രം, ബിജപുരം, കയറ് മുതലായവ ധരിച്ചിരിക്കുന്നു. പുഞ്ചിരിതൂകുന്ന അവിടന്ന് കാമോപമനും, കാമദേവൻെറ സഖാവും ആണ്. ചന്ദ്രശേഖരനായ ഭഗവാൻെറ ഭക്തന്മാർക്ക് ലംബോദരനായ അവിടന്ന് കൽപ്പവൃക്ഷമത്രേ!

## 440. വന്ദേ സദാ പദ്മനാഭം

രാഗം : നവരസകന്നഡ - താളം : ആദി
വാഗ്ഗേയകാരൻ : സ്വാതി തിരുനാൾ - ഭാഷ : സംസ്കൃതം
ആരോ: സ ഗ3 മ1 പ സ - അവരോ: സ നി2 ധ2 മ1 ഗ3 രി2 സ
28 ഹരികാംബോജി ജന്യം

**പല്ലവി**
വന്ദേ സദാ പദ്മനാഭം
പദ വന്ദാരു സമുദയമന്ദാരമമലം (വന്ദേ)
**അനുപല്ലവി**
കുന്ദമദാപഹ മോഹന ദന്തം നിജ
സുന്ദരതനുരുചിനിന്ദിതമാരം (വന്ദേ)

**ചരണം**
ഭൂരി കൃപാ രസവിലസദ പാങ്ഗം ഖലഭോഗി
വരേണ്യഫണാഞ്ജി തരങ്ഗം
നാരദ മുഖ മുനി ഹൃദയാബ്ജ ഭൃങ്ഗം
നവനീരദസമരുചിപരിലസിതാങ്ഗം (വന്ദേ)

**സാരാംശം:**

സ്വപാദങ്ങളിൽ വന്ദിക്കുന്ന ജനത്തിന് മന്ദാരമായി മരുവുന്ന നിർമ്മലാത്മാവായ ശ്രീപദ്മനാഭനെ ഞാനെപ്പോഴും വന്ദിക്കുന്നു. അവിടത്തെ ഭംഗിയുള്ള പല്ലുകൾ മുല്ലമൊട്ടുകളുടെ മദം അപഹരിക്കുന്നു; സുന്ദരശരീരം മാരന്റെ സൗന്ദര്യത്തെ നിന്ദിക്കുന്നു; കടാക്ഷങ്ങൾ കൃപാരസം ഒഴുക്കുന്നു. ആ പാദങ്ങൾ ഒരു ദുഷ്ടസർപ്പത്തിന്റെ---കാളിയന്റെ---ഫണങ്ങളിൽ നൃത്തം വെച്ചിട്ടുള്ളതാണ്. ഈ പുതുമേഘവർണ്ണൻ നാരദാദി മുനിമാരുടെ ഹൃദയാരവിന്ദങ്ങളിൽ പാറിനടക്കുന്ന വണ്ടത്താനാണ്!

## 441. വിശ്വേശ്വര ദർശന

**രാഗം: ധനശ്രീ, സിന്ധുഭൈരവി - താളം: ചൊവ്വാൾ (ഹിന്ദുസ്ഥാനി)**
**വാഗ്ഗേയകാരൻ : സ്വാതി തിരുനാൾ - ഭാഷ : ഹിന്ദി**
**ആരോ: സ രി2 ഗ2 മ1 ഗ2 പ ധ1 നി2 സ - അവരോ: നി2 ധ1 പ മ1 ഗ2 രി1 സ നി2 സ**
**ആരോ: നി2 സ ഗ2 മ1 പ നി2 സ - അവരോ: സ നി2 ധ1 പ മ1 ഗ2 രി1 സ**
**20 നഠഭൈരവി ജന്യം, 10 നാടകപ്രിയ ജന്യം**

**സ്ഥായി**
വിശ്വേശ്വര ദർസൻ കർ ചലോ മൻ തും കാസീ
വിശ്വേശ്വര ദർസൻ ജബ് കീൻഹോ ബഹു
പ്രേമ സഹിത
കാടേ കരുണ നിധാന ജനൻ മരണ ഫാസീ
**അന്തര 1**
ചഹതി ജിങ്കേ പുരീ മോ ഗംഗാ പയ കേ
സമാൻ വാകേ
തട് ഘാത് ഘാത് ഭർ രഹേ സന്യാസീ
**അന്തര 2**
ഭസ്മ അംഗ ഭുജ ത്രിഷൂൽ ഉർ മേ ലസേ നാഗ്
മാൽ
ഗിരിജാ അർധങ് ധരേ ത്രിഭുവൻ ജിൻ ദാസീ
**അന്തര 3**
പദ്മനാഭ കമല നയന ത്രിനയന ശംഭു മഹേശ്
ഭജ്ലേ ഇന ദോ സ്വരൂപ രഹിയേ അവിനാശീ

**സാരാംശം:**

മനമേ! വിശ്വേശ്വരനെ ദർശിക്കൂ. കാശിവിശ്വേശ്വരദർശനം ലഭിച്ചുകഴിഞ്ഞ ഒരുവന്, ജനനമരണത്തിന്റെ ഊരാക്കുടുക്കിൽ കുടുങ്ങിക്കിടക്കേണ്ടിവരില്ല. ആ കുടുക്കുകളെല്ലാം കരുണാനിധിയായ അദ്ദേഹം അറുത്തു കളയും. അദ്ദേഹത്തിന്റെ സാമീപ്യം കാംക്ഷിച്ച്, ഗംഗയെപ്പോലെ, എത്രയോ സന്ന്യാസിമാർ ഗംഗാതീരത്തെ പലപല ഘട്ടങ്ങളിലും നിറയെ വസിക്കുന്നു. അംഗങ്ങളിലെല്ലാം ഭസ്മമണിഞ്ഞ്, കയ്യിൽ ത്രിശൂലമേന്തി, മാറിൽ ഭുജംഗമാലയണിഞ്ഞ്, അർദ്ധനാരീശ്വരനായിനിൽക്കുന്ന ഭഗവാന്റെ കീഴിലെ ദാസരാണ് മൂവുലകിലമരുന്ന ലോകരും! ചെന്താമരക്കണ്ണനായ പദ്മനാഭാ! ത്രിനേത്രനായ ശംഭോ! മഹേശ്വരാ! നിങ്ങളിരുവരും ചേർന്ന ശങ്കരനാരായണമൂർത്തിയെ ഭജിക്കുന്നവർക്ക് നാശമില്ല, തീർച്ചതന്നെ!!

## 442. ശങ്കരാചാര്യം

**രാഗം: ശങ്കരാഭരണം - താളം: ആദി**
**വാഗ്ഗേയകാരൻ : സുബ്ബരാമ ദീക്ഷിതർ - ഭാഷ : സംസ്കൃതം**
**ആരോ: സ രി2 ഗ3 മ1 പ ധ2 നി3 സ - അവരോ: സ നി3 ധ2 പ മ1 ഗ3 രി2 സ**
**29 ധീര ശങ്കരാഭരണം മേളം**

**പല്ലവി**
ശങ്കരാചാര്യം ഭക്തമനോവ-
ശങ്കരാചാര്യം സ്മരാമ്യഹം
പങ്കജജാതഭവവേദ്യം ഹൃദ്യം
പങ്കജാതഭവരോഗവൈദ്യമാദ്യം
സത്ഗുണസാന്ദ്രം ശ്രീമഹാദേവസരസ്വതീ
സംയമീന്ദ്ര ചന്ദ്രം (ശ്രീമ)
**അനുപല്ലവി**
ശങ്കരഭഗവച്ചരണാപരവര്യം
ശങ്കരകൃപയാ വർധിതവീര്യം

ശങ്കരാഗമസ്ഥിതശൗര്യമനി
ശംകരാഞ്ജമാചാര്യതപശ്ചര്യം (ശ്രീമ)
ചരണം
പരമജ്ഞാനലതാലവാലം ഭവ്യതരസുമനോജാലം
പരമതഖണ്ഡന ചണ്ഡിമശീലം
പരമാദ്വൈതസ്ഥാപനലീലം
കരകലിത ദണ്ഡകമണ്ഡലും കാഷായധരം
വിനതമുനിമണ്ഡലം
പരമതിവിജിതഹരകുണ്ഡലം ശുഭവരദം
നതധരാഖണ്ഡലം (ശ്രീമ)

**സാരാംശം:**

ഭക്തഹൃദയങ്ങളെ ഹഠാദാകർഷിക്കുന്നതിൽ അതിനിപുണനായ ശ്രീശങ്കരാചാര്യരെ ഞാൻ സ്മരിക്കുന്നു. പങ്കജോത്ഭവനായ ബ്രഹ്മാവ്, പരമശിവൻ എന്നിവർക്കു പ്രിയങ്കരനും, അവരെ നന്നായറിയുന്നവനുമാണ് സദ്ഗുണങ്ങളുടെ കലവറയായ ഈ സന്ന്യാസിവര്യൻ. മാത്രമല്ല, ഇദ്ദേഹം ഭവരോഗം ചികിത്സിച്ചുമാറ്റാനറിവുള്ള വൈദ്യനുമാകുന്നു. ശ്രീശങ്കരഭഗവാൻെറ പാദഭക്തരിൽ അഗ്രഗണ്യനും, ശ്രീമഹാദേവൻെറ കാരുണ്യത്താൽ വർദ്ധിച്ച വീര്യത്തോടുകൂടിയവനുമായ തപോനിധിയെ ഞാൻ സ്മരിക്കുന്നു. പരമജ്ഞാനത്തിന്നിരിപ്പിടമായ അവിടുന്ന്, മറ്റു സമ്പ്രദായങ്ങളെയെല്ലാം ഖണ്ഡിച്ച്, പരമാദ്വൈതമതം വളരെ എളുപ്പത്തിൽ സ്ഥാപിക്കുകയുണ്ടായി. കാഷായവസ്ത്രവും, കയ്യിൽ ദണ്ഡകമണ്ഡലുകളും ധരിച്ച്, ആദരപൂർവ്വം കൂടെ നടക്കുന്ന മുനിമാരാൽ ചുറ്റപ്പെട്ട്, ശുഭവരങ്ങളേകുന്ന ശ്രീശങ്കരാചാര്യരെ ഞാൻ സ്മരിക്കുന്നു.

## 443. ശങ്കരി ശംകുരു ചന്ദ്രമുഖി

**രാഗം : സാവേരി – താളം : ആദി, തിശ്ര ഗതി**
**വാഗ്ഗേയകാരൻ : ശ്യാമ ശാസ്ത്രി – ഭാഷ : സംസ്കൃതം**
**ആരോ: സ രി1 മ1 പ ധ1 സ – അവരോ: സ നി3 ധ1 പ മ1 ഗ3 രി1 സ**
**15 മായമാളവഗൗള ജന്യം**

**പല്ലവി**
ശങ്കരി ശംകുരു ചന്ദ്രമുഖി അഖിലാണ്ഡേശ്വരി
ശാംഭവി സരസിജഭവ വന്ദിതേ ഗൗരി-അംബ
**അനുപല്ലവി**
സങ്കടഹാരിണി രിപുവിദാരിണി കല്യാണിസദാ
നത ഫലദായികേ ഹര നായികേ ജഗജ്ജനനി
**ചരണം 1**
ജംബുപതി വിലാസിനി
ജഗദവനോല്ലാസിനി
കംബു കന്ധരേ ഭവാനി
കപാല ധാരിണി ശൂലിനി
**ചരണം 2**
അങ്ഗജരിപുതോഷിണി അഖിലഭുവനപോഷിണി
മങ്ഗളപ്രദേ മൃഡാനി മരാളസന്നിഭഗമനി
**ചരണം 3**
ശ്യാമകൃഷ്ണ സോദരീ
ശ്യാമളേ ശാതോദരി
സാമഗാനലോലേ ബാലേ
സദാർത്തിഭഞ്ജനശീലേ

**സാരാംശം:**

ഹേ, ശങ്കരീ! ചന്ദ്രമുഖീ! അഖിലാണ്ഡേശ്വരീ! ശാംഭവീ! ഗൗരീ! ബ്രഹ്മപൂജിതേ! അംബേ! എനിക്ക് സൗഭാഗ്യമരുളണേ! ശത്രുക്കളെ നശിപ്പിച്ച്, അവിടന്ന് ഭക്തർക്ക് നന്മകളരുളുന്നു. ശിവകാമിയായ നിന്തിരുവടി ലോകമാതാവുമാണല്ലോ. ശംഖുപോലെ മനോഹരമാണാ കണ്ഠം. ശിവനുമായി രസിച്ചുകളിച്ച് അവിടന്ന് ഭഗവാനെ സന്തുഷ്ടനാക്കുന്നു. ഭുവനത്തെ അവിടന്ന് നന്നായി പരിരക്ഷിക്കുകയും ചെയ്യുന്നു. ഹേ, ഭവാനി! അവിടന്ന് കൈകളിൽ കപാലവും ത്രിശൂലവുമേന്തിയിട്ടുണ്ട്. ഇടുങ്ങിയ കടിതടത്തോടുകൂടിയ അവിടത്തെ അന്നനട എത്ര മനോഹരമാണ്! ഹേ മൃഡാനീ! ശ്യാമളേ! ശ്യാമകൃഷ്ണസോദരീ! സാമഗാനലോലേ! എന്നെ രക്ഷിക്കണേ!

## 444. ശരവണഭവ

**രാഗം : മധ്യമാവതി – താളം : ആദി**
**വാഗ്ഗേയകാരൻ : പാപനാശം ശിവൻ – ഭാഷ: തമിഴ്**
**ആരോ: സ രി2 മ1 പ നി2 സ – അവരോ: സ നി2 പ മ1 രി2 സ**
**22 ഖരഹരപ്രിയ ജന്യം**

**പല്ലവി**
ശരവണ ഭവ ഗുഹനേ-ഷണ്മുഖനേ ദയാപരനേ
(ശര)
**അനുപല്ലവി**
ചരണ കമലം ശരണം ശരണം എന്റു
ഇരവു പഹൽ ഭജിക്കും ഏഴൈക്കരുൾ മാൽ
മരുഗനേ (ശര)
**ചരണം**
പന്നിരണ്ടു കൺകളാൽ അഡിമൈയൈപ്
പാർത്തിരങ്ഗ തിരുവുള്ളമുമിലൈയോ
പരിന്ധരുൾ പുരിന്ധിദാവിടിൽ വേറെവരിഡം
മുറൈയിഡുവേൻ
അന്നൈയോഡു തൻ ദൈ നീ വാഴ്വിനിൽ
അനൈത്തും നീയെന്റു നംബിനേനേ
അഖില ലോക നായകാ വള്ളി, ദേവയേനൈ
മണാള മയിൽ വാഹന-മുരുഹനേ (ശര)

**സാരാംശം:**

... ഷണ്മുഖാ! ദയാപരാ! രാവും പകലും ഭവാനെക്കുറിച്ചുമാത്രം ധ്യാനിച്ചുകൊണ്ടിരിക്കുന്നത്, ഈ ഏഴയിൽ കനിവുദിക്കുമെന്ന് പ്രതീക്ഷിച്ചാണ്. പന്ത്രണ്ട് കണ്ണുകളുണ്ടെന്ന് പറയപ്പെടുന്ന അവിടത്തേക്ക് എന്നെ കാണാൻ കഴിയില്ലെന്നോ? അവിടന്നാണെന്റെ അച്ഛൻ, അവിടന്നുതന്നെ എന്റെ അമ്മയും. എന്റെ ദുഃഖങ്ങൾ കേൾക്കാൻ എനിക്ക് മറ്റാരുമില്ല. ഹേ, വള്ളീ-ദേവസേനാ മണാളാ! മുരുകാ! മയിൽവാഹനാ! ലോകനായകാ! എന്നെ രക്ഷിക്കൂ, രക്ഷിക്കൂ എന്ന് വിളിച്ചോതുകയും, കേണപേക്ഷിക്കുകയുമല്ലാതെ, മറിച്ച് എനിക്കെന്തു ചെയ്യാൻ കഴിയും?

## 445. ശിവകാമ സുന്ദരീ ജഗദംബ

**രാഗം : മുഖാരി – താളം : ആദി**
**വാഗ്ഗേയകാരൻ : പാപനാശം ശിവൻ – ഭാഷ : തമിഴ്**
**ആരോ: സ രി2 മ1 പ നി2 ധ2 സ – അവരോ: സ നി2 ധ1 പ മ1 ഗ2 രി2 സ**
**22 ഖരഹരപ്രിയ ജന്യം**

**പല്ലവി**
ശിവകാമ സുന്ദരി ജഗധംബ വന്ദരുൽ തന്ദരുൽ
**അനുപല്ലവി**
ഭവരോഗം അറവേർ മരുന്ദേദു
പഴ വിനൈഗൽ തൊഡരാമൽ ഉന്നൈ ഭജിക്ക
**ചരണം**
കേളായൊ എൻ കുറൈഗലുയർ സാമ
ഗീത വിനൊധിനി പോദുമുൻ ശോദനൈ
താളെനേയ് അഗതി നാനേയ് രാമ
ദാസൻ പണിയും അഭിരാമി വാമി

**സാരാംശം:**

ഹേ, ശിവകാമ സുന്ദരീ! ജഗദംബേ! അടിയനിൽ കനിയണേ. ഭവരോഗത്തിൽനിന്ന് കരകയറ്റാനും, പഴയ വിനകൾ വീണ്ടും വന്നുചേരാതിരിക്കാനും അടിയൻ അവിടത്തെ ഭജിക്കുന്നു. ഹേ, സാമഗാന വിനോദിനീ! രാമദാസൻ വണങ്ങുന്ന ഹേ, അഭിരാമീ! അഗതിയായ അടിയന് ഈ കഷ്ടപ്പാടുകൾ സഹിക്കാൻ കഴിവില്ലാത്തതുകൊണ്ട്, അടിയന്റെ വിഷമതകൾ മനസ്സിലാക്കി, അവയെ ഉടൻ ദൂരീകരിച്ച് തന്നരുളിയാലും!

## 446. ശിവ ശിവ ശിവ യനരാദാ

**രാഗം : കാമവർധിനി – താളം : ആദി**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**
**ആരോ: സ രി1 ഗ3 മ2 പ ധ1 നി3 സ – അവരോ: സ നി3 ധ1 പ മ2 ഗ3 രി1 സ**
**51 കാമവർധനി മേളം**

**പല്ലവി**
ശിവ ശിവ ശിവ യനരാദാ? (ശിവ)
**അനുപല്ലവി**
ഭവഭയ ഭാധല നണച്ചുകോരാദാ (ശിവ)
**ചരണം**
കാമാദുല, ദെഗ കോസി പര ഭാമല പരുല
ധനമുല രോസി
പാമരത്വമു യേഡബാസി, അതി നേമമുതോ
ബില്വാർചന ജേസി
ആഗമമുല നുതിയിഞ്ചി, ബഹു ബാഗുലേനി
ഭാഷലു ചാലിഞ്ചി
ഭാഗവതുലോ പോഷിഞ്ചി ഓരി ത്യാഗരാജ
സന്നുതുഡനി യേഞ്ചി (ശിവ)

**സാരാംശം:**

അല്ലയൊ, ഭക്തരേ! നിങ്ങൾക്ക് ശിവനാമം ഉരുവിട്ട് ഭവരോഗങ്ങളെ അകറ്റിമാറ്റിക്കൂടേ? അന്തരംഗ ശത്രുക്കളായ കാമക്രോധലോഭമോഹാദികളെ ഉന്മൂലനം ചെയ്യാനും, പരസ്ത്രീ, പരധനം എന്നിവയിലുള്ള ആവേശം ഒഴിവാക്കാനും, ഭക്തിയോടുകൂടി, വിധിയാംവണ്ണം, കൂവളകത്തിന്റെ ഇലകൾകൊണ്ട് ശിവാരാധന ചെയ്തുകൂടേ? സദാ പരദൂഷണങ്ങളിൽ മുഴുകുന്നതിനു പകരം, ത്യാഗരാജൻ ചെയ്യുന്നതുപോലെ, വേദോച്ചാരണങ്ങൾകൊണ്ട്, ഭഗവൽക്കീർത്തി പാടിനടന്നുകൂടേ?

## 447. ശോഭില്ലു സപ്തസ്വര

**രാഗം : ജഗന്മോഹിനി – താളം : രൂപകം**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**
**ആരോ: സ ഗ3 മ1 പ നി3 സ – അവരോ: സ നി3 പ മ1 ഗ3 രി1 സ**
**15 മായമാളവ ഗൗള ജന്യം**

**പല്ലവി**
ശോഭില്ലു സപ്തസ്വര സുന്ദരുല ഭജിമ്പവെ;
മനസ (ശോഭില്ലു)
**അനുപല്ലവി**
നാഭിഹൃത്കണ്ഠ രസന
നാസാദുലയംദു (ശോഭില്ലു)

ചരണം
ശ്രീ ഋക്സാമാദുലലോ വര
ഗായത്രി ഹൃദയമുന
സുരഭൂസുരമാനസമുന
ശുഭ ത്യാഗരാജുനിയെഡ (ശോഭില്ലു)

**സാരാംശം:**

മനസ്സേ! നാഭി, ഹൃദയം, കണ്ഠം, നാസാരന്ധ്രം, ജിഹ്വ എന്നിവയിൽക്കൂടി പ്രകാശിച്ച്, ഗായത്രീമന്ത്രത്തിൻെറ ഹൃദയമായ ഋഗ്വേദത്തിലും, സാമവേദത്തിലും, സുരന്മാരുടെയും, പരമഹംസന്മാരുടെയും മനസ്സിലും, വ്യാപരിക്കുന്ന, സപ്തസ്വരങ്ങളെ നിയന്ത്രിക്കുന്ന, ആ സുന്ദരദേവതയെ ആരാധിക്കൂ!

## 448. ശംഭോ മഹാദേവ

**രാഗം: ബൗളി – താളം: ആദി**
**വാഗ്ഗേയകാരൻ : നീലകണ്ഠ ശിവൻ – ഭാഷ : തമിഴ്**
**ആരോ: സ രി1 ഗ3 പ ധ1 സ – അവരോ: സ നി3 ധ1 പ ഗ3 രി1 സ**
**15 മായമാളവ ഗൗള ജന്യം**

**പല്ലവി**
ശംഭോ മഹാദേവ ശരണം കാലാധീശ
**അനുപല്ലവി**
അംഭോജ സംഭവനു, അൻബാന മായവനു
അഡി മുഡി കന, നെടുമലൈ വന്ന
അഖില ഭുവന പരിപാല സകല വരഗുണ
വിശാല (ശംഭോ)
**ചരണം**
അറിയെൻ, ചിന്നം ചിരിയീൻ ഉലകനാന്തം
ദന്ദനിത്തെൻ
അപരാതങ്ഗൾ മുഴുതും ക്ഷമീതരുൾവൈ കൈ
കുംബിട്ടെൻ
പരിവയി ഉൻ ശൊൽ കനവിൽ കൻഡു
പിഴൈക്കും വഴി തൊറ്റെൻ പെദയകിലും ഉൻ
പാദം പണിയും
പെരുകിയ ഭവവിനൈ തീരും, ഗുരു പരനൈ
കരുണൈ കൺപ് പാരും
(ശംഭോ)

**സാരാംശം:**

കമലജാതനായ ബ്രഹ്മദേവനും, സ്നേഹവും, ആനന്ദവും അരുളുന്ന വിഷ്ണുവിനും, സർവ്വ സദ്ഗുണ സമ്പന്നനും, വിശ്വപാലകനുമായ ശിവൻെറ വാസസ്ഥലമായ കൈലാസത്തിൻെറ അടിയും മുടിയും ദർശിക്കാൻ കഴിഞ്ഞില്ല. 'ഈ ലോകഗോളം തിരിയുന്ന മാർഗ്ഗ'ത്തെക്കുറിച്ച് പരിജ്ഞാനമൊന്നുമില്ലാത്ത ഒരു ചെറുബാലനായ ഞാൻ, എൻെറ പാപങ്ങൾ ക്ഷമിച്ചരുളാൻ അവിടത്തെ താണു വണങ്ങുന്നു. ഹേ, പരമഗുരോ! ഭഗവാനേ! ഭവാൻെറ കടാക്ഷം ലഭിച്ചെന്ന് സ്വപ്നം കണ്ട ഞാൻ, ഈ ഭൂലോകത്തിൽ വർധിച്ചുകൊണ്ടിരിക്കുന്ന പാപങ്ങളെ ഹനിക്കാനും, എനിക്ക് കരുണാപൂർവ്വം അനുഗ്രഹങ്ങളേകുവാനും, ഭവാനോട് ഇരുകരങ്ങളും കൂപ്പി പ്രാർത്ഥിക്കുന്നു!

## 449. ശംഭോ മഹാദേവ

**രാഗം : കാമവർധിനി – താളം : രൂപകം**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : സംസ്കൃതം**
**ആരോ: സ രി1 ഗ3 മ2 പ ധ1 നി3 സ – അവരോ: സ നി3 ധ1 പ മ2 ഗ3 രി1 സ**
**51 കാമവർധനി മേളം**

**പല്ലവി**
ശംഭോ മഹാദേവ ശങ്കര ഗിരിജാരമണ(ശംഭോ)
**അനുപല്ലവി**
ശംഭോ മഹാദേവ ശരണാഗത ജനരക്ഷക
അംഭോരുഹ ലോചന പദാംബുജ
ഭക്തിം ദേഹി (ശംഭോ)
**ചരണം**
പരമ ദയാകര മൃഗധര ഹര
ഗങ്ഗാധര ധരണീധരഭൂഷണ
ത്യാഗരാജ വര ഹൃദയ നിവേശ സുരവൃന്ദ
കിരീട മണിവര നീരാജിതപദ
ഗോപുരവാസ സുന്ദരേശ ഗിരീശ
പരാത്പര ഭവഹര (ശംഭോ)

**സാരാംശം:**

ശംഭോ! മഹാദേവാ! ശങ്കരാ! ഗിരിജാരമണാ! ശരണാഗതാ! ജനരക്ഷകാ! നളിനാക്ഷാ! ദയാപരാ! സാരംഗധരാ! ഗംഗാധരാ! കൈലാസഭൂഷണാ! ത്യാഗരാജ ഹൃദയനിവാസാ! സുരന്മാരുടെ തിളങ്ങുന്ന കിരീടങ്ങളുടെ പ്രഭാപൂരംകൊണ്ട് നീരാഞ്ജനമുഴിഞ്ഞ ഭഗവാനേ! ഗോപുരവാസാ! സുന്ദരേശാ! ഗിരീശാ! പരാത്പരാ! ഭവഹരാ! അവിടത്തെ പാദാരവിന്ദങ്ങളിൽ അടിയന് ഭക്തിയുണ്ടാക്കിത്തരണേ!

## 450. ശ്രീഗജാനന പാഹി

രാഗം : നാട്ട – താളം : ആദി
വാഗ്ഗേയകാരൻ : തുളസീവനം – ഭാഷ : സംസ്കൃതം
ആരോ: സ രി3 ഗ3 മ1 പ ധ3 നി3 സ – അവരോ: സ നി3 പ മ1 രി3 സ
36 ചലനാട്ട ജന്യം

പല്ലവി
ശ്രീഗജാനന പാഹി സുരേശ ശ്രീ ഗണേശ
ശതസൂര്യപ്രകാശ
അനുപല്ലവി
രോഗശോകഹര വിഘ്നവിനാശ
വാഗതീതപരതത്ത്വവികാസ
ചരണം
വിശ്വകാരണ വിഭോ ശ്രുതിവിദിത വിശ്രുതാഭ
പൂർവ്വാപണനിരത
വിശ്വമോഹനമഹാദ്യുതിഭരിത
വിജ്ഞതാപസകദംബകവിനുത
മധ്യമകാലം
വിശ്വരക്ഷണകടാക്ഷവിലാസ
വിശ്വകുശലഭരവരുണാവാസ
വിശ്വനാഥസുത നതജനദാസ വിശ്വരൂപ
വനതുളസീവാസ

**സാരാംശം:**

ശ്രീ ഗജവദന! സുരന്മാരുടെ ഈശ! ശ്രീഗണേശ! നൂറു സൂര്യന്മാരുടെ പ്രകാശത്തോടുകൂടിയവനേ! രോഗം, ദുഃഖം എന്നിവയെ ഇല്ലാതാക്കുന്നവനേ! വിഘ്നങ്ങളെ നശിപ്പിക്കുന്നവനേ! വാക്കുകൾക്ക് അതീത മായ പരമമായ തത്ത്വങ്ങൾ വികസിപ്പിക്കുന്നവനേ! ഭുവനകാരകനായിട്ടുള്ളവനേ! വേദസാരം ഉൾക്കൊള്ളു ന്നവനേ! സാക്ഷിബോധനകാര്യങ്ങളിൽ വ്യാപൃതനായുള്ളോവേ! വിശ്വത്തെയാകെ മോഹിപ്പിക്കുമാറുള്ള മഹാതേജസ്സു നിറഞ്ഞുനിൽക്കുന്നവനേ! അറിവിന്നുടമകളായ താപസവര്യന്മാരാൽ സ്തുതിക്കപ്പെടുന്നവനേ! ഭുവനങ്ങളെയൊട്ടാകെ സംരക്ഷിക്കത്തക്ക കടാക്ഷങ്ങളാൽ വിലസുന്നവനേ! കാരുണ്യക്കടലേ! വിശ്വനാഥ സുത! ഭക്തദാസ! വിശ്വരൂപ! വനതുളസീവാസ! രക്ഷിക്കണേ!

## 451. ശ്രീ ഗണപതിനി

**രാഗം : സൗരാഷ്ട്രം – താളം : ആദി**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**
**ആരോ: സ രി1 ഗ3 മ1 പ മ1 ധ2 നി3 സ – അവരോ: സ നി3 ധ2 നി2 ധ2 പ മ1 ഗ3 രി1 സ**
**17 സൂര്യകാന്തം ജന്യം**

**പല്ലവി**
ശ്രീ ഗണപതിനി സേവിം പരേ
ശ്രിതമാനവുലാരാ (ശ്രീ)
**അനുപല്ലവി**
വാഗാധിപാദി സുപൂജല ചേകോനി ബാഗ
നടിമ്പുചു വേഡലിന (ശ്രീ)
**ചരണം**
പനസ-നാരികേലാദി-ജംബു-ഫലമുലാ രഗിംചി
ഘനതരംബുഗനു മഹിപൈ പദമുലു
ഘല്ലുഘല്ലന്ന നുംചി അനയമു
ഹരിചരണയുഗമുലനുഹൃദയാം
ബുജമുനു നുംചി
വിനയമുനനു ത്യാഗരാജ വിനുതുഡു
വിവിധഗതുല ധലംഗുമനി വേഡലിന (ശ്രീ)

**സാരാംശം:**

ഭക്തജനങ്ങളേ! വാഗാധിപതി ബ്രഹ്മദേവൻ പൂജയ്ക്ക് നിവേദിച്ച ചക്കപ്പഴം, നാളികേരങ്ങൾ, ജംബുഫല ങ്ങൾ മുതലായവ സാകൂതം ഭക്ഷിച്ച്, ആനന്ദതുന്ദിലനായി, ഭൂമികുലുങ്ങുമാറുള്ള ശബ്ദത്തോടുകൂടി, തുള്ളിച്ചാടി വരുന്ന ശ്രീഗണപതിയെ ഭജിക്കൂ! ഹരിയുടെ പാദങ്ങൾ അവിടത്തെ ഹൃദയകമലത്തിൽ പ്രതിഷ്ഠിച്ച്, നിരവധി വിധത്തിൽ നൃത്തം ചെയ്തുവരുന്നവനും, ത്യാഗരാജൻ പാടിപ്പുകഴ്ത്തുന്നവനുമായ, ശ്രീഗണപതിയെ ധ്യാനിക്കൂ, നമസ്കരിക്കൂ!!

## 452. ശ്രീസരസ്വതി നമോസ്തുതെ

**രാഗം: ആരഭി – താളം: രൂപകം**
**വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ – ഭാഷ : സംസ്കൃതം**
**ആരോ: സ രി2 മ1 പ ധ2 സ – അവരോ: സ നി3 ധ2 പ മ1 ഗ3 രി2 സ**
**29 ധീര ശങ്കരാഭരണം ജന്യം**

**പല്ലവി**
ശ്രീസരസ്വതി നമോസ്തുതേ
പരദേവതേ
ശ്രീപതി ഗൗരീപതി ഗുരുഗുഹ വിനുതേ
വിധിയുവതേ
**സമഷ്ടി ചരണം**
വാസനാത്രയവിവർജിത
സുരമുനിഭാവിത മൂർതേ
വാസവാദ്യഖില നിർജര വരവിതരണ
ബഹുകീർതേ ധര
ഹാസയുത മുഖാംബുരുഹേ അൽഭുത
ചരണാംബുരുഹേ
സംസാര ഭീത്യാപഹേ സകല മന്ത്രാക്ഷര ഗുഹേ

**സാരാംശം:**

പരദേവതയായ ഹേ, സരസ്വതീ! ഞാൻ അവിടത്തെ നമിക്കുന്നു. ശ്രീപതിയായ വിഷ്ണുവും, ഗൗരീപതിയായ ശിവനും, ഗുരുഗുഹനും അവിടത്തെ ആദരിക്കുന്നു. ബ്രഹ്മദേവന്റെ പത്നിയായ നിന്തിരുവടിയെ വാസനാത്രയങ്ങളെല്ലാമകന്ന നാരദമഹർഷി ധ്യാനിക്കുന്നു. ഭക്തർക്ക് വര വിതരണം ചെയ്യുന്നതിൽ ഏറെ പ്രശസ്തിയുണ്ടവിടത്തേക്ക് എല്ലായ്പോഴും മുഖാരവിന്ദത്തിൽ മന്ദസ്മിതം പൊഴിയുന്ന നിന്തിരുവടിയുടെ പദാംബുജങ്ങൾ അത്ഭുതം ഉളവാക്കുംവിധം അതീവ മനോഹരങ്ങളാണ്. ജീവിതത്തിലെ ഭയാശങ്കകളെയെല്ലാം നിർമ്മാർജ്ജനം ചെയ്യുന്ന അവിടന്ന്, സർവ്വമന്ത്രാക്ഷരങ്ങളുടേയും സത്തുമാണല്ലോ!

## 453. ശ്രീനാഥാദി ഗുരുഗുഹോ ജയതി ജയതി

**രാഗം : മായമാളവഗൗള – താളം : ആദി**

**വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ – ഭാഷ : സംസ്കൃതം**

**ആരോ: സ രി1 ഗ3 മ1 പ ധ1 നി3 സ – അവരോ: സ നി3 ധ1 പ മ1 ഗ3 രി1 സ**

**15 മായമാളവ ഗൗള മേളം**

**പല്ലവി**

ശ്രീനാഥാദി ഗുരുഗുഹോ ജയതി ജയതി ശ്രീ
ചിദാനന്ദനാഥോഹമിതി സന്തതംഹൃദിനി ഭജ

**അനുപല്ലവി**

നാനാപ്രപഞ്ച വിചിത്രകരോ
നാമരൂപ പഞ്ച ഭൂതാകരോ
അജ്ഞാന ധ്വാന്ത പ്രചണ്ഡഭാസ്കരോ
ജ്ഞാനപ്രദായകോ മഹേശ്വരോ
ദീനാവനോദ്യുക്ത ദിവ്യതരോ
ദിവ്യൗഘാദി സകലദേഹ ധരോ
മാനസാനന്ദകര ചതുരതരോ
മദ് ഗുരുവരോ മംഗളം കരോതു

**ചരണം**

മായാമയ വിശ്വാധിഷ്ഠാനോ
മാതൃക കാദി മതാനുഷ്ഠാനോ
മാലിനീ മണ്ഡലാന്തവിധാനോ
മന്ത്രാദ്യജപാ ഹംസ ധ്യാനോ
മായാകാര്യ കലനാ ഹീനോ
മാമക സഹസ്രകമലാസീനോ
മാധുര്യ ഗാനാമൃത പാനോ
മാധവാദ്യഭ്യുദയവരപ്രദാനോ
മായാശബളിതബ്രഹ്മരൂപോ
മാരകോടി സുന്ദര സ്വരൂപോ
മതിമതാം ഹൃദയഗോപുരദീപോ
മത്തശൂരാദിജയപ്രതാപോ
മായാമാളവഗൗളാദിദേശ
മഹീപതി പൂജിത പദ പ്രദേശോ
മാധവാദ്യമരവൃന്ദ പ്രകാശ മഹേശസ്യ
മഹാർത്ഥോപദേശോ

**സാരാംശം:**

ഞാൻ ചിദാനന്ദമാണെന്ന് എപ്പോഴും മനസ്സിൽ കരുതുന്നു. വിഷ്ണുവും, മറ്റീശ്വരന്മാരും ആദരിക്കുന്ന ഗുരുഗുഹൻ ജയിക്കട്ടെ! അവിടന്ന് പഞ്ചഭൂതാത്മകനും, ഭുവനത്തിന്റെ വിവിധ രൂപകല്പനയുടെ ധാതാവുമാണ്. അജ്ഞാനാന്ധകാരമകറ്റുന്ന സൂര്യനെപ്പോലെ തിളങ്ങുന്ന അവിടന്ന്, ദൈവികമായ വിജ്ഞാനം പകർന്നുകൊടുക്കുന്നവനാണ്. പീഢിതരുടെ ആഗ്രഹങ്ങൾ നിറവേറ്റുന്ന ഭഗവാൻ, ഭക്തർക്കാനന്ദമുളവാക്കുന്ന കൽപ്പവൃക്ഷം തന്നെയാണ്. മന്ദാകിനിനദീവാഹകനായ അവിടന്ന്, മാലിനീചക്രമധ്യവാസിയും, 'കാ' എന്നു തുടങ്ങുന്നതും, 'മ' എന്നവസാനിക്കുന്നതുമായ മന്ത്രത്താൽ ആരാധിക്കപ്പെടുന്നവനുമാണ്. പരമഗുരുവായ അവിടന്ന്, ഈ മായാലോകത്തിലെ കീഴ്ത്തട്ടിലായിട്ടുള്ളവനായിട്ടാണ് അറിയപ്പെടുന്നത്. മായയെ നിർമ്മാർജ്ജനം ചെയ്യുന്നതിൽ പ്രാഗല്ഭ്യമുള്ള അവിടത്തെ ആരാധിക്കുന്നത് അജപമന്ത്രത്തെ പ്രതിനിധീകരിക്കുന്ന ഹംസമായാണ്. സംഗീതശ്രുതിമാധുര്യാമൃതരസത്തിൽ പുളകംകൊള്ളുന്ന അവിടന്ന്, ബ്രഹ്മരൂപനും, അഭ്യുദയകാംക്ഷികളായ മാധവൻ മുതലായവരുടെ ഹൃദയങ്ങളിൽ വിളങ്ങുന്ന പ്രകാശപുരവുമത്രെ. കാമദേവനെ വെല്ലുന്ന സൗന്ദര്യമുള്ള ഭഗവാൻ, സഹസ്രദളസരോജംപോലെയുള്ള എന്റെ ഹൃദയത്തിൽ വസിക്കുന്നു. അഹങ്കാരിയായ ശൂരൻ മുതലായ അസുരരെ നശിപ്പിച്ച അവിടന്ന്, മായാമാളവദേശത്തിലെ പ്രതാപരായ നൃപന്മാരാൽ സമാരാധിക്കപ്പെടുന്നവനാണ്. മഹാവിഷ്ണു മുതലായ ദേവന്മാർ ചുറ്റും കൂടുന്ന നിന്തിരുവടി, പ്രണവമന്ത്രത്തിന്റെ പൊരുൾ മഹാദേവന് മനസ്സിലാക്കിക്കൊടുത്ത, ഭഗവാന്റെ ഉത്കൃഷ്ടനായ പുത്രനത്രെ!!

## 454. ശ്രീ ദക്ഷിണാമൂർത്തിമീശം

**രാഗം : ഫേനദ്യുതി – താളം : ആദി**

**വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ – ഭാഷ : സംസ്കൃതം**

**ആരോ: സ രി1 ഗ1 മ1 പ ധ1 നി2 സ – അവരോ: സ നി2 ധ1 പ മ1 ഗ1 രി1 സ**

**2 രത്നാംഗി മേളം**

**പല്ലവി**

ശ്രീ ദക്ഷിണാമൂർത്തിമീശം
ചിത്പ്രകാശം പ്രണൗമി

**അനുപല്ലവി**

വേദാന്തവേദ്യം ന്യഗ്രോധവൃക്ഷ മൂലവാസിനം
വല്ലകീ നാദാനുഭവ
മോദമമൃതഫേനദ്യുതിമന്ദസ്മിതമുഖാംബുജം

**ചരണം**

ജനനാദി ഖേദഭഞ്ജനചതുരം
ജഗദിന്ദ്രജാലചമത്കൃതികരം

മുനിജനാദി നിഖിലസംശയഹരം
മുദ്രാകരം ഗുരുഗുഹാകരം
അനാദ്യവിദ്യാ തമോ ഭാസ്കരം ആചാര്യശേഖരം
സുന്ദരം
മനോവാഗഗോചരം ശശിധരം
മൗനിനം മദനഹരം ശങ്കരം

**സാരാംശം:**

ചിത്പ്രകാശനായ ഭഗവാൻ ശ്രീ ദക്ഷിണാമൂർത്തിയെ ഞാൻ സാഷ്ടാംഗം പ്രണമിക്കുന്നു. വേദാന്തവേദ്യനായ അവിടന്ന് പേരാലിന്റെ കീഴിലാണ് ഇരിക്കാറുള്ളത്. വീണാവാദ്യത്തിന്റെ ശ്രുതിമാധുര്യം അവിടത്തേക്ക് വളരെ പ്രിയമേറിയതാണ്. താമരപ്പൂപോലെ മനോഹരമാണ് ആ മുഖം. അമൃതം വഴിയുന്നതാണാ മന്ദഹാസം. ജനനമരണങ്ങളാകുന്ന ദുഃഖങ്ങളകറ്റാൻ അവിടത്തേക്ക് പ്രത്യേക ചാതുര്യമുണ്ട്. ഈ ഭുവനമാകുന്ന ഇന്ദ്രജാലക്കളിയിൽ വൈദഗ്ധ്യമുള്ളവനാണവിടന്ന്. മുദ്ര-ഭാഷയിലൂടെ അവിടന്ന് മുനിമാർക്കുള്ള സംശയങ്ങൾ തീർത്തുകൊടുക്കുന്നു. അവിടന്ന് ഗുരുഗുഹരൂപത്തിലും വർത്തിക്കുന്നു. ആദികാലം മുതൽക്കുള്ള അവിദ്യയും അജ്ഞാനവും തുടച്ചുമാറ്റുന്ന സൂര്യനാണവിടന്ന്. ദേവാധിദേവനായ അവിടത്തെ സുന്ദരാകാരം അവാച്യവും അവർണ്ണനീയവുമാണ്. ചന്ദ്രക്കലാധരനായ അവിടന്ന് മൗനം ദീക്ഷിക്കുന്നവനാണ്. കാമനെ ഉന്മൂലനംചെയ്ത അവിടന്ന് ഭഗവാൻ ശങ്കരനത്രെ!

## 455. ശ്രീ ചാമുണ്ഡേശ്വരി

**രാഗം : ബിലഹരി – താളം : ആദി**
**വാഗ്ഗേയകാരൻ : മൈസൂർ വാസുദേവാചാര്യ – ഭാഷ : സംസ്കൃതം**
**ആരോ: സ രി2 ഗ3 പ ധ2 സ – അവരോ: സ നി3 ധ2 പ മ1 ഗ3 രി2 സ**
**29 ധീര ശങ്കരാഭരണം ജന്യം**

**പല്ലവി**
ശ്രീ ചാമുണ്ഡേശ്വരി പാലയ മാം കൃപാകരി
ശങ്കരി
ശ്രിതജനപാലിനി മഹാബലാദ്രിവാസിനി
മഹിഷാസുരമർദ്ദിനി
**അനുപല്ലവി**
വാചാമഗോചര മഹിമവിരാജിതേ
വരഗുണഭരിതേവാക്പതിമുഖസുര വന്ദിതേ
വാസുദേവ സഹജാതേ
**ചരണം**
രാകാനിശാകര സന്നിഭവദനേ രാജീവലോചനേ
രമണീയ കുന്ദരദനേ രക്ഷിതഭുവനേ മണിസദനേ
മൂകവാക്പ്രധാന വിഖ്യാതേ മുനിജനനുത
സുപ്രീതേ
ശ്രീകരതാരക മന്ത്ര തോഷിത ചിത്തേ

**സാരാംശം:**

കാരുണ്യമയിയായ ചാമുണ്ഡേശ്വരീ! ആശ്രിതരെ രക്ഷിക്കുന്ന ശങ്കരീ! മഹാബലാചലത്തിൽ വസിക്കുന്ന മഹിഷാസുരമർദ്ദിനീ! എന്നെ രക്ഷിക്കണേ! വാക്കുകളാൽ വർണ്ണിക്കാനാവാത്തത്രയധികം മാഹാത്മ്യമുള്ള വാസുദേവസഹോദരീ! ശ്രേഷ്ഠഗുണങ്ങൾ നിറഞ്ഞ, ബ്രഹ്മാദിദേവകളാൽ വന്ദിതയായ ദേവീ! അവിടത്തെ തിരുമുഖം പൂർണ്ണചന്ദ്രനെയും, തൃക്കണ്ണുകൾ താമരയിതളുകളെയും, ഭംഗിയേറിയ തൃപ്പല്ലുകൾ മുല്ല മൊട്ടുകളെയും വെല്ലുന്നു. മണിമയഗൃഹത്തിൽ മരുവുന്ന നിന്തിരുവടി ലോകത്തെയാകമാനം രക്ഷിക്കുന്നു; മൂകരെപ്പോലും വാചാലരാക്കുന്നു. മുനിജനസ്തുതികളാലും, താരകമന്ത്രജപത്താലും അവിടന്ന് എളുപ്പം സുപ്രീതയാവുന്നു.

## 456. ശ്രീ മാധവാ

**രാഗം : ബെഹാഗ് – താളം : ദേശാദി**
**വാഗ്ഗേയകാരൻ : പാപനാശം ശിവൻ – ഭാഷ : തമിഴ്**
**ആരോ: സ ഗ3 മ1 പ നി3 ധ2 നി3 സ – അവരോ: സ നി3 ധ2 പ മ1 ഗ3 രി2 സ**
**29 ധീര ശങ്കരാഭരണം ജന്യം**

**പല്ലവി**
ശ്രീ മാധവ വാസുദേവ ദേവാദി ദേവ കേശവ
(ശ്രീ)
**അനുപല്ലവി**
രാമാനുജ രാജരാജ രാകേന്ദു വദന രാധാപതേ
(ശ്രീ)
**ചരണം**
കപട നാടക സൂത്രധാര കംസാദി ദുർജ്ജന
സംഹാര
ചപല ഗോപികാ ജാരചോര ജയജയ കൃപാ
പാരാവാര (ശ്രീ)

**സാരാംശം:**

ശ്രീമാധവാ! വസുദേവനന്ദനാ! ദേവദേവാ! കേശവാ! ബലഭദ്രാനുജാ! രാജരാജാ! രാധാവല്ലഭാ! പൂർണ്ണചന്ദ്ര നിഭവദനാ! കംസാദികളായ ദുർജ്ജനങ്ങളെ സംഹരിക്കാൻ പലപല കപടനാടകങ്ങളുടേയും സൂത്രധാര നായിമരുവിയ കാരുണ്യക്കടലേ! ചപലകളായ ഗോപികമാരുടെ ചേലകൾ കട്ടെടുത്ത ഗോപീജനജാരാ! അവിടന്ന് ജയിച്ചാലും!! ജയിച്ചാലും!!

## 457. ശ്രീമൻ നാരായണ

**രാഗം : ബൗളി – താളം : ആദി**
**വാഗ്ഗേയകാരൻ : അന്നമാചാര്യ – ഭാഷ : മണിപ്രവാളം**
**ആരോ: സ രി1 ഗ3 പ ധ1 സ – അവരോ: സ നി3 ധ1 പ ഗ3 രി1 സ**
**15 മായമാളവ ഗൗള ജന്യം**

**പല്ലവി**
ശ്രീമൻ നാരായണ (3 തവണ)
ശ്രീ പാദമേ ശരണം
**അനുപല്ലവി**
കമലാസ ശ്രീ മുഖ
കമല കമല ഹിത
കമലപ്രിയാ കമലേക്ഷണാ
കമലാസന ഹിത
ഗരുഡ ഗമന ശ്രീ
കമല നാഭ നീ
പദ കമലമേ ശരണം (ശ്രീമൻ)
**ചരണം**
പരമയോഗിജന ഭാഗ്യധേയ ശ്രീ
പരമപുരുഷ പരാത്പരാ
പരമാത്മാ പരമാണുരൂപ ശ്രീ
തിരുവെങ്കടഗിരി ദേവ
ശരണം (ശ്രീമൻ)

**സാരാംശം:**

ശ്രീനാരായണാ! അവിടത്തെ ശ്രീപാദം മാത്രമാണടിയനൊരു ശരണം. ചെന്താമരക്കണ്ണാ! മഹാലക്ഷ്മീ വല്ലഭാ! ബ്രഹ്മാവിന് ഹിതമായത് എപ്പോഴും നല്കുന്ന പദ്മനാഭാ! ഗരുഡവാഹനാ! അടിയന് നിന്തിരുവടി യുടെ പദകമലങ്ങൾ മാത്രമേ ശരണമുള്ളൂ. യോഗിവര്യന്മാരുടെ ഭാഗ്യപൂരമായ പരമപുരുഷാ! പരാൽപരാ! പരമാണുരൂപനും പരമാത്മാവുമായ തിരുവെങ്കടാചലപതേ! അവിടത്തെ അടിയൻ ശരണം പ്രാപിക്കുന്നു!

## 458. ശ്രീഷണ്മുഖം

**രാഗം : ഭൈരവി – താളം : ആദി**
**വാഗ്ഗേയകാരൻ : പാപനാശം ശിവൻ – ഭാഷ : സംസ്കൃതം**
**ആരോ: സ രി2 ഗ2 മ1 പ ധ2 നി2 സ – അവരോ: സ നി2 ധ1 പ മ1 ഗ2 രി2 സ**
**20 നഠഭൈരവി ജന്യം**

**പല്ലവി**
ശ്രീഷണ്മുഖം സുമുഖം ഭാവയേ ശ്രിത-
ജനാർതി ഭഞ്ജനം നിരഞ്ജനം (ശ്രീഷൺ)
**അനുപല്ലവി**
ഈഷണാത്രയ വിവർജിതാമല മനീഷ-
മനോ ഗേഹം ഗുഹം അന്വഹം (ശ്രീഷൺ)
**ചരണം**
വള്ളി ദേവസേനാ ഹൃദ്ദയിതം
വരദന്തിമുഖാവരജം
വരദം ഫുല്ലാരവിന്ദദളദൃശം
അസദൃശം (ശ്രീഷൺ)

**സാരാംശം:**

ആശ്രിതരുടെ ആർത്തി അകറ്റുന്ന, അകളങ്കനും സുമുഖനുമായ ശ്രീഷണ്മുഖനെ ഞാൻ ധ്യാനിക്കുന്നു. ഈഷണാത്രയങ്ങൾ(ദാരേഷണ, പുത്രേഷണ, വിത്തേഷണ) അകലെക്കളഞ്ഞ് പരിശുദ്ധമാക്കിയ മനീഷിമാ രുടെ മനോഗൃഹത്തിൽ വസിക്കുന്ന ഗുഹനെ ഞാൻ അനുദിനം ആശ്രയിക്കുന്നു. വിരിഞ്ഞ താമരയുടെ ഇതളുകൾപോലെ മനോഹരമായ കണ്ണുകളുള്ള വള്ളീമണാളനെ, വരങ്ങൾ നല്കുന്ന ദേവസേനാദയി തനെ, അനുപമനായ ഗണേശാനുജനെ, ഷണ്മുഖനെ, ഞാൻ നിരന്തരം ധ്യാനിക്കുന്നു.

## 459. ശ്രീപവനപുരേശ

**രാഗം : ശുരുട്ടി – താളം : ആദി**
**വാഗ്ഗേയകാരി : കുട്ടിക്കുഞ്ഞു തങ്കച്ചി – ഭാഷ : മലയാളം**
**ആരോ: സ രി2 മ1 പ നി2 സ – അവരോ: സ നി2 ധ2 പ മ1 ഗ3 പ മ1 രി2 സ**
**28 ഹരികാംബോജി ജന്യം**

**പല്ലവി**
ശ്രീ പവനപുരേശ പാഹി ഹരേ ജനാർദ്ദന
**അനുപല്ലവി**
താപത്രയമൊഴിച്ചൻപൊടു നിൻപാദസാരഭക്തിയും
മുക്തിയും ദേഹി മേ (ശ്രീപവന)

ചരണം
കാൽത്തളിരിനെ കരുതി മാനസേ
ചേർത്തുഭജിപ്പവരെൻറയഴൽ
തീർത്തകതാരിലോർത്ത മനോരഥം
പൂർത്തിവരുത്തി നിൻെറ ഹൃദി
ചീർത്തൊരു കൃപ ചേർത്തു കാത്തിടും ചിന്മയ
കിം മനം തേ എന്നിൽമാത്രം
കനിഞ്ഞരുളീടായ്‌വതിനേതുമോർത്തറിയുന്നീലൊ
രു പിഴ മാനസേ (ശ്രീപവന)

**സാരാംശം:**

ശ്രീഗുരുവായൂരപ്പാ! ഹരേ! ജനാർദ്ദനാ! രക്ഷിക്കണേ! എൻെറ താപത്രയങ്ങളെല്ലാമകറ്റി, അവിടത്തെ തൃപ്പാദങ്ങളിൽ ഉറച്ച ഭക്തിയും, മോക്ഷവും നല്കണേ! തളിരൊത്തൊരാപാദാബ്ജങ്ങൾ മനസ്സിലുറപ്പിച്ച്, ഭജനത്തിൽ മുഴുകിക്കഴിയുന്നവരെൻറ അഴലെല്ലാം തീർത്ത്, ആഗ്രഹങ്ങളെല്ലാം സാധിപ്പിച്ചുകൊടുക്കാൻ കാരുണ്യം കാണിക്കുന്ന ഹേ, ചിന്മയാ, എന്നിൽമാത്രം അവിടന്നു കനിവു കാണിക്കാത്തതെന്തെന്നു ഞാനറിയുന്നില്ല. എത്ര ആലോചിച്ചിട്ടും എന്തു തെറ്റാണു ഞാൻ ചെയ്തതെന്നു മനസ്സിലാവുന്നില്ലെനിക്ക്!!

## 460. ശ്രീ ബാലകൃഷ്ണപാഹിമാം

**രാഗം : പൂർവ്വികല്യാണി – താളം : രൂപകം**
**വാഗ്ഗേയകാരൻ : കെ.സി.കേശവപിള്ള – ഭാഷ : മലയാളം**
**ആരോ: സ രി1 ഗ3 മ2 പ ധ2 പ സ – അവരോ: സ നി3 ധ2 പ മ2 ഗ3 രി1 സ**
**53 ഗമനശ്രമ ജന്യം**

**പല്ലവി**
ശ്രീബാലകൃഷ്ണ പാഹിമാം നന്ദതനുജാ
**അനുപല്ലവി**
ഗോപാലമനോഹര താപാലസനാമെന്നെ നീ
പാലയ ഹേ ജഗദീപാല സുകപോല
**ചരണം**
കായാമ്പൂനിറമാർന്നിടും ശോഭനമൃദുകായ
ഭാർഗ്ഗവീനായക ആയാസമെല്ലാം
തീർത്താമേയസുഖം നൽകുവാൻ ആയപോൽ
വണങ്ങുന്നേൻമായാമയ മുകുന്ദ

**സാരാംശം:**

നന്ദനന്ദനനായ ഉണ്ണിക്കണ്ണാ! എന്നെ രക്ഷിക്കൂ! കാണുന്നവരുടെയെല്ലാം മനസ്സിനെ കട്ടെടുക്കുന്ന സുമുഖനായ ഗോപാലാ, ദുഃഖങ്ങളാൽ വലഞ്ഞ എന്നെ ജഗദീശ്വരനായ നീതന്നെവേണം രക്ഷിക്കാൻ! കായാമ്പൂനിറം ചേർന്ന ആ മൃദുലമായ മേനിക്കെന്തൊരു ശോഭയാണ്! മായാമയനായ മുകുന്ദാ, ലക്ഷ്മീകാന്താ, എൻെറ പ്രയാസങ്ങളെല്ലാം തീർത്ത്, നിത്യാനന്ദം നല്കണേ! അതിന്നായി ഞാൻ എന്നാലാകുന്നവിധത്തിലെല്ലാം അവിടത്തെ ഭജിച്ചുകൊള്ളാം!!

## 461. ശ്രീ നാരായണ വാഹന

**രാഗം : മുഖാരി – താളം : രൂപകം**
**വാഗ്ഗേയകാരൻ : നാരായണ തീർഥർ – ഭാഷ : സംസ്കൃതം**
**ആരോ: സ രി2 മ1 പ നി2 ധ2 സ – അവരോ: സ നി2 ധ1 പ മ1 ഗ2 രി2 സ**
**22 ഖരഹരപ്രിയ ജന്യം**

**പല്ലവി**
ശ്രീ നാരായണ വാഹന ശ്രിത മുനി ജന
മണ്ഡല പാലന
**അനുപല്ലവി**
വിനതാ വര തനയ വേദാങ്ഗ ശുഭകായ
വിവിധ വിശ്വാലയ വീര മാം പാലയ
**ചരണം**
നിരവധി കാമല പരാക്രമ
നിത്യ നിർമ്മല കല തുരതിക്രമ
മുരരിപു ചരണാബ്ജ സംഭ്രമ
മുനി നാരായണ തീർഥ മതിരാമ
അരവിന്ദ ലോചന അഗബന്ധ മോചന
സുരരിപു ശാസന സോമ രവി നയന
പരിജന പാലന പാമര വിദളന
കൃത ഗുരു സേവന ഗോകുല പാവന

**സാരാംശം:**

മുനിജനരക്ഷകനായ വൈനതേയാ! വിഷ്ണുവാഹനമേ! വേദങ്ങൾ അങ്ങയുടെ അംഗങ്ങളാകുന്നു. നാനാലോകങ്ങളുടേയും ആലയമായിരിക്കുന്ന ഹേ, വീരാ! എന്നെ രക്ഷിച്ചാലും. അങ്ങ് എന്നും എപ്പോഴും നിർമ്മലനാണ്, ശൂരവീരപരാക്രമിയാണ്; മുരാരിയുടെ ചരണകമലങ്ങളിൽ മുരണ്ടുംകൊണ്ടു ചുറ്റിപ്പറക്കുന്ന വണ്ടാണങ്ങ്. നാഗങ്ങളിൽനിന്നുമുള്ള ഭയമകറ്റുന്ന, അരവിന്ദലോചനനായ അങ്ങ് നാരായണതീർത്ഥരുടെ മനസ്സിന് ആഹ്ലാദം നൽകുന്നവനത്രേ! സൂര്യനും ചന്ദ്രനും അങ്ങയുടെ കണ്ണുകളാണ്. അങ്ങ് അസുരരെ ശാസിക്കുകയും, പരിജനങ്ങളെ പാലിക്കുകയും, പാമരന്മാരെ തോൽപ്പിക്കുകയും ചെയ്യുന്നു. ഗോകുലത്തെ പരിശുദ്ധമാക്കുന്ന, ഗുരുവര്യന്മാരെ സേവിക്കുന്ന, അങ്ങ് എന്നെ രക്ഷിക്കണേ!!

## 462. ശ്രീ രാധാ രമണാ

രാഗം : ബെഹാഗ് - താളം : രൂപകം
വാഗ്ഗേയകാരൻ :പാപനാശം ശിവൻ - ഭാഷ : സംസ്കൃതം
ആരോ: സ ഗ3 മ1 പ നി3 ധ2 നി3 സ - അവരോ: സ നി3 ധ2 പ മ1 ഗ3 രി2 സ
29 ധീര ശങ്കരാഭരണം ജന്യം

**പല്ലവി**
ശ്രീ രാധാ രമണാ ജയ പങ്കജ ചരണാ
ക്ഷീരാംബുധി ശയനാ സാരസദളനയനാ (ശ്രീ രാധാ)
**ചരണം**
ജയ നന്ദകുമാരാ ദധി നവനീത ചോരാ
ജയ ജഗദാധാരാ ശ്രിതജന മന്ദാരാ (ശ്രീ രാധാ)
ജയ ജയ ഗോപാലാ കുവലയ ദളനീലാ
ജയ ദുർജ്ജന കാലാ ജയ സജ്ജന ബാലാ
(ശ്രീ രാധാ)

**സാരാംശം:**
താമരക്കണ്ണനായ ശ്രീരാധാരാമണൻ ജയിക്കട്ടെ! പാൽക്കടലിൽ പള്ളികൊള്ളുന്ന ദേവൻെറ പാദാരവിന്ദങ്ങൾ ജയിക്കട്ടെ! വെണ്ണയും തൈരും കട്ടുതിന്നു വളർന്ന നന്ദകുമാരൻ ജയിക്കട്ടെ! ജഗത്തിന് ആധാരവും ആശ്രിതർക്ക് മന്ദാരതരുവുമായ ഗോപാലകൃഷ്ണൻ ജയിക്കട്ടെ! ദുർജ്ജനങ്ങൾക്ക് കാലനും സജ്ജനങ്ങൾക്ക് കണ്ണിലുണ്ണിയുമായ നീലബാലൻ ജയിക്കട്ടെ!!

## 463. ശ്രീ രമാ രമണീ

**രാഗം : മോഹനം - താളം : ആദി**
**വാഗ്ഗേയകാരൻ : പല്ലവി ഗോപാല അയ്യർ - ഭാഷ : സംസ്കൃതം**
**ആരോ: സ രി2 ഗ3 പ ധ2 സ - അവരോ: സ ധ2 പ ഗ3 രി2 സ**
**28 ഹരികാംബോജി ജന്യം**

**പല്ലവി**
ശ്രീ രമാ രമണീ മനോഹര
ശ്രിതജന മന്ദാര (ശ്രീ)
**അനുപല്ലവി**
ഘോരാ ദാനവ മദ വിദാരണ മുചുകുന്ദവരദ
നന്ദഗോപ കുമാര (ശ്രീ)
**ചരണം**
മന്ദര ഗിരിധര പരാത്പര
തമാലപല്ലവസദൃശഭാസമാന
സുന്ദര പുരന്ദരാദിവന്ദിത
സുപ്രസന്ന വരദ
വെങ്കടരമണ (ശ്രീ)

**സാരാംശം:**
ശ്രീമഹാലക്ഷ്മിയുടെ മനസ്സിനെ ഹരിച്ചവനേ! ആശ്രിതരുടെ കൽപ്പവൃക്ഷമേ! ഘോരന്മാരായ അസുരന്മാരുടെ അഹങ്കാരം പിഴുതെറിയുന്നവനേ! മുചുകുന്ദന് വരങ്ങൾ അരുളിയവനേ! നന്ദഗോപൻെറ ഓമനമകനേ! മന്ദരപർവ്വതം ഉയർത്തിനിന്നവനേ! പരാൽപ്പരനേ! തമാലമരത്തിൻെറ തളിരുപോലെ പ്രകാശിക്കുന്നവനേ! സുന്ദരാ! ഇന്ദ്രാദിദേവന്മാർ വന്ദിക്കുന്നവനേ! പ്രസന്നതയോടെ വരങ്ങൾ ദാനം ചെയ്യുന്നവനേ! വെങ്കടരമണാ! രക്ഷിക്കണേ!

## 464. ശ്രീവല്ലി

**രാഗം : നഠഭൈരവി - താളം : ആദി**
**വാഗ്ഗേയകാരൻ : പാപനാശം ശിവൻ - ഭാഷ : സംസ്കൃതം**
**ആരോ: സ രി2 ഗ2 മ1 പ ധ1 നി2 സ - അവരോ: സ നി2 ധ1 പ മ1 ഗ2 രി2 സ**
**20 നഠഭൈരവി മേളം**

**പല്ലവി**
ശ്രീവല്ലീ ദേവസേനാപതേ ശ്രീ സുബ്രഹ്മണ്യ
നമോസ്തുതേ (ശ്രീവല്ലീ)
**അനുപല്ലവി**
ദേവതാ സാർവഭൗമ ജയ ജയ ദ്വിഷഡ്ഭുജ
കാർത്തികേയ അമേയ (ശ്രീവല്ലീ)
**ചരണം**
മാമവ സദാ ശിവകുമാര വിമാനീകൃത
ചിത്ര മയൂരാശ്രിത
കാമിത ഫലദായക ഹതാസുര കരുണാജലധര
ജഗദാധാര (ശ്രീവല്ലീ)

**സാരാംശം:**
ശ്രീവല്ലീ-ദേവസേനാ മണാളനായ ഹേ, സുബ്രഹ്മണ്യാ! അവിടത്തേക്ക് നമസ്കാരം! സകലദേവന്മാരിലും വെച്ച് ഏറ്റവും ഉത്തമനായ ഹേ, കാർത്തികേയാ! ശക്തിയേറിയ തൻെറ പന്ത്രണ്ട് കൈകൾകൊണ്ട് അവിടന്ന് ദേവന്മാർക്ക് സർവ്വവിധ വിജയങ്ങളും നേടിക്കൊടുത്തു. പരമശിവകുമാരനായ അവിടന്ന് വിമാനം പോലെയുള്ള മയൂരവാഹനത്തിലേറി സവാരിചെയ്യുന്നു. ദൈത്യന്മാരെ വധിക്കുന്ന അവിടന്ന് ഭക്തന്മാരുടെ ആഗ്രഹങ്ങൾ സഫലമാക്കുന്നു. അവിടന്ന് കരുണാവാരിധിയും, ജഗത്തിനെല്ലാം ആധാരവുമായ അവിടന്ന് എന്നെ എപ്പോഴും രക്ഷിച്ചുകൊള്ളേണമേ!

## 465. ഷഡ് രാഗമാലിക

രാഗം : രാഗമാലിക-പൂർണചന്ദ്രിക – താളം : രൂപകം
വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ – ഭാഷ : സംസ്കൃതം
ആരോ: സ രി2 ഗ3 മ1 പ ധ2 പ സ – അവരോ: സ നി3 പ മ1 രി2 ഗ3 മ1 രി2 സ
29 ധീര ശങ്കരാഭരണം ജന്യം

**രാഗം: പൂർണചന്ദ്രിക-പല്ലവി**
പൂർണചന്ദ്രംബിംബ വിജയ വദനേ
കമലാംബികേ
പാഹിമാം വരദേ ഗുരുഗുഹ ജനനി ശ്രീ
**രാഗം: നാരായണി-അനുപല്ലവി**
പുണ്യജന പൂജിതേ നാരായണി ജഗദംബികേ
**രാഗം: സരസ്വതീമനോഹരി-ചരണം 1**
പൂർണ ഫലപ്രദ ചരണേ സരസ്വതീമനോഹരേ
**രാഗം: ശുദ്ധവസന്ത-ചരണം 2**
പുഷ്പിത ശുദ്ധവസന്തേ പുണ്ഡരീക
സദൃശകരെ
**രാഗം: ഹംസധ്വനി-ചരണം 3**
അഹർനിശം പ്രകാശമാന ഹംസധ്വനി
വിരാജിതേ
**രാഗം: നാഗധ്വനി-ചരണം 4**
അപർണേ കുണ്ഡലിനി നാഗധ്വനി സഹിതേ
ധ്വനി സഹിതേ സഹിതേ ഹിതേ തേ

**സാരാംശം:**

ഹേ, കമലാംബികേ! എന്നെ രക്ഷിച്ചാലും! ഭവതിയുടെ സൗന്ദര്യം പൂർണ്ണചന്ദ്രനെ വെല്ലുന്നതാകുന്നു. ഭക്തർക്ക് വരപ്രസാദം നല്കുന്ന ഭഗവതിയായ അവിടന്ന്, ഉത്കൃഷ്ടനായ ഗുരുഗുഹൻെറ മാതാവുമാണല്ലോ. ജഗത്തിൻെറയെല്ലാം മാതാവായ ഹേ, നാരായണീ! എല്ലാ സജ്ജനങ്ങളും അവിടത്തെ ആരാധിക്കുന്നു. സരസ്വതീമനോഹരിയായ ഭവതിയുടെ പാദങ്ങൾ ഭക്തർക്ക് പൂർണ്ണഫലപ്രദായകങ്ങളാകുന്നു. പൂർണ്ണമായി വികസിച്ച വസന്തംപോലെ ശോഭിക്കുന്ന ഭവതിയുടെ കരങ്ങൾ കമലങ്ങളെപ്പോലെ മനോഹരങ്ങളാണ്. രാപ്പകലെന്നില്ലാതെ നീന്തിത്തുടിക്കുന്ന ഹംസങ്ങളുടെ ആനന്ദമയമായ ചലനനാദം അവിടത്തേക്ക് പ്രിയമേറിയതാണ്. അപർണ്ണയും, കുണ്ഡലീനിശക്തിയുടെ പൂർണ്ണാവസ്ഥയിൽ മുഴങ്ങുന്ന നാഗധ്വനിയുമായ നിന്തിരുവടി, സമ്പൂർണ്ണമായ ഔദാര്യത്തിൻെറ മൂർത്തിമദ്ഭാവംതന്നെയത്രെ!!

## 466. സകല ഗ്രഹ ബല

**രാഗം : അഠാണ – താളം : ഖണ്ഡ ചാപ്പു**
**വാഗ്ഗേയകാരൻ : പുരന്ദരദാസർ – ഭാഷ : കന്നഡ**
**ആരോ:സ രി2 മ1 പ നി3 സ – അവരോ: സ നി3 ധ2 പ മ1 പ ഗ3 രി2 സ**
**29 ധീരശങ്കരാഭരണംജന്യം**

**പല്ലവി**
സകല ഗ്രഹ ബല നീനേ സരസിജാക്ഷ നിഖില
രക്ഷക നീനേ വിശ്വ വ്യാപകനേ
**അനുപല്ലവി**
രവിചന്ദ്ര ബുധ നീനേ രാഹു കേതുവു നീനേ
കവി ഗുരു ശനിയു മംഗളനു നീനേ
**ചരണം 1**
ദിവ രാത്രിയു നീനേ നവ ധാന്യവു നീനേ
ഭവരോഗ ഹര നീനേ ഭേഷജനു നീനേ
പക്ഷ മാസവു നീനേ പർവ കാലവു നീനേ
നക്ഷത്ര യോഗ തിഥി കരണഗളു നീനേ
**ചരണം 2**
ഋതുവത്സരവു നീനേ പൃതുവ്യുഗാദിയുനീനേ
ക്രതു ഹോമ സദ്ഗതിയു നീനേ
നുതനാഗി എന്നൊഡെയ പുരന്ദര വിഠലന
ശ്രുതി ഗേസിലുകദ അപ്രതിമ നീനേ

**സാരാംശം:**

ഹേ, സരസിജാക്ഷ! നിഖിലലോകപാലക! എല്ലാ ഗ്രഹങ്ങളുടെയും ശക്തി അവിടന്നാണ്. എങ്ങുമെങ്ങും വ്യാപിച്ചുനിൽക്കുന്നതും അവിടന്നത്രേ. സൂര്യചന്ദ്രന്മാരും, രാഹുകേതുക്കളും, മംഗളകാരകനായ കുജനും, ബുധനും, ബൃഹസ്പതിയും, കവിയായ ശുക്രനും, ശനൈശ്ചരനായ ശനിയും അവിടന്നൊരാൾ മാത്രമാണ്. നവധാന്യങ്ങളും അവിടന്നുതന്നെ. ഭവരോഗശമനനായ അവിടന്നുതന്നെയാണ് വൈദ്യനും. സമയം അവിടുന്നാണ്; രാവും, പകലും, ദിവസങ്ങളും, ആഴ്ചകളും, പക്ഷങ്ങളും, മാസങ്ങളും അവിടന്നുതന്നെ. തീയതി, നക്ഷത്രം, യോഗങ്ങൾ, തിഥി, കരണം, ഋതുക്കൾ, വത്സരങ്ങൾ, വ്രതദിനങ്ങൾ എന്നിവയും പ്രഭാതം, മധ്യാഹ്നം, പ്രദോഷം എന്നീ സമയങ്ങളിലെ ആരാധനകൾ, യാഗങ്ങൾ, ഹോമങ്ങൾ, എന്നിവയുമെല്ലാം അവിടന്നാണ്. എൻെറ പുരന്ദരവിഠലാ! വേദശാസ്ത്രപുരാണങ്ങൾക്കതീതനും പരമയശസ്വിയുമായ നിന്തിരുവടി, എനിക്ക് വിജയത്തിലേക്കും, മോക്ഷത്തിലേക്കും എത്തിച്ചേരാനുള്ള ശരിയായ മാർഗ്ഗമത്രെ!

## 467. സദാചലേശ്വരം ഭാവയേഹം

**രാഗം : ഭൂപാളം - താളം : ആദി**
**വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ - ഭാഷ : സംസ്കൃതം**
**ആരോ: സ രി1 ഗ2 പ ധ1 സ - അവരോ: സ ധ1 പ ഗ2 രി1 സ**
**8 ഹനുമത്തോഡി ജന്യം**

**പല്ലവി**
സദാചലേശ്വരം ഭാവയേഹം
ചമത്കാരപുരഗേഹംഗിരിജാമോഹം
**അനുപല്ലവി**
സദാശ്രിത കൽപവൃക്ഷ സമൂഹം ശരണാഗത
ദേവതാസമൂഹം ഉദാജ്യകൃത
നാമധേയവാഹം ചിദാനന്ദാമൃതപ്രവാഹം
**ചരണം**
ചമത്കാര ഭൂപാലാദി പ്രാസാദകരണ നിപുണ
മഹാലിങ്ഗം ഛായാരഹിത ദീപം
പ്രകാശ ഗർഭഗൃഹമധ്യരങ്ഗം സമസ്ത ദുഃഖാദി
ഹേതുഭൂത
സംസാരസാഗരഭയഭങ്ഗം
ശമദമോപരതാദിസംയുക്ത
സാധുജനഹൃദയസരസിജഭൃങ്ഗം കമലാവിജയകര
വിധൃതകുരങ്ഗം
കരുണാരസസുധാർണവതരങ്ഗം
കമലേശവിനുത വൃഷഭതുരങ്ഗം
കമലവദന ഗുരുഗുഹാന്തരങ്ഗം

**സാരാംശം:**

ഗിരിജാദേവിക്ക് പ്രിയമേറിയവനും, ചമൽക്കാരപുരവാസിയുമായ ഭഗവാൻ സദാചലേശ്വരനെ ഞാൻ സ്മരിക്കുന്നു. ആശ്രയിച്ച് വരുന്ന ഭക്തരുടെ ആഗ്രഹങ്ങൾ സാധിപ്പിക്കുന്ന കൽപവൃക്ഷവും, ദേവസമൂഹത്തിൻെറ പരിരക്ഷകനുമാണവിടന്ന്. ഉദാജ്യകൃതൻ എന്ന പേരും(എണ്ണയ്ക്ക് പകരം ജലംകൊണ്ട് ദീപം കത്തിക്കുന്നവൻ) ചിദാനന്ദപ്രവാഹരൂപവും കൈക്കൊള്ളുന്നവനാണവിടന്ന്. ഛായാരഹിതമായ ദീപനാളങ്ങളോടുകൂടിയ പ്രതിഷ്ഠാഗൃഹത്തിൽ വസിക്കുന്ന ഭഗവാൻ മഹാലിംഗം, ചമത്കാരഭുപാലനെ അതിനിപുണതയോടെ, രക്ഷിക്കുകയുണ്ടായി. ഈ ലോകത്തിലെ അത്യുത്കടങ്ങളായ ദുഃഖങ്ങൾ മൂലമുളവാകുന്ന, ജീവിതമാകുന്ന സംസാരസാഗരത്തിലെ ഭയങ്ങളെ, അവിടന്ന് നിർമ്മാർജ്ജനം ചെയ്യുന്നു. സജ്ജനഹൃദയങ്ങളിൽ പ്രവേശിച്ച് അവരുടെ വിചാരവികാരങ്ങളെ നിയന്ത്രിക്കാനായി നിലകൊള്ളുന്ന ഒരു ഭൃംഗത്തിനെപ്പോലെയാണവിടന്ന്. കയ്യിൽ സാരംഗമേന്തിയിട്ടുള്ള അവിടന്ന്, കരുണാമൃതസാഗരമത്രെ. വിശിഷ്ടമായൊരു വൃഷഭത്തിന്മേൽ സവാരി ചെയ്യുന്ന പരമശിവനാണവിടന്ന്. മഹാവിഷ്ണുവിനാൽ സമാരാധിക്കപ്പെടുന്ന നിന്തിരുവടി, ഗുരുഗുഹൻെറ ഹൃദയകമലനിവാസിയത്രെ!

## 468. സന്താനരാമസ്വാമിനം

**രാഗം : ഹിന്ദോളവസന്തം - താളം : ആദി**
**വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ - ഭാഷ : സംസ്കൃതം**
**ആരോ: സ ഗ2 മ1 പ ധ1 നി2 ധ1 സ**
**അവരോ: സ നി2 ധ1 പ മ1 ധ2 മ1 ഗ2 സ**
**20 നഠഭൈരവി ജന്യം**

**പല്ലവി**
സന്താന രാമസ്വാമിനം സഗുണ നിർഗ്ഗുണ
സ്വരൂപം ഭജരേ
**അനുപല്ലവി**
സന്തതം യമുനാംബാപുരി നിവസന്തം നത
സന്തം ഹിന്ദൊളവസന്ത മാധവം ജാനകീധവം
സചിദാനന്ദ വൈഭവം ശിവം
**ചരണം**
സന്താന സൗഭാഗ്യ വിതരണം സാധുജന ഹൃദയ
സരസിജ ചരണം
ചിന്താമണ്യാലങ്കൃതഗാത്രം ചിന്മാത്രം സുര്യചന്ദ്ര
നേത്രം
അന്തരങ്ഗ ഗുരുഗുഹ സംവേദ്യം അനൃത ജാത
ദുഃഖ രഹിതമനാദ്യം

**സാരാംശം:**

സഗുണ-നിർഗ്ഗുണ സ്വരൂപനായ സന്താനരാമസ്വാമിയെ ഞാൻ വന്ദിക്കുന്നു. യമുനാംബാതടപുരിയായ സാകേതവാസിയാണവിടന്ന്. സജ്ജനങ്ങൾ അവിടത്തെ ഹിന്ദോളവസന്തരാഗത്തിൽ പ്രകീർത്തിച്ച് പാടാറുണ്ട്. ലക്ഷ്മീപതിയും ജാനകീരമണനുമാണവിടന്ന്. സച്ചിദാനന്ദസ്വരൂപനായ അവിടന്ന് സർവ്വർക്കും നന്മ കൈവരുത്തുന്നു. സന്താനസൗഭാഗ്യം വിതരണം ചെയ്യുന്ന അവിടന്ന്, വിശുദ്ധിയുടെ വിളനിലമായവരുടെ മനസ്സിൽ വിഹരിക്കുന്നു. അവിടുന്ന് ചിന്താമണിയെന്ന ദിവ്യരത്നം പതിച്ച കണ്ഠാഭരണം ധരിച്ചിട്ടുണ്ട്. സൂര്യചന്ദ്രന്മാരാണ് ചിദാനന്ദസ്വരൂപനായ അവിടുത്തെ നേത്രങ്ങൾ. അന്തരാത്മാവായ ഗുരുഗുഹൻ മാത്രമെ അവിടത്തെ അറിഞ്ഞിട്ടുള്ളു. അവിദ്യയിൽനിന്നും ഉടലെടുത്ത സങ്കടങ്ങളെ ഇല്ലാതാക്കുന്ന നിന്തിരുവടി ആദിരഹിതനായ ഭഗവാനാണത്രെ!

## 469. സദാ പദം മുദാ വണങ്ങുന്നേൻ

രാഗം : സിന്ധുഭൈരവി – താളം : ആദി
വാഗ്ഗേയകാരൻ : കലാമണ്ഡലം ഹൈദരാലി – ഭാഷ : മലയാളം
ആരോ: സ രി2 ഗ2 മ1 ഗ2 പ ധ1 നി2 സ – അവരോ: നി2 ധ1 പ മ1 ഗ2 രി1 സ നി2 സ
10 നാടകപ്രിയ ജന്യം

**പല്ലവി**
സദാ പദം മുദാ വണങ്ങുന്നേൻ കൃപാകരി
സരസ്വതീ ദേവി മൂകാംബികേ!
**അനുപല്ലവി**
സരസിജവാസിനി വീണാവാദന-
സ്വരൂപിണി സംഗീത വാഹിനി
വിരവിൽ ചൊരിയുക മമ നാവിൽ പദ-
നിരയും പാവന സംഗീതാമൃതവും

**ചരണം**
വാണീ വരവാണീ സ്വരവാണീ ഘനവേണീ
മൃദുപാണിയിൽ വിദ്യാപുസ്തകവും
വദനാംബുജമതിൽ മന്ദസ്മിതവും
വരമതു തരുവതിനരുതൊരു നിമിഷവും
വരനിധിയേ ഗുണവതിയേ ദയാനിധിയേ
സരസ്വതീ ദേവീ മൂകാംബികേ!

**സാരാംശം:**
ഹേ, കൃപാകരീ! സരസ്വതീദേവീ! മൂകാംബികേ! അടിയൻ എല്ലായ്പോഴും അവിടത്തെ പാദം സന്തോഷം വണങ്ങുന്നു. താമരപ്പൂവിൽ വിഹരിക്കുന്ന നിന്തിരുവടി വീണാവാദനസ്വരൂപിണിയും, സംഗീതവാഹിനിയുമാണല്ലോ. അവിടന്ന് വേണ്ടുംവണ്ണം അടിയന്റെ നാവിൽ പദനിരയും, പാവനമായ സംഗീതാമൃതവും ചൊരിയണേ. ഹേ വാണീ! വരവാണീ! സ്വരവാണീ! ഘനവേണീ! അവിടുത്തെ മൃദുവായ കരങ്ങളിൽ വീണയും പുസ്തകവുമുണ്ട്; വദനത്തിൽ മന്ദസ്മിതവുമുണ്ട്. ഹേ, വരനിധേ! ഗുണവതീ! ദയാനിധേ! സരസ്വതീദേവീ! മൂകാംബികേ! അടിയന് വരം നല്കുവാൻ അവിടന്ന് ഒരു നിമിഷംപോലും വൈകിക്കരുതേ!

## 470. സദാ മദിൻ

**രാഗം : ഗംഭീരവാണി – താളം : ആദി**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**
**ആരോ: സ ഗ3 പ മ1 ധ3 നി3 സ – അവരോ: സ നി3 പ മ1 ഗ3 രി2 ഗ3 രി2 സ**
**30 നാഗനന്ദിനി ജന്യം**

**പല്ലവി**
സദാ മദിൻ ദലതു ഗദുരാ മുദാസ്പദ
നഗജാധിപതേ (സദാ)
**അനുപല്ലവി**
സദാ ശിവാനന്ദ സ്വരൂപ സദയ മോദ ഹൃദയ
പദ സരോജമുലനേ(സദാ)

**ചരണം**
ദിഗംബരാന്തക ദൈത്യ ദിഗീശ സന്നുത
ഗങ്ഗാധര മൃഗാങ്ഗ
ശേഖര നടന ചതുര മനുപ സമയമിദിരാ
ത്യാഗരാജനുത (സദാ)

**സാരാംശം:**
ഹേ, ഗിരിജാവല്ലഭാ! അവിടന്നാണ് ശരിയായിട്ടുള്ള ആനന്ദത്തിന്ന് ഉറവിടം. ഹേ, സദാശിവാ! ഭവാന്റെ ഹൃദയം സദാ ദയാനിർഭരമാണല്ലോ. ഞാൻ തുടരെത്തുടരെ അങ്ങയുടെ പദാരവിന്ദങ്ങൾ വണങ്ങുന്നു. ഹേ, ദിഗംബരാ! കാലന്റെ നാശകനാണവിടന്ന്. അഷ്ടദിക്പാലന്മാർ അവിടത്തെ പുകഴ്ത്തിപ്പാടുന്നു. ഗംഗാധരനും, ചന്ദ്രക്കലാധരനുമായ അവിടന്ന് നൃത്തരൂപങ്ങളിൽ പ്രവീണനാണല്ലോ. ഹേ, ത്യാഗരാജനുതാ! തികച്ചും ഉചിതമായ ഈ അവസരത്തിൽ എനിക്ക് രക്ഷനല്കണേ!

## 471. സദാ പാലയ

**രാഗം : മോഹനം – താളം : ആദി**
**വാഗ്ഗേയകാരൻ : ജി.എൻ. ബാലസുബ്രഹ്മണ്യം – ഭാഷ : സംസ്കൃതം**
**ആരോ: സ രി2 ഗ3 പ ധ2 സ – അവരോ: സ ധ2 പ ഗ3 രി2 സ**
**28 ഹരികാംബോജി ജന്യം**

**പല്ലവി**
സദാ പാലയ സാരസാക്ഷി സമാന രഹിത
മോഹനാങ്ഗി (സദാ)

**അനുപല്ലവി**
സുധാ മധുര വാഗ്വിലാസിനി സുജനാഗ
മോഹിനി സുവാസിനി (സദാ)

ചരണം
ബുധാർചിത പരമ പാവനി ഭുവനത്രയ
പരിപാലിനി
ഗദാ ചക്രധര സോദരി സദാശിവ
സിദ്ധമനോഹരി (സദാ)

**സാരാംശം:**

അനുപമസുന്ദരമായ അംഗങ്ങളോടുകൂടിയ, താമരക്കണ്ണാളായ ദേവി എന്നെ എപ്പോഴും രക്ഷിക്കട്ടെ! തേനൊത്ത വാക്കുകൾകൊണ്ട് സജ്ജനങ്ങൾക്ക് ആനന്ദമേകുന്ന, നല്ല നല്ല ആടയാഭരണങ്ങളണിഞ്ഞ ഭഗവതി എന്നെ രക്ഷിക്കട്ടെ! മൂന്നുലോകങ്ങളേയും പരിപാലിക്കുന്ന, പരമപാവനിയായ, സജ്ജനങ്ങൾ പൂജിക്കുന്ന വിഷ്ണുസഹോദരി, മഹാദേവൻെറ മനസ്സിനെ സദാ സന്തോഷിപ്പിക്കുന്ന ദേവി, എന്നെ രക്ഷിക്കട്ടെ!!

## 472. സമാന രഹിതേ

**രാഗം : സാരംഗതരംഗിണി – താളം : രൂപകം**
**വാഗ്ഗേയകാരൻ : ജി.എൻ. ബാലസുബ്രഹ്മണ്യം – ഭാഷ : സംസ്കൃതം**
**ആരോ: സ രി2 മ2 പ ധ2 നി3 സ – അവരോ: സ നി3 ധ2 പ മ2 രി2 സ**
**65 മേചകല്യാണി ജന്യം**

**പല്ലവി**
സമാന രഹിതേ അംബ സജ്ജന
മനോല്ലാസിതേ (സമാന)
**അനുപല്ലവി**
കുമാര ജനനീ ഭാനു കോടി വിജിത പ്രഭാകരേ
(സമാന)

**ചരണം**
രമാ വാണി സകല ദേവതാരാധിത പദയുഗളേ
ഹിമാദ്രി തനയേ മായേ ഹേമ സംഘ
സഹജാതേ (സമാന)

**സാരാംശം:**

സജ്ജനങ്ങളുടെ മനസ്സിന് ഉല്ലാസമരുളുന്ന അമ്മേ, അമ്മയ്ക്കു തുല്യം മറ്റാരാണുള്ളത്? കുമാരൻെറ അമ്മയായ ദേവിയുടെ പ്രഭാപൂരം കോടിസൂര്യന്മാരുടെ പ്രകാശത്തെപ്പോലും തോൽപ്പിക്കുന്നതാണ്. ലക്ഷ്മി, സരസ്വതി തുടങ്ങി സകല ദേവതകളും ദേവിയുടെ പാദങ്ങൾ ആരാധിക്കുന്നു. ചെമ്പൊന്നിൻനിറമൊത്ത ദേവി ഹൈമവതി മഹാമായയുമാകുന്നു!

## 473. സരസ സാമദാന

**രാഗം : കാപ്പിനാരായണി – താളം : ആദി**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**
**ആരോ: സ രി2 മ1 പ ധ2 നി2 സ – അവരോ: സ നി2 ധ2 പ മ1 ഗ3 രി2 സ**
**28 ഹരികാംബോജി ജന്യം**

**പല്ലവി**
സരസ സാമദാന ഭേദ ദണ്ഡ ചതുര!
സാടി ദൈവമെവരെ? ബ്രോവവേ (സരസ)
**അനുപല്ലവി**
പരമ ശാംഭവാഗ്രേസരുണ്ഡഗുചു
ബലുകു രാവണുഡു തെലിയലേക പോയെ
(സരസ)

**ചരണം**
ഹിതവുമാടലെന്തോ ബാഗാ ബൽകിതിവി
സതമുഗാ നയോധ്യ നിത്തുനംടിവി
നത സഹോദരുനെ രാജു ചേസി, രാക-
ഹതമു ജേസിതിവി ത്യാഗരാജനുത!(സരസ)

**സാരാംശം:**

ഹേ, രാമാ! അവിടന്ന് സാമം-ദാനം-ഭേദം-ദണ്ഡം എന്നീ നാലു ശിക്ഷണതന്ത്രങ്ങൾ വേണ്ടിടത്ത്, വേണ്ട സമയത്ത്, പ്രയോഗിക്കാൻ പ്രാഗല്ഭ്യമുള്ള രാജ്യതന്ത്രജ്ഞനാണല്ലോ. മറ്റൊരു ദേവനും ഈ കാര്യത്തിൽ അങ്ങയോട് കിടപിടിക്കാനാവില്ല. ശിവഭക്തനാണെങ്കിലും, സന്ദേശവാഹകരിൽക്കൂടി അരുളിച്ചെയ്ത ഭവാൻെറ 'സാമ' രീതിയിലുള്ള നിർദ്ദേശങ്ങളുടെ സ്വഭാവം രാവണന് വിലമതിക്കാൻ സാധിക്കാതെപോയി. അയാളുടെ ശക്തികുറയ്ക്കാനായി, അയാളെയും, സഹോദരനായ വിഭീഷണനെയും തമ്മിൽ ഭിന്നിപ്പിച്ചത് അങ്ങയുടെ 'ഭേദ'മാതൃകയിലുള്ള ശിക്ഷണരീതിക്ക് ഉദാഹരണമാണ്. ലങ്ക വിഭീഷണന് സമ്മാനിച്ചുകൊള്ളാമെന്ന് സമ്മതിച്ചതിനുശേഷവും, തനിക്ക് കീഴടങ്ങുകയാണെങ്കിൽ, തൻെറ സ്വന്തം രാജ്യമായ അയോധ്യ തന്നെ രാവണന് നല്കാമെന്നുപറഞ്ഞ്, അവിടത്തെ 'ദാന' ശീലത്തിൻെറ പാരമ്യംതന്നെ അവിടന്ന് വെളിപ്പെടുത്തി. മഹാന്മാരായ രാജ്യതന്ത്രജ്ഞരെപ്പോലെ 'ദണ്ഡ' രീതിയിൽ അയാളെ വധിക്കാനുള്ള തീരുമാനം നിന്തിരുവടിയുടെ അന്തിമാവലംബിത മാർഗ്ഗമായിരുന്നുപോലും!

## 474. സരോജദളനേത്രി ഹിമഗിരിപുത്രി

രാഗം : ശങ്കരാഭരണം – താളം : ആദി
വാഗ്ഗേയകാരൻ : ശ്യാമ ശാസ്ത്രി – ഭാഷ : തെലുങ്ക്
ആരോ: സ രി2 ഗ3 മ1 പ ധ2 നി3 സ – അവരോ: സ നി3 ധ2 പ മ1 ഗ3 രി2 സ
29 ധീര ശങ്കരാഭരണം മേളം

**പല്ലവി**
സരോജദളനേത്രി ഹിമഗിരിപുത്രി നീ
പദാംബുജമുലേ
സദാ നമ്മിനാനമ്മാ ശുഭമിമ്മാ ശ്രീമീനാക്ഷമ്മാ
**അനുപല്ലവി**
പരാകു സേയക വരദായകി നീവലേ ദൈവമു
ലോകമുലോ
ഗലദാ പുരാണീ ശുകപാണീമധുകരവേണീ
സദാശിവുനികി രാണീ
**ചരണം 1**
കോരിവച്ചിന വാരികെല്ലനുകോർകലോസഗേ
ബിരുദുഗദാ
അതിഭാരമാ നന്നു ബ്രോവ തല്ലികൃപാലവാല
താളജാലനേ
**ചരണം 2**
ഇന്ദുമുഖി കരുണിഞ്ചമനി നിനുനെന്തോ
വേഡുകോണ്ടിനി
നായന്ദു ജാഗേലനമ്മാ മരിയാദഗാദു ദയാവതി
നീവു
**ചരണം 3**
സാമഗാന വിനോദിനീ ഗുണ ധാമ ശ്യാമകൃ
ഷ്ണനുതേ
ശുകശ്യാമളാദേവി നീവേഗതിരതികാമ കാമ്യദ
കാവവേ നന്നു

**സാരാംശം:**
ഹേ, സരോജദളനേത്രീ! ഹിമഗിരിപുത്രി! ഞാൻ സദാ അവിടത്തെ പദാരവിന്ദങ്ങളെ വണങ്ങുന്നു. അമ്മേ! മീനാക്ഷീ! സൗഭാഗ്യമരുളണേ! എനിക്ക് രക്ഷ നല്കാനെന്താണ് പ്രയാസം? എന്നോട് അപ്രിയം കാണിക്കരുതേ? വരമരുളുന്നതിനു പ്രഗല്ഭയായ ഭവതിയോട് കിടപിടിക്കാൻ മറ്റൊരീശ്വരിയുമില്ല. ഹേ, പരമശിവദയിതേ! ദേവിയുടെ കേശഭാരം വണ്ടിൻകൂട്ടംപോലെയത്രെ! കയ്യിൽ ശുകമേന്തി നിലകൊള്ളുന്ന അവിടന്ന് ശരിയായ ഭക്തർക്ക് വരമരുളുന്നു. അമ്മേ! കരുണാമൂർത്തേ! ചന്ദ്രമുഖീ! ഞാൻ ഭക്തിയോടെ കേണപേക്ഷിക്കുന്ന കരുണാകടാക്ഷം എനിക്കരുളാൻ ഇനിയും അവിടന്ന് വൈമുഖ്യം കാണിക്കുന്നതെന്താണ്? ഇതെനിക്ക് സഹിക്കാവുന്നതല്ലേ. ഹേ സാമഗാനലോലേ! ഗുണനിധേ! ശ്യാമകൃഷ്ണസോദരീ! ശുകശ്യാമളേ! രതിമന്മഥന്മാരെ സന്തുഷ്ടരാക്കുന്ന, ഹേ ദേവീ! എന്നെ രക്ഷിക്കണേ!

## 475. സാരസാക്ഷ പരിപാലയ

രാഗം: കാമവർധിനി – താളം: ആദി
വാഗ്ഗേയകാരൻ : സ്വാതിതിരുനാൾ – ഭാഷ : സംസ്കൃതം
ആരോ: സ രി1 ഗ3 മ2 പ ധ1 നി3 സ – അവരോ: സ നി3 ധ1 പ മ2 ഗ3 രി1 സ
51 കാമവർധനി മേളം

**പല്ലവി**
സാരസാക്ഷ പരിപാലയ മാമയി സന്തതം
കരുണയാ ജഗദീശ (സാര)
**അനുപല്ലവി**
നീരജാസ്ത്രജനകാധികമേചക നീരദാഭ
കരിനായക ഭയഹര (സാര)
**ചരണം**
ഭീമസേവ്യതമ മംഗളലീല മുദാ കുരു മേ
കുശലം ഭവഭീതിനാശചണാത്ഭുത
ഗുണനിലയ ഭാമിനീസമുദയാശയമോഹന
പദ്മനാഭ കമലാധരണീവര (സാര)

**സാരാംശം:**
ജഗദീശ്വരനായ ചെന്താമരക്കണ്ണാ! എല്ലായ്പോഴും കരുണയോടെ എന്നെ രക്ഷിക്കണേ! ഗജേന്ദ്രൻെറ ഭയമാകെയകറ്റിയ നീലമേഘശ്യാമളവർണ്ണാ! പുഷ്പബാണജനകാ! എന്നെ രക്ഷിക്കാൻ കരുണ കാണിക്കണേ! സംസാരഭീതി നശിപ്പിക്കുന്ന മംഗളലീലകളാടിയ പദ്മനാഭാ! അത്ഭുതമാംവണ്ണം ഗുണഗണങ്ങൾക്കിടമായ ലക്ഷ്മീവല്ലഭാ, സ്ത്രീജനങ്ങളെ മയക്കുവാൻ വിരുതേറിയ കമലാപതേ, ധരണീപതേ, അവിടന്ന് പ്രീതിയോടെ അടിയനു നന്മകളരുളേണമേ!!

## 476. സാരസമുഖി

രാഗം : ഗൗഡമൽഹാർ – താളം : രൂപകം
വാഗ്ഗേയകാരൻ : മുത്തയ്യ ഭാഗവതർ – ഭാഷ : സംസ്കൃതം
ആരോ: സ രി2 മ1 പ ധ2 സ – അവരോ: സ നി3 മ1 ഗ3 രി2 സ
29 ധീര ശങ്കരാഭരണം ജന്യം

**പല്ലവി**
സാരസമുഖി സകല ഭാഗ്യദേ ശ്രീ
ചാമുണ്ഡേശ്വരി (സാരസ)
**അനുപല്ലവി**
മാര ജനക സോദരി മഹിഷാസുരമർദ്ദിനി
(സാരസ)

ചരണം
ഹസിത വദനേ ആർദ്ര ഹൃദയേ ഹരികേശ
നിരതേ സദയേ
രസിക ജന സമ്മോദ രുചിരേ രാജേശ്വരി
രക്ഷിസൗ (സാരസ)

**സാരാംശം:**

സകലസൗഭാഗ്യപ്രദയായ ചാമുണ്ഡേശ്വരീ! മഹിഷാസുരമർദ്ദിനിയും വിഷ്ണുസഹോദരിയുമായ അവിടത്തെ മുഖം വിരിഞ്ഞ ചെന്താമരപോലെ അതിസുന്ദരമത്രേ! ദയയാൽ ആർദ്രമാണാ ഹൃദയം; മന്ദഹാസമധുരമാണാ വദനം. രസികരായ ജനങ്ങൾക്ക് സമ്മോദമരുളുന്ന രാജേശ്വരീ, നിന്തിരുവടി അടിയനെ രക്ഷിക്കണേ!

## 477. സാമഗാന ലോലനേ

**രാഗം : ഹിന്ദോളം – താളം : ആദി**
**വാഗ്ഗേയകാരൻ : പാപനാശം ശിവൻ – ഭാഷ : തമിഴ്**
**ആരോ: സ ഗ2 മ1 ധ1 നി2 സ – അവരോ: സ നി2 ധ1 മ1 ഗ2 സ**
**20 നഠഭൈരവി ജന്യം**

**പല്ലവി**
സാമഗാന ലോലനെ സദാശിവ
ശങ്കരനെ ദയാകരനെ ജയ (സാമഗാന)
**അനുപല്ലവി**
സോമസുന്ദരാ ചന്ദ്രശേഖരാ സോമസ്കന്ദാ
ശ്രിതജനശുഭകര (സാമഗാന)

**ചരണം**
കാമാരെ പുരാരെ കൽപക
നായികാ നാഥ ഗരളഗള
ശ്രീ മഹാദേവ ദേവ കപാലിൻ
ദീന രാമദാസൻ ജടാധര (സാമഗാന)

**സാരാംശം:**

അല്ലയോ, ശങ്കരാ! സദാശിവാ! ദയാനിധേ! സാമവേദശ്രവണതത്പരനേ! ജയിച്ചാലും! ഹേ, ചന്ദ്രശേഖരാ! ചന്ദ്രനെപ്പോലെ സുന്ദരനായ അവിടന്ന്, ദേവി ഉമയോടും സ്കന്ദനോടും ചേർന്നുനിന്ന്, ആശ്രിതർക്ക് നന്മകൾ ചെയ്യുകൊടുക്കുന്നു. മന്മഥനാശനനായ നിന്തിരുവടി പുരാരിയും, വിഷപാനത്താൽ നീലകണ്ഠനുമത്രേ! കപാലം കയ്യിലേന്തിയ മഹാദേവാ! അംബികാനാഥനായ അങ്ങ് ദീനനായ രാമദാസനെ രക്ഷിക്കുകയുണ്ടായിട്ടുണ്ടല്ലോ!!

## 478. സാമഗാന ലോലേ

**രാഗം : ഹിന്ദോളം – താളം : ആദി**
**വാഗ്ഗേയകാരൻ : ജി.എൻ. ബാലസുബ്രഹ്മണ്യം – ഭാഷ : സംസ്കൃതം**
**ആരോ: സ ഗ2 മ1 ധ1 നി2 സ – അവരോ: സ നി2 ധ1 മ1 ഗ2 സ**
**20 നഠഭൈരവി ജന്യം**

പല്ലവി
സാമ ഗാന ലോലേ, സുലളിത ഗുണ ജാലേ
അംബ
**അനുപല്ലവി**
സോമ ബിംബ വദനേ, നിസ്സീമ മഹിമാ സദനേ
സാമജ മൃദു ഗമനേ, കാമദാന നിപുണേ
അംബ (സാമ)

**ചരണം**
കോമളാംഗ കാമേശ്വര വാമ ഭാഗ സദനേ
നാമ ഭജിത സാധു ജന, പാപ കുട ശമനേ
തമസാദി ഗുണ കൽപിത, താപത്രയ ശമനേ
തേമദയാ രസ പുരിത, ഹേമ കമല നയനേ
അംബ (സാമ)

**സാരാംശം:**

അംബേ, അളവറ്റ മാഹാത്മ്യങ്ങളും ലാളിത്യവും സദ്ഗുണങ്ങളും ഇണങ്ങിയ, ചന്ദ്രമുഖിയായ, അവിടന്ന് സാമഗാനത്തിൽ അത്യന്തം തത്പരയാകുന്നു. ഗജഗമനയായ നിന്തിരുവടി കോമളകളേബരനായ കാമേശ്വരന്റെ വാമഭാഗത്തിരുന്ന്, ആശ്രിതരുടെ ആഗ്രഹങ്ങൾ സാധിപ്പിച്ചുകൊടുക്കുന്നതിൽ നിപുണയാകുന്നു. പഞ്ചാക്ഷരമന്ത്രം ഉരുവിട്ടുകൊണ്ടിരിക്കുന്ന സജ്ജനങ്ങളുടെ പാപങ്ങളും, സത്വരജസ്തമോഗുണകല്പിതങ്ങളായ താപത്രയങ്ങളും എല്ലാം അവിടന്ന് ശമിപ്പിക്കുന്നു. താമരക്കണ്ണാളായ നിന്തിരുവടി ദയാസാഗരവുമാകുന്നു!

## 479. സാമജവര ഗമന

രാഗം : ഹിന്ദോളം – താളം : ആദി

വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : സംസ്കൃതം

ആരോ: സ ഗ2 മ1 ധ1 നി2 സ – അവരോ: സ നി2 ധ1 മ1 ഗ2 സ

20 നഠഭൈരവി ജന്യം

**പല്ലവി**

സാമജവര ഗമന! സാധു ഹൃദ്
സാരസാബ്ജ പാല! കാലാതീത വിഖ്യാത!

**അനുപല്ലവി**

സാമ നിഗമജ സുധാമയ ഗാന
വിചക്ഷണ! ഗുണശീല! ദയാലവാല!മാം പാലയ!

**ചരണം**

വേദ ശിരോ മാതൃജ സപ്തസ്വര
നാദാചല ദീപ! സ്വീകൃത
യാദവ കുല! മുരളീവാദന വിനോദ!
മോഹനാകാര! ത്യാഗരാജ വന്ദനീയ!
മാം പാലയ!

**സാരാംശം:**

ശാന്തഗംഭീരനായ ഒരു കുഞ്ജരത്തെപ്പോലെ നടന്നരുളുന്ന ഹേ, ഭഗവാനേ! സാധുജനാത്മാക്കളുടെ കമല ഹൃദയങ്ങൾ പരിരക്ഷിക്കുന്നവനേ! അവിടന്ന് സമയാതീതപ്രഭാവനായിട്ടുള്ളവനാണല്ലോ! സാമവേദജന്യ സംഗീതാമൃതവിചക്ഷണാ! സദ്ഗുണാകാരനായ നിന്തിരുവടി കരുണാമയനുമാണ്. അവിടന്ന്, വേദങ്ങളുടെ സത്തായ ഓംകാരനാദബ്രഹ്മത്തിൽനിന്ന് ഉളവായ സപ്തസ്വരങ്ങളാൽ മെനെഞ്ഞെടുത്ത സംഗീത ഗിരി മകുടത്തിൽ വിളങ്ങുന്ന ദീപശിഖയത്രെ. ഹേ, മുരളീഗാനവിഹാരീ! ത്യാഗരാജൻ ആരാധിക്കുന്ന യാദവ കുലോത്തമനായ സൗന്ദര്യധാമമേ! എന്നെ രക്ഷിക്കണേ!

## 480. സീതമ്മ മായമ്മ

രാഗം : ലളിത – താളം : രൂപകം

വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്

ആരോ: സ രി1 ഗ3 മ1 ധ1 നി3 സ – അവരോ: സ നി3 ധ1 മ1 ഗ3 രി1 സ

15 മായമാളവഗൗള ജന്യം

**പല്ലവി**

സീതമ്മ മായമ്മ-ശ്രീരാമുഡു മാതൻഡ്രി
(സീതമ്മ)

**അനുപല്ലവി**

വാതാത്മജസൗമിത്രിവൈനതേയരിപുമർദ്ദന
ധാത ഭരതധുലു സോദരുലു മാക്കു ഓ
മനസാ (സീതമ്മ)

**ചരണം**

പരമേശവസിഷ്ഠപരാശരനാരദശൗനക ശുക
സുരപതിഗൗതമലംബോദരഗുഹസനകാദുലു
ധരനിജഭഗവതാഗ്രേസരുല്ലെവരോവാരെല്ലനു
വര ത്യാഗരാജുനികി പരമ ബാന്ധവല്ലു ;
മനസാ (സീതമ്മ)

**സാരാംശം:**

മനസ്സേ! ഞാൻ ത്യാഗരാജൻ. എന്റെ മാതാവ് സീതാദേവി. ശ്രീരാമൻ എന്റെ പിതാവ്. ലക്ഷ്മണൻ, ഭരതൻ, ശത്രുഘ്നൻ, ഗരുഡൻ, ആഞ്ജനേയൻ, ബ്രഹ്മാവ് എന്നിവർ എന്റെ സഹോദരങ്ങൾ; ഇന്ദ്രൻ, പരമേശ്വരൻ, ഗണേശൻ, പരാശരൻ, വസിഷ്ഠൻ, നാരദൻ, ശൗനകൻ, ശുകൻ, ഗൗതമൻ, സനകൻ, ഗുഹൻ എന്നിവരും മറ്റു ഭാഗവതാഗ്രേസരന്മാരും ഏറ്റവും അടുത്ത ബന്ധുക്കളും!

## 481. സീതാ കല്യാണ വൈഭോഗമേ

രാഗം : കുറിഞ്ചി – താളം : ചാപ്പ്

വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : മണിപ്രവാളം

ആരോ: സ നി3 സ രി2 ഗ3 മ1 പ ധ2 – അവരോ: ധ2 പ മ1 ഗ3 രി2 സ നി3 സ

29 ശങ്കരാഭരണം ജന്യം

**പല്ലവി**

സീതാ കല്യാണ വൈഭോഗമേ രാമ കല്യാണ
വൈഭോഗമേ

**അനുപല്ലവി**

പവനജ സ്തുതി പാത്ര പാവന ചരിത്രാ
രവിസോമ വരനേത്ര രമണീയ ഗാത്ര(സീതാ)

**ചരണം 1**

ഭക്ത ജന പരിപാല ഭരിത ശര ജാല
ഭുക്തി മുക്തിദ ലീല ഭൂദേവ പാല(സീതാ)

**ചരണം 2**

പാമരാസുരഭീമ പരിപൂർണ്ണ കാമ
ശ്യാമ ജഗദഭിരാമ സാകേത രാമാ(സീതാ)

**ചരണം 3**

പരമേശ നുത ഗീത ഭവ ജലധി പോത
തരണി കുല സഞ്ജാത ത്യാഗരാജ
നുതാ(സീതാ)

**സാരാംശം:**

സീതാരാമന്മാരുടെ വിവാഹമഹോത്സവം ഒരു സുഖാനുഭവംതന്നെ! വായുപുത്രനായ ഹനുമാൻ ശ്രീരാമചന്ദ്രന്റെ പരിപാവനമായ കഥകൾ സ്തുതിച്ചുകൊണ്ടിരിക്കുന്നു. സൂര്യചന്ദ്രന്മാർ സുന്ദരശരീരനായ അവിടത്തെ തൃക്കണ്ണുകളാകുന്നു. ഭക്തജനങ്ങളെ പരിപാലിക്കാൻവേണ്ടിയാണ് അവിടന്ന് ശരങ്ങൾ കൈക്കൊണ്ടിട്ടുള്ളത്. ഐഹികസുഖങ്ങളും മോക്ഷവും നല്കുന്നത് നിന്തിരുവടിക്കു വെറുമൊരു ലീലമാത്രം. ബ്രാഹ്മണസംരക്ഷകനാണവിടന്ന്. ശ്യാമളവിഗ്രഹനും, ലോകാഭിരാമനുമായ സാകേതരാമനെ ബുദ്ധികെട്ട അസുരന്മാർക്ക് ഭീകരനായിത്തോന്നുന്നു. സംസാരസമുദ്രത്തിന് കടത്തുതോണിയായ രാമനാമം സദാശിവൻ സദാ ഉരുവിട്ടുകൊണ്ടിരിക്കുന്നു. സൂര്യവംശജാതനായ നിന്തിരുവടിയെ ത്യാഗരാജൻ ഭജിക്കുന്നു!

## 482. സുഖി എവരോ

**രാഗം : കാനഡ – താളം : ദേശാദി**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**
**ആരോ: സ രി2 ഗ2 മ1 ധ നി2 സ – അവരോ: സ നി2 പ മ1 ഗ2 മ1 രി2 സ**
**22 ഖരഹരപ്രിയ ജന്യം**

**പല്ലവി**
സുഖി യെവരോ രാമ-നാമ സുഖി എവരോ
(സുഖി)
**അനുപല്ലവി**
സുഖി എവരോ സുമുഖി യെവരോ അഖില
സാരമഗു താരക നാമ! (സുഖി)

**ചരണം**
സത്യമു ദപ്പക സകല ലോകുലകു ഭൃത്യുഡൈ
ദൈവ ഭേദമു ലേക
നിത്യമൈന സുസ്വരപു ഗാനമുതോ നിരന്തരമു,
ത്യാഗരാജനുത! (സുഖി)

**സാരാംശം:**

രാമനാമം ജപിക്കുന്നതിൽ ആഹ്ലാദം കണ്ടെത്തുന്ന ആ ആനന്ദമയൻ ആരാണ്? സംസാരദുഃഖങ്ങളിൽ നിന്ന് മോചനം കൈവരുത്തുന്നതും, മന്ത്രങ്ങളിൽ വെച്ച് ഏറ്റവും ശ്രേഷ്ഠമായതുമായ താരകനാമം ജപിക്കുന്നതിൽ ആഹ്ലാദം കണ്ടെത്തുന്ന ആനന്ദമയനും, മുഖപ്രസാദമുള്ളവനുമാരാണ്? ആരാണോ സ്വന്തം വിശ്വാസത്തിൽ മനസ്സുറപ്പിച്ച്, മറ്റ് വിശ്വാസങ്ങളെയും ഈശ്വരന്മാരെയും നിന്ദിക്കാതെ, സംഗീതത്തിന്റെ ശരിയായ സ്വരത്തിൽ എല്ലായ്പോഴും രാമനാമമാലാപിക്കുന്നത്, അവൻ അനുഗൃഹീതനും ആനന്ദമയനുമാകുമെന്നത് സുനിശ്ചിതമത്രെ!

## 483. സുധാമയീ സുധാനിധേ

**രാഗം : അമൃതവർഷിണി – താളം : രൂപകം**
**വാഗ്ഗേയകാരൻ : മുത്തയ്യ ഭാഗവതർ – ഭാഷ : സംസ്കൃതം**
**ആരോ: സ ഗ3 മ2 പ നി3 സ – അവരോ: സ നി3 പ മ2 ഗ3 സ**
**66 ചിത്രാംബരി ജന്യം**

**പല്ലവി**
സുധാമയീ സുധാനിധേ സുമശരേക്ഷു
കോദണ്ഡേ (സുധാ)
**അനുപല്ലവി**
വിധീന്ദ്ര നുതേ വിമല ചരിതേ വേദ സാരേ
വിജയാംബികേ (സുധാ)

**ചരണം**
സരസിജാക്ഷി ജഗന്മോഹിനി സാരസറാണി
മണിഭൂഷണി
ഹരികേശ പ്രിയ ഭാമിനി ആനന്ദ
അമൃതവർഷിണി (സുധാ)

**സാരാംശം:**

സുധാമയീ! സുധാനിധേ! പൂവമ്പും കരിമ്പുവില്ലും കയ്യിലേന്തുന്നവളേ! ബ്രഹ്മേന്ദ്രന്മാർ സ്തുതിക്കുന്നവളേ! നിർമ്മലചരിതേ! വേദപ്പൊരുളേ! വിജയാംബികേ! താമരക്കണ്ണാളേ! ലോകത്തെയൊട്ടാകെ മോഹിപ്പിക്കുന്നവളേ! രത്നമാലകളണിഞ്ഞ ഹരികേശപ്രിയേ! ആനന്ദാമൃതം വർഷിക്കുന്നവളേ!

## 484. സുന്ദരതര ദേഹം

**രാഗം : കാമവർധിനി – താളം : ആദി**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : സംസ്കൃതം**
**ആരോ: സ രി1 ഗ3 മ2 പ ധ1 നി3 സ – അവരോ: സ നി3 ധ1 പ മ2 ഗ3 രി1 സ**
**51 കാമവർധനി മേളം**

**പല്ലവി**
സുന്ദരതര ദേഹം വന്ദേഹം രാമം
**അനുപല്ലവി**
കുന്ദരദനമാപ്ത-കുമുദശശാങ്കം
കന്ദർപശതകോടി കാന്തിം
അതി നിഷ്കളങ്കം

**ചരണം**
ആഗമസഞ്ചാരം അഖിലലോകാധാരം
വാഗാധിപ കുമാരം വീരാധിവീരം
രാഗാദി സംഹാരം രാഘവമുദാരം
ത്യാഗരാജ ഹൃത്സഞ്ചാരം കാരുണ്യപാരാവാരം

**സാരാംശം:**

കമനീയകളേബരനായ രാമനെ ഞാൻ വന്ദിക്കുന്നു. മുല്ലമൊട്ടുകൾപോലുള്ള പല്ലുകളുള്ള, ആമ്പലിന്നാനന്ദമരുളുന്ന അമ്പിളിയുടെയും നൂറുകോടി മദനന്മാരുടെയും കാന്തിയോലുന്ന, അതിനിഷ്കളങ്കനായ രാമനെ ഞാൻ വന്ദിക്കുന്നു. വേദപഥത്തിലൂടെ സഞ്ചരിക്കുന്നവനും, നിഖില ഭുവനങ്ങൾക്കും താങ്ങായവനും, ധീരാധിധീരനും, രാഗദ്വേഷാദികളെ സംഹരിക്കുന്നവനും, കരുണാസാഗരവും, ത്യാഗരാജ ഹൃദയനിവാസിയും ആയ രഘുവീരനെ ഞാൻ വന്ദിക്കുന്നു!

## 485. സരോജനാഭ

**രാഗം: ചക്രവാകം – താളം: ആദി**
**വാഗ്ഗേയകാരൻ : സ്വാതിതിരുനാൾ – ഭാഷ : സംസ്കൃതം**
**ആരോ: സ രി1 ഗ3 മ1 പ ധ2 നി2 സ – അവരോ: സ നി2 ധ2 പ മ1 ഗ3 രി1 സ**
**16 ചക്രവാകം മേളം**

**പല്ലവി**
സരോജനാഭ ദയാർണ്ണവ മാമവ ശാരദേന്ദുമുഖ
ശേഷപുരാലയ (സരോജ)

**അനുപല്ലവി**
ധരാരമാരമണാമരപാലക ദാസലോകഭവ
ഭീതിവിനാശന (സരോജ)

**ചരണം**
ചാരുരൂപജിതമദന, മനോഹരലീല
ശരണാഗതപാലനലോല
കമലാസനസന്നുത വാരണേന്ദ്ര
ഭയനാശന മാധവ കംബുകണ്ഠ
വരകൗസ്തുഭവിലസിതകരിവരസുഗമന
വിതര കുശലമയി (സരോജ)

**സാരാംശം:**

പദ്മനാഭാ! ദയാസാഗരമേ! ശരച്ചന്ദ്രവദനാ! ശേഷപുരാധിവാസാ! എന്നെ രക്ഷിക്കണേ! ഭൂമിയുടെയും ലക്ഷ്മിയുടെയും രമണാ! ദേവസംരക്ഷകാ! ദാസന്മാരുടെ ഭവഭയമകറ്റുന്നവനേ! എന്നെ രക്ഷിക്കൂ! മദനനെ ജയിക്കത്തക്കവണ്ണം സൗന്ദര്യമുള്ള മാധവാ! ഗജേന്ദ്രൻ മുതലായ ശരണാഗതരെ രക്ഷിക്കാൻവേണ്ടി അവിടന്ന് എന്തെന്തു മനോഹരങ്ങളായ ലീലകളാടിയില്ല!! ശംഖുപോലെ സുന്ദരമായ കണ്ഠത്തിൽ ശ്രേഷ്ഠമായ കൗസ്തുഭരത്നമണിഞ്ഞ്, ഗജരാജന്റെ ഗാംഭീര്യമോടെ നടക്കുന്ന നിന്തിരുവടിയെ പത്മജനായ ബ്രഹ്മാവ് എത്രയോ പ്രാവശ്യം നന്നായി സ്തുതിച്ചിരിക്കുന്നു!! അവിടന്ന് എനിക്ക് കുശലങ്ങൾ വിതരണം ചെയ്യണേ!!

## 486. സരസ്വതി ദയ

**രാഗം : സരസ്വതി – താളം : ആദി**
**വാഗ്ഗേയകാരൻ : പാപനാശം ശിവൻ – ഭാഷ: തമിഴ്**
**ആരോ: സ രി2 മ2 പ ധ2 സ – അവരോ: സ നി2 ധ2 പ മ2 രി2 സ**
**64 വാചസ്പതി ജന്യം**

**പല്ലവി**
സരസ്വതി ദയൈ നിധി നീ ഗതി
തന്നരുൾ തന്ദരുൾവായ് ഭാരതി (സരസ്വതി)

**അനുപല്ലവി**
കരമലർ മിളിർ മണി മാലൈയും വീണൈയും
കരുണൈ പൊഴിയും കഡൈക്കണ്ണഴഹും വളർ
(സരവതി)

**ചരണം**
നിന്നരുൾ ഒളി ഇല്ലൈയാനാൽ-മനമിരുൾ
നീങ്ങുമോ സകല കലൈ മാതേ
വെള്ളന്നവാഹനി വെൺകമലമലർവളരും
വാണി വെള്ളൈച്ചേലൈയണി പുരാണി
(സരസ്വതി)

**സാരാംശം:**

ഹേ, സരസ്വതീ! ഭാരതീ! ഏറ്റവും ദയാമയിയായ ദേവിയാണവിടന്ന്. ഒരുകയ്യിൽ ജപമാലയും, മറ്റെകയ്യിൽ വീണയുമേന്തിയ ഹേ, പൗരാണികേശ്വരീ! കലാദേവീ! അവിടത്തെ കരുണാകടാക്ഷമില്ലെങ്കിൽ മനസ്സിന്റെ അന്ധകാരത്തിന്നറുതിയുണ്ടാകുമോ? ശുഭ്രവസ്ത്രധാരിണിയും, വെള്ളത്താമരയിൽ ഇരുന്നരുളുന്നവളും, ധവള ഹംസസഞ്ചാരിണിയുമായ നിന്തിരുവടി അടിയനെ രക്ഷിക്കണേ!

## 487. സൊഗസുജൂഡ

**രാഗം : കന്നഡഗൗള – താളം : ആദി**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**
**ആരോ: സ രി2 ഗ2 മ1 പ നി2 സ – അവരോ: സ നി2 ധ2 പ മ1 ഗ2 സ**
**22 ഖരഹരപ്രിയാ ജന്യം**

**പല്ലവി**
സൊഗസു ജൂഡ തരമാ? നീ (സൊഗസുജൂഡ)

**അനുപല്ലവി**
നിഗനിഗമനുചു കപോല യുഗമുചേ മെരയു
മോമു (സൊഗസുജൂഡ)

**ചരണം 1**
അമരാർചിത പദ യുഗമു
അഭയപ്രദകര യുഗമു
കമനീയ തനു നിന്ദിതകാമാ!
കാമരിപുനുത നീ (സൊഗസുജൂഡ)

**ചരണം 2**
ചിരുനവ്വുലു മുങ്ഗുരുലു മരി കന്നുലതേട
വര ത്യാഗരാജവന്ദനീയ യിടുവംടി
(സൊഗസുജൂഡ)

**സാരാംശം:**

ഭഗവാനേ! അവിടത്തേതുപോലെ ഇത്ര സൗന്ദര്യമുള്ള മറ്റൊരു വദനം ദർശിക്കാൻ സാധിക്കുമോ? അവിടത്തെ കപോലങ്ങൾ എത്ര മിനുമിനുത്തതും ശോഭയേറിയതുമാണ്? പാദങ്ങൾ അമരന്മാർ ആരാധിക്കുന്നു. കരങ്ങൾ രക്ഷനല്കാൻ എപ്പോഴും തയ്യാറെടുത്ത് നിലകൊള്ളുന്നു. കാമദേവനെ വെല്ലുന്നതാണ് ഭവാന്റെ ശരീരസൗകുമാര്യം. കാമാരിയായ ശിവനും അവിടത്തെ ഭജിക്കുന്നു. മധുരമേറിയ അവിടത്തെ മന്ദഹാസവും, ചുരുണ്ട അളകങ്ങളും, പ്രകാശമുറ്റ നയനങ്ങളും നോക്കിനിൽക്കാൻ എന്തൊരു സുഖമാണെന്നോ? ത്യാഗരാജൻ ഭജിക്കുന്ന ഭഗവാനേ! ഭവാനിൽ ദർശിക്കുന്നത്ര, ഇത്രയും അനുയോജ്യമായ, അംഗലാവണ്യം മറ്റേതൊരുവനിലെങ്കിലും ദർശിക്കാനൊക്കുമോ?

## 488. സൊഗസുഗാ മൃദംഗ

**രാഗം : ശ്രീരഞ്ജനി – താളം : രൂപകം**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**
**ആരോ: സ രി2 ഗ2 മ1 ധ2 നി2 സ – അവരോ: സ നി2 ധ2 മ1 ഗ2 രി2 സ**
**22 ഖരഹരപ്രിയ ജന്യം**

**പല്ലവി**
സൊഗസുഗാ മൃദംഗതാളമു ജതഗൂചിം നിനു
സൊക്കജെയു ധീരുഡേവ്വഡോ
**അനുപല്ലവി**
നിഗമശിരോർഥമുഗൽഗിന-നിജ വാക്കുലതോ,
സ്വരശുദ്ധമുതോ

**ചരണം**
യതി വിശ്രമ സദ്ഭക്തി വിരതി ദ്രാക്ഷാരസ
നവരസയുത
കൃതിചേ ഭജിയിഞ്ചു യുക്തി ത്യാഗരാജുനി
തരമാ? ശ്രീരാമ!

**സാരാംശം:**

ഉപനിഷത്തിന്റെ സത്തായിട്ടുള്ള ഈ കീർത്തനങ്ങൾ, അതിന്റെ രാഗഭാവലയത്തോടുകൂടിയും, അകമ്പടി സേവിക്കുന്ന മൃദംഗതാളത്തിന്നനുസൃതമായും, ഭക്തി, മാധുര്യം, ലാളിത്യം എന്നിവ ഉൾക്കൊള്ളിച്ചും, നവരസങ്ങൾ സ്ഫുരിക്കുന്നവിധത്തിലും ആലപിച്ച് അവിടത്തെ അത്യാനന്ദപുളകിതനായിത്തീർക്കുന്നതാരാണ്? ത്യാഗരാജനത് സാധ്യമാകുമോ, ഹേ, ഭഗവാനേ, ശ്രീരാമാ?

## 489. സാഗരശയന വിഭോ

**രാഗം : ഭാഗശ്രീ – താളം : ആദി**
**വാഗ്ഗേയകാരൻ : എം. ഡി. രാമനാഥൻ – ഭാഷ : തെലുങ്ക്**
**ആരോ: സ ഗ2 മ1 ധ2 നി2 സ – അവരോ: സ നി2 ധ2 മ1 പ ധ2 ഗ2 മ1 രി2 സ**
**22 ഖരഹരപ്രിയ ജന്യം**

**പല്ലവി**
സാഗരശയനവിഭോ പ്രഭോ സ്വയംഭോ
സാമഗാനലോല സാധുജനാവന
(ക്ഷീരസാഗര)

**അനുപല്ലവി**
നാഗരാജശയന ബാഗാബ്രോവുമയ്യ ഭാഗശ്രീ ഭൂമി
സഹിതുഡൈ വെലയു
**ചരണം**
പാപരഹിതനാമ പാമരവിദൂര ശ്രീകരശുഭകര
വരദാസവിനുത

**സാരാംശം:**

പാലാഴിയിൽ പള്ളികൊള്ളുന്ന സ്വയംഭൂവും, സർവ്വശക്തനുമായ ഭഗവാനേ! സാമഗാനപ്രിയനായ അവിടന്ന്, സാധുജനങ്ങളുടെ ദുഃഖം ശമിപ്പിക്കുന്നവനാണല്ലോ! ഏവരേയും വേണ്ടുംവണ്ണം പരിരക്ഷിക്കുന്ന അല്ലയോ അനന്തശായിൻ! ശ്രീഭഗവതിയും, ഭൂമീദേവിയും ഇരുഭാഗത്തിരുന്നരുളുന്ന ഭവാൻ തേജസ്വിയായി വിളങ്ങുന്നു! പാപങ്ങളെ അകറ്റുന്ന നാമത്തോടുകൂടിയവനും, പാമരന്മാർക്ക് അപ്രാപ്യനും, സൗഭാഗ്യദായകനും, എല്ലാവർക്കും ശുഭമരുളുന്നവനുമായ നിന്തിരുവടിയെ, വരദദാസൻ വണങ്ങുന്നു!!

## 490. സാമജ വരഗമന

**രാഗം : മധ്യമാവതി – താളം : ആദി**
**വാഗ്ഗേയകാരൻ : പാപനാശം ശിവൻ – ഭാഷ : തമിഴ്**
**ആരോ: സ രി2 മ1 പ നി2 സ – അവരോ: സ നി2 പ മ1 രി2 സ**
**22 ഖരഹരപ്രിയ ജന്യം**

**പല്ലവി**
സാമജ വര ഗമന സാകേതാവാസ (സാമജ)
**അനുപല്ലവി**
കാമജനകകലികലുഷവിഭഞ്ജനനാമധേയ
രാമചന്ദ്ര മാമവ കോടിമദനസമാനസൗന്ദര്യ
കാമിനീകുലതിലകവിദേഹാത്മജാസൗ-
ദാമിനിയുതനീലാംബുദതനുലാവണ്യ(സാമജ)
**ചരണം**
ദശരഥ സുത കോസലദുഹിതൃ സുകൃത
ധരണി കുലതിലക ലക്ഷ്മണ പൂർവജ
കുശികതനൂജാനുസരണ കീർത്തിപദ
ഗുഹ സന്നുത കരുണാരസ ജലധര(സാമജ)

നന്ദതുവടിയുടെ ...ഭദ്രാ! മദനപിതാവേ! കോടിമന്മഥസമാനസുന്ദരാ! കലികാലദുഷ്യങ്ങളകറ്റുന്ന ഹരിയെന്ന വിദ്യുല്ലതയോടു ചേർന്നുനിൽക്കുന്ന നീലമേഘമേ! ദശരഥനന്ദനാ! കൗസല്യയുടെ സുകൃതത്തി ടമേ! രാജവംശതിലകാ! ലക്ഷ്മണാഗ്രജാ! കൗശികനോടൊത്ത് അനുസരണയോടെ നടന്നുപോയ കാരു ണ്യപാരാവാരമേ! അടി കുമ്പിടുന്ന അടിയനെ രക്ഷിക്കണേ!!

## 491. സാരസമുഖ

**രാഗം : മധ്യമാവതി – താളം : ആദി**
**വാഗ്ഗേയകാരൻ : സ്വാതി തിരുനാൾ – ഭാഷ : സംസ്കൃതം**
**ആരോ: സ രി2 മ1 പ നി2 സ – അവരോ: സ നി2 പ മ1 രി2 സ**
**22 ഖരഹരപ്രിയ ജന്യം**

**പല്ലവി**
സാരസമുഖ സരസിജനാഭ കുരു മുദമയിദിനമനു
(സാരസ)
**അനുപല്ലവി**
വാരണഘനഭയഹര വചനജാലജിതസുധ
ബുധാധിഹര (സാരസ)

**ചരണം**
അമരവരനികരമകുടരുചിലസിതവിമലചരണ
പരിഹസിതസലിലരുഹ
ശമലകുലജലദപവനമൃദുളഹാസ
സമരനിഹതരിപുസമുദയ ജയജയ (സാരസ)

**സാരാംശം:**
സരസിജവദനാ, സരോജനാഭാ, എനിക്കെന്നും സുഖമരുളിയാലും! അവിടത്തെ വാക്കുകൾ അമൃതത്തെ ജയിക്കുന്നു. ഗജേന്ദ്രന്റെ കൊടുംഭീതിയകറ്റിയ അവിടന്ന് അറിവുള്ളവരുടെ എല്ലാ ആധികളും അകറ്റുന്നു. അവിടത്തെ നിർമ്മലമായ പാദങ്ങളിൽ ദേവശ്രേഷ്ഠന്മാരുടെ കിരീടങ്ങൾ ശോഭ പരത്തുന്നു. അസുരവംശ മേഘങ്ങളെയെല്ലാം പറത്തുന്ന പവനനാണവിടന്ന്. ശത്രുസമൂഹത്തെയെല്ലാം നേരിട്ടുള്ള യുദ്ധത്തിൽ കൊന്നുകളയുന്ന അവിടന്ന് മേൽക്കുമേൽ ജയിച്ചാലും!!

## 492. സ്വര രാഗ സുധാ

**രാഗം : ശങ്കരാഭരണം – താളം : ആദി**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**
**ആരോ: സ രി2 ഗ3 മ1 പ ധ2 നി3 സ – അവരോ: സ നി3 ധ2 പ മ1 ഗ3 രി2 സ**
**29 ധീര ശങ്കരാഭരണം മേളം**

**പല്ലവി**
സ്വര രാഗ സുധാ രസയുത ഭക്തി
സ്വർഗാപവർഗമുരാ; ഓ മനസാ(സ്വര)
**അനുപല്ലവി**
പരമാനന്ദമനു കമലമുപൈ ബക ഭേകമു
ചെലഗി യേമി? ഓ മനസാ (സ്വര)
**ചരണം 1**
മൂലാധാരജ നാദമെരുഗുട മുദമഗു മോക്ഷമുരാ,
കോലാഹല സപ്തസ്വര ഗൃഹമുല ഗുരുതേ
മോക്ഷമുരാ; ഓ മനസാ (സ്വര)
**ചരണം 2**
ബഹു ജന്മമുലകു പൈനി ജ്ഞാനിയൈ
ബരഗുട മോക്ഷമുരാ,
സഹജ ഭക്തിതോ രാഗജ്ഞാന സഹിതുഡു
മുക്തുഡുരാ; ഓ മനസാ (സ്വര)
**ചരണം 3**
മദ്ദള താള ഗതുലു തെലിയകനേ മർദിഞ്ചുട
സുഖമാ?
ശുദ്ധ മനസു ലേക പൂജജേയുട സൂകുര
വൃത്തിരാ; ഓ മനസാ (സ്വര)
**ചരണം 4**
രജത ഗിരീശുഡു നഗജകു ദെൽപു സ്വരാർണവ
മർമ്മമുലു
വിജയമുഗല ത്യാഗരാജുഡേരുഗേ വിശ്വാസിഞ്ചി
ദെലുസുകോ; ഓ മനസാ (സ്വര)

**സാരാംശം:**
മനസ്സേ! ഭക്തിയിൽ സ്വരരാഗമാകുന്ന അമൃതു ചേർത്ത് ആസ്വദിക്കാൻ കഴിയുന്നവന് സ്വർഗ്ഗസുഖങ്ങളും, മോക്ഷവും സുസാധ്യമാകുന്നു. പരമാനന്ദമാകുന്ന താമരയിലയിൽ ഒരുമിച്ചിരുന്നാലും, കൊക്കും, തവളയും തമ്മിൽ സ്വരച്ചേർച്ചയുണ്ടാകുമോ? മൂലാധാരത്തിൽനിന്ന് ഉടലെടുക്കുന്ന നാദത്തിന്റെ ശരിയായ സ്വഭാവ മറിയുന്നവൻ പരമാനന്ദമെന്ന സ്ഥിതിവിശേഷത്തിലാണ് എത്തിച്ചേരുന്നത്. അതുപോലെതന്നെ മഹത്തായ സപ്തസ്വരങ്ങളുടെ പ്രതിധ്വനിക്ക് ഉറവിടങ്ങളായ മനുഷ്യശരീരത്തിലെ വിവിധ സ്ഥാനങ്ങളെക്കുറിച്ചുണ്ടാ കുന്ന വിജ്ഞാനവും ഒരുവനെ മോക്ഷപ്രാപ്തിയിലെത്തിക്കുന്നു. താളരഹിതമായ മൃദംഗവാദനം ആനന്ദം പ്രദാനം ചെയ്യുന്നില്ല. ഹൃദയശുദ്ധിയില്ലാത്ത ഈശ്വരാരാധന വൃകജീവിതസദൃശമാണ്. ഒരുവൻ നിരവധി

ജന്മങ്ങൾക്ക് ശേഷമാണ് ഒരു ജ്ഞാനിയാകുന്നത്. ഭഗവത്-ഭക്തിനിർഭരമായ സ്വരരാഗങ്ങളെക്കുറിച്ചുള്ള അറിവുള്ളവന് മോക്ഷം ലഭിക്കുന്നു. പാർവതിക്ക് പരമേശ്വരൻ വിശദമാക്കിക്കൊടുത്ത സ്വരാർണ്ണവത്തിന്റെ രഹസ്യങ്ങളറിയുന്ന അനുഗൃഹീതനാണ് ത്യാഗരാജൻ. നമുക്ക് ഭക്തിപൂർവ്വം സമീപിച്ച്, അദ്ദേഹത്തിൽ നിന്നത് മനസ്സിലാക്കാം!

## 493. സ്വാഗതം കൃഷ്ണാ

**രാഗം: മോഹനം – താളം: ആദി**
**വാഗ്ഗേയകാരൻ : ഊത്തുക്കാഡു വെങ്കടസുബ്ബയ്യർ – ഭാഷ : സംസ്കൃതം**
**ആരോ: സ രി2 ഗ3 പ ധ2 സ – അവരോ: സ ധ2 പ ഗ3 രി2 സ**
**28 ഹരികാംബോജി ജന്യം**

**പല്ലവി**
സ്വാഗതം കൃഷ്ണ ശരണാഗതം കൃഷ്ണ
മധുരാപുരി സദന മൃദു വദന മധുസൂദന ഇഹ
(സ്വാഗതം)
**അനുപല്ലവി**
ഭോഗ ദപ്ത സുലഭ സുപുഷ്പ ഗന്ധ കളഭ
കസ്തൂരി തിലക മഹിഭാ മാമാ കാന്ത
നന്ദ ഗോപ കന്ദ (സ്വാഗതം)
**ചരണം**
മുഷ്ടികാസുര ചാണൂര മല്ല മല്ല വിശാരദ
മധുസൂദന കുവലയാപീഡ
മർദ്ദന കാളിയ നർത്തന ഗോകുല രക്ഷണ
സകല സുലക്ഷണ ദേവ
ശിഷ്ട ജന പാല സങ്കൽപ കൽപ കൽപ
ശത കോടി അസമ പരഭവ
ധീര മുനി ജന വിഹാര മദന സുകുമാര ദൈത്യ
സംഹാര ദേവ
മധുര മധുര രതി സാഹസ സാഹസ വ്രജ
യുവതി ജന മാനസ പൂജിത (സ്വാഗതം)

**സാരാംശം:**

നിന്തിരുവടിയുടെ ചരണങ്ങളിൽ ശരണം പ്രാപിച്ച എന്റെ അടുത്തേക്ക് വരൂ, കൃഷ്ണാ, മധുസൂദനാ, മധുരാവാസാ, ഇങ്ങോട്ടു വരൂ!! പൂക്കൾ ചൂടി, കസ്തൂരീതിലകക്കുറിയിട്ട്, കളഭസുഗന്ധവുമായി എന്റെ അടുത്തേക്ക് വരൂ, നന്ദനന്ദനാ, സത്യഭാമാവല്ലഭാ, ലക്ഷ്മീകാന്താ, ഇങ്ങോട്ടു വരൂ!! ചാണൂരൻ, മുഷ്ടികൻ തുടങ്ങിയ മല്ലരെയും കുവലയാപീഡമെന്ന ആനയെയും മർദ്ദിച്ചുകൊന്നുകളഞ്ഞ മധുസൂദനാ, കാളിയഫണങ്ങളിൽ നൃത്തമാടി ഗോകുലത്തെ രക്ഷിച്ച ദേവാ, സകലസദ്ഗുണങ്ങളും ഇണങ്ങിയ കൃഷ്ണാ, സജ്ജനസംരക്ഷകാ, മുനിമാനസഹംസാ, മദനമനോഹരാ, മനസ്സിൽ എന്നെന്നും പൂജ ചെയ്യ വ്രജയുവതികൾക്ക് മധുരമധുരമായ രതിസുഖം നല്കിയ ദേവാ, വരൂ, ഇങ്ങോട്ടു വരൂ!!

## 494. സൂര്യകോടിസമ

**രാഗം : നാട്ട – താളം : ചാപ്പ്**
**വാഗ്ഗേയകാരി: : കുട്ടിക്കുഞ്ഞു തങ്കച്ചി – ഭാഷ : സംസ്കൃതം**
**ആരോ: സ രി3 ഗ3 മ1 പ ധ3 നി3 സ – അവരോ: സ നി3 പ മ1 രി3 സ**
**36 ചലനാട്ട ജന്യം**

**പല്ലവി**
സൂര്യകോടിസമപ്രഭാമകുടേ!
പരിപാഹി മാം ശിവേ!
**അനുപല്ലവി**
ശാരദപൂർണ്ണ സുധാകര നിർഭര ചാരുദ്യുതേ!
സകലാഗമരൂപിണീ! ചിന്മയേ!
ത്രിജഗന്മയേ! ദിനമനുകലയേ! ശുഭനിലയേ!
മണിവലയേ!
പദയുഗളേ നവ– (സൂര്യ)
**ചരണം**
അംബുജാമല കമ്രപാണിയുഗേ! ലളിതാംബികേ!
സുനിതംബികേ!
ജഗദംബികേ! മൂകാംബികേ! നിർമ്മലവിജ്ഞാനേ!
അജ്ഞാനനാശിനീ!
സന്മനോവാസേ! സദൈവ വിധേഹി
വീണാധരേ! അരുണാധരേ!
വരപുസ്തകഹസ്തെ! മമ ഭുവനത്രയ ജനയിത്രി
ഹേ! (സൂര്യ)

**സാരാംശം:**

കോടിസൂര്യന്മാരുടെ പ്രകാശം ചൊരിയുന്ന കിരീടം ധരിച്ചിരിക്കുന്ന ശിവേ, അവിടുന്നെന്നെ രക്ഷിക്കണേ. ശരൽക്കാലത്തെ പൂർണ്ണചന്ദ്രന്റെ പൂനിലാവുപോലെ മനോഹരമായ ശോഭ പരത്തുന്ന ചിന്മയേ, മൂന്നു ലോകവും നിറഞ്ഞിരിക്കുന്ന വേദസ്വരൂപിണീ, നന്മകൾക്കെല്ലാമിരിപ്പിടമായ അവിടത്തെ ചിലങ്കകളണിഞ്ഞ പദയുഗളം എന്നെന്നും ഞാൻ മനസ്സിൽ ധ്യാനിക്കുന്നു. പരിശുദ്ധമായ താമരപ്പൂപോലെ ഭംഗിയേറിയ കൈകളും തുടുതുടുത്ത ചുണ്ടുകളുമുള്ള ലളിതാംബികേ, ജഗദംബികേ, മൂകാംബികേ, അവിടന്ന് അജ്ഞാനം നശിപ്പിക്കുന്നു, വിജ്ഞാനം പ്രദാനം ചെയ്യുന്നു. ശ്രേഷ്ഠമായ പുസ്തകവും, വീണയും ധരിക്കുന്ന ദേവീ, മൂവ്വുലകിനുമമ്മേ, സജ്ജനമാനസങ്ങളിൽ വസിക്കുന്ന അവിടന്ന് എനിക്കെപ്പോഴും നന്മകൾ നല്കണേ!!

## 495. സംഗീത ജ്ഞാനമു

**രാഗം : ധന്യാസി - താളം : ആദി**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ - ഭാഷ : തെലുങ്ക്**
**ആരോ: സ ഗ2 മ1 പ നി2 സ - അവരോ: സ നി2 ധ1 പ മ1 ഗ2 രി1 സ**
**8 ഹനുമത്തോഡി ജന്യം**

പല്ലവി
സംഗീതജ്ഞാനമു ഭക്തിവിനാ-സന്മാർഗമുഗലദേ?
മനസാ!
അനുപല്ലവി
ഭൃംഗി നടേശ സമീരജ ഘടജ മാതംഗ
നാരദാദുലുപാസിഞ്ചു

ചരണം
ന്യായാന്യായമുലു ദെലുസുനു ജഗമുല്ല
മായാമയമനി ദെലുസുനു ദുർഗുണ
കായജാദി ഷഡ്രിപുല ജയിഞ്ചു കാര്യമു
ദെലുസുനു ത്യാഗരാജുനുകി

**സാരാംശം:**

മനസ്സേ! ഭഗവദ്ഭക്തിരഹിതമായ സംഗീതജ്ഞാനം മോക്ഷസിദ്ധിക്കു പ്രയോജനപ്പെടില്ല. ഭൃംഗി, ശിവൻ, ഹനുമാൻ, അഗസ്ത്യൻ, മാതംഗൻ, നാരദൻ എന്നിവർ സ്വീകരിച്ചിരിക്കുന്ന സംഗീതോപാസനയ്ക്കുമാത്രമേ അത് സാധ്യമാകൂ. ന്യായാന്യായങ്ങൾ തിരിച്ചറിയുന്നവനും, ഇഹലോകവാസം വെറും മായയാണെന്ന് മനസ്സിലാക്കിയ, കാമ-ക്രോധ-ലോഭ-മോഹ-മദ-മാത്സര്യം എന്നീ മനുഷ്യമനസ്സിൻെറ ഷഡ്രിപുക്കളെ കീഴടക്കിയ, ത്യാഗരാജന് മേൽ പ്രതിപാദിച്ച വസ്തുത നന്നായറിയാം!

## 496. ഹരി നാരായണ

**രാഗം : രേവതി - താളം : ആദി**
**വാഗ്ഗേയകാരൻ : പുരന്ദരദാസർ - ഭാഷ : കന്നഡ**
**ആരോ: സ രി1 മ1 പ നി2 സ - അവരോ: സ നി2 പ മ1 രി1 സ**
**2-രത്നാംഗി ജന്യം**

**പല്ലവി**
ഹരി നാരായണ ഹരി നാരായണ ഹരി
നാരായണ യെനു മന വേ
**അനുപല്ലവി**
നാരായണ നേംബോ നാമദ ബീജവ
നാരദ ബിത്തിദ്ദ ധരെ യൊളഗേ (ഹരി)
**ചരണം**
തരള ധ്രുവനിന്ദ അങ്കുരിസിതു അദു വര
പ്രഹ്ലാദനിന്ദ മൊള കെ ആയിതു
ധരണിപ രുക്മാംഗദനിന്ദ ചിഗുരിതു കുരു
പിതാമഹനിന്ദ ഹൂവായിതു
വിജയന സതിയിന്ദ കായാഗിതു അദു
ഗജരാജനിന്ദ അദു ദോരേ ഹണ്ണായിതു
ദ്വിജ ശുക മുനിയിന്ദ ഫല പക്വവായിതു
അജാമിള താനുണ്ഡു രസ സവിദാ
കാമിത ഫലവീവ നാമ ഒന്ദിരലാഗി
ഹോമ നേമ ജപ തപ വേകേ
സ്വാമി ശ്രീ പുരന്ദര വിഠല രായന
നേമ ദിന്ദ നീ നേനേ മനവേ (ഹരി)

**സാരാംശം:**

മനസ്സേ! ഹരിനാരായണ, ഹരിനാരായണ എന്ന് ജപിക്കൂ! നാരദമുനി ഭൂമിയിൽ നാരായണനാമത്തിൻെറ വിത്തുകൾ വിതച്ചു; ബാലനായ ധ്രുവൻ അതിനെ നാമ്പെടുക്കാൻ സഹായിച്ചു! പ്രഹ്ലാദൻ അതിനെ വൃക്ഷമായി വളർത്തുകയും, രുഗ്മാംഗദൻ ആ വൃക്ഷത്തിൻെറ കൊമ്പുകൾ എല്ലാ ഭാഗത്തേക്കും പടരാൻ സഹായിക്കുകയും ചെയ്തു! ഭീഷ്മപിതാമഹൻെറ പരിചരണത്തിലതു പൂവിട്ടു! ദ്രൗപദി കായ്കളാക്കി. ഗജേന്ദ്രൻ അവയെ പഴമാക്കി! ഈ പഴങ്ങൾ പാകംവരുത്തിയത് മഹാത്മാവായ ശുകമുനിതന്നെ! അജാമിളൻ ഈ ഫലങ്ങളുടെ ചാറ് രുചിച്ചുനോക്കിയിട്ടുണ്ട്! വേണ്ടതെല്ലാം നേടാൻ നമുക്ക് ഹരിനാമമുള്ളപ്പോൾ, ഹോമം, തപം മുതലായവയുടെ ആവശ്യമുണ്ടോ? അതുകൊണ്ട്, മനസ്സേ! എപ്പോഴും ഹരിനാരായണാ, ഹരിനാരായണാ എന്ന പുരന്ദരവിഠലൻെറ നാമം ജപിക്കൂ... ജപിക്കൂ..!!

## 497. ഹാടകേശ്വര സംരക്ഷ മാം തപ്പ

**രാഗം : ബിലഹരി - താളം : രൂപകം**
**വാഗ്ഗേയകാരൻ : മുത്തുസ്വാമി ദീക്ഷിതർ - ഭാഷ : സംസ്കൃതം**
**ആരോ: സ രി2 ഗ3 പ ധ2 സ - അവരോ: സ നി3 ധ2 പ മ1 ഗ3 രി2 സ**
**29 ധീര ശങ്കരാഭരണം ജന്യം**

പല്ലവി
ഹാടകേശ്വര സംരക്ഷ മാം തപ്പ
ഹാടകമയ ലിംഗ മൂർത്തേ ത്രയാത്മക!

അനുപല്ലവി
പാടലീ പാദപ മൂല പ്രകാശ പാതാള ബിലഹരി
ഹയാദ്യമരനുത

ഹാടകക്ഷേത്രനിവാസ
ഹംസരൂപ വിദിലാസ കോടികോടിചിദാഭാസ
ഗുരുഗുഹമാനസോല്ലാസ
ചരണം
ദാരുകാവനസ്ഥിത തപോധനാദ്യുഗ്ര തപഃ പ്രഭാവ
സംഭവ മൂർത്തേ മേരു ശൃംഗ മധ്യസ്ഥിത
ശ്രീനഗര വിഹാര

പരാശക്തിസഹിത കീർത്തേ മാരുതി നന്ദ്യർജുനാദി
ഭരതാചാര്യ്യരവേദിത നർത്തനസ്ഫൂർത്തേ
ചാരുസ്മിതമുഖാംഭോജ
ശശിധര സരസീരുഹപദ വിദളിതക്ഷോർത്തേ
ഗൗരീപതേ പശുപതേ ഗംഗാധര ജഗത്പതേ
ശൗരിവിനുത ഭൂതപതേശങ്കരകൈലാസപതേ!

**സാരാംശം:**

ഹേ, ഹാടകേശ്വരാ, എന്നെ രക്ഷിച്ചാലും! അങ്ങയുടെ ലിംഗരൂപം ഉരുക്കിയൊഴിച്ച സ്വർണ്ണംപോലെയാണ്. ശക്തിത്രയാത്മകനാണവിടന്ന്. പാടലീവൃക്ഷച്ചുവട്ടിൽ വിളങ്ങുന്ന നിന്തിരുവടിയെ ഇന്ദ്രനും പാതാളത്തിലെ ഈശ്വരന്മാരും വണങ്ങുന്നു. ഹാടകക്ഷേത്രത്തിൽ അവിടന്ന് ഹംസരൂപേണ വിളയാടുന്നു. കോടി കോടി ജീവജാലങ്ങളുടെ നിലനില്പിന് കാരണഭൂതനാണവിടന്ന്. ദാരുകവനത്തിൽ കൂട്ടായി കഠിനതപസ്സനുഷ്ഠിച്ച മഹർഷിമാരുടെ മുൻപിൽ അവിടന്ന് പ്രത്യക്ഷപ്പെടുകയുണ്ടായല്ലോ. ശക്തിസ്വരൂപിണിയായ പാർവതിയുടെ കാന്തനായതുമൂലം അവിടത്തേക്ക് പ്രസിദ്ധി ലഭിച്ചു. മേരുശൃംഗമദ്ധ്യത്തിലുള്ള ശ്രീനഗരവാസനാണ് അവിടന്ന്. മഹാജ്ഞാനികളായ ഹനുമാൻ, നന്ദികേശ്വരൻ, ഭരതമുനി എന്നിവർക്കുപോലും അവിടത്തെ നടരാജനൃത്തത്തിന്റെ പൊരുൾ അളക്കാനായിട്ടില്ല. ശശിയെയും ഗംഗയെയും ധരിക്കുന്ന അവിടത്തെയുടെ മുഖാരവിന്ദത്തിൽ എപ്പോഴും മന്ദസ്മിതം കളിയാടുന്നു. ഗൗരീശനായ അവിടുന്ന് സർവ ജീവജാലങ്ങളുടേയും നാഥനാണ്. കൈലാസനാഥാ! ഗുരുഗുഹസമ്മോദിതനായ അവിടന്ന് മഹാവിഷ്ണു വിനാൽ പ്രകീർത്തിക്കപ്പെടുന്നവനത്രെ!

## 498. ഹിമാചലതനയ ബ്രോചുടകിദി

**രാഗം : ആനന്ദഭൈരവി – താളം : ആദി**

**വാഗ്ഗേയകാരൻ : ശ്യാമ ശാസ്ത്രി – ഭാഷ : തെലുങ്ക്**

**ആരോ: സ ഗ2 രി2 ഗ2 മ1 പ ധ2 പ നി2 സ – അവരോ: സ നി2 ധ2 പ മ1 ഗ2 രി2 സ**

**20 നഠഭൈരവി ജന്യം**

**പല്ലവി**
ഹിമാചലതനയ ബ്രോചുടകിദി മഞ്ചി സമയമു
രാവേ അംബാ
**അനുപല്ലവി**
കുമാര ജനനി സമാനമെവരിലനു മാനവതി ശ്രീ
ബൃഹന്നായകി
**ചരണം 1**
സരോജമുഖി ബിരാന നീവു വരാലോസഗുമനി
നേനു വേഡിതി
പുരാരി ഹരി സുരേന്ദ്രനുത പുരാണി
പരാമുഖമേലനേ തല്ലി

**ചരണം 2**
ഉമാ ഹംസഗമാ താമസമാ ബ്രോവ ദിക്കെവരു
നിക്കമുഗ
നു മാകിപുഡഭിമാനമു ചുപ ഭാരമാ വിനുമാ
ദയതോനു
**ചരണം 3**
സദാ നതവരദായകി നിജദാസുഡനു
ശ്യാമകൃഷ്ണ സോദരി
ഗദാ മോറ വിനവാ ദുരിതവിദാരിണി ശ്രീ
ബൃഹന്നായകി

**സാരാംശം:**

ഹിമാലയസുതേ! അംബേ! എന്നെ സംരക്ഷിച്ചാലും. അതിന് ഏറ്റവും പറ്റിയ അവസരം ഇതുതന്നെയാണ്. ആദിലോകനാഥേ! കുമാരജനനീ! ശിവൻ, മഹാവിഷ്ണു, ഇന്ദ്രൻ മുതലായവർ അവിടത്തെ പുകഴ്ത്തുന്നു. സരോജവദനയായ അവിടന്ന് സമാനരഹിതയത്രെ! ബൃഹന്നായകിയായ അവിടന്ന് ഭക്തരുടെ ആരാധനാപാത്രമാണ്. എന്താണ് അവിടന്നെന്നെ ഇത്തരത്തിൽ അവഗണിക്കുന്നത്? ഹേ, ഉമേ! ഭവതിയുടെ അരയന്നനട അതിമനോഹരംതന്നെ! ഞാൻ നിന്തിരുവടിയുടെ ദയയ്ക്കുവേണ്ടി യാചിക്കുന്നു. എന്നെപ്പോലൊരാളെ സംരക്ഷിക്കാൻ വിഷമമാണോ? എന്നെ ശരിയായ ഒരു ഭക്തനായിക്കാണാൻ സാധിക്കില്ലേ? ഹേ, ശ്യാമകൃഷ്ണസോദരീ! ഭക്തവരദായികേ! ദുഃഖനിർമ്മാർജ്ജനീ! അവിടന്ന് വേഗം വന്നെന്നെ രക്ഷിച്ചാലും!

## 499. ഹിമാദ്രിസുതേ പാഹിമാം

**രാഗം : കല്യാണി – താളം : രൂപകം**

**വാഗ്ഗേയകാരൻ : ശ്യാമ ശാസ്ത്രി – ഭാഷ : സംസ്കൃതം**

**ആരോ: സ രി2 ഗ3 മ2 പ ധ2 നി3 സ – അവരോ: സ നി3 ധ2 പ മ2 ഗ3 രി2 സ**

**65 മേചകല്യാണി മേളം**

**പല്ലവി**
ഹിമാദ്രിസുതേ പാഹിമാം വരദേ പരദേവതേ
**അനുപല്ലവി**
സുമേരുമദ്ധ്യ വാസിനി ശ്രീ കാമാക്ഷി

**ചരണം 1**
ഹേമഗാത്രി പങ്കജനേത്രി മാതങ്ഗാത്മജേ
സരോജഭവ ഹരീശ സുര മുനീന്ദ്രനുതേ

**ചരണം 2**
താംബൂലധാരി നിരവദ്യ മൗക്തിക
മണിഹാരശോഭമാന ഗളെ ഭക്ത കൽപ ലതേ

**ചരണം 3**
ശ്യാമകൃഷ്ണ സോദരി ഗൗരി പരമേശ്വരി
ഗിരിജാല നീലവേണി
കീരവാണി ശ്രീ ലളിതേ

**സാരാംശം:**
ഹിമാദ്രിസുതേ! വരദേ! പരദേവതേ! കാമാക്ഷീ! സുമേരുമധ്യവാസിനീ! മാതംഗമുനിസുതേ! നീലോൽപല നേത്രീ! ചന്ദ്രവദനേ! മുത്തുകളും രത്നങ്ങളുംകൊണ്ടുണ്ടാക്കിയ കണ്ഠാഭരണങ്ങളണിഞ്ഞിട്ടുളളവിടന്ന്. ഭവതിയുടെ പൂർണ്ണസ്വരൂപം ഉരുക്കിയ സ്വർണ്ണംപോലെ മിന്നിത്തിളങ്ങുന്നു. ബ്രഹ്മാവ്, വിഷ്ണു, ശിവൻ, നാരദൻ മുതലായവരെല്ലാം അവിടത്തെ ആദരിക്കുന്നു. ഭക്തർക്ക്, ഒരു കല്പലതയെപ്പോലെ, അവിടന്ന് ആശിക്കുന്നതെല്ലാം നല്കിക്കൊണ്ടിരിക്കുന്നു. ഹേ, ശ്യാമകൃഷ്ണ സോദരീ! ഗൗരീ! പരമേശ്വരീ! നീലവേണീ! കീരവാണീ! ശ്രീലളിതേ! എന്നെ രക്ഷിച്ചാലും!

## 500. ഹിമഗിരി തനയേ

**രാഗം : ശുദ്ധധന്യാസി – താളം : ആദി**
**വാഗ്ഗേയകാരൻ : മുത്തയ്യ ഭാഗവതർ – ഭാഷ : സംസ്കൃതം**
**ആരോ: സ ഗ2 മ1 പ നി2 പ സ – അവരോ: സ നി2 പ മ1 ഗ2 സ**
**22 ഖരഹരപ്രിയ ജന്യം**

**പല്ലവി**
ഹിമഗിരി തനയേ ഹേമലതേ അംബ,
ഹിമഗിരി തനയേ ഹേമലതേ അംബ, ഈശ്വരി
ശ്രീ ലളിതേ, മാമവ (ഹിമഗിരി)
**അനുപല്ലവി**
രമാ വാണിസംസേവിത സകലേ
രാജരാജേശ്വരി രാമസഹോദരി(ഹിമഗിരി)
**ചരണം**
പാശാങ്കുശേക്ഷുദണ്ഡകരേ, അംബ
പരാത്പരേ ശ്രിത ഭക്ത പരേ
ആശാംബര ഹരികേശ വിലാസേ
ആനന്ദ രൂപേ, അമിതപ്രതാപേ (ഹിമഗിരി)

**സാരാംശം:**
അമ്മേ! ലളിതാംബികേ! ഹിമവൽപുത്രിയായ ഈശ്വരീ! എന്നെ രക്ഷിക്കണേ! രാമസോദരിയായ അവിടന്ന് രാജരാജേശ്വരിതന്നെ; ലക്ഷ്മിയും സരസ്വതിയും സകലസ്വരൂപിണിയായ ഭവതിയെ എല്ലായ്പോഴും സേവിച്ചുനിൽക്കുന്നു. പരാൽപ്പരയായ അവിടന്ന്, തന്നെ ആശ്രയിക്കുന്ന ഭക്തരിൽ അത്യന്തം തത്പരയായതിനാലാകാം, കൈകളിൽ കയർ, തോട്ടി, ദണ്ഡം, കരിമ്പ് എന്നിവ ധരിച്ചുനിൽക്കുന്നു! ആനന്ദരൂപിണിയായ ദേവിയുടെ കേളിയും അളവറ്റ പ്രതാപങ്ങളും എട്ടുദിക്കും ആകാശവും നിറഞ്ഞു വിലസുന്നു!

## 501. ഹെച്ചെരികഗാ

**രാഗം : യദുകുലകാംബോജി – താളം : ഝമ്പ**
**വാഗ്ഗേയകാരൻ : ത്യാഗരാജ സ്വാമികൾ – ഭാഷ : തെലുങ്ക്**
**ആരോ: സ രി2 മ1 പ ധ2 സ – അവരോ: സ നി2 ധ2 പ മ1 ഗ3 രി2 സ**
**28 ഹരികാംബോജി ജന്യം**

**പല്ലവി**
ഹെച്ചെരികഗാ രാര, ഹെ രാമചന്ദ്ര
ഹെച്ചെരികഗാ രാര, ഹെ സുഗുണസാന്ദ്ര
**അനുപല്ലവി**
പച്ചവിൽതുനി ഗന്ന, പാലിത സുരേന്ദ്ര
**ചരണം 1**
കനകമയമൗ മകുട കാന്തി മെരയഗനു
ഘനമൈന കുണ്ഡല യുഗംബുലു ഗദലഗനു
ഘനമൈന നൂപുര യുഗംബു ഘല്ലനനു
സനകാദുലെല്ല കനീ സന്തസില്ലെഗനു
**ചരണം 2**
നിന്നു ജൂഡവച്ചു ഭഗിനി കരംബു ചിലുക
മനസു രഞ്ജില്ല നീ മഹിമലനു ബലുക
മിനുവാസു ലെല്ല വിരുലനു ചാല ജിലുക
ഘന ത്യാഗരാജു കനുഗൊന മുദ്ദു ഗുലുക

**സാരാംശം:**
ഹേ, രാമചന്ദ്രാ! എല്ലാ അംഗീകാരത്തോടുംകൂടി വേണ്ടുംവണ്ണം വിളംബരവും ചെയ്തെഴുന്നള്ളൂ! അവിടത്തെയുടെ എല്ലാ യശസ്സുകളോടുംകൂടിത്തന്നെ, സ്വപുത്രനായ മന്മഥനെപ്പോലെ എഴുന്നള്ളൂ! ആ സുവർണ്ണ കിരീടവും, തിളങ്ങുന്ന കണ്ഠാഭരണങ്ങളും, വിലപിടിപ്പുള്ള കർണ്ണകുണ്ഡലങ്ങളും, കിലുങ്ങുന്ന തളകളുമണിഞ്ഞ്, സർവാലങ്കാരഭൂഷിതനായി, സനകാദികൾ മുതലായ മുനിമാർക്ക് പുളകമേകിയിട്ടെഴുന്നള്ളൂ! ബ്രഹ്മാവ്, ഇന്ദ്രൻ തുടങ്ങിയവർ അവിടത്തെയുടെ കീർത്തികൾ പാടിപ്പുകഴ്ത്തുന്നതും ഹൃദയഹാരിയായ ഈ വീണവാദനവും ശ്രവിച്ച്, രത്നഖചിതമായ ഈ പടവുകൾ സാവധാനത്തിൽ കയറിയെഴുന്നള്ളൂ. സോദരിയായ പാർവതി അവിടത്തെ കാണാൻ വരുമ്പോൾ കയ്യിലേന്തുന്ന ശുകം അങ്ങയുടെ മഹിമകൾ പ്രകീർത്തിക്കുമ്പോൾ സ്വർഗത്തിൽനിന്ന് ദേവന്മാർ പുഷ്പവൃഷ്ടി ചെയ്യുന്ന ഈ കാഴ്ച കണ്ട് ത്യാഗരാജൻ എത്രമാത്രം പുളകം കൊള്ളുന്നുവെന്നോ?

# ഉള്ളടക്കം-വാഗ്ഗേയകാരക്രമത്തിൽ

| | | | |
|---|---|---|---|
| കെ.സി.കേശവപിള്ള | ശ്രീ ബാലകൃഷ്ണപാഹിമാം | പൂർവ്വികല്യാണി | 231 |
| കെ.സി.കേശവപിള്ള | [illegible] | ഹിന്ദുസ്ഥാനി കാപി | 193 |
| കെ.സി.കേശവപിള്ള | [illegible] | ഖരഹരപ്രിയ | 88 |
| കോടീശ്വര അയ്യർ | [illegible] | [illegible] | 48 |
| കോടീശ്വര അയ്യർ | [illegible] | [illegible] | 22 |
| കോടീശ്വര അയ്യർ | [illegible] | ബിലഹരി | 42 |
| ഗോപാലകൃഷ്ണ ഭാരതിയാർ | ആടും ചിദംബരമേ | ബേഹാഗ് | 57 |
| ജയചാമരാജ വൊഡയാർ | [illegible] ശയന [illegible] | മായാമാളവഗൗള | 85 |
| ജയചാമരാജ വൊഡയാർ | ചിന്തയാമി ജഗദംബാം | ഹിന്ദോളം | 92 |
| ജി.എൻ. ബാലസുബ്രഹ്മണ്യം | പരമകൃപാ സാഗരി | യദുകുലകാംബോജി | 162 |
| ജി.എൻ. ബാലസുബ്രഹ്മണ്യം | ഭുവനത്രയ സമ്മോഹനകര | മോഹനം | 188 |
| ജി.എൻ. ബാലസുബ്രഹ്മണ്യം | വരവല്ലഭ | ഹംസധ്വനി | 222 |
| ജി.എൻ. ബാലസുബ്രഹ്മണ്യം | കമല ചരണേ | അമൃത ബെഹാഗ് | 84 |
| ജി.എൻ. ബാലസുബ്രഹ്മണ്യം | സദാ പാലയ | മോഹനം | 235 |
| ജി.എൻ. ബാലസുബ്രഹ്മണ്യം | സമാന രഹിതേ | സാരംഗ തരംഗിണി | 236 |
| ജി.എൻ. ബാലസുബ്രഹ്മണ്യം | സാമഗാന ലോലേ | ഹിന്ദോളം | 233 |
| തഞ്ചാവൂർ ശങ്കരയ്യർ | മഹാദേവ ശിവ ശംഭോ | രേവതി | 196 |
| തുളസീവനം | ഗുരുവായുപുരേശ | ശാമ | 92 |
| തുളസീവനം | ഗിരിവരപുത്രീം | ദ്വിജാവന്തി | 93 |
| തുളസീവനം | ശ്രീഗജാനന പാഹി | നാട്ട | 227 |
| തുളസീവനം | പരിപാഹി ദയാകര | സിംഹേന്ദ്രമധ്യമം | 166 |
| ത്യാഗരാജ സ്വാമികൾ | ആ ദയ ശ്രീ | ആഹിരി | 53 |
| ത്യാഗരാജ സ്വാമികൾ | ആഡമോഡി ഗലദാ | ചാരുകേശി | 51 |
| ത്യാഗരാജ സ്വാമികൾ | ആഡവാരമെല്ല ഗൂഡി | യദുകുലകാംബോജി | 51 |
| ത്യാഗരാജ സ്വാമികൾ | ആനന്ദ സാഗര | ഗരുഡധ്വനി | 55 |
| ത്യാഗരാജ സ്വാമികൾ | ആനന്ദമാനന്ദമായേനു | ഭൈരവി | 55 |
| ത്യാഗരാജ സ്വാമികൾ | ആരഗിമ്പവേ | തോഡി | 60 |
| ത്യാഗരാജ സ്വാമികൾ | ഏ താവുനരാ | കല്യാണി | 65 |
| ത്യാഗരാജ സ്വാമികൾ | ഏനാടി നോമു ഫലമോ | ഭൈരവി | 66 |
| ത്യാഗരാജ സ്വാമികൾ | ഏലരാ ശ്രീ | കാംബോജി | 66 |
| ത്യാഗരാജ സ്വാമികൾ | അളകലല്ല | മധ്യമാവതി | 44 |
| ത്യാഗരാജ സ്വാമികൾ | അടു കാരാദനി | മനോരഞ്ജനി | 25 |
| ത്യാഗരാജ സ്വാമികൾ | അംബ നിന്നു നമ്മിതി | ആരഭി | 46 |
| ത്യാഗരാജ സ്വാമികൾ | അഡുഗു വരമുല | ആരഭി | 23 |
| ത്യാഗരാജ സ്വാമികൾ | അതഡേ ധന്യുഡുരാ | കാപി | 23 |
| ത്യാഗരാജ സ്വാമികൾ | അദി കാദു ഭജന | യദുകുലകാംബോജി | 26 |
| ത്യാഗരാജ സ്വാമികൾ | അഡിഗി സുഖമു | മധ്യമാവതി | 22 |
| ത്യാഗരാജ സ്വാമികൾ | അനുപമ ഗുണാംബുധി | അഠാണ | 29 |
| ത്യാഗരാജ സ്വാമികൾ | അനുരാഗമു ലേനി | സരസ്വതി | 30 |
| ത്യാഗരാജ സ്വാമികൾ | അന്യായമു സേയകുരാ | കാപി | 30 |
| ത്യാഗരാജ സ്വാമികൾ | അപരാധമുലനു നോർവ | രസാളി | 32 |
| ത്യാഗരാജ സ്വാമികൾ | അപരാധമുലമാൻപി | ദർബാർ | 31 |
| ത്യാഗരാജ സ്വാമികൾ | അനാഥുഡനു ഗാനു | ജിംഗള | 28 |
| ത്യാഗരാജ സ്വാമികൾ | അട്ട ബലുകുദു | അഠാണ | 26 |
| ത്യാഗരാജ സ്വാമികൾ | അഭീഷ്ട വരദ | ഹംസധ്വനി | 40 |
| ത്യാഗരാജ സ്വാമികൾ | അഭിമാനമെന്നഡു ഗല്ഗുരാ | വിവർധനി,കുഞ്ജരി | 39 |
| ത്യാഗരാജ സ്വാമികൾ | അഭിമാനമു ലേദേമി | ആന്ധാളി | 39 |
| ത്യാഗരാജ സ്വാമികൾ | അപ്പ' രാമ ഭക്തി | കാമവർധനി | 33 |
| ത്യാഗരാജ സ്വാമികൾ | അമ്മ ധർമ സംവർധനി | അഠാണ | 40 |
| ത്യാഗരാജ സ്വാമികൾ | അമ്മ രാവമ്മ | കല്യാണി | 41 |
| ത്യാഗരാജ സ്വാമികൾ | അല്ലകല്ലോല | സൗരാഷ്ട്രം | 43 |
| ത്യാഗരാജ സ്വാമികൾ | അന്ദുണ്ഡക നേ വേഗ | കാമവർധനി | 28 |
| ത്യാഗരാജ സ്വാമികൾ | ഇന്ത സൗഖ്യമനി | കാപി | 62 |
| ത്യാഗരാജ സ്വാമികൾ | ഉയ്യാല ലൂഗവൈയ | നീലാംബരി | 63 |
| ത്യാഗരാജ സ്വാമികൾ | ഉൻഡേദി രാമു | ഹരികാംബോജി | 63 |
| ത്യാഗരാജ സ്വാമികൾ | എന്ത നേർച്ചിന | ശുദ്ധധന്യാസി | 65 |
| ത്യാഗരാജ സ്വാമികൾ | എവരനി | ദേവാമൃതവർഷണി | 65 |
| ത്യാഗരാജ സ്വാമികൾ | എല നീ ദയ | അഠാണ | 64 |
| ത്യാഗരാജ സ്വാമികൾ | കരുണാ ജലധേ | നാഗനാമക്രിയ | 77 |
| ത്യാഗരാജ സ്വാമികൾ | കാലഹരണ | ശുദ്ധസാവേരി | 82 |

| | | | |
|---|---|---|---|
| ത്യാഗരാജ സ്വാമികൾ | കലിഗിയുണ്ടേ ഗദാ | കീരവാണി | 92 |
| ത്യാഗരാജ സ്വാമികൾ | ഗിരിപൈ നെലകൊന്ന | സഹാന | 94 |
| ത്യാഗരാജ സ്വാമികൾ | ഗാനമൂർത്തേ | ഗാനമൂർത്തി | 105 |
| ത്യാഗരാജ സ്വാമികൾ | ജാനകീ രമണ | ശുദ്ധ സീമന്തിനി | 68 |
| ത്യാഗരാജ സ്വാമികൾ | ഓരജൂപു ജൂചേദി ന്യായമാ | കന്നഡഗൗള | 111 |
| ത്യാഗരാജ സ്വാമികൾ | തുളസി | മായാമാളവഗൗള | 112 |
| ത്യാഗരാജ സ്വാമികൾ | തെലിയലേരു രാമ | ശുദ്ധധന്യാസി | 112 |
| ത്യാഗരാജ സ്വാമികൾ | തെലിസി രാമ | പൂർണ്ണചന്ദ്രിക | 117 |
| ത്യാഗരാജ സ്വാമികൾ | ദുർമാർഗ ചരാ | രഞ്ജനി | 196 |
| ത്യാഗരാജ സ്വാമികൾ | മേലുകോ ദയാനിധി | സൗരാഷ്ട്രം | 201 |
| ത്യാഗരാജ സ്വാമികൾ | മേലുകോവയ്യ | ബൗളി | 221 |
| ത്യാഗരാജ സ്വാമികൾ | വെങ്കടേശ നിന്നു | മധ്യമാവതി | 242 |
| ത്യാഗരാജ സ്വാമികൾ | സൊഗസുഗാ മൃദംഗ | ശ്രീരഞ്ജനി | 240 |
| ത്യാഗരാജ സ്വാമികൾ | സൊഗസുജൂഡ | കന്നഡ ഗൗള | 121 |
| ത്യാഗരാജ സ്വാമികൾ | ദാരിനി തെലുസുകൊണ്ടി | ശുദ്ധസാവേരി | 247 |
| ത്യാഗരാജ സ്വാമികൾ | ഹെച്ചരികഗാ | യദുകുലകാംബോജി | 107 |
| ത്യാഗരാജ സ്വാമികൾ | ജോ ജോ രാമ | രീതി ഗൗള | 177 |
| ത്യാഗരാജ സ്വാമികൾ | ബ്രോവ ഭാരമാ | ബഹുദാരി | 176 |
| ത്യാഗരാജ സ്വാമികൾ | ബ്രോചുവാ രെവരേ | ശ്രീരഞ്ജനി | 143 |
| ത്യാഗരാജ സ്വാമികൾ | നേ മൊരബെട്ടിതേ | തോഡി | 195 |
| ത്യാഗരാജ സ്വാമികൾ | മോക്ഷമു ഗലദാ | സാരമതി | 205 |
| ത്യാഗരാജ സ്വാമികൾ | യോചനാ | ദർബാർ | 199 |
| ത്യാഗരാജ സ്വാമികൾ | മോഹന രാമ | മോഹനം | 225 |
| ത്യാഗരാജ സ്വാമികൾ | ശോഭില്ലു സപ്തസ്വര | ജഗന്മോഹിനി | 216 |
| ത്യാഗരാജ സ്വാമികൾ | ലേകനാ നിന്നു | അസാവേരി | 227 |
| ത്യാഗരാജ സ്വാമികൾ | ശ്രീ ഗണപതിനി | സൗരാഷ്ട്രം | 134 |
| ത്യാഗരാജ സ്വാമികൾ | നഗുമോമു ഗനലേനി | ആഭേരി | 131 |
| ത്യാഗരാജ സ്വാമികൾ | നീ നാമരൂപമുലകു (പവമാന) | സൗരാഷ്ട്രം | 130 |
| ത്യാഗരാജ സ്വാമികൾ | നീവേ കുലധനമു | ബേഗഡ | 161 |
| ത്യാഗരാജ സ്വാമികൾ | പക്കല നിലബഡി | ഖരഹരപ്രിയാ | 135 |
| ത്യാഗരാജ സ്വാമികൾ | നന്നു പാലിമ്പ | മോഹനം | 135 |
| ത്യാഗരാജ സ്വാമികൾ | നപാലി ശ്രീ രാമാ | ശങ്കരാഭരണം | 151 |
| ത്യാഗരാജ സ്വാമികൾ | പഞ്ചരത്ന കൃതികൾ-1. ദുഡുകു ഗല നന്നേ ദോര | ഗൗള | 152 |
| ത്യാഗരാജ സ്വാമികൾ | പഞ്ചരത്ന കൃതികൾ-2. ജഗദാനന്ദ കാരക | നാട്ട | 154 |
| ത്യാഗരാജ സ്വാമികൾ | പഞ്ചരത്ന കൃതികൾ-3. കനകന രുചിരാ | വരാളി | 155 |
| ത്യാഗരാജ സ്വാമികൾ | പഞ്ചരത്ന കൃതികൾ-4. സാധിംചെനേ | ആരഭി | 156 |
| ത്യാഗരാജ സ്വാമികൾ | പഞ്ചരത്ന കൃതികൾ-5. എന്ദരോ മഹാനുഭാവുലു | ശ്രീ | 143 |
| ത്യാഗരാജ സ്വാമികൾ | നരസിംഹാ | ബിലഹരി | 130 |
| ത്യാഗരാജ സ്വാമികൾ | നിധിചാല സുഖമാ | കല്യാണി | 136 |
| ത്യാഗരാജ സ്വാമികൾ | നിനുവിനാ നാമദി | നവരസ കന്നഡ | 142 |
| ത്യാഗരാജ സ്വാമികൾ | നിന്നുവിനാ സുഖമുഗാന | തോഡി | 136 |
| ത്യാഗരാജ സ്വാമികൾ | നിന്നാഡ നേല | കാനഡ | 144 |
| ത്യാഗരാജ സ്വാമികൾ | നാ ജീവാധാര | ബിലഹരി | 134 |
| ത്യാഗരാജ സ്വാമികൾ | നാദ തനുമനിശം | ചിത്തരഞ്ജനി | 129 |
| ത്യാഗരാജ സ്വാമികൾ | നാദലോലുഡൈ | കല്യാണവസന്തം | 78 |
| ത്യാഗരാജ സ്വാമികൾ | ക്ഷീരസാഗര ശയന | ദേവഗാന്ധാരി | 180 |
| ത്യാഗരാജ സ്വാമികൾ | ഭക്തുനി ചാരിത്രമു | ബേഗഡ | 179 |
| ത്യാഗരാജ സ്വാമികൾ | ഭക്തി ബിച്ച മിയ്യവേ | ശങ്കരാഭരണം | 182 |
| ത്യാഗരാജ സ്വാമികൾ | ഭജ മാനസ രാമം | കാനഡ | 183 |
| ത്യാഗരാജ സ്വാമികൾ | ഭജ രാമം സതതം | ഹുസേനി | 184 |
| ത്യാഗരാജ സ്വാമികൾ | ഭജരേ രഘുവീരം | കല്യാണി | 181 |
| ത്യാഗരാജ സ്വാമികൾ | ഭജന സേയ രാദാ | അഠാണ | 182 |
| ത്യാഗരാജ സ്വാമികൾ | ഭജന സേയു മാർഗമുനു | നാരായണി | 181 |
| ത്യാഗരാജ സ്വാമികൾ | ഭജന സേയവേ | കല്യാണി | 180 |
| ത്യാഗരാജ സ്വാമികൾ | ഭജന പരുല | ശുരുട്ടി | 199 |
| ത്യാഗരാജ സ്വാമികൾ | മീ വല്ല ഗുണദോഷ | കാപി | 175 |
| ത്യാഗരാജ സ്വാമികൾ | ബുദ്ധി രാദു | ശങ്കരാഭരണം | 183 |
| ത്യാഗരാജ സ്വാമികൾ | ഭുവിനി ദാസുഡനേ | ശ്രീരഞ്ജനി | 166 |
| ത്യാഗരാജ സ്വാമികൾ | ബഡലിക ദീര | രീതി ഗൗള | 195 |
| ത്യാഗരാജ സ്വാമികൾ | മനസുലോനി മർമമുലു | ഹിന്ദോളം | |

| | | | |
|---|---|---|---|
| ത്യാഗരാജ സ്വാമികൾ | മനവി നാലകിഞ്ച | നളിനകാന്തി | 193 |
| ത്യാഗരാജ സ്വാമികൾ | മനസാ എട്ലോർതുനേ | മലയമാരുതം | 194 |
| ത്യാഗരാജ സ്വാമികൾ | മരുഗേലരാ | ജയന്തശ്രീ | 200 |
| ത്യാഗരാജ സ്വാമികൾ | മോഹനരാമ | മോഹനം | 186 |
| ത്യാഗരാജ സ്വാമികൾ | ബാഗായനയ്യ | ചന്ദ്രജ്യോതി | 169 |
| ത്യാഗരാജ സ്വാമികൾ | ബാലെ ബാലേന്ദു | രീതി ഗൗള | 174 |
| ത്യാഗരാജ സ്വാമികൾ | മാര വൈരി | നാസികാഭൂഷണി | 201 |
| ത്യാഗരാജ സ്വാമികൾ | മാരു ബൽക | ശ്രീരഞ്ജനി | 200 |
| ത്യാഗരാജ സ്വാമികൾ | ബലമു കുലമു | സാവേരി | 167 |
| ത്യാഗരാജ സ്വാമികൾ | ബണ്ടു രീതി കോലു | ഹംസനാദം | 167 |
| ത്യാഗരാജ സ്വാമികൾ | സംഗീത ജ്ഞാനമു | ധന്യാസി | 245 |
| ത്യാഗരാജ സ്വാമികൾ | ശംഭോ മഹാദേവ | കാമവർധിനി | 226 |
| ത്യാഗരാജ സ്വാമികൾ | സുഖി എവരോ | കാനഡ | 240 |
| ത്യാഗരാജ സ്വാമികൾ | സീതമ്മ മായമ്മ | ലളിത | 239 |
| ത്യാഗരാജ സ്വാമികൾ | സീതാ കല്യാണ വൈഭോഗമേ | കുറിഞ്ചി | 239 |
| ത്യാഗരാജ സ്വാമികൾ | സദാ മദിൻ | ഗംഭീരവാണി | 235 |
| ത്യാഗരാജ സ്വാമികൾ | സുന്ദരതര ദേഹം | കാമവർധിനി | 240 |
| ത്യാഗരാജ സ്വാമികൾ | സ്വര രാഗ സുധാ | ശങ്കരാഭരണം | 243 |
| ത്യാഗരാജ സ്വാമികൾ | രമിഞ്ചുവാരെവരുരാ | സുപോഷിണി | 214 |
| ത്യാഗരാജ സ്വാമികൾ | സരസ സാമദാന | കാപ്പി നാരായണി | 236 |
| ത്യാഗരാജ സ്വാമികൾ | ശിവ ശിവ ശിവ യനരാദാ | കാമവർധിനി | 225 |
| ത്യാഗരാജ സ്വാമികൾ | രാഗസുധാരസ | ആന്ദോളിക | 212 |
| ത്യാഗരാജ സ്വാമികൾ | രാമ നീ സമാനമെവരു | ഖരഹരപ്രിയ | 212 |
| ത്യാഗരാജ സ്വാമികൾ | സാമജവര ഗമന | ഹിന്ദോളം | 239 |
| ത്യാഗരാജ സ്വാമികൾ | രാമഭക്തി | ശുദ്ധ ബങ്ഗാള | 213 |
| ത്യാഗരാജ സ്വാമികൾ | രാമാ നീയെഡ | ഖരഹരപ്രിയ | 212 |
| ത്യാഗരാജ സ്വാമികൾ | രാമാ നിന്നേ | ഹുസേനി | 213 |
| ത്യാഗരാജ സ്വാമികൾ | ചലഗ നാതോ ബൽകുമീ | വേഗവാഹിനി | 100 |
| ദയാനന്ദ സരസ്വതി | ഭോ ശംഭോ | രേവതി | 191 |
| നീലകണ്ഠൻ ശിവൻ | ശംഭോ മഹാദേവ | ബൗളി | 226 |
| നീലകണ്ഠൻ ശിവൻ | മോശം പോകാതെ നെഞ്ചെ | ഹിന്ദുസ്ഥാനി കാപി | 199 |
| നീലകണ്ഠൻ ശിവൻ | ചിദംബരമേ | ബാലഹംസ | 103 |
| നീലകണ്ഠൻ ശിവൻ | ആനന്ദ നടനം ആഡുവാർ | പൂർവികല്യാണി | 57 |
| പട്ടണം സുബ്രമണ്യ അയ്യർ | നിജദാസ വരദാ | കല്യാണി | 133 |
| പട്ടണം സുബ്രഹ്മണ്യ അയ്യർ | അപരാധമുലന്നിയു | ലതാങ്ഗി | 32 |
| പട്ടണം സുബ്രഹ്മണ്യ അയ്യർ | മരിവേരേ ദിക്കെവരയ്യാ | ഷണ്മുഖപ്രിയ | 197 |
| പട്ടണം സുബ്രഹ്മണ്യ അയ്യർ | വരമുലൊസഗി | കീരവാണി | 217 |
| പട്ടണം സുബ്രഹ്മണ്യ അയ്യർ | ഗരുഡഗമന സമയമിദേ | നാഗസ്വരാവളി | 95 |
| പട്ടണം സുബ്രഹ്മണ്യ അയ്യർ | രഘു വംശ | കഥനകുതൂഹലം | 214 |
| പല്ലവി ഗോപാല അയ്യർ | അംബ നാദു | തോഡി | 46 |
| പല്ലവി ഗോപാല അയ്യർ | ശ്രീ രമാ രമണി | മോഹനം | 232 |
| പുതുക്കോട് കൃഷ്ണമൂർത്തി | കനിയുമോ കനിവിൻ കടലേ | ശ്രീരഞ്ജനി | 77 |
| പുതുക്കോട് കൃഷ്ണമൂർത്തി | ദീനബന്ധുവല്ലയോ | സാവേരി | 116 |
| പൂച്ചി ശ്രീനിവാസ അയ്യങ്കാർ | അനു ദിനമുനു | ബേഗഡ | 29 |
| പുരന്ദരദാസർ | ആദദെല്ല | കാമവർധിനി | 53 |
| പുരന്ദരദാസർ | അംബിഗ നാ നിന്ന | ബിന്ദുമാലിനി | 47 |
| പുരന്ദരദാസർ | കരണസനാ ഗോവിന്ദനാ | ചന്ദ്രകോൺസ് | 84 |
| പുരന്ദരദാസർ | ഗജവദനാ ബേഡുവേ | ഹംസധ്വനി | 96 |
| പുരന്ദരദാസർ | ജഗദോദ്ധാരനാ | ഹിന്ദുസ്ഥാനി കാപി | 107 |
| പുരന്ദരദാസർ | ജയ ജയ ജയ ജാനകികാന്താ | നാട്ട | 108 |
| പുരന്ദരദാസർ | കൊഡു ബേഗ ദിവ്യമതി | ലളിത | 89 |
| പുരന്ദരദാസർ | വെങ്കടാചലനിലയം | സിന്ധുഭൈരവി | 221 |
| പുരന്ദരദാസർ | താംബൂലവ കൊള്ളു | രീതി ഗൗള | 111 |
| പുരന്ദരദാസർ | നംബി കെട്ടവർ ഇല്ലവോ | കല്യാണി | 150 |
| പുരന്ദരദാസർ | നീന്യാകോ നിന്ന | രാഗമാലിക- ചെഞ്ചുരുട്ടി | 151 |
| പുരന്ദരദാസർ | നിന്ന നോഡി | തോഡി | 149 |
| പുരന്ദരദാസർ | നിന്നനെ നംബി | ഭൈരവി | 149 |
| പുരന്ദരദാസർ | നാരായണാ | ശുദ്ധധന്യാസി | 129 |
| പുരന്ദരദാസർ | മരെയ ബേഡ മനവെ | കമാസ് | 203 |
| പുരന്ദരദാസർ | യാദവ നീ ബാ | കർണ്ണാടക ദേവഗാന്ധാരി | 206 |

| | | | |
|---|---|---|---|
| പുരന്ദരദാസർ | [illegible] | ഹിന്ദോളം | 204 |
| പുരന്ദരദാസർ | [illegible] | ആഠാണ | 233 |
| പുരന്ദരദാസർ | രാമ മന്ത്രവ ജപിസോ | ജോൺപുരി | 213 |
| പുരന്ദരദാസർ | ഹരി നാരായണ | രേവതി | 245 |
| പുരന്ദരദാസർ | അപരാധി നാനല്ല | രേവതി | 33 |
| പുരന്ദരദാസർ | [illegible] | കല്യാണി | 123 |
| പുരന്ദരദാസർ | [illegible] | ശങ്കരാഭരണം | 123 |
| പുരന്ദരദാസർ | ദേവകീനന്ദന | സിന്ധുഭൈരവി-രാഗമാലിക | 122 |
| പുരന്ദരദാസർ | ഭാഗ്യാദ ലക്ഷ്മീ ബാരമ്മാ | ശ്രീ. മധ്യമാവതി | 186 |
| പുരന്ദരദാസർ | ചന്ദ്രചൂഡ | ശങ്കരാഭരണം- രാഗമാലിക | 99 |
| പാപനാശം ശിവൻ | അംബാ ഉമൈയെ | ശങ്കരാഭരണം | 45 |
| പാപനാശം ശിവൻ | അംബാ കരുണൈ | ആനന്ദഭൈരവി | 45 |
| പാപനാശം ശിവൻ | എന്ന തവം ശെയ്ദനെയ് യെശോദ | കാപി | 63 |
| പാപനാശം ശിവൻ | ഗജവദന | ശ്രീരഞ്ജനി | 97 |
| പാപനാശം ശിവൻ | ദുർഗ്ഗാലക്ഷ്മി | ആരഭി | 123 |
| പാപനാശം ശിവൻ | ശ്രീ മാധവാ | ബെഹാഗ് | 229 |
| പാപനാശം ശിവൻ | ശ്രീ രാധാ രമണാ | ബെഹാഗ് | 232 |
| പാപനാശം ശിവൻ | ശ്രീഷണ്മുഖം | ഭൈരവി | 230 |
| പാപനാശം ശിവൻ | ശ്രീവല്ലി | നടഭൈരവി | 232 |
| പാപനാശം ശിവൻ | പതിത പാവന | തോഡി | 157 |
| പാപനാശം ശിവൻ | പരാശക്തി | ഹംസധ്വനി | 166 |
| പാപനാശം ശിവൻ | നാൻ ഒരു വിളയാട്ടു ബൊമ്മൈയാ | നവരസ കന്നഡ | 142 |
| പാപനാശം ശിവൻ | മാ രമണൻ | ഹിന്ദോളം | 194 |
| പാപനാശം ശിവൻ | ബാലസുബ്രഹ്മണ്യ | കേദാരഗൗളം | 172 |
| പാപനാശം ശിവൻ | ബാലാ പാഹി | നീലാംബരി | 173 |
| പാപനാശം ശിവൻ | ചന്ദ്ര കലാവതംസം | ശങ്കരാഭരണം | 98 |
| പാപനാശം ശിവൻ | ശരവണഭവ | മധ്യമാവതി | 224 |
| പാപനാശം ശിവൻ | സരസ്വതി ദയ | സരസ്വതി | 241 |
| പാപനാശം ശിവൻ | ശിവകാമ സുന്ദരീ ജഗദംബ | മുഖാരി | 225 |
| പാപനാശം ശിവൻ | രാധാ മുഖകമല | ഹിന്ദുസ്ഥാനി കാപി | 215 |
| പാപനാശം ശിവൻ | രാമം ഭജത | ശ്രീരാഗം | 215 |
| പാപനാശം ശിവൻ | സാമഗാന ലോലനേ | ഹിന്ദോളം | 238 |
| പാപനാശം ശിവൻ | സാമജ വരഗമന | മധ്യമാവതി | 242 |
| ബാലമുരളി കൃഷ്ണ | താമ്ര ലോചനി | ലതാങ്ഗി | 114 |
| ഭദ്രാചല രാമദാസ | ഭജരേ ശീരാമം | കല്യാണി | 185 |
| ഭദ്രാചല രാമദാസ് | ആലോല തുളസി | ശങ്കരാഭരണം | 60 |
| ഭദ്രാചല രാമദാസ് | അന്താ രാമമയം | ആനന്ദ ഭൈരവി | 31 |
| ഭദ്രാചല രാമദാസ് | നരഹരി ദേവാ | യമൻകല്യാണി | 133 |
| ഭദ്രാചല രാമദാസ് | രാമചന്ദ്രായ മംഗളം | ചെഞ്ചുരുട്ടി | 216 |
| നാരായണ തീർഥർ | കഥയ കഥയ | ആഹിരി | 84 |
| നാരായണ തീർഥർ | ജയ ജയ ഗോകുലബാല | ഭൈരവി-രാഗമാലിക | 108 |
| നാരായണ തീർഥർ | ജയ മംഗളം | പുന്നാഗവരാളി | 109 |
| നാരായണ തീർഥർ | ഗോവർധന ഗിരിധര ഗോവിന്ദ | ദർബാരി കാനഡ | 95 |
| നാരായണ തീർഥർ | ശ്രീ നാരായണ വാഹന | മുഖാരി | 231 |
| നാരായണ തീർഥർ | പൂരയ മമ കാമം | ബിലഹരി | 158 |
| നാരായണ തീർഥർ | മാം മഹാപരാധ | തോഡി | 202 |
| നർസിൻഹ് മെഹ്ത | വൈഷ്ണവ് ജൻ തോ | രാഗമാലിക | 220 |
| മയൂരം വിശ്വനാഥ ശാസ്ത്രി | ജയതി ജയതി | കമാസ് | 109 |
| മാവേലിക്കര പ്രഭാകര വർമ്മ | അമ്മേ വരദായികേ | ധന്യാസി | 41 |
| മാവേലിക്കര പ്രഭാകര വർമ്മ | ധർമവതി കൃപാവതി | ധർമ്മവതി | 124 |
| മാവേലിക്കര പ്രഭാകര വർമ്മ | വാഗീശ്വരി വരദേ | ഭൂഷാവലി | 217 |
| മുത്തുസ്വാമി ദീക്ഷിതർ | ആഞ്ജനേയം | ശങ്കരാഭരണം | 50 |
| മിശ്ര കൃഷ്ണ അയ്യർ | ഭാവയേ പരമ ഗുരും | ഹംസാനന്ദി | 190 |
| മുത്തുസ്വാമി ദീക്ഷിതർ | ആനന്ദാമൃതകർഷിണി | അമൃതവർഷിണി | 59 |
| മുത്തുസ്വാമി ദീക്ഷിതർ | അംബാ നീലായതാക്ഷി | നീലാംബരി | 47 |
| മുത്തുസ്വാമി ദീക്ഷിതർ | അഗസ്ത്യീശ്വരം | ലളിത | 21 |
| മുത്തുസ്വാമി ദീക്ഷിതർ | അക്ഷയലിംഗവിഭോ | ശങ്കരാഭരണം | 49 |
| മുത്തുസ്വാമി ദീക്ഷിതർ | ഭാരതി | ദേവമനോഹരി | 187 |
| മുത്തുസ്വാമി ദീക്ഷിതർ | ചിദംബരനടരാജമാശ്രയേഹം | കേദാരം | 103 |
| മുത്തുസ്വാമി ദീക്ഷിതർ | ആനന്ദേശ്വരേണ സംരക്ഷിതോഹം | ആനന്ദഭൈരവി | 59 |

| | | | |
|---|---|---|---|
| മുത്തുസ്വാമി ദീക്ഷിതർ | [illegible] രാഗമാലിക | രാഗമാലിക-പൂർണചന്ദ്രിക | 233 |
| മുത്തുസ്വാമി ദീക്ഷിതർ | അഭയാംബ കൃതികൾ-ആര്യാം | ഭൈരവി | 35 |
| മുത്തുസ്വാമി ദീക്ഷിതർ | അഭയാംബ കൃതികൾ-അംബികായാ | കേദാരം | 37 |
| മുത്തുസ്വാമി ദീക്ഷിതർ | അഭയാംബ കൃതികൾ-അഭയാംബികായാ | യദുകുലകാംബോജി | 36 |
| മുത്തുസ്വാമി ദീക്ഷിതർ | അഭയാംബ കൃതികൾ-അഭയാംബികായൈ | കേദാരഗൗളം | 37 |
| മുത്തുസ്വാമി ദീക്ഷിതർ | അഭയാംബ കൃതികൾ-അഭയാംബ | കല്യാണി | 35 |
| മുത്തുസ്വാമി ദീക്ഷിതർ | അഭയാംബ കൃതികൾ-അഭയാംബ നിന്നു | ശ്രീരാഗം | 38 |
| മുത്തുസ്വാമി ദീക്ഷിതർ | അഭയാംബ കൃതികൾ-അഭയാംബായാം | ഷഹാന | 38 |
| മുത്തുസ്വാമി ദീക്ഷിതർ | അഭയാംബ കൃതികൾ-ഗിരിജയാ | ശങ്കരാഭരണം | 36 |
| മുത്തുസ്വാമി ദീക്ഷിതർ | അഭയാംബ കൃതികൾ-ദാക്ഷായണി | തോഡി | 38 |
| മുത്തുസ്വാമി ദീക്ഷിതർ | അഭയാംബ കൃതികൾ-സദാശ്രയേ | ഷണ്മുഖപ്രിയ(ചാമരം) | 34 |
| മുത്തുസ്വാമി ദീക്ഷിതർ | അന്നപൂർണ്ണേ വിശാലാക്ഷി | ശാമ | 30 |
| മുത്തുസ്വാമി ദീക്ഷിതർ | അരുണാചല നാഥം സ്മരാമി | സാരംഗം | 42 |
| മുത്തുസ്വാമി ദീക്ഷിതർ | കനകാംബരി കാരുണ്യാമൃതലഹരി | കനകാംബരി | 76 |
| മുത്തുസ്വാമി ദീക്ഷിതർ | കമലാംബികയാ കടാക്ഷിതോഹം (ശ്രീ) (ആവരണ 3) | ശങ്കരാഭരണം | 71 |
| മുത്തുസ്വാമി ദീക്ഷിതർ | കമലാംബികായൈ കനകാംശുകായൈ (ആവരണ 4) | കാംബോജി | 72 |
| മുത്തുസ്വാമി ദീക്ഷിതർ | കമലാംബികായാം ഭക്തിം കരോമി(ശ്രീ ) (ആവരണ 7) | ഷഹാന | 74 |
| മുത്തുസ്വാമി ദീക്ഷിതർ | കമലാംബികായാസ്തവ ഭക്തോഹം (ആവരണ 6) | പുന്നാഗവരാളി | 73 |
| മുത്തുസ്വാമി ദീക്ഷിതർ | കമലാംബികേ ആശ്രിതകൽപലതികേ (ധ്യാന കൃതി) | തോഡി | 70 |
| മുത്തുസ്വാമി ദീക്ഷിതർ | കമലാംബികേ അവാവാ (ശ്രീ) (ആവരണ 8) | ഘണ്ട | 74 |
| മുത്തുസ്വാമി ദീക്ഷിതർ | കമലാംബികേ ശിവേ പാഹിമാം (ശ്രീ) (മംഗള കൃതി) | ശ്രീ | 75 |
| മുത്തുസ്വാമി ദീക്ഷിതർ | കമലാംബാ ജയതി അംബാ(ശ്രീ) (ആവരണ 9) | ആഹിരി | 75 |
| മുത്തുസ്വാമി ദീക്ഷിതർ | കമലാംബാ സംരക്ഷതു മാം (ആവരണ 1) | ആനന്ദഭൈരവി | 70 |
| മുത്തുസ്വാമി ദീക്ഷിതർ | കമലാംബാം ഭജരേ രേ മാനസ(ആവരണ 2) | കല്യാണി | 71 |
| മുത്തുസ്വാമി ദീക്ഷിതർ | കമലാംബായാ പരം നഹി രേ രേ ശ്രീ) (ആവരണ 5) | ഭൈരവി | 72 |
| മുത്തുസ്വാമി ദീക്ഷിതർ | ഗുരുഗുഹ സ്വാമിനി ഭക്തിം കരോമി | ഭാനുമതി | 90 |
| മുത്തുസ്വാമി ദീക്ഷിതർ | ഗുരുഗുഹാദന്യം ന ജാനേഹം | ബാലഹംസ | 91 |
| മുത്തുസ്വാമി ദീക്ഷിതർ | ഗുരുഗുഹായ ഭക്താനുഗ്രഹായ | ശാമ | 91 |
| മുത്തുസ്വാമി ദീക്ഷിതർ | ജംബൂപതേ മാം പാഹി | യമുനാകല്യാണി | 104 |
| മുത്തുസ്വാമി ദീക്ഷിതർ | ദക്ഷിണാമൂർത്തേ | ശങ്കരാഭരണം | 117 |
| മുത്തുസ്വാമി ദീക്ഷിതർ | ദശാവതാര രാഗമാലിക | നാട്ട-രാഗമാലിക | 115 |
| മുത്തുസ്വാമി ദീക്ഷിതർ | ഗോവർദ്ധനഗിരീശം സ്മരാമി | ഹിന്ദോളം | 96 |
| മുത്തുസ്വാമി ദീക്ഷിതർ | ചേത ശ്രീ ബാലകൃഷ്ണം | ദ്വിജാവന്തി | 104 |
| മുത്തുസ്വാമി ദീക്ഷിതർ | ശ്രീ ദക്ഷിണാമൂർതിമീശം | ഫേനദ്യുതി | 228 |
| മുത്തുസ്വാമി ദീക്ഷിതർ | ശ്രീ സരസ്വതി നമോസ്തുതേ | ആരഭി | 227 |
| മുത്തുസ്വാമി ദീക്ഷിതർ | ശ്രീനാഥാദി ഗുരുഗുഹോ ജയതി ജയതി | മായാമാളവഗൗള | 228 |
| മുത്തുസ്വാമി ദീക്ഷിതർ | പഞ്ചമാതങ്ഗമുഖ ഗണപതിനാ | മലഹരി | 157 |
| മുത്തുസ്വാമി ദീക്ഷിതർ | നവഗ്രഹ കൃതികൾ-അംഗാരക | സുരുട്ടി | 125 |
| മുത്തുസ്വാമി ദീക്ഷിതർ | നവഗ്രഹ കൃതികൾ-കേതു | ഷണ്മുഖപ്രിയ (ചാമരം) | 128 |
| മുത്തുസ്വാമി ദീക്ഷിതർ | നവഗ്രഹ കൃതികൾ-ബുധ | നാട്ടക്കുറിഞ്ഞി | 126 |
| മുത്തുസ്വാമി ദീക്ഷിതർ | നവഗ്രഹ കൃതികൾ-ബൃഹസ്പതി | അഠാണ | 126 |
| മുത്തുസ്വാമി ദീക്ഷിതർ | നവഗ്രഹ കൃതികൾ-ശുക്ര | പരജ് | 127 |
| മുത്തുസ്വാമി ദീക്ഷിതർ | നവഗ്രഹ കൃതികൾ-സൂര്യ | സൗരാഷ്ട്രം | 124 |
| മുത്തുസ്വാമി ദീക്ഷിതർ | നവഗ്രഹ കൃതികൾ-ചന്ദ്ര | അസാവേരി | 125 |
| മുത്തുസ്വാമി ദീക്ഷിതർ | നവഗ്രഹ കൃതികൾ-ശനി | യദുകുലകാംഭോജി | 127 |
| മുത്തുസ്വാമി ദീക്ഷിതർ | നവഗ്രഹ കൃതികൾ-രാഹു | രാമപ്രിയാ/രമാമനോഹരി | 128 |
| മുത്തുസ്വാമി ദീക്ഷിതർ | മംഗള രാഗമാലിക | രാഗമാലിക | 193 |
| മുത്തുസ്വാമി ദീക്ഷിതർ | മുരഹരേണ മുകുന്ദേന | ശുദ്ധ മുഖാരി | 192 |
| മുത്തുസ്വാമി ദീക്ഷിതർ | ബൃഹന്നായകി | ആന്ധാളി | 176 |
| മുത്തുസ്വാമി ദീക്ഷിതർ | മാനസ ഗുരുഗുഹരൂപം ഭജരേ രേ | ആനന്ദഭൈരവി | 192 |
| മുത്തുസ്വാമി ദീക്ഷിതർ | മാമവ പട്ടാഭിരാമ | മണിരംഗ് | 204 |
| മുത്തുസ്വാമി ദീക്ഷിതർ | ബാലകൃഷ്ണം ഭാവയാമി | ഗോപികാവസന്തം | 170 |
| മുത്തുസ്വാമി ദീക്ഷിതർ | ബാലകുചാംബികേ | സുരുട്ടി | 171 |
| മുത്തുസ്വാമി ദീക്ഷിതർ | ബാലഗോപാല | ഭൈരവി | 171 |
| മുത്തുസ്വാമി ദീക്ഷിതർ | ബാലസുബ്രഹ്മണ്യം | സുരുട്ടി | 173 |
| മുത്തുസ്വാമി ദീക്ഷിതർ | ബാലാംബികയാ | ശ്രീരഞ്ജനി | 173 |
| മുത്തുസ്വാമി ദീക്ഷിതർ | രങ്ഗപുരവിഹാര | ബൃന്ദാവനസാരങ്ഗ | 215 |
| മുത്തുസ്വാമി ദീക്ഷിതർ | സദാചലേശ്വരം ഭാവയേഹം | ഭൂപാളം | 234 |
| മുത്തുസ്വാമി ദീക്ഷിതർ | ചന്ദ്രശേഖരം | മാർഗഹിന്ദോളം | 99 |

